ആദാൻ പ്രദാൻ

# മഹാശ്വേതാ ദേവിയുടെ ചെറുകഥകൾ

(കഥാകാരി തെരഞ്ഞെടുത്തവ)

പരിഭാഷ

**ലീലാ സർക്കാർ**




നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

# ഉള്ളടക്കം

# അവതാരിക

1984ൽ പ്രസിദ്ധീകരിച്ച ശ്രേഷ്ഠകഥാസങ്കലനത്തിന്റെ അവതാരികയിൽ മഹാശ്വേതാദേവി എഴുതി, 'സാഹിത്യത്തെ വെറും ഭാഷാശൈലി, ആവിഷ്കരണം എന്നിവയുടെ അടിസ്ഥാനത്തിൽ കണക്കിലെടുക്കുന്ന മാനദണ്ഡം ശരിയല്ല. സാഹിത്യരചനയെപ്പറ്റി വിലയിരുത്തുമ്പോൾ അവയിൽ ചരിത്രത്തിനും കൂടി പ്രാധാന്യം നല്കേണ്ടതാണ്. ഒരാൾ എഴുതുന്ന സമയവും അതിന്റെ ചരിത്രപരതയും മനസ്സിൽ വെച്ചുകൊണ്ടല്ലാതെ അയാളെ വിലയിരുത്താൻ സാധ്യമല്ല. പുരാണകഥകളെ അഥവാ പൗരാണിക കഥാപാത്രങ്ങളെയും സംഭവങ്ങളെയും ഇന്നത്തെ വീക്ഷണകോണിൽ കൊണ്ടുവന്ന് അതീതവും വർത്തമാനവും ഒരേ ലോകവൃത്തത്തിൽ ഒരവിച്ഛിന്നധാരയായി ഒഴുകിക്കൊണ്ടിരിക്കുന്നു എന്നു വ്യക്തമാക്കാൻ ഞാൻ ശ്രമിക്കുന്നു. ഈ 'അവിച്ഛിന്നധാര' അമൂർത്തമായ ഒന്നല്ല. ജാതി, സ്ഥാനം, ഭൂമി-വനങ്ങളുടെ അധികാരം, എല്ലാറ്റിലുപരിയായി അധികാരമുള്ളവരുടെ അഹങ്കാരവും അധികാരം നിലനിർത്താനുള്ള പദ്ധതിയും കേന്ദ്രീകരിച്ച് നിമ്നവർഗങ്ങളുടെ ചൂഷണം ക്രമാനുഗതമായി സംഭവിക്കുന്നതിന്റെ ചരിത്രവും കൂടിയാണ്.'

ഈ പുതിയ കഥാസമാഹാരം ഒരുക്കാൻവേണ്ടി അവർ തന്നെ തിരഞ്ഞെടുത്തിരിക്കുന്ന ഒമ്പതുകഥകളിൽ എട്ടും ഗ്രാമപ്രദേശങ്ങളിൽ വസിക്കുന്നവരെപ്പറ്റിയാണ്. ഈ വർഗം സമൂഹത്തിലെ മുഖ്യധാരയിൽ നിന്ന് വേർപെട്ടുനില്ക്കുന്നവരാണ്. സംസ്കാരത്തിന്റെയും പ്രാചീനകഥകളുടെയും ശാസനങ്ങളാൽ ബഹിഷ്കൃതരുമാണ്. ഈ കഥകളിൽ അവർ ചിലയിടത്ത് അത്തരം താഴ്ന്ന ജാതിക്കാരാണെങ്കിൽ ചിലതിൽ സംസ്കാരം എത്താത്ത കുഗ്രാമങ്ങളിലെ വന്യജാതിയോ മറ്റ് ഉപജാതിയോ ആണ്.

ഈ രാജ്യത്തു സാമ്പത്തികചൂഷണം ഏറെനാളുകളായി ധാർമിക സംസ്കാരത്തിന്റെ മായാജാലം വിടർത്തി അതിന്റെ മറവിൽ നിന്ന് അവ്യർഥമായ ശരവിക്ഷേപം നടത്തുന്നു. ഈ ചൂഷണം നടത്താൻ നാട്ടുനടപ്പുള്ള പുരാണകഥകളുടെ ആശ്രയം തേടിയിരുന്നു. ചൂഷിതരായവരെ ഒരുതരം മായാന്ധകാരത്തിൽ ഒതുക്കിനിർത്തുന്നതിന് അതുപകരിച്ചു. ആദിവാസികളിലും നിലവിലിരിക്കുന്ന അന്ധവിശ്വാസങ്ങളുടെ ഈ ഭയാവഹമായ പ്രതിലോമപരത മഹാശ്വേതാദേവിയെ വളരെയധികം ചിന്തിപ്പിച്ചിരിക്കുന്നു. അവരെഴുതിയ കഥകളിൽ ഏത് സമൂഹത്തെ ചിത്രീകരിച്ചുകാണിച്ചിരിക്കുന്നുവോ, ആ സമൂഹത്തെ കൂടുതലായി അടുത്തറിയാനുള്ള ആഗ്രഹവും അവർ വ്യക്തമാക്കിയിരിക്കുന്നു. അവരുടെ ജീവിതരീതി, ജീവിക്കാനുള്ള അധികാരം എന്നീ ചിന്തകളിൽക്കൂടി ഒരു പ്രക്ഷോഭണം തന്നെ കെട്ടിപ്പടുക്കാൻ, ആ സമൂഹത്തിൽ, സംസ്കാരത്തിൽ അന്തർലീനമായ ആത്മാഭിമാനത്തെ ഉണർത്തി, അവരിൽ അടിമത്തശൃംഖല പൊട്ടിച്ചെറിയാനുള്ള

മോഹം വളർത്തിയെടുക്കാൻ, അടിമത്തത്തെയും വഞ്ചനയെയും ഒരാശീർവാദമായി കരുതുന്ന യുക്തിയെ തിരുത്തിയെഴുതാൻ, അവരുമായി അടുത്തിടപഴകിയും കൂടെ ജീവിച്ചും അവർക്ക് പ്രചോദനം നല്കാൻ മഹാശ്വേതാ പരിശ്രമിച്ചു.

മിത്ത് അഥവാ പുരാണകഥയെ രമണീയമാക്കി കാണിക്കാനുള്ള പ്രവണത ഈ നാട്ടിൽ ചരിത്രയാഥാർഥ്യത്തെ നിരസിക്കാനായി ആശ്ചര്യകരമാംവിധം വളർന്നുവരികയാണ്. ചിലപ്പോൾ അതിൽ മാർക്സിയവിശകലനമെന്ന് തോന്നിക്കുന്ന പദ്ധതി പ്രയോഗിച്ച് ഈ കഥകൾ അധിനിവേശവിരുദ്ധ അനന്തരാവകാശത്തിനെതിരായ രൂപത്തിൽ ആദരിക്കപ്പെടുന്നു. അങ്ങനെ ധൂമാവൃതമായ ഐതിഹ്യമഹിമയുടെ മറവിൽ ഒളിച്ചുവന്ന് സ്ഥാനം പിടിച്ച് ഉറപ്പിച്ചിരിക്കുന്ന ഒരുതരം രാഷ്ട്രീയഹിന്ദുത്വത്തിന്റെ നാരായവേരിലാണ് മഹാശ്വേതാദേവി ആഘാതമേല്പിച്ചിരിക്കുന്നത്.

ഇതിലെ കഥകളിൽ നമുക്ക് പരിചയപ്പെടാൻ കഴിയുന്ന കീഴാളരുടെ സമൂഹം ഏതാണ്ടിങ്ങനെയാണ്: ബാഗ്ദി (വെള്ളപ്പൊക്കം), ശ്മശാനരക്ഷികളായ ഡോം (ബായെൻ), പക്ഷിപിടുത്തക്കാർ (സായാഹ്ന-പ്രഭാതങ്ങളിലെ അമ്മ), ഒങ്റാഒ (നായാട്ട്), ഗഞ്ജു (വിത്ത്), ദുസാദുക്കൾ (മൗലികാവകാശവും ഭിഖാരിദുസാദും), മാൽ അഥവാ പാമ്പാട്ടി (ബെഹുല), സാന്താളർ (ദ്രൗപദി).

ഇവരിൽ ഗഞ്ജുമാരുടെ തൊഴിൽ ചത്തമൃഗങ്ങളുടെ തൊലിഉരിക്കലാണ്. ഭിഖാരിദുസാദിന്റെ ജീവിതമാർഗം ആടുമേയ്ക്കലാണ്. ബായെൻ ആയിപ്പോകും മുമ്പ് ചണ്ഡിയുടെ പരമ്പരാഗതതൊഴിൽ കൊച്ചുകുട്ടികളുടെ ശവം മറവുചെയ്യലായിരുന്നു. ഈ തൊഴിൽ അഥവാ പാരമ്പര്യം ഇവരെ വംശാനുക്രമമായി പിന്നോക്കസമുദായക്കാരാക്കിത്തീർക്കുന്നു. അവരെച്ചുറ്റിയുള്ള അന്ധവിശ്വാസത്തിന്റെ ചരിത്രത്തെ ചിരന്തനമാക്കുകയാണ് ഉദ്ദേശിക്കപ്പെടുന്നത്. ആ ഉദ്ദേശ്യത്തെ ഉറപ്പിച്ചുനിർത്തുന്ന ഓരോ കെട്ടുകഥയും കാണാം. പക്ഷിപിടുത്തക്കാർ 'ജരാവ്യാധന്റെ വംശധര'ന്മാരാണ്. ഡോമുകൾ, ആദിമഗംഗാപുത്രന്റെ സന്തതികളാണ്. അവർക്കൊരിക്കൽ ഹരിശ്ചന്ദ്രനിൽ നിന്ന് ലോകത്തിലെ ശ്മശാനങ്ങളത്രയും ഭിക്ഷ കിട്ടിയതാണത്രെ. അന്ന് ആഹ്ലാദഭരിതരായി ഇരുകൈകളും മേലോട്ടുയർത്തി അവർ നൃത്തംവച്ചുപോലും. മതിമറന്നവർ വിളിച്ചുകൂകി, 'അതെ, കിട്ടി, നമ്മൾക്ക് സകല ശ്മശാനവും കിട്ടിയേ! ഈ ലോകത്തിലെ ശ്മശാനങ്ങളെല്ലാം നമ്മുടെയാണേ!'

കെട്ടുകഥയെ കേവലമൊരു സ്മൃതിയായോ ഉപാഖ്യാനത്തിന്റെ ശ്രുതിമാത്രകളിൽ ആബദ്ധമാക്കിയോ വയ്ക്കാതെ മഹാശ്വേതാദേവി അതിന് നാടകീയമാത്രകളിൽ വിശാലത നല്കുമ്പോൾ അതേ പൗരാണികവിസ്തൃതി യുഗങ്ങളായി നിലവിലുള്ള മതാനുഷ്ഠിതമായ വഞ്ചനയെ, അതിന്റെ മായികമായ നാശപാശത്തെ മൂർത്തമാക്കുന്നു. ചണ്ഡാളരെ, പുരാണകഥകളുടെ പശ്ചാത്തലത്തിൽ ഉന്നതവർഗ്ഗക്കാരുടെ ശഠതയുടെ ബലിമൃഗങ്ങളാക്കി നിർത്തുന്നു. ഇതേപോലെ ഇതിഹാസത്തിന്റെ അലങ്കരിച്ചുവച്ചിരിക്കുന്ന തോരണങ്ങൾ പിച്ചിക്കീറി, യഥാർത്ഥവൃത്താന്തത്തെ വെളിപ്പെടുത്തുന്നു. കഥപറയാനുള്ള വിശേഷ ശൈലിക്ക് അഥവാ ആവിഷ്കാരകുശലതയ്ക്ക് ഒരു പ്രത്യേക ഭാഷാരൂപം നൽകുന്നതിൽ അവർ വിജയിക്കുന്നു. |ക്ഷേ, സാമ്പത്തിക-സാമൂഹ്യതലത്തിൽ എല്ലാം മാറിവരികയാണ്. മലിന്ദർ ഗംഗാപുത്രൻ ശ്മശാനത്തിലെ ചണ്ഡാളനിൽ നിന്ന് താലൂക്കിലെ ശവ

പ്പുരയിൽ ജോലിക്കാരനായി മാറുന്നു. സർക്കാർ ബാബുവുമായി സഹകരിച്ച് ഉടമസ്ഥനില്ലാത്ത ശവങ്ങളുടെ തലയോട്, എല്ലുകൾ മുതലായവ വിറ്റഴിക്കുന്ന കച്ചവടത്തിൽ മുഴുകി. ആ കള്ളവഴിക്ക് കിട്ടുന്ന പണം പലിശയ്ക്ക് കൊടുത്ത് ഏതാനും പന്നികളെ വാങ്ങിയിരിക്കുന്നു. എന്നാലും അവന്റെ വിശ്വാസത്തിന്റെ അടിത്തറ മാറുന്നില്ല. സ്വന്തം ഭാര്യയെ 'ബായെനാ'ണെന്ന് പറഞ്ഞ് ഭ്രഷ്ട് കല്പിക്കാൻ അവനൊരു കൂസലുമില്ല. മഹാശ്വേതാദേവിയുടെ 'ബായെൻ' എന്ന കഥയിലെ ഏറ്റവും വേദനാജനകമായ അംശവും ഇവിടെയാണ്. സ്വതവേ മാന്യന്മാരുടെ സമൂഹത്തിൽ നിന്ന് നിഷ്കാസിതരായവർ സ്വന്തക്കാരെത്തന്നെ സ്വസമൂഹത്തിൽ നിന്ന് പുറത്താക്കുന്നു. സാധാരണമനുഷ്യരുടെ സമൂഹത്തിന്റെ പ്രാന്തപ്രദേശത്താണ് അവരുടെ സ്ഥാനം. എന്നിട്ടവരിൽ നിന്നൊരാളെ പുറത്താക്കുമ്പോൾ ആ പുറത്താക്കപ്പെട്ടവൾ മനുഷ്യേതരമായ ഒരു വർഗത്തിൽ ചെന്നുവീഴുന്നു. അവൾ സ്വയം ആ സ്ഥാനം സ്വീകരിച്ച് സ്വന്തമാക്കുകയും ചെയ്യുന്നു. ചണ്ഡി അങ്ങനെ മനുഷ്യനല്ല, 'ബായെനാ'യിത്തീരുന്നു. മലിന്ദർ തന്റെ മകൻ ഭഗീരഥനോടു പറയുന്നു, 'മുമ്പ് മനുഷ്യത്തിയായിരുന്നു, നിന്റെ അമ്മയായിരുന്നു' എന്ന്. അന്ധവിശ്വാസത്തിനോട് കെടാതെ നില്ക്കുന്ന മാനവതയുടെ ദ്വന്ദ്വം ഒരിക്കലും അവസാനിക്കുന്നില്ല. അതുകൊണ്ടുതന്നെയാണല്ലോ ബായെൻ ആയ ചണ്ഡിക്ക് പെട്ടെന്ന് ഒരു സാധാരണമനുഷ്യന്റെ ഭാര്യയെപ്പോലെ അവിവേകിയായ മലിന്ദരനോട് ദേഷ്യം തോന്നുന്നത്. ഈ കഥ മറ്റൊരു തിരിവിലെത്തുമ്പോൾ, ആധുനിക മാനവികതയുടെ പ്രതിനിധി ഭഗീരഥൻ തന്റെ അമ്മയുടെ അടുത്തെത്താൻ ശ്രമിക്കുന്നു. അവന് ചണ്ഡിയെ ഒരു മനുഷ്യയായിട്ടല്ലാതെ മറ്റൊന്നായും കാണാൻ കഴിയുന്നില്ല. ചണ്ഡിയോട് സംസാരിക്കാൻ ചെന്ന മകൻ ഭഗീരഥൻ സമൂഹത്തിൽ നിന്ന് പുറത്താക്കപ്പെട്ട ഈ സ്ത്രീയെ വീണ്ടും സമൂഹത്തിന്റെ അംഗത്വത്തിലേക്ക് പിടിച്ചുകൊണ്ടുവരുന്നു. ആദ്യത്തെ എതിർപ്പുകളെ ചെറുത്തുനില്ക്കാനുള്ള കഴിവിൽ നിന്നുതന്നെ ചണ്ഡിക്ക് യാതൊരു വിഷമവും കൂടാതെ തീവണ്ടിയാത്രക്കാരുടെ വലിപ്പം കൂടിയ ഒരു സമൂഹത്തെ തനിക്ക് രക്ഷിക്കണമെന്ന തീരുമാനത്തിലേക്ക് അനിവാര്യമായവിധത്തിൽ തന്നെ എത്താൻ കഴിയുന്നു. ഏത് 'പവിത്ര'ഭയമാണോ ഒരിക്കൽ ചണ്ഡിയെ 'ബായെനാ'ക്കി ഘോഷിച്ചത്, ഒരു എതിരാളിയുടെ രൂപത്തിൽ ചണ്ഡി അതേ പവിത്രഭയം സാമുദായിക കൊള്ളക്കാരുടെ മനസ്സിലും ഉത്പാദിപ്പിക്കുന്നു. ക്രിയ-പ്രതിക്രിയയുടെ ഈ ധാരണയാണ് മഹാശ്വേതാദേവിയുടെ കഥയുടെ പ്രാണൻ. അവളുടെ സമൂഹത്തിൽ മനുഷ്യർ ഇത്ര ഭയപ്പെടുന്നത് ബായെൻ ഒരിക്കലും കണ്ടിട്ടില്ല. സമൂഹത്തിൽ നിന്ന് ബഹിഷ്കൃതമായ ജീവിതം നയിക്കുന്നതിലുള്ള അസഹനീയമായ വേദന പുതുതായി ഉണർന്ന മനുഷ്യത്വബോധത്തിന്റെ ദാഹത്താൽ കൂടുതൽ പ്രോജ്ജ്വലിതമാകുന്നു. സമൂഹത്തിനു വിരുദ്ധമായി ഉയരാനുള്ള ഒരു പ്രതിഷേധപരമായ വിവേകത്തിന്റെ രൂപം നേടുന്നു. ആധുനിക യൂറോപ്യൻ കഥാസാഹിത്യത്തിൽ സുപരിചിതമായ പുറമ്പോക്കിലുള്ള മനുഷ്യരുടെ സ്ഥാനം ഇവിടെ മറ്റൊരു രീതിയിൽ സജീവമാകുന്നു. സമൂഹത്തിന്റെ അന്യായവും അനാചാരവുമാണ് ചണ്ഡിബായെന് ഈ ബലം നല്കിയത്. അതേ പീഡനം മറ്റൊരുവിധത്തിൽ അതിനെ എതിർക്കാനുള്ള ബലവും നല്കി. ചണ്ഡിയുടെ പ്രബലമായ സാന്മാർഗികബോധം ഉൾക്കൊള്ളുന്ന

ഈ പ്രഖ്യാപനം അവളെ അവളുടെ സമൂഹത്തിലേക്ക് തിരിച്ചുകൊണ്ടുവരുന്നു. ഭഗീരഥൻ രാഷ്ട്രത്തിനോടും ഭരണവ്യവസ്ഥയോടും തന്റെ വംശപരിചയം ഘോഷിക്കുമ്പോൾ, താൻ ചണ്ഡിബായെന്റെ പുത്രനാണെന്നു പരിചയപ്പെടുത്തുമ്പോൾ, ആ നാടകീയമുഹൂർത്തം കഥയുടെ ഉത്തുംഗമുഹൂർത്തമായി സ്ഥാനം നേടുന്നു. പുരാണത്തിനു തുല്യമായ ഏതോ ഒരു പുനർജന്മം പോലെ.

മാമൂലുകളുടെ പ്രസ്തരഭാവം നീക്കം ചെയ്ത് ആധുനികമാനവികതയെ പ്രതിഷ്ഠിക്കാനുള്ള തീവ്രസമരത്തിന്റെ മറ്റൊരു ചിത്രമാണ് 'ബെഹുല' എന്ന കഥയിൽ. ഇവിടെ പുരോഗമനപരമായ ബാഹ്യസംസ്കാരത്തിന്റെ ദൗത്യവുമായി വസന്തകുമാർ വരുന്നു. ഇവിടെ പഴയ ആചാരങ്ങളുടെ സൂക്ഷിപ്പുകാരൻ ശ്രീപദമാൽ – ഈ സ്ഥലത്തെ വിഷവൈദ്യൻ, 'വിച്ച് ഡോക്ടർ' പക്ഷേ ലാഭമുണ്ടാക്കുവാൻ കാത്തിരുന്ന് മരണത്തെ ലാളിച്ചുവളർത്തുന്നിടത്ത് വസന്തനും ശ്രീപദനും തമ്മിൽ സൗഹൃദം വർദ്ധിക്കുന്നു; അറിവു കൈമാറ്റപ്പെടുന്നു. (ശരിയായ ലാഭം കിട്ടിയില്ലെങ്കിൽ ഹേദോനസ്കർ ഇഷ്ടികയുടെ അട്ടി വില്ക്കില്ല. ആ ഇഷ്ടികക്കൂമ്പാരത്തിൽ സർപ്പകുലം വംശവൃദ്ധി പ്രാപിച്ചുകൊണ്ടിരിക്കുന്നു. മറുവശത്തോ, "സർപ്പദംശനത്തിനുള്ള മരുന്ന് കമ്പനികളെ ആകർഷിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ നാലുലക്ഷം പേരെ പാമ്പുകടിച്ചാലും മരിക്കുന്നത് വെറും ഇരുപതിനായിരം മാത്രം.) വിജ്ഞാനവും വിഷഹാരിയും – ഇരുവരുടെ ഉപകരണങ്ങൾ ഒന്നിച്ചുചേരുന്നു. എന്നാൽ, മഹാശ്വേതാദേവി ഈ കഥയിൽ വിവിധ ഭാഷകളും ഉപയോഗിക്കുന്നുണ്ട്; കഥയ്ക്ക് മറ്റൊരു മാത്ര കൂടി കൊടുക്കാൻ വേണ്ടി, വിജ്ഞാനത്തിന്റെ ഭാഷയിൽ ഇംഗ്ലീഷ് ധാരാളം ഉപയോഗിച്ചിരിക്കുന്നു. ഒരുതരത്തിൽ സുദൂരമായ അധികാരിവർഗത്തിന്റെ അദൃശ്യമായ നിയന്ത്രണത്തിനെ ദ്യോതിപ്പിക്കുന്നുവെങ്കിൽ, മറുവശത്ത് ഗ്രാമത്തിലെയും നഗരത്തിലെയും സംസ്കാരത്തിന്റെ വിടവിനും അത് സാക്ഷ്യംവഹിക്കുന്നു. വസന്തന്റെ ഗ്രാമദർശനത്തിനോടൊപ്പം അയാളുടെ വീക്ഷണകോണവും ഈ ദൂരത്വം അനുഭവിക്കുന്നുണ്ട്. അതിന്റെ തെളിവ് വംഗഭാഷയിൽ കടന്നുകൂടിയിരിക്കുന്ന മറ്റു ഭാഷകളിലെ വാക്കുകളിൽ നിന്നു കാണാം. 'ഇവിടെ ആരോഗ്യമില്ലാത്തവരും ക്ഷയിച്ചുവരുന്നവരും പ്രതിരോധശക്തിയില്ലാത്ത മനുഷ്യശരീരവും കാളസർപ്പങ്ങളും അബൗണ്ടിങ്' – ഒബ്ളൈജ്, റെജിം, അക്കാഡമിക് ആക്ഷൺ എന്നീ വാക്കുകൾ വസന്തൻ പഠിച്ചുനേടിയ വൈഷണികതയുടെ കൂടെ വരുന്നതാണ്. ഇവിടത്തെ ഗ്രാമീണരായ നിമ്നവർഗ്ഗങ്ങളുടെ അനുഭവവുമായി പൊരുത്തപ്പെട്ടുപോകാനുള്ള ശ്രമത്തെ ഒരു നിർദിഷ്ടവൃത്തത്തിൽ അത് തടഞ്ഞുനിർത്തുന്നു. അതിന്റെ ഭാഷയും ശാസ്ത്രവും ചിലപ്പോഴൊക്കെ അകൽച്ചയുടെ കാഴ്ചപ്പാടും പ്രാചീരംതന്നെ കെട്ടിയുയർത്തുന്നു വ്യക്തികൾ തമ്മിലുള്ള ആത്മാർഥസംഭാഷണം, ആ സംഭാഷണത്തിൽക്കൂടി മനുഷ്യസമ്പർക്കത്തിൽ നവോന്മേഷം ഉണ്ടായതോടെ വ്യത്യാസത്തിന്റെ മതിൽ തകരുന്നു. 'ബായെനി'ലെന്നപോലെത്തന്നെ 'ബെഹുല'യിലും സംസ്കാരത്തിന്റെ മദ്ധ്യത്തിലൂടെ മറ്റൊരു സാമൂഹ്യബോധത്തിന്റെ ഉണർവ് ഉണ്ടാകുന്നു. അതിനെ പരമ്പരാഗതവിശ്വാസത്തിൽ നിന്ന് മോചിപ്പിച്ച് പുതിയ പവിത്രതയും സ്ഥാനവും മര്യാദയും നല്കി പ്രതിഷ്ഠിക്കാൻ വേണ്ടിത്തന്നെയാണ് മഹാശ്വേതാദേവി ഒരു ഉത്തേജനപൂർണമായ മരണത്തിൽ കഥ അവസാനിപ്പിക്കുന്ന

തെന്ന് തോന്നുന്നു. 'ബെഹുല' എന്ന കഥ അവസാനിക്കുന്നത് ഭയമുക്തമായതും അന്ധവിശ്വാസധ്വംസകവുമായ സർപ്പയജ്ഞത്തിൽ. 'ഗ്രാമത്തിലെ എല്ലാവരുടെ ശോകവും കാളസർപ്പത്തിലുള്ള ഭയവും ഹേദോനസ്കരിന്റെ നേർക്കുള്ള ദേഷ്യവും എല്ലാം ഈ കത്തുന്ന തീയിലേക്ക് ഇറങ്ങിവന്നു. അതുകൊണ്ടുതന്നെ തീ കൂടുതൽ ഉജ്വലമായി കത്തി.' ശ്രീപദന്റെ മരണസമയത്ത് തുറന്നുവെച്ച സർവ ഭേദിയായ കണ്ണുകൾ കൊണ്ട് എല്ലാം കണ്ടും അറിഞ്ഞും മനസ്സിലാക്കിയും ശ്രീപ ദൻ മരണത്തെ വരിക്കുന്നു. ആ മൃത്യുവിൽ ഈ മോചനത്തിന്റെ ആശ്വാസവും നിഗൂഢമായി രിക്കുന്നു.

'സായാഹ്ന-പ്രഭാതങ്ങളുടെ അമ്മ' ഇതേപോലൊരു മരണത്തെ അവലം ബിച്ചുകൊണ്ടുതന്നെ എഴുതിയിട്ടുള്ള ഒരു കഥയാണ്. മരണത്തിനടുത്തെത്തി, മര ണത്തിന്റെ മാധ്യമത്തിൽക്കൂടി ജടേശ്വരി പുരോഹിതസത്തയിൽ നിന്ന് അവളുടെ സ്വാഭാവികമായ മാതൃസത്തയിലേക്ക് തിരിച്ചുവരുന്നു. മകൻ സാധനെ ജടി എപ്പോഴും വിലക്കിപ്പറയാറുണ്ട്, 'അമ്മ എന്ന് വിളിക്കല്ലേ മോനെ, എന്റെ പൊന്നു മോനെ'. മകന് അവൾ 'സായാഹ്നത്തിലെയും പ്രഭാതത്തിലെയും അമ്മ' 'പകൽ ഠാക്കുറാണി' ആയിത്തീർന്നിരുന്നു. ആ സാധന് മരിക്കുംമുമ്പ് വീണ്ടും അവളെ 'അമ്മ' എന്നു വിളിക്കാൻ അനുവാദം നല്കപ്പെടുന്നു. ജടിയുടെ ദേവിത്വത്തിൽ നിന്നുള്ള മോചനത്തിന്റെ ക്രമാനുസാരമായ ഇതിഹാസം ഈ അനുവാദ ദാന ത്തോടെ ആരംഭിക്കുന്നു. പിന്നെ അനാദിഡോക്ടർ കണ്ടതെന്താണ്? 'ജടി ഠാക്കു റാണിയുടെ കണ്ണുകളിൽ ആശ്ചര്യം മാത്രം, അതീന്ദ്രിയദൃഷ്ടി.....ആസന്നമായ മൃത്യുവിനല്ലാതെ മറ്റൊന്നിനും മനുഷ്യനയനങ്ങളിൽ ഇത്ര സൗന്ദര്യം, ചുവപ്പ്, ഇത്രനിറം നല്കാനാവില്ല.' മനുഷ്യത്വത്തിലേക്കുള്ള അവളുടെ തിരിച്ചുവരവിന്റെ സൂചനയും ഇതിലടങ്ങിയിരിക്കുന്നു. അനാദിഡോക്ടറുടെ മേശമേൽ ഇടയ്ക്കി ടയ്ക്ക് വേദനയാൽ നിസ്സഹായരായി വന്നുകിടക്കാറുള്ള യുവതികളുമായി ജടിയെ തുലനം ചെയ്യുകയും ചെയ്യുന്നു. ചണ്ഡിബായെനെപ്പോലെ, ശ്രീപദമാലിനെപ്പോലെ ജടിഠാക്കുറാണിയും മൃത്യുവിന് ഒരു മഹനീയസ്ഥാനം നല്കുന്നു. മൃത്യുവിൽ അവരെല്ലാം ഒരേപോലെ ഉന്നതപദവി നേടുന്നു. 'ഒരു ചണ്ഡാളത്തി, ഒരു പാവം ഭാഗ്യംകെട്ടവളല്ല ചത്തത്, ബഹുമാനപ്പെട്ട ആരോ ഒരാളാണ് മരിച്ചുപോയത് എന്ന പോലെയല്ലേ ശവയാത്രയ്ക്ക് തിരക്ക്.'

'ബായെനോ'ട് വളരെയധികം സാമ്യമുള്ളവളാണ്, 'സായാഹ്ന-പ്രഭാതങ്ങ ളിലെ അമ്മ.' ഡോമുകളുടെ, ശ്മശാനവേലക്കാരുടെ ജീവിതത്തിനു പിന്നിൽ ഹരി ശ്ചന്ദ്രന്റെ പങ്കുള്ളതുപോലെ പക്ഷിപിടുത്തക്കാർക്കുമുണ്ട്, ജരാവ്യാധന്റെ വംശ പരിചയം. ഇവർ ഈശ്വരനെക്കൊന്നവരാണെന്ന പേരിൽ ശപിക്കപ്പെട്ടവരാണ്. അതേപോലെതന്നെ വന്യമായ ആത്മസമർപ്പണത്തിന്റെ റൊമാൻസ്. മലിന്ദർച ണ്ഡിയും ജടി-ഉത്സവന്മാരുടെ പ്രേമജീവിതത്തിന്റെ ചിത്രീകരണം. മലിന്ദരനെ പ്പോലെ ജടി-ഉത്സവന്മാരും അവരുടെ പരമ്പരാഗതജീവിതമാർഗം വിട്ടുപോന്നു. 'ഇപ്പോൾ നീ ജാതിയിൽ ഉയർന്നവളായി, വർഗം മാറി.' പക്ഷേ, അന്ധവിശ്വാസ വുമായി കെട്ടുപിണഞ്ഞുകിടക്കുന്ന ഭയം മാറുന്നില്ല. ജാതിയിൽ ഉയരാനുള്ള അദ മ്യമായ ആകാംക്ഷ, പഴയ ജാതിപരിചയം അപ്പാടെ മായ്ച്ചുകളയാനുള്ള പ്രബല മായ ആഗ്രഹം, അതിന്റെകൂടെ ഭയവും - ഇവയെല്ലാമായി അവർ ഏറെനാൾ

കഴിച്ചുകൂട്ടി; ഉത്സവൻ ജീവിച്ചിരിക്കുംവരെ. അതിനുശേഷം അവളെത്ര ശ്രമിച്ചിട്ടും പക്ഷിപിടുത്തക്കാരുടെ കൂട്ടത്തിലേക്ക് ജടിക്ക് തിരിച്ചുപോകാൻ സാധിച്ചില്ല. ആ സമൂഹത്തെത്തേടിയിട്ട് കണ്ടുകിട്ടിയതുപോലുമില്ല. അലൗകികതകൊണ്ട് തനിക്കുചുറ്റും രക്ഷാകവചം ഉണ്ടാക്കി ജടി തന്നെ രക്ഷിച്ചു. സന്ധ്യയായാൽ റാക്കുറാണി സാധന്റെ അമ്മയായിത്തീരുമായിരുന്നു. റാക്കുറാണിയായി ദാനം കിട്ടുന്ന അരി, അമ്മയായി വെച്ച് ചോറാക്കി തന്റെ കൊള്ളരുതാത്ത മകന് ഭക്ഷിക്കാൻ കൊടുത്തു. പവിത്രതയെ അഥവാ ദേവീത്വത്തിനെ തനിക്കു ജീവിക്കാനും തന്റെ മകനെ രക്ഷിക്കാനുമുള്ള ഉപായമാക്കി ജടി സ്വീകരിച്ചു. അതിൽത്തന്നെ നിശിതമാണല്ലോ അർഥമില്ലാത്ത ആചാരങ്ങളുടെ നേർക്കുള്ള ബഹുമാനമില്ലായ്മയും. അതിന്റെ നാടകീയമാത്ര ഏറ്റവും ഉച്ചത്തിലെത്തുന്നത് സാധൻ പുരോഹിതന്റെ അടുത്തുനിന്ന് 'ചാത്തത്തിന്റെ അരി' തിന്നാൻപാടില്ലെന്നു പറഞ്ഞതിനെ വകവയ്ക്കാതെ തട്ടിപ്പറിച്ചെടുത്തുകൊണ്ടുപോകുന്നിടത്താണ്. പിന്നെയും തന്റെ സ്വഭാവസുലഭമായ ഭാഷാപ്രയോഗത്തിൽക്കൂടി ഈവക അനാചാരങ്ങൾക്ക് മാനവീയമായ മര്യാദ നല്കുന്നുണ്ട് മഹാശ്വേതാദേവി. വിശപ്പിന്റെ ശമനത്തിന് ധർമത്തിന്റെ ഐശ്വര്യം പ്രദാനം ചെയ്യുന്നു. അതേ ഭാഷയുടെ ഗാർഹസ്ഥ്യമായ അന്തരംഗത കൊണ്ട് അതിനെ കഠിനവും നിഷ്ഠുരവുമായ യാഥാർഥ്യമായി കെട്ടിപ്പെടുത്താനും കഴിഞ്ഞിരിക്കുന്നു. നെഞ്ചോട് ചേർത്ത അരിക്കിഴിയുമായി സാധൻ ആടി ആടി വീട്ടിലേക്ക് പോകുന്നു. വീട്ടിലെത്തിയ സാധൻ അടുപ്പ് കത്തിക്കും, ആ അരി വെക്കും, ചോറിന്റെ മണം അവന് വളരെ ഇഷ്ടമാണ്. ആ ചോറിന്റെ മണത്തിൽ സാധൻ അവന്റെ അമ്മയെ തേടി കണ്ടെത്തും. എപ്പോഴൊക്കെ അരിവെക്കുമോ, എപ്പോഴൊക്കെ ചൂടുള്ള ചോറ് ഉണ്ണുമോ അപ്പോഴൊക്കെ അവന്റെ അടുത്ത് അവന്റെ സായാഹ്ന-പ്രഭാതങ്ങളിലെ അമ്മ ഉണ്ടായിരിക്കും. അമ്മയുടെ ഓർമവന്നപ്പോൾ പുരോഹിതനോട് മോശമായി പെരുമാറിയതോർത്ത് സാധൻ പശ്ചാത്തപിച്ചു. കണ്ണിൽ വെള്ളം വന്നു. 'അമ്മേ, അമ്മ എങ്ങനെയെങ്കിലും സ്വർഗത്തിലേക്ക് പോകൂ. സാധൻ ഇപ്പോൾ അരിവെച്ച് ഉണ്ണട്ടെ. അമ്മ എന്നെ ശപിക്കല്ലേ.'

സാധൻകാന്ദോരിയുടെ ബാലബുദ്ധിയുടെ സാരള്യത്തിന്റെ, നഗ്നസത്യദൃഷ്ടിയിൽക്കൂടി വിശപ്പിന്റെ നിഷ്ഠുരയാഥാർഥ്യത്തിന് മറ്റെല്ലാറ്റിനുമുപരിയായ സ്ഥാനം നല്കപ്പെട്ടിരിക്കുന്നു. അതേപോലെയുള്ള ഒരു ദൃഷ്ടി 1435 ശകാബ്ദത്തിൽ ചൈതന്യമഹാപ്രഭുവിന്റെ സമകാലികമായി കല്പിക്കപ്പെടുന്ന 'വെള്ളപ്പൊക്കം' എന്ന കഥയിലെ ബാലനായ ചീനിവാസനും ഉണ്ട്. ഇവരിരുവരുടെയും ദൃഷ്ടിയിൽ ധർമവും വിശപ്പടക്കാനുള്ള മാർഗവും ഏതാണ്ട് സമാർത്ഥകമാണ്. വിചിത്രമായൊരു വ്യംഗത്തിന്റെ പ്രസന്നതയോടെ മഹാശ്വേതാദേവി ഒരു കാര്യം പറയാൻ ഉദ്ദേശിക്കുകയാണ്. വിശക്കുമ്പോൾ വേണ്ട അന്നം തേടിക്കൊടുത്ത് മനുഷ്യനെ രക്ഷിക്കുന്നതിലും വലുതായ മറ്റേത് ആദർശധർമ്മമാണുള്ളത്. 'വെള്ളപ്പൊക്ക'മെന്ന കഥയിൽ എല്ലാവരും അത്യാഗ്രഹത്തോടെ കാത്തിരിക്കുന്ന ചൈതന്യദേവൻ ചീനിവാസന്റെ ഗ്രാമത്തിലേക്ക് അവസാനം വരാതിരിക്കുമ്പോൾ ചീനിവാസന്റെ നിരാശ വെറും സാമ്യം, സാന്ത്വന, ആവലാതികൾക്കറുതി എന്നീ പ്രത്യാശകളുടെ അന്തം മാത്രമല്ല, "വെറുതെയൊരു ഗൗരാംഗദർശനമല്ല, വയറിന്റെ ജ്വാല വല്ലാത്ത ഒരു ജ്വാലയാണ്." പണ്ടൊരിക്കൽ ഗംഗയിലെ ഒരു വലിയ വെള്ളപ്പൊക്കം

അതിന്റെ ഭയങ്കരമായ ശക്തി കൊണ്ട് താല്ക്കാലികമായിട്ടെങ്കിലും ജാതിഭേദത്തിന് മറപിടിച്ചിരുന്നു. ഉന്നതജാതിയിലെ നല്ല കഴിവുള്ള മാന്യന്മാർ നീചകുലത്തിൽ ജനിച്ചവർക്കും ദരിദ്രർക്കും ഇടയ്ക്ക് അവരുടെ വിലപിടിച്ച ഭക്ഷ്യസാമഗ്രികൾ വിതരണം ചെയ്തു. അന്നൊരിക്കൽ മാത്രം ഈ കുഗ്രാമവാസികളുടെ ഹൃദയത്തിന്റെയും വയറിന്റെയും വിശപ്പിന് ഒരുപോലെ ശമനം കിട്ടി. അതുകൊണ്ട് സ്വഭാവവശാൽ ചൈതന്യപ്രേമത്തിന്റെ, വെള്ളപ്പൊക്കത്തിന്റെ സംഭവ്യതയിൽ ഇതേ ഒരു പരിണാമമാണ് ചീനിവാസൻ പ്രതീക്ഷിക്കുന്നത്; ആഗ്രഹിക്കുന്നതും. ഈ രണ്ടുവിധവെള്ളപ്പൊക്കങ്ങളെ ഒരുമിച്ചുകൊണ്ടുവന്ന് അസാമ്യതയിൽ സാമ്യതയെ പ്രതിഷ്ഠിക്കുന്നതിനെ ചുറ്റി മഹാശ്വേതാദേവി ഒരു വ്യഞ്ജന സൃഷ്ടിക്കുകയാണ് ചെയ്യുന്നത്. ദയ, ദാക്ഷിണ്യം, ഹൃദയപരിവർത്തനം എന്നിവയിലല്ല, എന്നിവ കൊണ്ടുമല്ല ഒരു വലിയ അത്യാഹിതത്തിൽക്കൂടി മാത്രമേ സാമ്യതയുടെ പ്രതിഷ്ഠ സാദ്ധ്യമാകൂ.

ഓർമ്മ, അന്ധവിശ്വാസം, നിസ്സഹായതാബോധം, ഭയം എന്നിവ നിമ്ന വർഗങ്ങളെ അടിച്ചമർത്തിവെച്ചിരിക്കുക മാത്രമല്ല, ഇവയെല്ലാം അവരുടെ മനസ്സിലും സ്വഭാവത്തിലും ആഴത്തിൽ പോറലേല്പിച്ചിരിക്കുന്നു. ഈ ക്രിയ ആദ്യമായി വേണമെങ്കിൽ ജീവിക്കാനുള്ള പദ്ധതിയോ കൗശലമോ ആവിഷ്കരിക്കാനുള്ള ഭാവനയിൽ മോചനം തേടുന്നു (ജടി ഠാക്കുറാണിയായിത്തീരുന്നത് ഒരുദാഹരണം). ചിലപ്പോൾ ഒരു ശുദ്ധമായ മാനവീയ വൈകാരികതയിലേക്കുയുർന്നതാവാം ഈ മോചനം. ബായെന്റെ അതിമാനവീയസ്ഥിതി ഓർക്കുക. എഴുപതുകളുടെ ആദ്യഭാഗത്തിൽ ഈ ഒരുവശമാണ് മഹാശ്വേതാദേവിയെ കൂടുതൽ ചിന്തിപ്പിച്ചിരിക്കുക. ഈ ഭയം വെറും നിമ്നവർഗക്കാരിൽ മാത്രം ഒതുങ്ങിനില്ക്കുന്നില്ല. ഇടത്തരക്കാരുടെ പരിമണ്ഡലത്തിലെ ഇത്തരം ഭയം 'റോങ്നമ്പർ' എന്ന കഥയിൽ കാണാം. 1972–ൽ എഴുതിയ ഈ കഥ ഒരുതരത്തിൽ നോക്കുമ്പോൾ അതിസൂക്ഷ്മമായ ഒരു വിഭജനരേഖ വരച്ച് മഹാശ്വേതാദേവിയുടെ കഥകളെ രണ്ടായി ഭാഗിക്കുന്നു. യാന്ത്രികമായ ഒന്നല്ലെങ്കിലും അതൊരു വിഭജനം തന്നെ. ദ്രൗപദി (1976), വിത്ത് (1977), ഇര (1978) എന്നീ കഥകളിൽ പ്രബലമായ പ്രതിഷേധം പ്രതിരോധമായി മാറുന്നു. നിമ്നവർഗം ഇപ്രാവശ്യം പോരാട്ടത്തിനൊരുങ്ങുന്നു. 'ദ്രൗപദി'യിൽ ആ എതിർപ്പ് സംഘടിതമായ പ്രക്ഷോഭണത്തിന്റേതാണ്. പക്ഷേ, മറ്റു കഥകളിൽ പ്രതിരോധം അഥവാ ചെറുത്തുനില്പ് താനേ ഉണ്ടായതാണ്. അവരുടെ ജീവിതരീതിയിൽ നിന്നും വളരെയേറെ സഹിച്ചും ജീവിക്കാനുള്ള ഭയങ്കരശ്രമത്തിൽ നിന്നും അത് രൂപം കൊള്ളുന്നു. അവരുടെ മനസ്സിൽ നിന്ന് അത് പൊട്ടിപ്പുറപ്പെടുന്നു. പുറത്തുനിന്ന് വന്ന രാഷ്ട്രീയബോധവത്കരണത്തിന്റെ ഫലമല്ല അത്. എന്നാലും എഴുപതുകളുടെ അവസാനഭാഗത്ത് എഴുതിയ ഈ മൂന്നു കഥകളോ, ഈ സമാഹാരത്തിൽ ഉൾപ്പെടാത്തതും അതേസമയത്തെഴുതിയതുമായ മറ്റു കഥകളോ ഒരുതരത്തിലും അനന്യസാധാരണമല്ല. 'വിത്ത്' എന്ന കഥയിലെ ദുലൻഗഞ്ജുവിന്റെ രീതിവച്ചുനോക്കുമ്പോൾ ജീവിക്കാനുള്ള ഉപായങ്ങൾ ചിന്തിച്ചുകഴിഞ്ഞിരുന്ന പിതാവിന് ഒരിക്കലും മക്കളോടോ മരുമക്കളോടോ സംസാരിക്കാൻ സമയം കിട്ടാറില്ല. 'ജീവിതമാർഗങ്ങൾ ബുദ്ധി ഉപയോഗിച്ചല്ല, കൂടബുദ്ധിയും വഞ്ചനയും കൊണ്ടുതന്നെവേണം തേടിക്കിട്ടാൻ. കൈയിൽ

കിട്ടുന്ന പരിതസ്ഥിതിയിൽ നിന്ന് ലാഭമുണ്ടാക്കുകതന്നെ. എന്നാൽ, സംഭവവികാസങ്ങളും ചരിത്രവും ദുലനെ അതേസ്ഥാനത്ത് തന്നെ നില്ക്കുവാൻ സമ്മതിക്കുന്നില്ല. മഹാശ്വേതാദേവിയുടെ രചനാധർമമനുസരിച്ച് പുരാതനകഥകളുടെ പ്രചോദനം അവരെ മാത്രമല്ല, അവരുടെ കഥാപാത്രങ്ങളെയും പുരാവൃത്തചേതനയെ ജീർണമാക്കാനും പുതുചേതന സ്വാംശീകരിക്കാനുമുള്ള പ്രേരണ കാട്ടുന്നു. കെട്ടുകഥകളുടെ ഈ ആത്മീകരണത്തെ അവർ അവരുടെ കഥാധർമത്തിൽ പുരാണത്തിന്റെ മാത്രകളായി നാനാഭാവത്തിൽ കൊണ്ടുവരുന്നു. ചിലപ്പോൾ ഗാനങ്ങളായി പിറക്കുന്നു. ധാതുയയുടെ ആ ഗാനം നോക്കുക, 'ആരും അവരെപ്പറ്റി ആരായാത്തതെന്തുകൊണ്ട്? അവർ പോലീസിന്റെ ഫയലിൽ നശിച്ചില്ലതായോ?' അല്ലെങ്കിൽ പുരാണവും പ്രകൃതിയുമായ ഒത്തുചേരലിൽ മരിച്ചവരുടെ ശരീരം, അസ്ഥി എന്നിവ പ്രകൃതിയെ സജീവമാക്കുന്നു; വിത്തായി വിളയാനിടയാക്കുന്നു. ദുലൻ പറയുന്നത് നോക്കൂ: 'ധാതുയാ നിങ്ങളെയൊക്കെ ഞാൻ വിത്താക്കിമാറ്റി.' അതേ, വിളവിന്റെ ആദിമ ആവേശത്തിൽ നിന്നുതന്നെ ഒരു വിനാശകാരിയായ പ്രതികാരമനോഭാവവും വെറുപ്പും ഉത്ഭവിക്കുന്നു. ജനനമരണം, ജന്മം-വിനാശം ഈ അവിച്ഛേദ്യവൈരുദ്ധ്യത്തിൽ നവപുരാണത്തിന്റെ മാത്രകളുൾക്കൊള്ളുന്നു. അതോടെ ആചാരത്തിന്റെ ദാസത്വം തകരുന്നു, യുഗപരിവർത്തനം സംഭവിക്കുന്നു.

നായാട്ട് എന്ന കഥയിൽ നാട്ടിൻപുറത്തെ പെൺകുട്ടി മേരി ഒങ്റാവുസായ്പിന് പിറന്ന ജാരജകന്യകയാണെന്ന കാരണത്തിൽ, ജാതിയുടെ വിശ്വാസ വിചാരങ്ങളിൽ നിന്ന് അകന്നുനില്ക്കുന്നു. 'ആദിവാസിയുവാക്കൾക്ക് മേരിയുടെ ദേഹത്തിന്റെ നിറം പ്രതിരോധത്തിന്റെ ചുമരാണ്.' ശ്വേതാംഗനായ പിതാവിന്റെ ജാരസന്തതിയായതിനാൽ അവളെ ഒങ്റാവുമാർ തങ്ങളുടെ രക്തത്തിൽ പിറന്നവളായി കണക്കാക്കുന്നില്ല. അതുമല്ല, അവരുടെ സമൂഹത്തിന്റെ കഠോരനിയമങ്ങൾ അവളുടെമേൽ ആരോപിക്കപ്പെടുന്നുമില്ല. അതേ ഒങ്റാവുസമൂഹത്തിൽ നിലവിലുള്ള പ്രതിബന്ധങ്ങളിൽ നിന്ന് അവൾ മോചനം നേടിയതിനാൽ യഥാർഥത്തിൽ അവൾക്കൊരു വിശേഷാധികാരം അഥവാ ശക്തി ലഭിക്കുന്നു. അവർക്ക് നല്ലപോലെ അറിയാം, 'മേരിയിൽ സത്യസന്ധതയുണ്ട്. ആസ്ട്രേലിയൻ രക്തത്തിന്റെ തേജസ്സാണതെ'ന്നും അവർ പറയുന്നു. ആ സമൂഹത്തിനു പുറത്തുനിന്ന്, ബായെനെപ്പോലെതന്നെ, നായാട്ടിന്റെ പരിശുദ്ധിക്ക് മറ്റൊരു മാത്രയിൽ മറ്റൊരു പവിത്രത മേരി കൊടുക്കുന്നു. അതും അവളുടെ പ്രതികാരമനോഭാവത്തോടുകൂടിയുള്ള പ്രവൃത്തിവഴി. ജാതിയുടെ പവിത്രത ഉന്നതജാതിക്കാർക്ക് സഹായമായി നില്ക്കുന്നു. എന്നാൽ, താഴ്ന്നജാതിക്കാരെ ശാസിക്കാനും അപമാനിക്കാനും മറ്റുമുള്ള അധികാരവും കൊടുക്കുന്നു. അതിന് വിരുദ്ധമായി 'നായാട്ട്' എന്ന പ്രാചീന ആചാരത്തിന്റെ പവിത്രതയെ ആശ്രയിച്ചുകൊണ്ടുതന്നെ മേരി അവളുടെ സ്വകീയമായ സമൂഹധർമത്തിനെ പുനരാവിഷ്കരിച്ച് അതിനെ ആത്മസാത്കരിക്കുന്നു. അവൾ അപ്പോൾ തൊഹരിബജാറിലെ വില്പനക്കാരിയല്ല, പ്രസാദ്ജിയുടെ ലാഭം നിഷ്ഠയോടെ നോക്കുന്നവളല്ല, വലിയ നായാട്ടിനുശേഷം അവൾക്കൊരു പുനർജന്മം കിട്ടിയപോലെ. അവളുടെ പ്രതികാരം പൗരാണികഭാവം നേടുന്നു. 'തോട്ടിൽ ഇറങ്ങി നഗ്നയായി കുളിക്കുമ്പോൾ അവളുടെ മുഖം എന്തെന്നില്ലാത്ത തൃപ്തിയാൽ നിറഞ്ഞുതുളുമ്പി; പുരുഷസംഗമത്തിൽ നിന്ന് അളവറ്റ തൃപ്തി കിട്ടി

യപോലെ.' അതിനുശേഷം വീണ്ടും ജന്മം കിട്ടിയ മേരിങ്ങ്റാവു മദ്യവും ഗാനവും, മദ്യവും നൃത്തവും ഇവയിൽ മുഴുകി തന്റെ സമൂഹത്തിന്റെ ജീവിതത്തിന്റെറ താളം സ്വാംശീകരിക്കുകയാണവൾ. 'വലിയ നായാട്ടിൽ'ക്കൂടി ആർജിച്ച അധികാരത്തിൽ, പുതുതായി നേടിയ അഹംബോധത്തിൽ അവളാനന്ദിച്ചു. പക്ഷേ, ഇവിടെയും ചരിത്രത്തിന്റെ ദാന്ദ്വികതയാൽ മേരിങ്ങ്റാവു പീഡനത്താൽ നിഷേധിക്കപ്പെട്ടതും തീരെ ഇല്ലാതായി വരുന്നതുമായ സമൂഹത്തിന്റെ ഭൂതകാല ശക്തിയെ വീണ്ടെടുത്ത മുഹൂർത്തത്തിൽത്തന്നെ അവൾ സ്വസമൂഹത്തിൽ തന്റെ സ്ഥാനം സ്വയം സ്ഥാപിക്കുന്നു. അതുമല്ല ആ സമൂഹത്തെ കടന്നുപോകുന്നു. കാരണം, ആ ഭൂതകാലം അവൾക്ക് ഇന്ന് സ്വായത്തമാക്കാൻ സാധിച്ചെങ്കിലും ആ സമൂഹം ഇനി അവളുടേതല്ല, അവൾക്കാവശ്യവുമില്ല. അവൾക്കിനി അവളുടെ സാലിമിന്റെ കൂടെ ഒരു പുതിയ ഭാവി സൃഷ്ടിക്കണം. ചേതനയാൽ പ്രസരിതമായ കഴിഞ്ഞകാലം ഇനി അവളുടെയല്ല എന്നതിന്റെ ഒരു സൂചനയും അവളുടെ പ്രവൃത്തികളിൽ കാണാം.

നവപുരാണത്തിന്റെ ഭാഷയിൽത്തന്നെ മഹാശ്വേതാദേവി എഴുതുന്നു: 'അപ്പോൾ നൃത്തം വച്ചുകൊണ്ട് മേരി പിന്നോക്കം നീങ്ങിയത്. ഇരുട്ടിൽ അവൾ നൃത്തം വച്ചു; മതിമയങ്ങി നൃത്തം വച്ചുകൊണ്ടിരുന്നു. മേരി ഇരുട്ടിൽ ഓടിപ്പോവുകയും ചെയ്തു.' പിന്നോക്കം-മുന്നോട്ട്-ഈ നീക്കം ചരിത്രപരമായ ദ്വാന്ദ്വികതയിൽ ഏകാത്മീകരണം നേടുമ്പോൾ ഭൂതകാലത്തേക്കുള്ള നിരത്ത് ഭാവിയുടെയും വഴിയായിത്തീരുന്നു. അതുകൊണ്ട് നായാട്ടിന്റെ ആദിമശക്തി ആയത്തമാക്കി മേരിക്ക് പോകണം, ബസ്സിൽ കയറിയോ മരംകൊണ്ടു പോകുന്ന ട്രക്കിൽ കയറിയോ റാഞ്ചി–ഹാജാരിബാഗ്–ഗോമോ–പാട്ന വരെ പോകുകതന്നെ വേണം. ആരണ്യത്തിന്റെ ആദിമ മായാമയമായ അന്ധകാരത്തിന്റെ ഗംഭീരതയിലേയ്ക്കല്ല. 'അന്ധകാരത്തിൽ, നക്ഷത്രങ്ങളുടെ വെളിച്ചത്തിൽ റെയിൽവെലൈൻ നോക്കി വഴി നടന്ന് പോയിക്കൊണ്ടിരിക്കുമ്പോൾ മേരിയുടെ മനസ്സിൽ ഒരുവിധ ഭയവും ഇല്ല, ഏതെങ്കിലും മൃഗങ്ങളുടെ ഭയം പോലുമില്ല. ഇന്നവൾ ഏറ്റവും വലിയ മൃഗത്തെ കൊന്നിരിക്കുന്നു എന്നതുകൊണ്ട് വന്യചതുഷ്പദങ്ങളെ ഓർമിച്ച് നിത്യവും തന്റെ രക്തത്തിലനുഭവിച്ചിരുന്ന ഭയം പോലും ഇല്ലാതായി. വനത്തിൽ നിന്ന് റെയിൽവേലൈൻ–ചരിത്രത്തിന്റെ അനിവാര്യ യാത്രാപഥം.

മേരി സ്വന്തം ഇഷ്ടപ്രകാരമാണ് വനത്തിൽ നിന്ന് റെയിൽവേ ലൈനിലേക്ക് വന്നത്. 'ദ്രൗപദി' എന്ന കഥയിൽ ദോപ്ദിമേഝെൻ കൊണ്ടുവരപ്പെടുകയാണ്. പോലീസ്ഭരണം ഒരുപറ്റം വിശ്വാസഘാതകരായ കൂട്ടംതെറ്റിയവരുമായി ബന്ധപ്പെടുത്തി വലിച്ചിഴച്ചാണ് വനത്തിൽ നിന്ന് സേനാനായകന്റെ ക്യാമ്പിൽ അവളെ എത്തിക്കുന്നത്. ചരിത്രത്തിന്റെ മറ്റൊരു പാത, പക്ഷേ, അതേ അമോഘയുക്തി. 'നായാട്ടും' 'ദ്രൗപദി'യും ഒരേ കഥയുടെ ഇരുവശമാണ്. മേരിയുടെ രക്തം സായ്പിന്റെ രക്തം, ദ്രൗപദിയുടേത് ചമ്പാഭൂമിയുടെ പവിത്രമായ കറുത്ത രക്തം, യാതൊരു കലർപ്പുമില്ലാത്ത ഒന്നാണത്. ചമ്പയിൽ നിന്ന് ബാകുലി, എത്രയോ ലക്ഷം ചന്ദ്രന്റെ ഉദയാസ്തമനത്തിന്റെ പാത, രക്തത്തിൽ കലർപ്പുണ്ടാകാമായിരുന്നു. ദോപ്ദിക്ക് തന്റെ കാരണവന്മാരെക്കുറിച്ച് ഗർവും അഭിമാനവും തോന്നി. അവർ കണ്ണിലെണ്ണയൊഴിച്ച് കുന്നിക്കാട്ടിനും കാഞ്ഞിരത്തിനും പിന്നിൽ മറഞ്ഞി

രുന്ന് പെൺകുട്ടികളുടെ രക്തത്തിന് കാവൽ നിന്നു. സോമായിയും ബുധനയും ജാരസന്തതികളാണ്. യുദ്ധത്തിന്റെ വിളവ്. ശിയാൽ ഡാങ്ങയിൽ വിദേശിസൈന്യം നല്കിയ സമ്മാനം – 'ടുവേർഡ്സ് രാഡഭൂമി.' മേരിക്ക് തന്റെ വർഗക്കാരെ വിട്ടു പോരേണ്ടിവന്നു. പ്രക്ഷോഭണത്തിലൂടെ ദ്രൗപദി തന്റെ സമൂഹവുമായി പ്രബല മായി ബന്ധപ്പെട്ടു. ആ സമൂഹം അതേ കാരണത്താൽ കൂടുതൽ വിസ്തൃതമായി. അതിൽ നഗരത്തിലെ ആൺകുട്ടികൾ കൂടി പങ്കെടുത്തിരിക്കുന്നു. അവരാണ് നിർദ യമായ സമരരീതികൾ നിശ്ചയിക്കുന്നത്. 'അരിജിതിന്റെ സ്വരം ആരെങ്കിലും കേട്ടാൽ മതി, സമയം നോക്കി അവർ അവരുടെ ഹൈഡ്ഔട്ട് ചേഞ്ച് ചെയ്യുന്നു. ഒരു കോമ്റേഡും തനിക്കുവേണ്ടി മറ്റുള്ളവരെ നശിക്കാനിടവരുത്തില്ല.' അതു കൊണ്ട് അതേ സമൂഹത്തിന്റെ സഹജാതമായ ചേതനയോടുകൂടിത്തന്നെ ദ്രൗപദി പൊരുതിക്കൊണ്ടായാലും അവളുടെ സമൂഹത്തിന്റെ ആന്തരികശക്തി പോഷിപ്പി ച്ചുപോന്നു. അതേ ശക്തിയുടെ പൗരാണികതയിൽ അവളുടെ 'സർവസത്ത'യുടെ ശക്തിയോടുകൂടിയ, 'ഒരിക്കൽ, രണ്ടുപ്രാവശ്യം, മൂന്നുപ്രാവശ്യം' ഒരേ പ്രബല മായ ആരവം കൊണ്ട്. അതോടെ കഥയുടെ ദ്വിതീയപർവത്തിന്റെ നാടകീയമായ പരിസമാപ്തിയും. കാട്ടിലെ വിളിച്ചുകൂവുന്ന ശബ്ദം അത് പ്രതിപക്ഷത്തിന്റെ ശിബിരത്തിലതിന്റെ തന്നെ പുനരുച്ചാരണം അത്രതന്നെ പ്രബലമായ വെല്ലുവിളി യാണ്. 'ഉം! കൗണ്ടർ ചെയ്യ്....' 'നായാട്ട്' എന്ന കഥയുടെ അവസാനത്തിൽ മേരി ഭയത്തിൽ നിന്നും പൂർണമായും പുറത്തേക്കു വരുന്നു. അവൾ സകല ഭയത്തെയും അതിജീവിച്ചു. ദ്രൗപദിയാണെങ്കിൽ, ചരിത്രത്തിന്റെ ചതുരംഗക്കളത്തിലെ കരു തട്ടിവീഴ്ത്തി, അവൾക്കും കൂട്ടർക്കും സഹിക്കേണ്ടിവന്നിരുന്ന അതേ ഭയം സേനാ നായകനിൽ ഉണ്ടാക്കി. 'ദ്രൗപദി തന്റെ മർദിതസ്തനങ്ങൾ കൊണ്ട് സേനാനായ കനെ ഉന്തിത്തള്ളി നീക്കിക്കൊണ്ടിരുന്നു. സേനാനായകന് ജീവിതത്തിലാദ്യമായി നിരസ്ത്രമായ ടാർഗറ്റിനു മുന്നിൽ നില്ക്കാൻ ഭയം തോന്നി, വല്ലാത്ത ഭയം.' 'നായാട്ടി'ലെ അടിത്തറയും ചുറ്റുപാടും വനം തന്നെ. 'ദ്രൗപദി'യിലാണെങ്കിൽ വനവും ഭരണവും തമ്മിലുള്ള സംഘട്ടനം. ഭാഷയിലും അതേ ഏറ്റുമുട്ടൽ. ഭാഷ യുടെ സ്വരവൈവിധ്യവും; സോസിയറിന്റെ ഇംഗ്ലീഷ് കഴിവ്, അധികാരം, ഭരണം എല്ലാം നിറഞ്ഞ ഭാഷ. ബാഡ്ജ്ധാരികളുടെ ഭാഷയിൽ അത് മധ്യതലത്തിലേക്കി റങ്ങിവരുന്നു. അധികാരം അപ്പോൾ പ്രായോഗികമാവുകയാണ്. സേനാനായകന്റെ ഭാഷയിലും ചുറ്റിപ്പറ്റിയ മറ്റു ഭാഷകളുടെ ബഹുമാത്ര ഉൾക്കൊള്ളുന്ന അന്തരീക്ഷം മഹാശ്വേതാദേവി രചിക്കുമ്പോൾ അതിൽ അധികാരത്തിന്റെ ഒരു സങ്കീർണ്ണ വിന്യാ സവും കൂടി ഉള്ളതായിക്കാണാം. നാനാഭാഷകളിൽക്കൂടി നെയ്തു തയ്യാറാക്കിയ അധികാരത്തിന്റെ വല ഛിന്നഭിന്നമാക്കി, പിച്ചിച്ചീന്തി, ചിതറിക്കളഞ്ഞാണ് ദോപ്ദി യുടെ ഭാഷ. അവൾ പറയുന്നത്, 'ഉം! കൗണ്ടർ ചെയ്യ് എന്നാണ്. അവിടെ ഭരണ ത്തിന്റെ ആധികാരികഭാഷ അവളുടെ ഉച്ചാരണത്തിൽക്കൂടി തകിടം മറിയുകയാണ്. തലതിരിഞ്ഞ് വീഴുന്നുണ്ട്, അത്യധികമായ ശാരീരികപീഡനം ശരീരത്തിൽ നിന്നു തന്നെ അവളുടെ എതിർപ്പിന്റെ രോഷത്തെ ജനിപ്പിക്കുന്നു. അതിലാണ് വാക്കിന്റെ അർഥം മറ്റൊന്നായിത്തീരുന്നത്.

മഹാശ്വേതാദേവി അവരുടെ കഥകളിലും നോവലുകളിലും പറയാനുദ്ദേ ശിക്കുന്ന വിഷയങ്ങൾ തിരഞ്ഞെടുക്കുന്നതിൽ അത്യന്തം ശ്രദ്ധ ചെലുത്തുന്ന ഒരു

ലേഖികയാണ്. അവയിൽ യാഥാർഥ്യം ഉള്ളതുപോലെത്തന്നെ അതേ യാഥാർഥ്യത്തെ ചരിത്രത്തിന്റെ ക്രമവികാസത്തിന്റെ വെളിച്ചത്തിൽ ഇന്നത്തെ സാഹചര്യത്തിൽ കാണിക്കാനുള്ള നാനാപദ്ധതികളും ഉണ്ട്. ചരിത്രം എന്നുവച്ചാലിവിടെ ഭൂതകാലത്തിന്റെ ഉത്ഭവസ്ഥാനം അഥവാ അതിന്റെ അനന്തരാവകാശത്തിന്റെ പ്രകാശനം മാത്രമല്ല ഉദ്ദേശിക്കപ്പെടുന്നത്. മറിച്ച്, കഴിഞ്ഞകാലത്തിൽ നിന്ന് ഭാവിയിലേക്കുള്ള യാത്രാപഥത്തിന്റെ സൂചനയും കൂടിയുണ്ട്. അതിലും ശുഭാപ്തിവിശ്വാസിയായ ഭാവിദർശനത്തിലേക്ക് ലഘുവായ ഉത്തരണം ഇല്ല എന്നു തന്നെയല്ല, വർത്തമാനകാലത്തിൽക്കൂടി ഭാവിയുടെ വിത്തുപാകലിന്റെ വൃത്താന്തവുമുണ്ട്. വാസ്തവത്തിൽ ഇത്തരം സംഭവം ഒരുപക്ഷേ നടന്നിരിക്കാം. അഥവാ, നടന്നിട്ടുതന്നെയില്ല. അഥവാ സംഭവിച്ചിട്ടുണ്ടെങ്കിൽ അത് അവിചാരിതമായി പെട്ടന്നുള്ള ഉൾപ്രേരണകൊണ്ടോ മറ്റോ ആയിരിക്കാം. മഹാശ്വേതാദേവി ഈ സംഭവ്യതയ്ക്ക് അല്ലെങ്കിൽ സാധ്യതയ്ക്ക് ഒരു പൗരാണികകല്പനയുടെ മാനം നല്കുന്നതിനാൽ വാസ്തവത്തിൽ വന്ന അത്, വാസ്തവത്തെ അതിക്രമിക്കുന്നു. ഭാഷയുടെ പരിധിനീട്ടി അതിനുള്ളിൽ സാമുദായികവും സാമ്പത്തികവും രാഷ്ട്രീയവുമായ യാഥാർഥ്യങ്ങളുടെ ഒന്നിലധികം മാനങ്ങൾ നല്കുന്നു. വിവിധ മർദ്ദങ്ങളെ ഉൾക്കൊള്ളിച്ച് ഒരു പ്രത്യേകഭാഷയുടെ മണ്ഡലം തന്നെ അവർ സൃഷ്ടിക്കുന്നു. അവിടെ നാടകീയമായ ഭാവന ഒരിക്കലും കെട്ടുകഥയായിമാറുന്നില്ല. പക്ഷേ, അവ യാഥാർഥ്യങ്ങളുടെ അനിവാര്യമായ വളർച്ചയാണെന്ന് തോന്നിപ്പോകുന്നു. ദോപ്ദിമേഝെൻ, ദുലൻഗഞ്ജു, ചണ്ഡിബായെൻ, ശ്രീപദമാൽ, ജടി ഠാക്കുറാണി ഇവരെല്ലാം യഥാർഥ മനുഷ്യർ ആയിട്ടുതന്നെയും യാഥാർഥ്യത്തെ വളർത്തിയെടുക്കുന്നവരാണ്.

**ശമീക് ബന്ദ്യോപാധ്യായ**

# വെള്ളപ്പൊക്കം

ഭാദ്രമാസത്തിൽ രാന്നാപൂജയുടെ* ദിവസം വന്നെത്തി. ഈ സമയത്ത് എല്ലാ ഗൃഹസ്ഥരും മനസാചെടി തേടി ഇറങ്ങുന്നു. മുള്ളുനിറഞ്ഞ ചെറു ഇലകളുള്ള കള്ളി വർഗത്തിൽപെട്ട ഈ ചെടി പൂർവസ്ഥലിയിൽ വീട്ടുകാർ മുറ്റത്തു നട്ട് അതിന് പൂജ ചെയ്യുന്നു. രൂപസിബാഗ്ദിനിയുടെ മകൻ ചീനിവാസനും ഈ ചെടി അന്വേഷിച്ച് പോയിരിക്കുകയാണ്. മനസാചെടിയെ വാസ്തുസമ്പത്തായി സങ്കല്പിച്ച് നടുന്നു. ഈ ചെടി എല്ലാ നന്മകളും കൊണ്ടുവരുമെന്നാണ് വിശ്വാസം. വയലിൽ ധാന്യം, പശുക്കളുടെ അകിട്ടിൽ പാല്, കുളത്തിൽ മത്സ്യം, വീട്ടിലെ പെണ്ണുങ്ങൾക്ക് കുഞ്ഞ് എന്നിവ നല്കി അനുഗ്രഹിക്കുന്നു. എല്ലാ വീട്ടിലും ഈ മനസാചെടി ഉണ്ടാവില്ല. പാചകപൂജ കഴിഞ്ഞ് അടുത്തദിവസവും വെയിലില്ലാത്ത ദിവസമാണ്.

'അമ്മേ! പാചകപൂജ ചെയ്യുന്നില്ലേ നമ്മൾ?' ചീനിവാസൻ ചോദിച്ചു.

'ഇല്ല മകനേ, ഇത്തവണ നമുക്കില്ല.'

'എന്തേ അമ്മേ?'

'കാട്ടോയയിലുള്ള നിന്റെ വല്യച്ഛൻ മരിച്ചിരിക്കയല്ലേ ഇക്കൊല്ലം.'

'അമ്മയോടിതാരേ പറഞ്ഞേ?'

'എനിക്കറിയാം.'

ചീനിവാസന് ആശ്ചര്യം. ഇതെന്തുകാര്യം! കഴിഞ്ഞകൊല്ലം ഈ പാചകപൂജയ്ക്ക് തലേദിവസം മൺവിളക്ക് കത്തിച്ചിരുന്ന് അമ്മ എന്തെല്ലാം പാചകം ചെയ്തതാണ്. പുളി ഒഴിച്ച മുള്ളൻകറി, നാളികേരം ചേർത്ത് ചേമ്പിന്റെ ഇലത്തോരൻ, ചെറിയതരം പുൻടിമത്സ്യം വറുത്തത്, അതിലും കുറച്ചുകൂടി വലുതായ പുൻടിമത്സ്യക്കറി, മറ്റൊരു പുഴമത്സ്യമായ മയാമത്സ്യവും വഴുതനങ്ങയും കൂടി ഇനിയൊരു കറി, അരി അരച്ചുചേർത്ത് ചീരക്കറി, അരി അരച്ചതും ചണയുടെ ഇലയും ചേർത്ത വട, പനന്തേങ്ങയുടെ വട. അടുത്തദിവസം രണ്ടുനേരവും ചീനിവാസൻ അതുതന്നെയാണ് കഴിച്ചത്.

ഇക്കൊല്ലം കഷ്ടകാലമാണ്. ഈവശത്ത് ഗംഗയിൽ വെള്ളപ്പൊക്കം. അക്കരയ്ക്കൽ ഖോഡെനദി മുങ്ങാറായി. അഞ്ജനനദിയിൽ ഒന്നിനുശേഷം ഒന്നുവെച്ചു മൂന്നു മുളങ്കുഴക്കോലുകൾ ഏച്ചുകെട്ടിയിട്ടുനോക്കിയാൽ മുങ്ങിപ്പോകും. അത്രയ്ക്കു വെള്ളം നിറഞ്ഞാണ് നദി ഒഴുകുന്നതെന്ന് ചീനിവാസൻ കേട്ടു. വെള്ളപ്പൊക്കം വരും എന്നുതന്നെ എല്ലാവരും പറയുന്നു. ഈ മലവെള്ളം എന്താണ്, എങ്ങനെയിരിക്കും എന്ന് ചീനിവാസൻ കണ്ടിട്ടില്ല. അമ്മയുടെ കുട്ടിക്കാലത്ത് കാട്ടോയ

* ഭാദ്രസങ്ക്രാന്തിനാളത്തെ അരന്ധന വ്രതം (അടുക്കളയിൽ ഭക്ഷണം പാകം ചെയ്യാതിരിക്കൽ) ആണ് രാന്നാപൂജ. അന്ന് ഭക്ഷണം ഉണ്ടാക്കരുതെന്നേയുള്ളു. തലേന്നാൾ വെച്ച ചോറ് വ്രതദിവസം ഉണ്ണാം.

യിൽ ഗംഗയിൽ വെള്ളപ്പൊക്കമുണ്ടായത്രെ.

ചീനിവാസന്റെ അമ്മ തെങ്ങോല കീറി ഈർക്കിലെടുത്ത് ചൂലുണ്ടാക്കുകയാണ്. കുറഞ്ഞത് പത്തെണ്ണം ഉണ്ടാക്കിക്കൊടുത്താലേ ആചാര്യമാരുടെ വീട്ടിലെ പണിക്ക് തികയൂ.

'അമ്മേ, ഈ മലവെള്ളം എങ്ങനെയാണമ്മേ വരുന്നത്?'

ചീനിവാസന്റെ ചോദ്യം കേട്ടപ്പോൾ രൂപസിക്കത്ര ഇഷ്ടമായില്ല. എന്നാലും പറഞ്ഞു, 'ഇത്തവണ കണ്ടോ!'

രൂപസിയുടെ അമ്മ പച്ചിലമരത്തിന്റെ പശകൊണ്ട് മത്സ്യം പിടിക്കാനുള്ള ഒറ്റാലിന്റെ മുളംകൊമ്പുകൾ തേച്ചുമിനുക്കുകയാണ്. അവർ പറഞ്ഞു: 'നിനക്ക് കാണാമെടാ കാണാം. വെള്ളപ്പൊക്കം ഉണ്ടാകും; ശവങ്ങൾ ഒഴുകിവരും; ചെന്നായ്ക്കളും കഴുകന്മാരും മനുഷ്യരെ വലിച്ചുകീറിത്തിന്നും.'

'ഇതെന്തൊക്കെയാ പറയണത് അമ്മേ?'

രൂപസി നേരിയ ശാസനയോടെ പറഞ്ഞു: 'സത്യമാണെല്ലാം. തനിസത്യം. പൂമ്പാറ്റയും ഈച്ചയും തുമ്പിയും ഒഴുകിപ്പോകും. ആനയും കുതിരയും ജീവിക്കും. അതല്ലേ ശാസ്ത്രം പറഞ്ഞേക്കണത്.'

'പക്ഷേ, ഇത്തവണ വെള്ളപ്പൊക്കത്തിൽ ആരും ചാവില്ലെന്ന് പറയണതോ?' ചീനിവാസൻ വീണ്ടും ചോദിച്ചു.

'ഓ, *ഗൗരാംഗപ്രേമത്തിന്റെ വെള്ളപ്പൊക്കമോ?'

അതെനിക്കറിയില്ല മോനേ. ശാന്തിപ്പൂരിലും കാട്ടോയയിലും ആളുകൾ മറ്റൊന്നും പറയണില്ല എന്ന് ഞാനും കേട്ടു. കേട്ടിട്ട് ഇത്രയേ ചിരിച്ചുള്ളു എന്ന്. കണക്കില്ല. ചന്തയ്ക്ക് പോയപ്പോൾ അവിടെയും ഇതുതന്നെ സംസാരം. ഞാനൊരാളോട് എന്താ കാര്യം എന്നു ചോദിച്ചു. അപ്പോളയാൾ പറഞ്ഞതെന്താണെന്നോ? 'അയ്യെന്റെ ബാഗ്ദിവധു, എന്താണിപ്പറയുന്നതെന്ന് ഞങ്ങൾക്കും മനസ്സിലായിട്ടില്ല. ഗൗരാംഗസന്യാസീണ്ടത്രേ, ഉയർന്നതിനെ താഴ്ത്തും, താഴ്ന്നതിനെ ഉയർത്തും എന്ന് പാടി നൃത്തംവെച്ചുകൊണ്ട് നടക്കുന്നു എന്നുമാത്രം കേൾക്കാനുണ്ട്.' അതുകേട്ട് ഞാൻ ചോദിച്ചു, 'അപ്പോൾ എന്താ, നമ്മൾ ഠാക്കുർമാരുടെ കുളത്തിൽ നിന്ന് വെള്ളം കൊണ്ടുവരുമോ? അവരെപ്പോലെ നല്ല കട്ടിലിൽ കിടന്നുറങ്ങുമോ? മലരും പൊരിയും എന്തിഷ്ടമുള്ളതും നമ്മൾ തിന്നുമോ? അങ്ങനെ സംഭവിച്ചില്ലെങ്കിൽപ്പിന്നെ ഗോരപ്രേമന്റെ വെള്ളപ്പൊക്കത്തിൽ ഒഴുകിപ്പോകുന്നതെന്തിന്?' എല്ലാവരും കൂടി പലതും പറയാൻ തുടങ്ങിയപ്പോൾ ഞാനെന്റെ പശുക്കുട്ടിയെത്തേടി അവിടെനിന്ന് പോയി. ഇതെന്ത് വെള്ളപ്പൊക്കത്തിന്റെ കാര്യമാണാവോ?'

'അമ്മേ!' രൂപസി വിളിച്ചു.

'ഓ പിന്നെ! വിളികേട്ട് മനസ്സലിഞ്ഞുപോകും.'

'നീ ഗൗരാംഗനെ കണ്ടിട്ടുണ്ടോ?'

'എന്തിന് കാണാൻ പോകണം? ഗൗരാംഗൻ എന്നെ രാജാവാക്കുമോ?'

'എങ്കിൽ പോ. ചെന്ന് മീൻ പിടിച്ചുകൊണ്ടുവാ, വേഗം.'

'നോക്ക്, തന്റെ രൂപത്തെപ്പറ്റി അഹങ്കാരം പാടില്ല, കേട്ടോ. മത്സ്യം പിടി

* ശ്രീ. ചൈതന്യ മഹാപ്രഭു

ക്കുക എന്നതത്ര ചീത്തപ്പണിയൊന്നുമല്ല. അത് ചെയ്തിട്ടാണ് നിന്നെ ഞാനിത്ര വലുതാക്കിയത്.'

കാറ്റിന് വേഗത കൂടുതലാണ്. മനസാചെടി കൊണ്ടുവരണമോ എന്ന് തീർച്ചയാക്കാൻ ചീനിവാസൻ ആദ്യം ആചാര്യന്മാരുടെ വീട്ടിലേക്ക് പോയി.

പൂർവസ്ഥലിയിൽ ആചാര്യകുടുംബക്കാർ ധാർമികരും ധനികരുമാണ്. ഈ 1435 ശകവർഷത്തിലും നിത്യവും ദരിദ്രർക്ക് ഭോജനം കൊടുക്കുവാൻ വളരെ കുറച്ചുപേർക്കേ കഴിവുണ്ടാവൂ. പക്ഷേ, വലിയ ആചാര്യയുടെ മുറ്റത്ത് ഉച്ചയാകുമ്പോഴേക്കും നൂറ് ഇല ഇട്ടുകഴിഞ്ഞിരിക്കും. നവദ്വീപിലെ ഗൗരാംഗസന്യാസിയുടെ പ്രവചനങ്ങൾ കാറ്റിനെക്കാൾ വേഗത്തിലാണെത്തുന്നത്. ഇപ്പോൾ അദ്ദേഹം ഗ്രൗഡിൽ നിന്ന് ശാന്തിപൂരിലെത്തി, മാതൃദർശനം കഴിഞ്ഞ് വീണ്ടും നീലാചലത്തിലേക്കു പോകുകയാണ്. വലിയ ആചാര്യക്ക് വലിയൊരു മോഹം. നിമായി ഈ വഴിക്ക് പോകുകയാണെങ്കിൽ രണ്ടുദിവസം അദ്ദേഹത്തിന്റെ ഗൃഹത്തിൽ താമസിക്കണം. 'അതെന്തിനാണ്?' ആചാര്യയുടെ ഭാര്യ ചോദിച്ചു. വലിയ ആചാര്യ സർക്കാർ ജീവനക്കാരെ, കപ്പൽകമ്പനിക്കാരെ, റെക്കോ ഡുകൾ സൂക്ഷിപ്പുകാരെ, വലിയ ധനികരെയൊക്കെ വിളിച്ച് ബഹുമാനിക്കാറുണ്ട്.

'ഈ യുവസന്യാസിയെ എന്താണിത്ര ബഹുമാനിക്കാൻ?'

'എന്തിനെന്നോ! എന്താണങ്ങനെ ചോദിച്ചത്? ഞാൻ പത്തുപേർക്ക് ചോറു കൊടുക്കുന്നത് എന്തിനാ?'

'പുണ്യം ചെയ്യുന്നു.'

'പുണ്യം ചെയ്യുന്നു! ഇതിനെയാണ് സ്ത്രീബുദ്ധിയെന്നുപറയുന്നത്. പത്തു പേർക്ക് ഭക്ഷണം, വസ്ത്രം എന്നിവ കൊടുക്കുന്നതുകൊണ്ട് മനുഷ്യർ നമ്മളെ തലയിൽ കയറ്റിവെക്കും.'

'ഗൗരാംഗനെ ബഹുമാനിക്കുന്നതുകൊണ്ട്?'

'അയ്യയ്യോ! ഈ ഗൗരാംഗൻ ഇപ്പോൾ പുതിയ ആളാണെന്നതുകൊണ്ട് ഇപ്പോൾ ഗൗരാംഗന്റെ പേരുപറഞ്ഞ് മനുഷ്യർ ആനന്ദിക്കുന്നു. ഗൗരാംഗനെ ഭജിക്കുന്നവർക്കാണ് ഇന്ന് സമൂഹത്തിൽ സ്ഥാനം. അവരെയാണിന്ന് എല്ലാവരും ബഹുമാനിക്കുന്നത്. ശാന്തിപൂരിലെ നെയ്ത്തുകാര് ചെറുക്കന്മാർ പോലും ഗൗരാംഗൻ അവിടെ എത്തിയസമയത്ത് പാവങ്ങൾക്ക് തുണി വിതരണം ചെയ്തിരിക്കുന്നു; ഞാൻ ചെയ്താൽ എനിക്കും നന്മവരും.'

'താങ്കൾക്ക് പക്ഷെ, അധികം ചെലവ് ചെയ്യാൻ ഭയമല്ലേ?' ഗൗരാംഗസന്യാസി വന്നാൽ പിന്നാലെ ശിഷ്യന്മാരും ആശ്രിതരും വേണ്ടത്ര ഉണ്ടാവും. അപ്പോൾ എത്രചിലവാകും എന്നതോർത്താണ് എന്റെ വിഷമം.'

'അയ്യയ്യോ! സ്ത്രീബുദ്ധി! ഗൗരാംഗൻ കൃഷ്ണനാമത്തിൽ മുഗ്ധനായി ഇരിക്കുന്ന ആൾ. ആ ആൾ ഒരിക്കൽ വരികയാണെങ്കിൽ കുറച്ചു ചിലവായാലും എന്താ? നിനക്കൊന്നും അറിയില്ല. ഇതുകൊണ്ട് എന്റെ പേര് കൂടുതൽ സ്ഥലത്തേക്ക് അറിയപ്പെടും. പത്തുദിക്കിൽ പേര് കേൾക്കുകയില്ലേ. അദ്ദേഹം ഓരോരുത്തരെയും മടിയിലിരുത്തും; ചണ്ഡാളനായാലും ആരായാലും. അതുകേട്ടിട്ടാണ് എനിക്ക് ആശ്ചര്യം!'

'അങ്ങനെ ചെയ്യുന്നെങ്കിൽ ചെയ്യട്ടെ! അതിനെന്താ? അദ്ദേഹം പോകുന്ന

തോടുകൂടി ആ പതിവും പോകും. ബാഗ്ദികളും മറ്റും വീണ്ടും പഴയപോലെ പെരുമാറും. നിനക്കിത്രയൊക്കെ പറയേണ്ട ആവശ്യം? ഒന്നു പോകൂ. പാചകപൂജയ്ക്കു വേണ്ട കാര്യങ്ങൾ പോയി നോക്കരുതോ!'

വലിയ ആചാര്യന്റെ ഭാര്യ നെടുവീർപ്പോടെ അവിടെനിന്ന് പോയി. ആചാര്യന് പറഞ്ഞാൽ മാത്രം മതി. ഇരുന്ന് നൂറുനൂറുപേർക്ക് വെച്ചുണ്ടാക്കണം. എന്നും പഴയ കാലവും പ്രായവുമാണോ? എല്ലാവർക്കും വെച്ചുണ്ടാക്കണം. എല്ലാവരും ഉണ്ട് തീരുമ്പോഴേക്കും നേരം സന്ധ്യയാവും. അടുപ്പത്ത് രാത്രിക്കുള്ള അരിയും പരിപ്പും കയറ്റിയശേഷമാണ് ആചാര്യന്റെ ഭാര്യ ഉണ്ണാനിരിക്കുക.

'ആരാ അവിടെ?'

മുറ്റത്ത് ഒരു കോണിലായി ചീനിവാസൻ വന്നു നില്ക്കുന്നുണ്ട്.

'ഞാൻ......ചീനിവാസനാണേ!'

'ആര്?'

'ഊപസിബാഗ്ദിനിയുടെ മോനേയ്. ഇവിടേക്ക് മനസാചെടി കൊണ്ടുതരണോ എന്ന് അമ്മ ചോദിക്കാൻ പറഞ്ഞു. പറഞ്ഞാൽ കൊണ്ടുതരാം.'

വലിയ ആചാര്യയുടെ ഭാര്യയുടെ ദേഹമാകെ കലികയറി. എന്തൊരു ലക്ഷണംകെട്ട ശവമാണെന്ന് നോക്കൂ. ഭഗവാന് നിവേദ്യം കൊണ്ടുപോകേണ്ടനേരത്ത് ബാഗ്ദിചെക്കന്റെ മുഖമാണ് കണ്ടത്.

'ദേ, ഇത്രവലിയ മരമാണ്.....!'

കൈയുയർത്തിക്കാണിച്ചു ചീനിവാസൻ. അടുക്കളയുടെ കതകിൽക്കൂടി അരി തിളയ്ക്കുന്ന മണം. അതോ ചൂടുള്ള ചോറിന്റെയോ. ബ്രാഹ്മണസ്ത്രീയല്ലേ, പരിപ്പിൽ എത്രനല്ല നെയ്യാണാവോ കോരി ഒഴിച്ചത്. പാലൊഴിച്ച് ചുരക്കയുടെ കറി നല്ലപോലെ കൂട്ടിച്ചേർത്ത പരുവത്തിൽ ഉണ്ടാക്കിയിട്ടുണ്ടാവും. മുള്ളങ്കിയുടെ വട ചേർത്ത നാളികേരം കൂട്ടിയ ഉപ്പേരി, എല്ലാത്തിലും മീതെ ഒഴിക്കാൻ നെയ്യ്. വറുത്തിട്ടതിന്റെ മണം മൂക്കിലേക്ക് കയറിവരുന്നു. ചീനിവാസൻ നല്ല ചൂടുള്ള ചോറുണ്ടിട്ട് എത്രനാളായി? എത്രനാളായി ഒരു ബ്രാഹ്മണകുടുംബത്തിൽ നിന്ന് ഭക്ഷിച്ചിട്ട്!

'അതു പിന്നെപ്പറയാം. ഇപ്പോൾ നീ പോ.'

'ബ്രാഹ്മണിഅമ്മേ, പാചകപൂജ എന്നാണാവോ?'

'തിങ്കളാഴ്ച.'

'താളിന്റെ ഇല കൊണ്ടുതരട്ടേ?'

'വേണ്ട ചെക്കാ, നീ ഒന്നു പോ.'

ഈ ചെക്കൻ ബ്രാഹ്മണിഅമ്മ എന്നുവിളിക്കുമ്പോൾ ആചാര്യാണിയുടെ ശരീരം പുകയാൻ തുടങ്ങും. രൂപസിബാഗ്ദിനിയെപ്പോലെ ദരിദ്രയായി ഈ പൂർവസ്ഥലിയിൽ മറ്റാരുമില്ല. കഴിക്കാനില്ല, തലമുടിയാണെങ്കിൽ ജടക്കൂട്, എന്നാലും ഭംഗിക്ക് കുറവില്ല. മകനും ചന്ദ്രനെപ്പോലെ. ഇവരാണെങ്കിൽ മകനുണ്ടാവണമെന്ന് വെച്ച് എത്ര എത്ര പൂജകൾ ചെയ്തു. എത്ര വ്രതങ്ങൾ അനുഷ്ഠിച്ചു. എന്നിട്ടോ, കരിഞ്ചീരകം പോലെ ഏതാനും പെൺകുട്ടികളാണുണ്ടായത്. അതുകൊണ്ടല്ലേ മറ്റൊരു ആചാര്യാണിയെ കൊണ്ടുവന്നത്. അതെ, ഭർത്താവ് രണ്ടാംഭാര്യയെ കൊണ്ടുവന്നു!

കണ്ണുകൊണ്ടു വിഴുങ്ങുകയല്ലേ.'

ആചാര്യന്റെ ഭാര്യ കണ്ണൊന്നിറുക്കിനോക്കി, ചീനിവാസൻ എവിടെയാണ് നില്ക്കുന്നതെന്നറിയാൻ. മുറ്റത്ത് ഒരു കോണിൽ നില്ക്കുന്ന ആത്തച്ചെടിയാണ് അവർക്കടുക്കാവുന്ന ദൂരം. ബാഗ്ദിജാതിക്കാരായാലും മുക്കുവരായാലും ആവക ജാതിക്കാർ വന്നാൽ ആത്തച്ചെടിയുടെ അപ്പുറത്തുനിന്ന് സംസാരിച്ച് പോകാം.

ചീനിവാസൻ കാലിലെ പെരുവിരലിന്മേൽ ഊന്നിനിന്ന് എന്തോ കാണാനായി ശ്രമിക്കുകയാണ്. രണ്ടാമത്തെ ഭാര്യ ആചാര്യസ്ത്രീ ഒക്കത്ത് മകനെയും എടുത്ത് വാതില്ക്കൽ വന്നുനിന്ന് നോക്കി. ഒന്നും പറയാതെ അകത്തേക്ക് കടന്നുപോയി. കുട്ടിക്ക് എന്നും സുഖക്കേടാണ്. ഈ ചീനിവാസന്റെ കണ്ണുപറ്റിയാൽ ഇനിയും അസുഖം വരും.

'അവന് ഒരുപിടി പൊരി കൊടുക്കിൻ!' രണ്ടാംഭാര്യ മുറിക്കകത്തുനിന്നു വിളിച്ചുപറഞ്ഞു. 'കാൽസേർ പൊരികിട്ടിയ സന്തോഷത്തോടെ ഒന്നു വേഗം പോ. നീ എന്റെ കുട്ടിയുടെ നേർക്കു നോക്കല്ലേ.' ഇവന്റെ കണ്ണുകളിൽ എപ്പോഴും വിശപ്പാണല്ലോ. ഇത്രയധികം വിശപ്പ് എവിടെ നിന്നുവരുന്നു, ആവോ?! 'നാ, പൊരിയെടുത്തുകൊണ്ടുപോ.' ചീനിവാസന്റെ ബുദ്ധിയിൽ എവിടെനിന്ന് ഈ ഭൂതം കയറിയെന്നറിയില്ല. അവൻ മൂത്തഭാര്യയോട് ചോദിച്ചു: 'അപ്പഴേ, ബ്രാഹ്മണിയമ്മേ, ഗൗരാംഗൻ വന്നാൽ നമ്മളെല്ലാവരും ഒന്നിച്ച് ഒരിടത്തിരുന്ന് പ്രസാദം കഴിക്കുമോ?'

'ആരേ പറഞ്ഞേ നിന്നോട്?'

മൂത്തഭാര്യ ഇനി ഏറെനേരം ഉറക്കെ പുലമ്പാൻ തുടങ്ങും. ഇങ്ങനെ ലഹളകൂട്ടിപ്പറയുന്നതിൽ അധികഭാഗവും ഭർത്താവിനെതിരെ ആക്ഷേപങ്ങളായിരിക്കും. 'അതെ, അതെ. ചണ്ഡാളന്മാരുടെയും ബാഗ്ദികളുടെയും കൂടെ നൃത്തം വെക്കുന്നെങ്കിൽ വെക്കട്ടെ! മനുഷ്യനാണോ ദേവതയാണോ, ആരാണെന്ന് നമ്മൾക്കറിയാമോ? അദ്ദേഹം ഒരു വെള്ളപ്പൊക്കം കൊണ്ടുവരുന്നു. അതിന്റെ ഒപ്പം ഒഴുകിപ്പോകയും ചെയ്യും, കേട്ടോ. നമ്മൾക്ക് പിന്നെയും ഈ ഗ്രാമത്തിൽ തന്നെ കഴിയണം. നമ്മളെന്തിന് നൃത്തം വെയ്ക്കാൻ പോകണം?'

രൂപസിബാഗ്ദിനിയുടെ പേരിലും വളരെ വിഷം ഛർദിച്ചു. ആ പെണ്ണ് ചീത്തയാണ്. ഗ്രാമത്തിന് കളങ്കമാണവർ.......

താഴെയുള്ള ഭാര്യ വേഗം ഒരു പാത്രം വെള്ളവും ഒരുകഷണം കൽക്കണ്ടവും കൊണ്ട് വന്നുനിന്നു. വേണ്ടിയിട്ടും വേണ്ടാതെയും ഈവിധം സംസാരിക്കാൻ തുടങ്ങുന്ന മൂത്തഭാര്യക്ക് പറഞ്ഞു പറഞ്ഞ് വായിൽ തുപ്പലും പതയും നിറയും. പുറത്തേക്ക് തെറിക്കും. അപ്പോൾ ഒരുലോട്ട വെള്ളം കുടിക്കണം. കൽക്കണ്ടക്കഷണം വായിലിട്ട് ആ വെള്ളമത്രയും കുടിച്ചാൽ കുറച്ച് ശാന്തമാകും.

ചീനിവാസൻ മുണ്ടിന്റെ മടിയിൽ പൊരിയിട്ട് അതുംകൊണ്ടോടി. ഓടി ഓടി തോട്‌വക്കത്തെത്തി. അതിലും നിറയെ വെള്ളമുണ്ട്. ഇത്രവെള്ളത്തിൽ മത്സ്യം പിടിക്കാനാവില്ല. പക്ഷേ, ഞണ്ടും ഞവനിക്കയും കക്കകളും ധാരാളമുണ്ടാവും. ചീനിവാസന്റെ അമ്മുമ്മയുടെ ഓലഉഴിയൽ കഴിഞ്ഞു എന്നു തോന്നുന്നു. അതാണ് ഇവിടെ കക്കയും ഞവനിക്കയും പിടിക്കാൻ വന്നിരിക്കുന്നത്. തള്ളയ്ക്ക് വെറുതേ ഇരിക്കാനറിയില്ല.

'ഇത് പിടിച്ചിട്ട് എന്തുചെയ്യാനാണ് അമ്മൂമ്മേ?'

ചീനിവാസൻ കുറച്ചൊരു കൊതിയോടെയാണ് ചോദിച്ചത്.) വൈദ്യന്റെ ഭാര്യയുടെ അച്ഛന് കണ്ണിൽ തിമിരം വന്നിരിക്കുന്നു. ഞവറിക്കയും കക്കയും തിളപ്പിച്ച വെള്ളം കുടിക്കുന്നത് കണ്ണിന് നല്ലതാണത്രേ. അതിനാൽ വൈദ്യന്റെ ഭാര്യ ഇടയ്ക്ക് ഇതുവാങ്ങിക്കും. ചിലപ്പോൾ കുറച്ച് അരി അല്ലെങ്കിൽ ഒരു മത്തങ്ങ കൊടുക്കും. അമ്മൂമ്മ ചോദ്യം കേട്ട് പറഞ്ഞു: 'വെറുതെയാണെടാ! ആരെങ്കിലും മേടിച്ചാലായി. ഇല്ലെങ്കിൽ ഇവയിലെ എറച്ചിയെടുത്ത് ചേമ്പിന്റെ ഇലയും കൂട്ടി ഉപ്പേരി ഉണ്ടാക്കാം. നിനക്ക് പൊരി ആരാ തന്നേ? ആചാര്ജിഭാര്യ?'

ആചാര്യന്റെ ഭാര്യയാണോ എന്ന ചോദ്യത്തിന് അതേ എന്ന് തലയാട്ടി ചീനിവാസൻ പൊരി കൊറിച്ചുകൊണ്ടിരുന്നു. തെരുതെരെ തൊള്ളയിലേക്ക് എറിയുകതന്നെ.

രൂപസിയുടെ അമ്മ, ചീനിവാസന്റെ അമ്മൂമ്മ ആരെ ഉദ്ദേശിച്ചെന്നറിയില്ല. പഴിപറഞ്ഞശേഷം പറയാൻ തുടങ്ങി, 'അന്നൊക്കെ എന്തെല്ലാം പറഞ്ഞു. അത് തരാം. ഇത് തരാം, അങ്ങനെ ചെയ്യാം, തുണി തരാം, എല്ലാ ഭാരവും ഏറ്റെടുത്തോളാം. ഇപ്പോഴെന്തുണ്ടായി? എല്ലാം മറന്നുപോയോ?'

'ആരാ അമ്മൂമ്മേ?'

'നിന്റെ ശത്രു, നിന്റെ അമ്മേടെ ശത്രു, അല്ലാണ്ടാര്!'

ചീനിവാസൻ ഏറെനേരം അമ്മൂമ്മയുടെ കൂടെയിരുന്ന് കക്കയും ഞവനിക്കയും പിടിച്ചു. കൈയും കാലും നനഞ്ഞ് നനഞ്ഞ് വെളുത്ത് കോച്ചിത്തുടങ്ങി പിന്നെ വീട്ടിലേക്ക് തിരിച്ചുപോകുമ്പോൾ ചീനിവാസൻ പറഞ്ഞു, 'ഈ വെള്ളപ്പൊക്കത്തിന്റെയല്ല, അന്നത്തെ വെള്ളപ്പൊക്കത്തിന്റെ കഥ പറയൂ അമ്മൂമ്മേ?'

'പ്രളയത്തിന്റെ!' തള്ള തലയാട്ടി.

'എന്തുണ്ടായി?'

'നിന്റെ അമ്മ അന്ന് നല്ല സുന്ദരിയും വിവാഹപ്രായമായ പെൺകുട്ടിയുമായിരുന്നു. നിറത്തിലും ഭംഗിയിലും കുറവില്ലാത്തവൾ. രാവിലെ മുതല്ക്കേ നിലയ്ക്കാത്ത മഴച്ചാറ്റൽ. കാറ്റിൽ പഞ്ഞിപറക്കുന്നപോലെ. കാറ്റിന്റെ ഒരു ശബ്ദമോ!'

'എന്നിട്ട്?'

'വെള്ളം പൊങ്ങിത്തുടങ്ങിയപ്പോൾ എല്ലാവരും വലിയ ആചാര്ജിയുടെ കയ്യാലയിൽ കയറിക്കൂടി. കുറേപ്പേർ മരത്തിന്മേൽ കയറിയിരുന്നു. ധാരാളം പേര് ഒഴുകിപ്പോയി. മനുഷ്യർ വെറും പുഴുക്കളെപ്പോലെ മരിക്കുന്നതുകണ്ട് ഈ ബ്രാഹ്മണൻ എല്ലാവരെയും കയ്യാലയിൽ കയറ്റി ആശ്രയം നല്കി.'

'അതിനുശേഷം?'

കഥയുടെ ഈ ഭാഗം ചീനിവാസന് വളരെ ഇഷ്ടമാണ്. വീണ്ടും വീണ്ടും ഈ കഥകൾ കേൾക്കാനിഷ്ടപ്പെടുന്നത് ഈവക വാക്കുകൾ കേൾക്കാൻ കഴിയുന്നതുകൊണ്ടാണ്; കെട്ടുകഥകളിലേക്കാൾ അതിശയകരമായ കാര്യങ്ങളാണ്. വെള്ളപ്പൊക്കസമയത്ത് മനുഷ്യരെല്ലാം ഈശ്വരന്മാരായിരിക്കും, തീർച്ചയാണ്. അതല്ലെങ്കിൽ അങ്ങനെയൊരു പുണ്യം ചെയ്യുമോ?

'അന്നം കിട്ടാതെ മനുഷ്യർ മരിച്ചുപോകുന്നതുകണ്ട് ബ്രാഹ്മണർ വേഗം വേഗം പൊരിയും അവിലും പഞ്ചസാര മിഠായിയും കൊടുത്ത് അവരുടെ പ്രാണൻ

രക്ഷിച്ചു. സ്ഥലമുള്ളിടത്ത് വെച്ചുണ്ണാൻ അരിയും പരിപ്പും കൊടുത്തു.'

'എന്റെ അമ്മയ്ക്ക്?'

വസ്ത്രവും കൊടുത്തു. ധരിച്ചിരുന്ന തുണിയെല്ലാം നനഞ്ഞും കീറിയും പോയില്ലേ.'

'ബ്രാഹ്മണർ തുണിയും കൊടുത്തു.'

'എന്നിട്ടോ?'

'പുതിയ തൊഴുത്തിൽ ഞങ്ങൾക്ക് ആശ്രയം കിട്ടി.'

'അതിനുശേഷം?'

'അടുത്തുനിന്ന് വിറക്, അരി, പരിപ്പ് എണ്ണ, ഉപ്പ്, മത്സ്യം എല്ലാമെടുത്തു. വെള്ളം ഇറങ്ങിയപ്പോൾ എല്ലാവരും അവരവരുടെ വീട്ടിലേക്ക് പോയി. പക്ഷേ, രൂപസിയെപ്പറ്റിയും അവളുടെ അമ്മയെപ്പറ്റിയും വലിയ ആചാര്യക്ക് വല്ലാത്ത ചിന്ത. എന്തൊരു ചിന്ത! അവരെപ്പോലെ ദു:ഖിതരായി മറ്റാരുണ്ട്? ഗ്രാമത്തിൽ ഒരാശ്രയവുമില്ലാതെ താമസിക്കുന്നവരായി മറ്റാരുണ്ട്? ഏറെനാൾ അവരെ അവിടെ താമസിപ്പിച്ചു. പിന്നെ അദ്ദേഹത്തിന്റെ ഒരു വേലക്കാരനെ, ശമ്പളക്കാരനായ വേലക്കാരനെക്കൊണ്ട് രൂപസിയെ കല്യാണം കഴിപ്പിച്ചു. കല്യാണം കഴിഞ്ഞ് കൊല്ലമെത്തും മുമ്പ് ചീനിവാസനെത്തി. രൂപസിയുടെ ഭർത്താവ് പനിപിടിച്ച് മരിച്ചു.

'എന്റെ അമ്മൂമ്മേ, പിന്നെ?'

'നീ ഉണ്ടായപ്പോൾ നല്ല ഭയമുണ്ടായിരുന്നു. നല്ല മനസ്സുമുണ്ടായിരുന്നു. ഇപ്പോൾ ചെയ്യുന്നപോലെ ഒരുപിടി പൊരി തന്ന് പറഞ്ഞയയ്ക്കാറില്ലായിരുന്നു.'

ചീനിവാസന്റെ അമ്മൂമ്മ ഇനിയും തലയാട്ടിക്കൊണ്ട് എന്തോ പറയാൻ ഭാവിച്ചു. പക്ഷേ, പെട്ടെന്ന് മിണ്ടാതായി. ആ സമയം തപ്പുകൊട്ട് കേൾക്കാൻ തുടങ്ങി. വലിയ ആചാര്യ കൊട്ടി അറിയിക്കുകയാണ്. എല്ലാവരും തന്റെ വീട്ടിലേക്ക് വരണം. കീർത്തനം, ഈശ്വരപൂജ, പ്രസാദവിതരണം ഒപ്പംതന്നെ ഗൗരാംഗദർശനവും. എല്ലാവരും എത്തും. ദിവാകരചക്രവർത്തിയെപ്പോലെയുള്ള ബ്രാഹ്മണനും ചീനിവാസനെപ്പോലെയുള്ള ബാഗ്ദിയും; സകലപേരും.

അയ്യയ്യോ! ശരിക്കും എല്ലാവരെയും വിളിക്കുന്നു! ആ ബ്രാഹ്മണർ എല്ലാവരെയും വിളിച്ച് ഭക്ഷണവും കൊടുക്കുമെന്നോ? ചീനിവാസന്റെ അമ്മൂമ്മയ്ക്ക് എന്തോ ചിലത് മനസ്സിലായി; പക്ഷേ, പലതും മനസ്സിലായില്ല. തെരുതെരെ തലയാട്ടിക്കൊണ്ടിരുന്നു. ഈ വരവ് ഗംഗയിലെ പണ്ടത്തെ വെള്ളപ്പൊക്കം വന്നതുപോലെയാണെന്ന് തോന്നുന്നുണ്ടോ? എല്ലാവരും ഒരിടത്ത് നില്ക്കും, ചിലർ ഇരിക്കും, ഒരുമിച്ച് അവിലും പൊരിയും പങ്കിട്ട് തിന്നും എന്നോ?

'അവിലും പൊരിയും അല്ല അമ്മുമ്മേ! ചോറ്, പായസം, നെയ്യ് വറുത്തു കൊട്ടിയ പരിപ്പ്, നാളികേരം ചേർത്ത കുമ്പളങ്ങക്കറി. ഇടയന്റെ വീട്ടുകാരി നല്ല കട്ടത്തൈരുണ്ടാക്കിയിട്ടുണ്ട്. അറിയോ!'

'ചെല്ല്, അമ്മയോട് ചെന്ന് പറയ്. തുണി കാരത്തിലിട്ട് അലക്കാൻ പറയ്. ഇത്തിരി എണ്ണ കൊണ്ടുവരാനാകുമോടാ? തലമുടി ജടപിടിച്ച് സന്യാസിയുടെ മാതിരിയായി. ഈ തലയും കൊണ്ടെങ്ങനെ പോകും?'

ചീനിവാസൻ കാറ്റിനെ പിന്നിലാക്കുന്ന വേഗത്തിൽ ഓടി, അമ്മയോട് വിവരം പറയാൻ പോയി. രൂപസി വിവരം കേട്ട് കൈകൂപ്പി നെറ്റിയിൽ വീണ്ടും

വീണ്ടും വെച്ചു. ഇതത്ര എളുപ്പം നടക്കുന്ന കാര്യമാണോ! അദ്ദേഹം തന്റെ ചീനി വാസന്റെ തലയിൽ കൈവെച്ച് ഒന്നനുഗ്രഹിച്ചിരുന്നെങ്കിൽ! ഏങ്കിൽ ഈ ചീനി വാസനും ഒരു മനുഷ്യൻ തന്നെ എന്ന് എല്ലാവർക്കും അറിയാറാവും. രൂപസിയും ഒരു മനുഷ്യസ്ത്രീയാണ്. മറ്റൊരാളുണ്ട് ഈ ഗ്രാമത്തിൽ, അഹങ്കാരം കൊണ്ട് തലയുയർത്തിപ്പിടിച്ച് നടക്കുന്നു. ഗൗരാംഗനോട് ഒരുകാര്യം ചോദിക്കണമെന്ന് രൂപസിക്ക് വലിയ മോഹം; ആരെക്കൊണ്ടെങ്കിലും ഒന്നു ചോദിപ്പിക്കണം എന്ന്. ഇത്ര അഹംഭാവിയായ ഒരു പുരുഷന്റെ മകൻ ബാഗ്ദിയായിപ്പോയെന്നതുകൊണ്ട് ചിരകാലം ദരിദ്രനായി കഴിയണോ? സ്വന്തം വീട്ടിൽ ജനിച്ച കുട്ടിക്കു ലഭിക്കുന്ന ഭാഗ്യത്തിന്റെ നൂറിൽ ഒരംശമെങ്കിലും അവന് കിട്ടില്ലെന്നോ? ഇതെന്തുനിയമമാണ്, ഇതെന്തുവിധിയാണ്? രൂപസിക്ക് മനസ്സിൽ തോന്നുകയാണ് - ഗൗരാംഗനെത്തിക്കഴിഞ്ഞു. ചീനിവാസനെ അദ്ദേഹം മാറോട് ചേർത്തുപിടിക്കുന്നു. രൂപസിയുടെ സകല ദുഃഖവും സർവവിഷമവും ഇല്ലാതായിരിക്കുന്നു.

പക്ഷേ, ഗൗരാംഗൻ വരികയുണ്ടായില്ല. ശാന്തിപൂർ- കാട്ടോയിലെത്തി നേരെ കുമാർഹട്ടിലേക്കുള്ള വഴിയിലേക്ക് തിരിഞ്ഞു. സന്യാസിയായ ഏതാനും വർഷങ്ങൾക്കുള്ളിൽത്തന്നെ അദ്ദേഹത്തെ തേനീച്ചകൾ പോലെയാണ് ആളുകൾ പൊതിയുന്നത്. മനുഷ്യർക്ക് ഒന്നു കാണണം, ഒരിക്കൽ ആ പാദങ്ങൾ സ്പർശിക്കണം എന്ന വിചാരം. അവർ അക്ഷമരായി ഓടിയെത്തുന്നു. കുരുടൻ പറയുന്നു, 'ഞാൻ ഒന്നു സ്പർശിക്കട്ടെ. എനിക്കു കാഴ്ച കിട്ടട്ടെ.' മുടന്തൻ 'എനിക്ക് കാൽ തരണേ സ്വാമി' എന്നു പ്രാർഥിക്കുന്നു. ഒക്കത്ത് കുട്ടിയെ എടുത്തുവന്ന് അമ്മ മകനെ അദ്ദേഹത്തിന്റെ കാല്ക്കൽ കിടത്തുവാൻ ആഗ്രഹിക്കുന്നു. എന്താണ് തന്റെ കുട്ടികൾ അല്പായുസ്സാകുന്നതെന്ന് അവർക്കു ചോദിച്ച് അറിയേണ്ടിയിരിക്കുന്നു. അങ്ങനെ ആയിരമായിരം ജനം, ആയിരമായിരം മോഹങ്ങൾ. മനുഷ്യർ വന്നുകൊണ്ടിരിക്കുന്നു; വന്നുകൊണ്ടേയിരിക്കുന്നു. വളരെ ആഗ്രഹമുണ്ടായിട്ടും ഇത്തവണ അദ്ദേഹത്തിന് ചീനിവാസന്റെ ഗ്രാമത്തിനടുത്തുകൂടിപ്പോലും വരാനായില്ല.

ആളുകൾ എത്രനേരം ആചാര്യയുടെ വീട്ടിനു മുമ്പിൽ കാത്തുനിന്നു. ഗൗരാംഗദർശനം മാത്രമല്ല, വയറ്റിൽ വിശപ്പിന്റെ ജ്വാലയും ഉണ്ടല്ലോ. വയറുനിറച്ച് ഉണ്ണാമല്ലോ എന്ന വിചാരവും കൊണ്ടാണ് അമ്മ, അമ്മൂമ്മമാരും, മക്കളും തള്ളകളും, ചെകിടനും കുരുടനും, മുടന്തനും അനാഥരും എല്ലാം വന്നുകൂടിയിരിക്കുന്നത്. മഴയാണെങ്കിൽ നിർത്താതെ ചാറിക്കൊണ്ടിരിക്കുന്നു. ആരോ ആകാശത്തിനോട് തലപിടിച്ച് ആണയിട്ട് പറഞ്ഞപോലെ - 'ഒഴുക്ക് മോനേ, വെള്ളം നിർത്താതെ മുറയ്ക്കു ചൊരിഞ്ഞുകൊണ്ടേയിരിക്ക്.'

ഇത്തരം മഴകൊണ്ടാണ് വെള്ളപ്പൊക്കമുണ്ടാകുന്നത്. ദിവസത്തിന്റെ ഒരു പകുതി മുഴുവൻ ഇങ്ങനെ നനഞ്ഞുനിന്നവരിൽ ഒരാൾ, ആരോടോ പറഞ്ഞു: 'എല്ലാവരും ആശയും വെച്ചിരിക്കയാണ്. എപ്പോഴാണാവോ പ്രസാദം തരാനുള്ള വിളി കേൾക്കുക എന്ന് കാത്തിരിക്കയാണ്.' സന്ധ്യയായതും ആചാര്യയുടെ പരിചാരകർ വലിയ സഞ്ചിയിൽ അവലും പൊരിയും മിഠായിയുമായി ജനക്കൂട്ടത്തിലേക്കിറങ്ങിവന്നു. ചീനിവാസനും മറ്റും മുറ്റത്തേക്ക് വന്നില്ല. പക്ഷേ, പരിചാരകർ മധുരമായി പറഞ്ഞു: 'അദ്ദേഹം വന്നിരുന്നെങ്കിൽ നിങ്ങൾക്കെല്ലാവർക്കും മുറ്റത്തേക്ക് വരാൻ കഴിഞ്ഞേനെ. ഞങ്ങൾ നിങ്ങളെ വിളിച്ചുവരുത്തുമായിരുന്നു. പക്ഷേ,

അദ്ദേഹം വന്നില്ലല്ലോ. അപ്പോൾ മുറ്റത്തേക്ക് വന്ന് വെറുതെ ചളിപിളി കൂട്ടിയിട്ടെന്തുകാര്യം? ഒന്നു പറയിൻ.'

'അപ്പഴേയ്, ഈ പൊരിയും മിഠായിയും തരാനെന്തേ? പ്രസാദം കിട്ടുമെന്നല്ലേ പറഞ്ഞത്?'

'അദ്ദേഹം വന്നിരുന്നെങ്കിൽ തീർച്ചയായും പ്രസാദം വെച്ചുണ്ടാക്കുമായിരുന്നു. ഇപ്പുറത്ത് ഭജന നടന്നുകൊണ്ടിരിക്കും. അതു അവസാനിക്കുമ്പോഴേക്ക് പ്രസാദം തയ്യാറാവും. നിങ്ങൾക്കെല്ലാവർക്കും അത് കിട്ടിയേനെ. എല്ലാം ഒരുക്കി വെച്ചതല്ലേ. എല്ലാ സാമാനങ്ങളും ഉണ്ടായിരുന്നു; സകലമാനകാര്യങ്ങളും റഡിയായിരുന്നു. അദ്ദേഹം വരാത്ത സ്ഥിതിക്ക് പ്രസാദമെങ്ങനെ ഉണ്ടാക്കും?'

'പക്ഷേ, ഞങ്ങൾ അത് തിന്നാൻ കിട്ടും എന്ന് മോഹിച്ച് വന്നതല്ലേ!'

'കേട്ടില്ലേ! സന്യാസിയെ കാണാൻ അല്ലേ വന്നത്? അതോ ഭക്ഷണം കഴിക്കാനോ?'

'അതേ, ഹേ!'

'ഇത് വേണമെങ്കിൽ വാങ്ങിച്ചോ. എനിക്കധികം സംസാരിക്കാൻ വയ്യ. നിങ്ങളോട് ഏറെ പറഞ്ഞിട്ടെന്തുകാര്യം! ഈശ്വരദർശനത്തെക്കാൾ വലുത് ഭക്ഷണമാണോ? അതുതന്നെയാണ് നിങ്ങൾ നരകത്തിൽ നിന്ന് കയറാത്തത്. മനസ്സിലായോ? ആ, പൊരിയും പഞ്ചസാര മിഠായിയും ഒന്ന് വേഗം മേടിക്കിൻ, കാണട്ടെ.'

എത്ര ഭംഗിയുള്ള, നിറമുള്ള പൊരി. എത്ര വലിയ വലിയ പഞ്ചസാരമിഠായി! പക്ഷേ, ചീനിവാസന്റെ കണ്ണിൽ വെള്ളം നിറഞ്ഞു. അവനറിയാം. രാവിലെ മുതൽക്ക് ഇവിടെ എന്തെല്ലാം സാമാനങ്ങൾ എത്തിയതാണ്! കുടപ്പൻ, ഉണ്ണിപ്പിണ്ടി, ചുരക്ക, ചീര, പാല്, തൈര്. പിന്നെയും എന്തെല്ലാം. ആർക്കുവേണ്ടിയായിരുന്നു? ഈശ്വരനുമാത്രമറിയാം! ചീനിവാസന് അമ്മ രൂപസിയുടെ നേർക്ക് പൊടുന്നനെ ദേഷ്യം തോന്നി.

'അമ്മ എന്തേ ഇത്തവണ രാന്നാപൂജ ചെയ്തില്ല, രാക്ഷസി! എന്തുകൊണ്ട്? വയറുനിറച്ച് ചോറ് തിന്നാനുള്ള മോഹം പോലും നിറവേറില്ലെന്നോ?' അമ്മയെ തോന്നിയപോലെ തല്ലി പിണങ്ങി പൊരിയും മറ്റും വലിച്ചെറിഞ്ഞ് ചീനിവാസൻ അവിടെനിന്ന് ഓടിപോയി.

വളരെ വളരെ നേരം കഴിഞ്ഞു. സന്ധ്യയായി. അവിടവിടെ മിന്നാമിനുങ്ങും മിന്നിത്തുടങ്ങി. കൂരിരുട്ട് എങ്ങും പരന്നു. ചീനിവാസന്റെ അമ്മൂമ്മ ചീനിവാസനെ തേടിനടന്ന്, വയലിന്റെ അരികിൽ കണ്ടുകിട്ടി. കടയെല്ലാം വെള്ളത്തിലായ ഒരു പനമരത്തുഞ്ചത്ത് അനങ്ങാതെ, മിണ്ടാതെയിരിക്കുന്നു; കരഞ്ഞ് അവശനായിരിക്കുന്നു. ഉറക്കം വന്നുതുടങ്ങി. ഭൂതത്തിനെ പേടിയുമുണ്ട്.

'അമ്മൂമ്മേ, എന്റെ കൈപിടിക്കൂ.'

രണ്ടുപേരും വെള്ളത്തിൽ 'ചാപ്ചരവ്' എന്ന് ഒച്ചയുണ്ടാക്കിക്കൊണ്ട് വീടിനു നേർക്ക് നടന്നുതുടങ്ങി. ചീനിവാസൻ പറഞ്ഞു: 'ഗൗരാംഗന്റെ വരവിനെക്കാൾ ആ പണ്ടത്തെ വെള്ളപ്പൊക്കത്തിന്റെ വരവായിരുന്നു നല്ലത്, അല്ലേ അമ്മൂമ്മേ! അത്തരത്തിലൊരു മലവെള്ളം ഇനി വരില്ലേ? അത്തരം ഒന്നു വന്നാൽ എത്ര അവലും പൊരിയും അരിയുമാണ് കിട്ടുക! ദുഃഖം തീരും. കഷ്ടകാലം മാറും!'

# വിത്ത്

കുരുഡ, ഹേസാഡിഗ്രാമങ്ങളുടെ വടക്കുഭാഗത്തെ ഭൂമി ഉയർന്നും താഴ്ന്നും കിടക്കുന്നു, ഉണങ്ങിവരണ്ട്, വെയിലിൽ കരിഞ്ഞ്. വർഷകാലത്തിൽപ്പോലും അവിടെ പുല്ലു മുളയ്ക്കാറില്ല. ഇടയ്ക്കെല്ലാം കള്ളിച്ചെടികളുടെ പൊന്തക്കാടുകൾ ഫണമുയർത്തിനില്ക്കുന്നു. ഏതാനും വേപ്പിൻമരങ്ങളും ഉണ്ട്. ഈ നശിച്ച നിരപ്പല്ലാത്ത ഭൂമിയിൽ കന്നുകാലികൾ പോലും ചരിക്കാൻ പോകാറില്ല. അതിന്റെ നടുവിലായി ചെറുതോണിയുടെ ആകൃതിയിൽ കുറച്ച് ചതുപ്പുനിലം. ഏതാണ്ട് അരബിഘ* കാണും. കുറച്ചുയർന്ന കരയിൽ നിന്നാൽ മാത്രമേ ഈ സ്ഥലം കണ്ണിൽപ്പെടൂ. അവിടെ പച്ചനിറം കാണുമ്പോൾ പ്രേതബാധയുള്ളിടമാണെന്ന് തോന്നിപ്പോകും. അതിലേറെ പ്രേതബാധിതമായിത്തോന്നുന്നത്, ആ സ്ഥലത്തിന്റെ നടുവിൽ മരക്കുറ്റികളിന്മേൽ തട്ടടിച്ച് അതിനു മുകളിൽ മേല്പുരയോടുകൂടിയ വീടാണ്. ഈ നിലത്തിൽ വീടുണ്ടാവുക എന്നത്, കാണുന്നവർക്ക് വിഷമമുണ്ടാക്കുന്നു. ഇത്തരം ഏറുമാടങ്ങളിൽ വയൽകാവലിന് നില്ക്കുന്നവരോ വിളവ് കാത്തുകിടക്കുന്നവരോ മാത്രമേ ഇരിക്കാറുള്ളൂ. ഇവിടെയുള്ളതോ! ഏതാനും കൈതച്ചെടികൾ. കൈത എന്നുപറഞ്ഞാൽ ഇരുവശത്തും മുള്ളുള്ള ഇലകൾ നിറഞ്ഞ കാട്ടുകൈത. അത് പോത്തുപോലും തിന്നുകയില്ല. കൈതയിലയുടെ നാരിൽ നിന്ന് ലോകത്തിൽ പലേടത്തും നല്ല ഉറപ്പുള്ള കയറും ചരടും ഉണ്ടാക്കുന്നുണ്ട്. ഭാരതത്തിൽ കൈതച്ചെടിക്ക് ഒരു വിലയുമില്ല. കൈതക്കാടിനെ പൊന്തക്കാടായി വിട്ടിരിക്കയാണ് ഈ നാട്ടിൽ.

അതിലേറെ ഭൂതം പിടിച്ച സ്ഥലമായി ആ ഭൂവിഭാഗത്തെ കാണുക, സന്ധ്യയാകുമ്പോഴാണ്. കുരുഡഗ്രാമത്തിൽ നിന്ന് നീണ്ട കാൽവെപ്പുകളുമായി ഒരാൾ ഈ സ്ഥലത്തേക്കുവരുന്നതു കാണാം. അടുത്തുചെന്നാൽ കാണാം, ആളൊരു വൃദ്ധനാണെന്ന്. ചുളിഞ്ഞ തൊലി, കറുത്ത നിറം, അരയിൽ കൗപീനം മാത്രം. അരയിൽ നിന്ന് തുണികൊണ്ട് ഒരു ചെറിയ സഞ്ചി ഞാന്നുകിടക്കുന്നു. കൈയിൽ ഒരു വടി എപ്പോഴും ഉണ്ടാകും. കൈതച്ചെടികളിന്മേൽ തോന്നിയപോലെ വടി കൊണ്ടടിച്ചുകൊണ്ട് ഏറുമാടത്തിന്റെ നേർക്ക് ചെന്നു. മരക്കൊമ്പുകൊണ്ടുള്ള കോണി ആടുന്നു. കോണികയറി മാടത്തിന്റെ മുകളിൽ എത്തി, തീക്കല്ലുകൾ ഉരച്ച് ബീഡി കത്തിച്ചുകൊണ്ട്, അങ്ങനെ അനങ്ങാതെയിരുന്നു. ഇത് എന്നും പതിവാണ്. നല്ല ഇരുട്ടായാൽ ഏതോ ഒരു സമയത്ത് പുൽപ്പായ വിരിച്ച് എന്നും ഇവിടെത്തന്നെ കിടന്നുറങ്ങും.

---

* ബിഘ-മൂന്നിലൊന്ന് ഏക്രെ

എന്നും ആ നേരത്ത് കുരുഡഗ്രാമത്തിൽ ദുലൻഗഞ്ജുവിന്റെ വയസ്സായ സ്ത്രീ ദുലനെ ഉദ്ദേശിച്ച് തെറിയും ചീത്തയും കോരിച്ചൊരിയും; ദുലൻ തന്റെ ഭർത്താവാണെന്ന അധികാരത്തോടുകൂടിത്തന്നെ. വൃദ്ധന്റെ പേരാണ് ദുലൻഗഞ്ജു. തള്ള ഇരുന്ന് ഇങ്ങനെ ചീത്തപറയുന്നത് മക്കൾക്കോ, മക്കളുടെ ഭാര്യമാർക്കോ ഇഷ്ടമല്ല; മക്കളുടെ മക്കൾക്കും ഇഷ്ടമാവുന്നില്ല. പക്ഷേ, ചെയ്യാനൊന്നുമില്ല. എന്തെങ്കിലും പറയാൻ പോയാൽ പറഞ്ഞവർക്കും ചീത്ത കിട്ടും. ധാതുയയുടെ തള്ള ചീത്തവിളിക്കാനും വഴക്കടിക്കാനും അതിസമർത്ഥയാണെന്ന് പ്രദേശത്തെ എല്ലാവർക്കുമറിയാം. ആരെങ്കിലും അതിനു പുറപ്പെട്ടാൽ തള്ള തന്റെ മുഴുവൻ കഴിവും പരിചയവും പുറത്തെടുക്കും. അവൾ പ്രതിപക്ഷത്തിന്റെ ഏഴു തലമുറ മുമ്പുതൊട്ട് തുടങ്ങും. അതിലെ ആദ്യതലമുറയിലെ ഓരോരുത്തരുടെ പേരിൽ തെറിപറച്ചിൽ ആരംഭിക്കും. അങ്ങനെ മൂന്നാം തലമുറയിലെത്തുമ്പോഴേക്കും പ്രതിപക്ഷം തോൽവി സമ്മതിക്കും.

എല്ലാവരും ഈ വൃദ്ധയെ ബഹുമാനിക്കുന്നു. അടിയന്തരാവസ്ഥ സമയത്ത് താമാസിഗ്രാമത്തിൽ കുഴപ്പമുണ്ടായി. അപ്പോൾ ഈ ഗ്രാമത്തിലും പോലീസ് വന്നു, ചോദ്യം ചെയ്യുവാൻ. ധാതുയയുടെ അമ്മ തീ വലിച്ചെറിഞ്ഞും ചീത്തപറഞ്ഞും പോലീസിനെ ഓടിച്ചുവിട്ടു. പോലീസ് ഗ്രാമംവിട്ടോടി. പോലീസ് അന്വേഷിച്ചുവന്നവരിൽ ഒരുവൻ തൊഴുത്തിന്റെ മുകൾത്തട്ടിൽ ഒളിച്ചിരിക്കുന്നുണ്ടായിരുന്നു. ധാതുയയുടെ അമ്മ വിളിച്ചുപറഞ്ഞു: 'വരിൻ വരിൻ, എല്ലാ മുറിയും നോക്കിൻ! തപ്പി നോക്കിക്കോ, ശവംതീനികളേ!' ഇത്ര ഒച്ചവച്ചതുകാരണം ഇനി പോലീസിൽ നിന്നും ആപത്തൊന്നുമില്ലെന്ന് എല്ലാവർക്കും മനസ്സിലായി. അതുകൊണ്ടും അവൾ തൃപ്തയായില്ല. തുടർന്ന് പറഞ്ഞു, 'നോക്കിൻ, ഈനേരത്ത് ഗ്രാമത്തിൽ തള്ളമാരും തന്തമാരും കുട്ടികളും മാത്രമേയുള്ളൂ. ഇവറ്റയ്ക്ക് അവരെയാണോ കാണേണ്ടത്, അവരെയാണോ പിടിക്കേണ്ടത്?'

പോലീസ് പോയശേഷം ധാതുയയുടെ അമ്മ ഒളിച്ചിരുന്ന ചെറുക്കനെ വാക്ശരങ്ങൾ കൊണ്ട് ദേഹമാസകലം മുറിവേല്പിച്ചു: 'തെറിച്ചവൻ, എന്നും നിനക്ക് വക്രബുദ്ധിയാണ്. ഒരു മുത്തിയാടിന് നിന്നെക്കാളും ബുദ്ധിയുണ്ടാവും. ആ രജപുത്രമഹാജനന്റെ കാൽ പിക്കാസുകൊണ്ട് വെട്ടി. നല്ലകാര്യം. കഴുത്തിൽ കൊടുത്തിരുന്നെങ്കിൽ ആ നശിച്ച പാപം എന്നെന്നേക്കുമായി മുടിഞ്ഞേനെ. അതിനുപകരം നീ കാട്ടിലേക്കോടുകയല്ലേ ഉണ്ടായത്. കാട്ടിലങ്ങനെ അലഞ്ഞുതിരിയുക. ഗ്രാമത്തിലേക്ക് ശുദ്ധപൊട്ടന്മാരല്ലേ വരുക? പോ, പോ, കാട്ടിലേക്ക് പോ.'

ധാതുയയ്ക്കും ലാട്ടുയയ്ക്കും അച്ഛനെ തെറിപറയരുതെന്ന് അമ്മയോടു പറയാനുള്ള ധൈര്യമില്ല. എന്തെങ്കിലും മിണ്ടിയാൽ അമ്മ നിന്ന് കത്താൻ തുടങ്ങും: 'തന്ത ഇപ്പോൾ മക്കളുടെ വലിയ പുന്നാര അച്ഛനായിട്ടുണ്ട്! അമ്മ തള്ളയാടായി. കാര്യത്തിന് കൊള്ളരുതാത്തതായി! തന്തേടെ അസ്സൽരൂപം മക്കളുണ്ടോ അറിയുന്നു!' അമ്മയ്ക്കസ്സലായിട്ടറിയാം. നാലുവയസ്സുള്ളപ്പോൾ അമ്മയുടെ കല്യാണം കഴിഞ്ഞു. പതിന്നാല് വയസ്സുള്ളപ്പോൾ ഭർത്താവിന്റെ വീട്ടിൽ കയറി. അമ്മയ്ക്ക് തന്തയുടെ സ്വഭാവം നല്ലപോലെയറിയാം. മുൾക്കാട്ടിലെ നിലത്തിന്റെ ജമീന്ദാരായി കാവലിരിക്കയാണ്. അതിനെ പാമ്പ് കടിച്ചാലും പുലി പിടിച്ചാലും വിധവയാകുന്നത് ആരാണ്? ധാതുയയാണോ, ലാട്ടുയയാണോ? ആ പോക്കുനിലം കാണിച്ച്

ആ തരിശുഭൂമിയുടെ പേരും പറഞ്ഞ് വിത്തുകൊണ്ടുവരാനുള്ള കഴിവ് ഇവർക്കുണ്ടോ? സർക്കാർവക വളം കൊണ്ടുവന്ന് വില്ക്കാനോ, പഹാന്റെ കന്നും നുകവും കാണിച്ച് എല്ലാ കൊല്ലവും കന്നുകാലിത്തീറ്റയ്ക്കുള്ള തുക വാങ്ങിക്കൊണ്ടുവരാനോ ഇവർക്കു കഴിയുമോ? മക്കൾ രണ്ടുപേരും മിണ്ടാതിരുന്നു. അമ്മ വേഗം വേഗം ഹുക്കവലിക്കയാണ. വീണ്ടും തുടർന്നു:

'ഞാൻ ചത്തശേഷമല്ലാതെ എന്റെ വില നിങ്ങൾക്ക് മനസ്സിലാവില്ല.' ഈ അവസാനപല്ലവിയും കൂടിക്കഴിഞ്ഞാൽ ഉറങ്ങാൻ കിടക്കും. മക്കളുടെ ഭാര്യമാർ ഭർത്താക്കന്മാരുടെ ചെവിയിൽ പിറുപിറുക്കും, 'ഹൊ! ഒരുദിവസം കഴിഞ്ഞു.' അമ്മ അന്ധകാരത്തെ ലക്ഷ്യമാക്കി മനസ്സിൽ പറഞ്ഞുകൊണ്ടിരിക്കും, ഒരുദിവസം. കാണാം, ചത്തുകിടക്കുന്നുണ്ടാവും അവിടെ; കാണാനും കൂടി കിട്ടില്ല.

മക്കൾക്കും കാര്യമറിയാം. ഈ കൈതക്കാട്ടിൽ നിലംകാവലിന് ഒരു കാവൽമാടത്തിൽ രാത്രി കഴിച്ചുകൂട്ടുക എന്നതിന് ഒരർഥവുമില്ല. തികച്ചും അസ്വാഭാവികമായ കാര്യമാണത്. അവർ അവരുടെ അച്ഛനെ ഒരു സാധാരണമനുഷ്യനായി കണക്കാക്കുന്നില്ല. അത്യന്തം സങ്കീർണമായ സ്വഭാവമാണയാളുടേത്. മനസ്സിലാക്കാൻ വിഷമമായ ഇരുൾനിറഞ്ഞ പ്രകൃതിയാണ്. ഗഞ്ജുവർഗക്കാരുടെ മുഖ്യതൊഴിൽ ചത്തമൃഗങ്ങളുടെ തോലുരിക്കലാണ്. അച്ഛൻ ഒരിക്കൽ ഒരുകാര്യം ചെയ്തു. അതിഭയങ്കരനായ രജപുത്രനും പണമിടപാടുകാരനും പത്തു തോക്കുകളുടെ ഉടമസ്ഥനുമായ ലഛമൻസിംഗിന്റെ ഏതാനും പോത്തുകളെ കൊന്നു. അർസനിക്ക് വിഷം കൊടുത്ത്, ലഛമൻസിങ്ങിന്റെ ഗ്രാമമായ താമാസിയിൽ വെച്ചു തന്നെ ഇതുചെയ്തു. ചത്തമൃഗങ്ങളുടെ തോലുരിച്ച് വിറ്റശേഷമാണ് തിരിച്ചുവന്നത്. ലഛമൻസിങ്ങ് തന്റെ സഹോദരനായ ദൈതാരിസിങ്ങിനെ സംശയിച്ചു. അതിൻഫലമായി തുടങ്ങിയ ഗൃഹയുദ്ധം ഇനിയും തീർന്നിട്ടില്ല.

അച്ഛനതിനുശേഷവും വേണ്ടപോലെ ജീവിക്കുന്നു. അതിൽനിന്നുതന്നെ അച്ഛൻ, മറ്റൊരു കോൽ കൊണ്ട് അളക്കേണ്ട ആളാണെന്ന് തെളിയുന്നു. ജീവിക്കാൻ വേണ്ട കൗശലങ്ങൾ ചിന്തിച്ചു ചിന്തിച്ച് തന്റെ മക്കളെപ്പറ്റിയോ, മക്കളുടെ മക്കളെപ്പറ്റിയോ ചിന്തിക്കാൻ, അവരോട് സംസാരിക്കാൻ പോലും സമയം കിട്ടാറില്ല. അമ്മയും ഒട്ടും പിന്നിലല്ല. അമ്മയുടെ ഉറച്ച എല്ലുകളുള്ള ശരീരത്തിന് പണിയെടുക്കാനുള്ള കഴിവ് കുറച്ചൊന്നുമല്ല. അതിന്റെ കൂടെ ധൈര്യവും പിടിവാശിയും ദേഷ്യവും. അമ്മയും സാധാരണ അളവുകോലിനപ്പുറത്തുനില്ക്കുന്ന സ്ത്രീയാണ്.

അമ്മയും അച്ഛനും ഒരിടത്തിരുന്ന് സംസാരിക്കുന്നത് മക്കൾ കണ്ടിട്ടില്ല. പക്ഷേ, അച്ഛനെന്തെങ്കിലും കാര്യമായി ചെയ്യുവാൻ പോകയാണെങ്കിൽ അമ്മയുടെ കൂടെ മുറ്റത്തിരിക്കും. അമ്മയെ വിളിച്ച് അടുത്തിരുത്തും. ഹുക്ക കത്തിച്ചുകൊടുക്കും. എന്നിട്ടുപറയും, 'ഏയ്, ധാതുയയുടെ അമ്മേ, ഒരു ബുദ്ധി പറഞ്ഞുതാ, നിന്റെ ബുദ്ധി ഗ്രാമത്തിലെ എല്ലാവർക്കും ഉപകാരത്തിന് കിട്ടുന്നു. പോലീസ് നിന്നെ ഭയപ്പെടുന്നു.'

'എന്തു വൃത്തികെട്ട പണിയാണ് ആലോചിക്കുന്നത് എന്നുകേൾക്കട്ടെ. ആരെയെങ്കിലും പറ്റിക്കാനോ ജീവനോടെ കുഴിച്ചുമൂടാനോ മറ്റോ ആണോ?' അമ്മ ഉറക്കെയാണ് സംസാരിക്കുക. അതിൽ വെറുപ്പും ദേഷ്യവും ഉണ്ടാവില്ല. പിന്നെ രണ്ടുപേരും വളരെ താഴ്ന്നസ്വരത്തിൽ പലതും ആലോചിക്കും. ഈ തരത്തിലൊരു

സംഭവം കൊല്ലത്തിലോ ഒന്നരക്കൊല്ലം കൂടുമ്പോഴോ ഒരിക്കലെങ്ങാൻ ഉണ്ടാവും.

മറ്റുസമയത്ത് അച്ഛൻ അമ്മയോട് സംസാരിക്കയേ ഇല്ല. അമ്മ പറയും. 'ഇതിലും ഭേദം ഞാനെന്റെ അച്ഛന്റെ വീട്ടിലേക്ക് പോണതാ.'

അച്ഛൻ ധൂർത്തമായ ചിരിയോടെ കാറ്റിനോടെന്നപോലെ പറയും, 'ഹോ! ടുരഗ്രാമത്തിൽ നിന്റെ അച്ഛന്റെവക വലിയ കൊട്ടാരമാളികയല്ലേ ഉള്ളത്?- അമ്മയ്ക്ക് അച്ഛനോ അമ്മയോ സഹോദരനോ ആരുമില്ല. അമ്മയ്ക്കതറിയാം. എന്നാലും അച്ഛൻവീട്ടിലേക്ക് പോകയാണെന്ന് പറഞ്ഞ് അച്ഛനു ധൂർത്തതയോടെ ചിരിക്കാൻ സൗകര്യമുണ്ടാക്കിക്കൊടുക്കുന്നു. ഇങ്ങനെ അച്ഛനും അമ്മയ്ക്കും ലാട്ടുയയ്ക്കും ധാതുയയ്ക്കും വിശേഷിച്ച് ഒന്നും ചെയ്യാനില്ല. മല എന്തുകൊണ്ട് പടിഞ്ഞാറുവശത്ത്? കുരുഡനദി എന്തിനാണ് നിർത്താതെ ഒഴുകുന്നത്? ഇവയെപ്പറ്റി ഒന്നും ചോദിക്കാനില്ലാത്തതുപോലെത്തന്നെ.

'നിന്റെ അച്ഛനും അമ്മയും! രണ്ടുപേർക്കും കിറുക്കാണ്' ശനീച്ചരി പറയും. 'നിന്റെ അച്ഛനു മുഴുപ്രാന്ത്. അല്ലായിരുന്നെങ്കിൽ ഭൂമി കൈയിൽ കിട്ടിയതുമുതൽ കാവലിരിപ്പാണ്. അതിന് എന്താ വിതയ്ക്കാത്തതാവോ?'

'ഒരു പഴമൊഴിയില്ലേ, വീണുകിട്ടിയ കാശ് എന്ന്. ഈ നിലവും വെറുതെ കിട്ടിയപോലെത്തന്നെ. പക്ഷേ, അതിൽനിന്ന് രണ്ടു കാശിനുള്ള വക കിട്ടുന്നുണ്ടോ? ഇല്ല.'

നിലം മുമ്പുപറഞ്ഞ ലഛമൻസിങ്ങിന്റേതാണ്. ഏതാനും വർഷങ്ങൾക്കു മുമ്പ് സർവോദയപ്രവർത്തകർ ഭൂഉടമസ്ഥന്മാരുടെ പടികൾ കയറിയിറങ്ങി. അപ്പോഴും ശനീച്ചരി പറഞ്ഞു: 'ബാബുമാർക്കിടയിൽ പ്രാന്ത് പിടിച്ചുനടക്കുന്നവരാണിവർ. ധാരാളം ഭൂമിയുള്ളവരുടെ മനസ്സിൽ ഇവർ പശ്ചാത്താപം ജനിപ്പിക്കും. എന്നിട്ട് ജന്മിമാർ സ്വയം പറയും, 'അയ്യോ! എനിക്കെത്രയധികം നിലം ഉണ്ട്. പാവം, ഇവർക്ക് ഒന്നുമില്ല' എന്ന്. എന്നിട്ടവർ നിലം ദാനം കൊടുക്കും. അങ്ങനെ നിലം കിട്ടിയാൽ അന്നുമുതൽ ഞാനും നാല്ക്കാലിയിലിരിക്കും. നല്ല മോരും വെണ്ണയും കഴിക്കും. രണ്ടുനേരവും അരിവെക്കും....'

ഭൂവുടമകളായ കുറെ ആൾക്കാർ സ്വന്തം വർഗത്തിലെ മറ്റുള്ളവരെ ഒരു പാഠം പഠിപ്പിക്കാൻ ഭൂമിദാനത്തിനിറങ്ങി. അവരുടെ കൃഷിക്കുപയുക്തമല്ലാത്ത കല്ലും മുള്ളും മാത്രമുള്ള നിലം കൊടുക്കാൻ സമ്മതിച്ചു. അഞ്ഞൂറ്, എഴുന്നൂറ്, ആയിരം, രണ്ടായിരം ബിഘ കൃഷിക്കു കൊള്ളാത്ത ഭൂമി എല്ലാ ജമീന്ദർമാരുടെ കൈയിലും ഉണ്ട്. അവർ നെല്ല്, ചോളം, പയറ്, കടുക്, തോര എന്നിവ കൃഷി ചെയ്യുന്നവരാണ്. നിലക്കടലക്കൃഷി ഇക്കാലത്തു വളരെ ലാഭദായകമാണെന്ന് കേൾക്കുന്നു. പക്ഷേ, ഫലഭൂയിഷ്ടമല്ലാത്ത വന്ധ്യയായ ഭൂമി കൊടുത്തതുകൊണ്ട് ഒന്നും വരാൻപോകുന്നില്ലല്ലോ.

ഭൂമിദാനം എല്ലാ അർഥത്തിലും വിജയകരമായി. 'നിലം ദാനം ചെയ്ത്' സർവോദയനേതാക്കളും പ്രവർത്തകരും ഭാരതത്തിൽ ഉപഹാസത്തിനു പാത്രമായിരിക്കയായിരുന്നു. അവർക്ക് വാക്ക് പാലിക്കാൻ കഴിഞ്ഞു. കുരുഡപ്രദേശത്തെ രജപുത്രരും കായസ്ഥരും ജന്മിമാരും പണമിടപാടുകാരും എന്താ, നിലം കൊടുത്തില്ലേ? അവരുടെയും ഹൃദയപരിവർത്തനം സംഭവിച്ചുവോ? തീർച്ചയായും! മതി, സർവോദയക്കാരുടെ മിഷൻ സാർഥകമായി. പിന്നീടവർ മധ്യപ്രദേശിലെ കൊള്ള

ക്കാരുടെ മനസ്സുമാറ്റാനായി അങ്ങോട്ട് പോയി. ഭൂമി ഉടമസ്ഥരും കൊള്ളക്കാരും – ഈ രണ്ടുവിധം ആൾക്കാരുടെ ഹൃദയത്തിൽ മാറ്റം വരുത്താത്തിടത്തോളം കാലം അവരുടെ മിഷൻ മുഴുവനാകുകയില്ല.

നിലം പതിച്ചുകൊടുക്കുന്ന കാര്യത്തിൽ അവർ അങ്ങേയറ്റം വിജയിച്ചു. പൊട്ടനിലങ്ങൾ കൈയൊഴിഞ്ഞുപോയി. എടുക്കേണ്ടവർ എടുത്തുവെച്ചു. വാങ്ങേണ്ടവർ വാങ്ങിച്ചു. സർക്കാരിന്റെ അടുത്ത് ഇവരുടെ സ്ഥാനം കൂടുതൽ ഉറച്ചു. കരുണാമയനാണെന്ന പേരും കിട്ടി. ആ ആനന്ദം രസഗുളപോലെ മധുരമയമായി അനുഭവപ്പെട്ടു.

ആ സമയത്താണ് ദുലൻഗഞ്ജുവിന് ഈ തരിശുഭൂമി കിട്ടിയത്. നിലം എടുക്കണമെന്നുണ്ടായിരുന്നില്ല. എന്നാലും ലഛമൻസിങ്ങിന്റെ പ്രതാപം ചില്ലറയല്ല. കണ്ണുചുമപ്പിച്ച് ശാസിച്ചു: 'അതുതന്നെയാണ് പറയുന്നത്, അധഃകൃതരെന്ന്. ഇന്ന് എന്റെ മനസ്സിൽ നല്ല വിചാരം വന്നു. അതുകൊണ്ട് തരുന്നു. അതിനി നാളെ എങ്ങനെയാവും? നല്ലതായിത്തന്നെ ഇരിക്കുമെന്ന് ആര് കണ്ടു?' ദുലൻ പറഞ്ഞു: 'തമ്പുരാൻ തന്നെ എനിക്ക് എല്ലാം.' അപ്പോൾ! നല്ല താഴ്ന്ന ചതുപ്പു നിലം. വർഷക്കാലത്ത് ധാരാളം വെള്ളം ഒലിച്ചിറങ്ങും. എന്ത് നട്ടാലും നല്ലപോലെ ഉണ്ടാവും.'

വർഷത്തിൽ ആ വശത്തുനിന്നുള്ള ചളിവെള്ളമെല്ലാം ആ താണഭൂമിയിലേക്കൊഴുകി കെട്ടിനിക്കും. ചുറ്റും ഒന്നും വിളയാത്ത പാറകളും! ഈവകസ്ഥലത്ത് ആരു കൃഷിചെയ്യും? കൃഷിക്ക് പറ്റിയ ഭൂമിയായിരുന്നെങ്കിൽ ലഛമൻസിങ്ങ് വിട്ടുകളയുമോ? ദുലൻ പണം കടംവാങ്ങാൻ പോയതാണ്. ഭൂമിയുടെ ഉടമസ്ഥനായി തിരിച്ചുവന്നു. ഗ്രാമത്തിലെ എല്ലാവരും പറഞ്ഞു, 'വലിയ ആൾക്കാർക്കും ബുദ്ധിമോശം! നെയ്യിൽ വറുത്ത പൊറോട്ട തിന്ന് തിന്ന് തലയ്ക്ക് ഓളം പിടിച്ചു. നാളെ എല്ലാം മറക്കും!'

'മറന്നില്ലെങ്കിലോ?'

'ഒക്കെ വെറുതെ! വെറുതെ വിട്ടുകളയുമോ? ആരയിലും ഛാപ്രയിലും സർവോദയക്കാർ പറഞ്ഞിട്ട്, അവർ അങ്ങനെയുള്ള ഭൂമിയാണ് കൊടുത്തത്. കിട്ടിയവർ പണമിടപാടുകാർക്ക് വിട്ടു. അല്ലെങ്കിൽ പണയം വെച്ചു.'

'നീയും അതുതന്നെ ചെയ്തോ?'

'ആർക്കുവേണം ഈ ഭൂമി! പണക്കാർ വാങ്ങാൻ തയ്യാർ. തലയിൽ നിന്ന് ഭാരമൊഴിഞ്ഞു.'

ദുലൻ പിന്നെയും പലതും പറയുമായിരുന്നു. പഹാൻ മിണ്ടാതിരിക്കാൻ കുറച്ചധികം ഭീഷണിപ്പെടുത്തി. അവർക്കും ഒരുപാട് പ്രശ്നങ്ങളുണ്ട്. ഈ ഉപകരിക്കാത്ത നിലം ദുലന്റെ ചുമലിൽ വെച്ചുകൊടുത്തതുകൊണ്ടുള്ള പ്രശ്നം അവന് ഒന്നുമല്ല. ദുലൻ പിറുപിറുത്തുകൊണ്ടിരുന്നു. ഭാര്യ പറഞ്ഞു: 'ഓ! ഇനി ആ നിലത്തിൽ നിന്ന ലാഭമുണ്ടാക്കുന്നതെങ്ങനെയെന്നാവും ചിന്ത? വായ കൊണ്ട് തമ്പോറ് കൊട്ടുക തന്നെ! ഒരിക്കലും അയാളുടെ മനസ്സറിഞ്ഞില്ല.'

'ഈ നിലത്തിൽ നിന്ന് ലാഭം?'

ശനീച്ചരി അടുത്തദിവസം എല്ലാ സംഗതിയും കേട്ടിട്ടു പറഞ്ഞു: 'എന്തേ? ധാതുയാടെ അമ്മേ, നിലംകിട്ടിയെങ്കിൽ ധാതുയയുടെ അച്ഛന് തൊഹരിക്ക് പോക

രുതോ? ബിഡ്ഡി (ബി.ഡി) ആപ്പീസില്. നിലത്തിൽ പണിയാൻ വേണ്ട ചിലവും വിത്തും എല്ലാം സർക്കാര് തരുമല്ലോ.'

ഇതുകേട്ടപ്പോൾ ദുലന്റെ മുഖത്ത് ചിരിവന്നു. കണ്ണുകൾ സ്വപ്നങ്ങൾ കൊണ്ട് ധൂസരമായി.

ചില കെട്ടുകഥകളിൽ കേട്ടിട്ടില്ലേ, ചില പശുക്കൾ ഗർഭവതിയാകാതെ പാലുതരാൻ തുടങ്ങുന്നു. ദുലനെപ്പോലെ ഒരുവന് ഈ നിഷ്ഫലയായ ഭൂമിയിൽ നിന്ന് എങ്ങനെ ലാഭമുണ്ടാക്കാം, എങ്ങനെ വീട് കൊണ്ടുനടത്താം? എങ്ങനെ ഈ നിലത്തെ തൻകാര്യത്തിനുപയോഗിക്കാമെന്ന് ഊഹിക്കാനായില്ല.

എഴുത്തും കുത്തും ഒപ്പിടലും കഴിഞ്ഞ് നിലം കൈവശമായി. ഗഞ്ജുകളുടെ ചേരിയിൽ ഇവരുടെ നീണ്ട രണ്ടുമുറിയുള്ള വീട്. രണ്ടിനും കൂടി ഒരു കോലായ. ആ മുറിയിലാണ് എല്ലാം; വെപ്പും കിടപ്പും. ഇതാണവരുടെ ലോകം. കോലായിൽ ഒരു ഭാഗത്ത് തട്ടികകെട്ടി ഭാര്യയും ഭർത്താവും രാത്രി കഴിക്കും. ഇങ്ങനെയാണ് ഈ നിരാലംബരായ പാവങ്ങളുടെ നടുവൊടിയുന്നത്. ചുറ്റും പണമിടപാടുകാരും രജപുത്രജന്മിമാരും ടാഹാഡിലെ ഹനുമാൻമിശ്രബ്രാഹ്മണനും. ആ മനുഷ്യൻ ഈ നാട്ടിൽ പ്രമാണിയായ ഒരു വ്യക്തിയാണ്. ഇങ്ങനെയുള്ള ഒരു സ്ഥലത്ത് താമസിക്കുകയും സർവദാ ഉച്ചജാതിക്കാരുടെ ശാസനയിൽ കഴിഞ്ഞുകൂടുകയും ചെയ്യുന്ന ദുലനിന്റെ നടു ഒടിഞ്ഞുപോവുക എന്നതുതന്നെ സ്വാഭാവികം.

പക്ഷേ, ജീവിക്കാനുള്ള അതിയായ ആഗ്രഹം കാരണം അത്യദ്ധ്വാനം ചെയ്തിട്ടില്ല. ഓരോ പരിസ്ഥിതിയിൽ നിന്നും ചതിച്ച് പ്രയോഗിച്ച് ലാഭമുണ്ടാക്കിത്തുടങ്ങി. ബലം കൊണ്ടല്ല, കൗശലവും വഞ്ചനയും കൊണ്ട്. എത്ര പ്രബലമായ എതിർപക്ഷത്തെയും വിഡ്ഢിയാക്കാൻ കഴിയണമെന്നുറപ്പിച്ച്, ഓരോ തന്ത്രവും അവൻ മെനഞ്ഞെടുത്തു. ധാതുയയുടെ അമ്മ കൊള്ളിച്ച്പറഞ്ഞു: 'നല്ലവിളയുള്ള ഭൂമിയല്ലേ, കൊയ്ത് ധാന്യം വെക്കാൻ വലിയ വലിയ അറ ഉണ്ടാക്കാൻ പറയിൻ, നിങ്ങടെ തന്തയോട്. ഓ ധാതുയാ, എടാ ലാട്ടുയാ, നിങ്ങടെ തന്ത വലിയ ജമീന്ദാരായല്ലോ, ജമീന്ദാര്!'

ഇതൊക്കെപ്പറയുന്നുണ്ടെന്നേയുള്ളു. പക്ഷേ, ഗ്രാമത്തിലുള്ളവരും ഈ പറയുന്ന കൂട്ടരും-രണ്ടുകൂട്ടരും കാത്തിരിക്കയാണ്, ഈ ദുലൻ എന്താണു ചെയ്യാൻപോകുന്നതെന്ന് കാണാൻ. ദുലന്റെ ഒറ്റയ്ക്കുള്ള, എന്നാൽ കൗശലപൂർണമായ സമരം ഗ്രാമത്തിലുള്ളവരെല്ലാം പ്രശംസാപൂർവമായ കണ്ണുകളോടെ തന്നെയാണ് കാണുന്നത്.

ലഛമൻസിങ്ങിന്റെ പോത്തിന്റെ കാര്യം എല്ലാവർക്കും അറിയാം. പക്ഷേ, ആരും ഒരാളോടും പറഞ്ഞില്ല. ദൈതാരിസിങ്ങിന്റെ വീട്ടിൽ മത്തങ്ങവിറ്റു. ഒരിക്കൽ ദൈതാരിയുടെ അമ്മയുടെ കൈയിൽ നിന്നും ഒരിക്കൽ ഭാര്യയുടെ കൈയിൽ നിന്നും അതിന്റെ വിലവാങ്ങി. ഉത്സവസമയത്ത് ലഛമൻസിങ്ങിന്റെ വീട്ടിൽ നിന്ന് കാളവണ്ടിയിൽ കായ, മുള്ളങ്കി മുതലായ പച്ചക്കറികളും പഴങ്ങളും നിറച്ച് കുരുണ്ഡനദിയുടെ തീരത്ത് കൊണ്ടുവരും. ദുലൻ അടുത്തുചെന്നുനിന്ന് ഇല്ലാത്ത പക്ഷികളെ ഓടിക്കുകയാണെന്ന ഭാവത്തിൽ, മേലോട്ട് നോക്കി കൈവീശിയും ഒച്ചവെച്ചും കൊണ്ടിരിക്കും. അതിന്നിടയ്ക്ക് വണ്ടിയിൽ നിന്ന് ചിലതെല്ലാം നീക്കും. ഗ്രാമ

ത്തിലുള്ളവർക്ക് ദുലൻ ഒരു സാധനം കൊടുക്കില്ല. എന്നാലെന്തുവേണ്ടൂ, ഗ്രാമീണർ അവനെ ബഹുമാനിക്കുന്നു. അവർക്ക് ചെയ്യാനാകാത്തത് ആ മനുഷ്യനാകുമല്ലോ.

നിലം കിട്ടിയതും ദുലൻ ലഛമൻസിങ്ങിന്റെ മുട്ടുപിടിച്ച് തടവി പറഞ്ഞു: 'യജമാനൻ തന്നെ ഭഗവാൻ! നിലം തന്നിട്ടെന്തു കാര്യം? അതിൽ കൃഷി ചെയ്യുന്നതെങ്ങിനെയാണ്? ബി.ഡി. ആപ്പീസിൽ നിന്ന് ഒന്നും കിട്ടാൻ പോകുന്നില്ല. അയ്യയ്യയ്യോ! എത്ര നല്ല ഭൂമിയാണ്! കിട്ടിയിട്ടെന്തു കാര്യം! ഒന്നും ചെയ്യാനാവില്ല.'

'എന്തേ? ബി.ഡി. ആപ്പീസിൽ നിന്ന് നിനക്കെല്ലാം തരും.'

'ഇല്ല യജമാനേ! ഞങ്ങൾ താണ ജാതി.'

'താഴ്ന്ന ജാതി ആയിരിക്കാം. നിങ്ങൾക്ക് ഒന്നുമറിയില്ല. അതാണ് അടി കൊള്ളണത്; ലാത്തികൊണ്ടും ഷൂസ്സു കൊണ്ടും. അതൊക്കെ എന്തുമാവട്ടെ. പക്ഷെ ഞാൻ നിലം കൊടുത്തവന് സഹായം നല്കില്ലെന്നോ? ആരാണ് ബി.ഡി. ബാബു?'

'കായസ്തനാണ് യജമാന്നേ. രജപുത്രർ ഒന്നുമറിയാത്ത മൂർഖന്മാരാണെന്നാ പറയുന്നത്. ഏതുനേരവും റേഡിയോ കേട്ടിരിക്കും. ഇടത്തേ കൈകൊണ്ടാണ് വെള്ളം കുടിക്കുക; ചായയും.'

'അയ്യയ്യോ, രാമ! രാമ! കഷ്ടം! കഷ്ടം! കഷ്ടം!'

'ഞാൻ കണ്ടതല്ലേ, യജമാന്നേ.'

'ഞാനെഴുതിത്തരാം.'

ലഛമൻസിങ്ങ് എഴുത്തുകുത്തുകളിൽ വലിയ സമർത്ഥനാണ്. ഗുമസ്തനെ വെച്ചിട്ടുണ്ട്. ദുലന് കരി, നുകം, കാള എന്നിവ വാങ്ങിക്കാൻ വേണ്ട പണം തവണകളായി കൊടുക്കാൻ, വളവും വിത്തും കിട്ടാനുള്ള നിയമപരമായ അധികാരം, വിസ്തരിച്ച് എല്ലാം ചേർത്ത് ശക്തമായ ഒരു ഹർജി എഴുതി തയ്യാറായി. ബി.ഡി.ഒ. തൊഹരിയിൽത്തന്നെ ഉണ്ടായിരിക്കും. തൊഹരി ലഛമന്റെ ഗ്രാമമായ താമാസിയിൽ നിന്ന് കുറച്ചകലെയാണ്. ആപ്പീസർക്ക് കഴുത്തിൽ തല ഒന്നല്ലേയുള്ളൂ. ഈ ലഛമൻസിങ്ങിനോടും ഹനുമാൻമിശ്രയോടും വഴക്കിനൊന്നും പോകേണ്ട എന്ന് സ്വയം എസ്.ഡി.ഒ. തന്നെ ബിഡിയോവിനോട് മുൻകൂട്ടി പറഞ്ഞിട്ടുണ്ട്.

എല്ലാം ഉടനെ അനുവദിച്ചുകൊടുത്തു. അരക്കച്ച മാത്രമുടുത്ത ദുലനോട് വളരെ സൗമ്യതയോടെ പറഞ്ഞുമനസ്സിലാക്കി. 'ദുലന് വിത്തുകിട്ടും. വളവും കിട്ടും. നുകത്തിനും കരിക്കും കാളയ്ക്കും ഉള്ള തുക ഒന്നിച്ചു കിട്ടുകയില്ല. കുറച്ച് പണം കടം മേടിച്ച് അവ വാങ്ങിക്കൊണ്ടുവന്ന് കാണിക്കണം. പിന്നെ തവണകളായി അടയ്ക്കാൻ ബാക്കി പണം കിട്ടും.' ദുലൻ ഗ്രാമത്തിലെത്തി പഹാനോടു പറഞ്ഞു: 'ഈ സർക്കാര് ഓരോ നിയമം ഉണ്ടാക്കുന്നു. ഒന്നുമറിയില്ല. എന്തു മനസ്സിലാക്കിയിട്ടാണാവോ. ആൾക്കാർ കരിയും നുകവും കാളയും കാശ് കൊടുത്തിട്ടല്ലേ വാങ്ങിക്കുക. തവണകളായി കൊടുക്കാൻ ആരിരിക്കുന്നു? നിന്റെ കാളകളെയും കരിയും നുകവും ഒന്ന് താ.'

അവയെല്ലാം കൊണ്ട് കാണിച്ച് ദുലൻ പണം മേടിച്ചു. ഒരു കൊല്ലത്തി

നകം എല്ലാം കഴിഞ്ഞു. പണം കിട്ടിയശേഷം 'എല്ലാം ചത്തുപോയി യജമാന്നേ' എന്നും പറഞ്ഞു.

പണം മേടിക്കും. വളം തൊഹരിയിൽതന്നെ ആർക്കെങ്കിലും വിറ്റുപോരും. വിത്ത്ചാക്ക് കഴുത്തിൽ കയറ്റിവച്ച് വീട്ടിലേക്ക് കൊണ്ടുവരും. വിത്ത് വെച്ച് തിന്നും. വിത്ത് പുഴുങ്ങി അരിയാക്കുക എന്നത് അത്ര എളുപ്പമുള്ള കാര്യമാണോ? അതാണ് ചെയ്യാൻ പറയുന്നത്. ആദ്യത്തെ തവണ വിത്ത് കണ്ടപ്പോൾ ഭാര്യ ചോദിച്ചു, 'ഇത്രയധികം വിത്ത്! എത്രനിലമുണ്ട് നിങ്ങൾക്ക്?

'ആ നിലം അളന്നാൽ തീരില്ല.'

'അതെന്താ?'

'നമ്മടെ വയറേയ്! വിശപ്പിന് വല്ല അളവും ഉണ്ടോടീ? വയറിന്റെ വിസ്താരം കൂടിക്കൂടിവരും. ആ നശിച്ച മണ്ണിൽ നമ്മൾ ഈ വിത്ത് വിതയ്ക്കുകയോ? നിന ക്കെന്താ ഭ്രാന്തുണ്ടോ?'

'പിന്നെ എന്തുചെയ്യും?'

'പുഴുങ്ങ്, കുത്ത്. എന്നിട്ട് തിന്നാം.'

'വിത്ത് തിന്ന് ചാവണോ?'

'ഇത്രയൊക്കെ ആയിട്ട് ചത്തില്ല. ക്ഷാമം വന്നപ്പോൾ എത്ര എലികളെ തിന്നു? എന്നിട്ടല്ലേ വിത്ത് തിന്ന് ചാവാൻ പോണത്. ചത്തെങ്കിൽ അപ്പോൾ നോക്കാം. നല്ല നെല്ലിന്റെ ചോറ് തിന്ന് മരിച്ചു എന്ന് വിചാരിക്കാമല്ലോ. സ്വർഗ ത്തിലേക്ക് പോകാം.' ഒരിക്കൽ വിത്തുകുത്തിയ അരി വെച്ചുണ്ടപ്പോൾ ധാതുയ യുടെ അമ്മ പറഞ്ഞു: 'ഇതിലും മധുരമുള്ള സാധനം ജീവിതത്തിൽ കഴിച്ചിട്ടില്ല.'

നല്ല ഭക്ഷണം കഴിച്ച കഥ നാട്ടിലൊക്കെ പറഞ്ഞുനടന്നു. ഈ ഗ്രാമത്തി ലെത്ര ഭാര്യമാരുണ്ട്, തന്റെ ഭർത്താവിന് ഇത്രബുദ്ധിയുണ്ടെന്ന് പറയാൻ തക്ക തായി? ഇത്ര സൂത്രത്തിൽ ഗവർമെണ്ടിനെ പറ്റിച്ച് വിത്തുകൊണ്ടുവന്ന് നല്ല അരി വെച്ച ചോറ് വീട്ടുകാർക്ക് കൊടുക്കുന്ന എത്ര ബുദ്ധിശാലികളുണ്ട് ഈ ഗ്രാമത്തിൽ!

ഗ്രാമത്തിലെല്ലാവർക്കും വലിയ സന്തോഷം. ഗവർമെണ്ട് ഒരിക്കലും ഇവ രെക്കുറിച്ച് ചിന്തിച്ചിട്ടേയില്ല. അവരുടെ നന്മയ്ക്കുവേണ്ടി ഒന്നും ചെയ്തിട്ടില്ല. ബി.ഡി.ഒ. അവരുടെ കൃഷിക്ക് സഹായം ചെയ്തിട്ടില്ല. ഗവർമെണ്ട് സ്കൂളിൽ ഇവരുടെ കുട്ടികളെ പഠിപ്പിക്കാൻ സമ്മതിച്ചിട്ടില്ല. പടികടക്കാൻ പോലും അനു വാദമില്ല. ലഛമൻസിങ്ങ് അല്ലെങ്കിൽ ദൈതാരിസിങ്ങ് ഇവരുടെ നേർക്ക് തോക്കു ചൂണ്ടി ഒരു വയർ ചോറോ കഞ്ഞിയോ അല്ലെങ്കിൽ നാലണ കൂലിയോ കൊടുത്ത് പാടം മുഴുവനും കൊയ്തുകൊണ്ടുവരുവിക്കും. ഇതിന്റെ പേരിൽ നല്ല സംഘർഷം നടക്കുന്നുണ്ട്. എന്തുകൊണ്ടെന്നാൽ അടുത്ത ഏതോ ബ്ലോക്കിലുള്ള ഗഞ്ജു, ദുസാദ്, ധോരിയക്കാർക്ക് എട്ടണവീതം നിത്യം കൊടുക്കുന്നുണ്ടത്രേ. നാലണ കൂട്ടിക്കിട്ടാൻ ഗ്രാമവാസികൾക്ക് നന്നെ ആഗ്രഹമുണ്ട്. എല്ലാം അറിഞ്ഞുകൊണ്ട് വഴക്കിനുപോയാൽ എസ്.ഡി.ഒ. പോലീസിനെയും കൊണ്ടുവരും. കൃഷിപ്പണി ക്കാരെ പിടിച്ചുകൊണ്ടുപോകും. ലഛമനും ദൈതാരിക്കും ഒന്നും വരില്ല. അവ രോട് ഒന്നും പറയില്ല.

ഗവർമെണ്ട് ലഛമൻസിങ്ങിന്റെയാണ്. ഗവർമെണ്ട് ലഛമൻസിങ്ങ്, ദൈതാ രിസിങ്ങ്, ഹനുമാൻമിശ്ര എന്നിവരുടെയാണ്. ഗവർമെണ്ടിനെ വിഡ്ഢിയാക്കുന്നത്

ദുലൻഗഞ്ജു ആയാലെന്താ, അവനെയും നാട്ടുകാർ പുകഴ്ത്തും.

നിലം കാമധേനുവിനെപ്പോലെ കൊല്ലന്തോറും ദുലന് അറുന്നൂറോളം രൂപ കൊണ്ടുകൊടുക്കുന്നു. അന്നൊക്കെ ദുലൻ വീട്ടിൽത്തന്നെയാണ് രാത്രി ഉറങ്ങാറ്; ഇറയത്ത് ഒരുവശത്ത്. ചായ്ച്ചുകെട്ടിയയിടത്ത് ധാതുയയുടെ അമ്മയുടെ അടുത്ത്. ധാതുയയുടെ അമ്മയ്ക്ക് ചുമയും ശ്വാസംമുട്ടും ഉണ്ട്. കട്ടിലിന്റെ ചുവട്ടിൽ മുട്ടനാടിനെ കെട്ടിയിട്ടാണ് ഉറങ്ങുന്നത്. രണ്ടു മുറികളിൽ രണ്ടു മക്കൾ, അവരുടെ ഭാര്യയും കുട്ടികളും. കൂടാതെ ഗോതമ്പ്, ചോളം എന്നിവകളുടെ ചാക്കുകൾ, പാത്രങ്ങൾ, വിറക്. രണ്ടു മുറികളിലും ഇതൊക്കെയുമുണ്ട്. ഈ നിലത്തിൽ നിന്നുള്ള വരവുകൊണ്ട് എന്നും കഴിയാനാവില്ല. അതിനാൽ അച്ഛനും രണ്ടാൺമക്കളും കൂലിപ്പണിക്കു പോകും. കാട്ടിലേക്ക് പോകും. കാവുത്തും മറ്റും പറിച്ചു കൊണ്ടുവരും. തൊഹരിയിൽ പോയി ഭാരം ചുമക്കും. മിശ്രാജിയുടെ പഴത്തോട്ടത്തിൽ പണിയെടുക്കും; മറ്റെല്ലാവരെയും പോലെ.

ഇതിനിടയ്ക്ക് താമാസിയിലെ കരൺദുസാദ് വന്നു. വളരെ നല്ല മനുഷ്യനാണ്. ലഛമന്റെ പാടത്ത് പണിക്കാരനായിരുന്നു. യജമാനനോട് കൂലിക്കാര്യത്തിൽ വഴക്കുണ്ടായി. അവസാനം ജയിലിൽ പോയി; ഹജാരിബാഗിലെ ജയിലിൽ. അവിടെ ബിഹാറിലെ വേറെയും കൂട്ടരെ കണ്ടു; കൂട്ടായി.

അവർ 'ദുസാദ്' എന്നതിന്റെ പേരിൽ അവനെ വെറുത്തില്ല. എതിർക്കാൻ കഴിവുള്ള യോദ്ധാവ് എന്ന നിലയ്ക്ക് ബഹുമാനിച്ചു. അത്ഭുതത്തോടെ അവർ കേട്ടു – ഏതെങ്കിലും സംഘടനയുടെ സഹായത്തോടെയല്ല, കൃഷിപ്പണിക്കാരെ ചൂഷണം ചെയ്യുന്നതിനെ എതിർത്തുകൊണ്ട്, വെറും രണ്ടുപേർ മാത്രം ചേർന്ന് ലഛമൻസിങ്ങിന്റെ വിളഞ്ഞുനില്ക്കുന്ന ഗോതമ്പുപാടം കത്തിച്ചുകളഞ്ഞു. അവൻ അവരെ പറഞ്ഞുമനസ്സിലാക്കിക്കൊടുത്തു, ഈവിധത്തിൽ ഒരു സമരമുണ്ടാക്കിത്തീർക്കയാണ് ഏറ്റവും വലിയ ആവശ്യം. സമരത്തിനുവേണ്ടി സമരം. അതിന് തന്നെ കേന്ദ്രബിന്ദുവാക്കിനിന്ന് എതിർക്കണം.

ഈ പറയുന്നവരോട് പ്രതികാരം ചെയ്യുന്നു. ഇടയ്ക്ക് നിരാഹാരവ്രതം എടുക്കുന്നു. അപ്പോൾ യജമാനന്മാർ അവരെ മർദിക്കുന്നു. തല്ലിതല്ലി എത്രയോ പേരെ കൊന്നു. ഇവർ കരണിനോട് പറയുന്നു, 'നീ യുദ്ധവീരൻ തന്നെ. നീ ചെയ്തത് വളരെ ശരിയായി. ഒരിക്കലും എതിർക്കാൻ മടിക്കരുത്.'

അതുകാരണം കരൺദുസാദിന്റെ മനസ്സിൽ പല പരിവർത്തനവും ഉണ്ടായി. ലഛമൻസിങ്ങിൻെറ സ്ഥിതി പരുങ്ങലിലാക്കിയ, അയാളോട് സമരത്തിനിറങ്ങിയ കരൺ, ജയിലിൽ നിന്ന് വന്നശേഷം എല്ലാവരോടും പറഞ്ഞു: 'എതിർക്കാനുള്ള പരിസ്ഥിതി ഇന്നുമുണ്ട്. അത് കൂടുതൽ രൂക്ഷമാകുമ്പോൾ കയർത്തുനില്ക്കണം. വെറുതെ വെടികൊള്ളാനും ജയിലിൽ പോകാനും അവസരം ഉണ്ടാക്കുന്നതെന്തിന്? ആദ്യം തന്നെ ഒറ്റക്കെട്ടായി നില്ക്കണം. എല്ലാം നമുക്ക് അവരോട് പറഞ്ഞുനോക്കാം. കൊയ്യുന്ന സമയത്ത് പോലീസിനെ കൊണ്ടുവന്ന് നിർത്താൻ പറയണം. നമ്മുടെ ആവശ്യങ്ങൾ വളരെ സാധാരണമാണ്. നമ്മൾ ഹരിജനങ്ങളും ആദിവാസികളുമാണ്. ഈ കാട്ടുപ്രദേശത്ത് നമുക്ക് നല്ല കൂലികിട്ടുകയില്ല. എട്ടണയ്ക്കുവേണ്ടിയുള്ള സമരം തന്നെ ചെയ്യാം. ആണിനും പെണ്ണിനും കുട്ടികൾക്കും എല്ലാം എട്ടണവീതം കിട്ടണം. അതു തരട്ടെ. നാലണ തരുന്നുണ്ടല്ലോ. നാലണയും

കൂടിക്കിട്ടാൻ നമുക്ക് 'ഇരുപത്തഞ്ചുപൈസയ്ക്കുള്ള സമരം' ചെയ്യണം.'

ഈ വിവരം കേട്ടതും ദുലൻ കരണനെ കുരുഡയിലേക്ക് വിളിച്ചു. എപ്പോഴും സംശയമാണ് മനസ്സിൽ. ഇരുവരും സംസാരിച്ച് സംസാരിച്ച് ആളൊഴിഞ്ഞ സ്വന്തം നിലത്തിനരികിൽ എത്തി. കരൺദുസാദ് കുറച്ചു പ്രായം ചെന്ന മനുഷ്യനാണ്. ചടച്ച് ഉയരം കുറഞ്ഞ ആൾ. ഹാജാരിബാഗ് ജയിലിൽ മറ്റു തടവുകാരുടെ കൂടെ രണ്ടുകൊല്ലം കഴിഞ്ഞതിന്റെ ഫലമായി പുതിയ വ്യക്തിത്വം കിട്ടിയിരിക്കുന്നു.

'ജാതിയും മറ്റും അനാവശ്യമാണ്. ഈ ബ്രാമഹന്മാരും പണക്കാരും ചേർന്നുണ്ടാക്കിയതാണ് ഈ ഐത്തവും ചുത്തവും.'

ഇങ്ങനെ പറഞ്ഞ് കരൺ ദുലനെ പേടിപ്പിച്ചു. കേട്ടമാത്രയിൽ നിമിഷനേരത്തേക്ക് ദുലൻ കിടുകിടാവിറച്ചുപോയി; അന്ധാളിക്കയും ചെയ്തു. അതുകഴിഞ്ഞ് ആ വിരുതൻ പറഞ്ഞു: 'പഠിപ്പും അറിവുമുള്ളവർ അങ്ങനെയൊക്കെപ്പറയും. ഇനി കാര്യം പറയുന്നത് കേൾക്ക്. ലഛമൻസിങ്ങ്, ബി.ഡി.ഒ., എസ്.ഡി.ഒ., പോലീസ് ഇൻസ്പെക്ടർ ഇവരില്ലേ, നാലുഗ്ലാസ് മുട്ടിക്കുന്ന ചങ്ങാതിമാരാണ്. ആദ്യം നീ തൊഹാരിയിലെ ആദിവാസി ആപ്പീസിൽ ചെല്ല്. പിന്നെ ഹരിജൻ സേവാസംഘത്തിലും. അവരെ വിവരങ്ങൾ അറിയിച്ചുവെയ്ക്ക്. അവരും നിന്റെ കൂടെ സ്റ്റേഷനിലേക്കും മറ്റും വരട്ടെ.'

'എന്തിന്! നമ്മളെന്താ അത്ര ബലഹീനരാണോ?'

'വളരെയധികം, കരൺ. തെറ്റ് ചെയ്തേക്കല്ലേ. സർക്കാര് ലഛമൻസിങ്ങിനെ സഹായിക്കും. ലഛമൻ വെടിവച്ചാൽ ആരും തിരിഞ്ഞുനോക്കില്ല. നിങ്ങൾ കുരപടി ഉയർത്തിയാൽ നിങ്ങളെ പിടിക്കും. ഹരിജനസേവാസംഘത്തിൽ മദൻലാൽജി ഉണ്ട്. ആത്മാർഥതയുള്ള മനുഷ്യനാണ്. എല്ലാവർക്കും അറിയാം. കൂടെ കൂട്ടിക്കോ.'

കരണത് സമ്മതിച്ചു. മദൻലാലിന്റെ വോട്ടിന്റെ പൂൾ നല്ല ശക്തിയുള്ള ഒന്നാണ്. അതുകൊണ്ട് എസ്.ഡി.ഒ.യും ഇൻസ്പെക്ടറും ആദ്യമേ ലഛമൻസിങ്ങുമായി മീറ്റിങ് വെച്ചു. പിന്നെ മദൻലാലിന്റ വാക്കുകൾക്ക് വണങ്ങി,

യാതൊരു വിഘ്നവും കൂടാതെ ചോളം കൊയ്ത്തുനടന്നു. തൂക്കംനോക്കലും കഴിഞ്ഞു. എട്ടണ കൂലിയും കിട്ടി. കരൺദുസാദ് ഹീറോ ആയി. കെട്ടുകഥ സത്യകഥയായി. അതിനുശേഷം ലഛമൻ പെട്ടന്ന് ദുലനോടു പറഞ്ഞു: 'നാളെ നീ നിന്റെ നിലത്തിലുണ്ടായിരിക്കണം. ഞാനിത് നിന്നോട് പറഞ്ഞ വിവരം മറ്റാരെങ്കിലും അറിഞ്ഞുപോയാൽ നിന്റെ ശവമാണ് വീഴുക.'

പറഞ്ഞതനുസരിച്ച് രാത്രികഴിഞ്ഞ് അടുത്ത പ്രഭാതവും വന്നു. അന്ന് എസ്.ഡി.ഒ. റാഞ്ചിക്ക് പോയി. ഇൻസ്പെക്ടർ കൊള്ളക്കാരെ പിടിക്കാൻ വളരെ അകലെയുള്ള പുരുഡിഹയിലേക്കും പോയി.

സന്ധ്യയാവാൻ പോകുന്നു. അസ്തമനസൂര്യന്റെ കിരണങ്ങൾ പരത്തുന്ന പ്രകാശത്തിൽ ലഛമൻസിങ്ങും മറ്റുചില രജപുത്രബന്ധുക്കളും കൂടി താമാസിയിൽ ദുസാദ്ജാതിക്കർ പാർക്കുന്ന ഭാഗം ആക്രമിച്ചു. തീവെച്ചു. മനഷ്യർ കുത്തി മരിച്ച് വീണു. വീടുകൾ തല്ലിപ്പൊളിച്ചിട്ടു. രാത്രിയിലെ ചന്ദ്രൻ ദുലന് അസാധാരണമായിത്തോന്നി. നിശ്ശബ്ദമായ ചലച്ചിത്രം കാണിച്ചുകൊടുക്കുകയാണ്. കുതിരപ്പുറത്ത് ലഛമൻസിങ്ങ്. രണ്ടു കുതിരകൾ കൂടെയുണ്ട്. പുറത്ത് ഒന്നിലധികം

ശവങ്ങൾ. ലഛമന്റെ കൂടെ പത്തോളം അനുചരന്മാർ. കരണനും ബുലാകി എന്നു പേരുള്ള അവന്റെ പാവം സഹോദരനും. രണ്ട് ശവങ്ങൾ. ലഛമൻ തോക്കു ചൂണ്ടി നിന്ന് നിർദേശം നല്കിയതനുസരിച്ച് ദുലന്റെ നിലത്തിൽ കുഴച്ചിട്ടു. ദുലൻ തന്നെ പേടിച്ചും വേദനയോടും കൂടി തലതാഴ്ത്തിപ്പിടിച്ച് കൈക്കോട്ടു കൊണ്ട് നല്ല ആഴത്തിൽ കുഴിച്ച് കുഴിയുണ്ടാക്കി. ലഛമൻ കുറച്ചുയരത്തിൽ നില്ക്കുന്നു; എന്തു ചെയ്യണം, എങ്ങനെ ചെയ്യണം എന്നു പറയലും മുറുക്കാൻചവയ്ക്കലും. പിന്നെ പറഞ്ഞു: 'കരൺദുസാദിനെ അങ്ങനെ വിട്ടുപോയാൽ പറ്റില്ല. ഈ കുറുക്കനെയും ചെന്നായ്ക്കളെയും വിശ്വസിച്ചുകൂട. ശവം മാന്തിയെടുക്കും. നാളത്തന്നെ ഇവിടെ ഇതിന്റെ മീതെ ഒരു കാവൽപ്പുര ഉണ്ടാക്കണം. രാത്രി നീ ഇവിടെ ഉണ്ടായിരിക്കണം. കാവൽകിടക്കണം. കരൺ തീവെച്ചവനാ. ഞാനും രജപുത്രന് ജനിച്ചവനാ. ഇനി ഓരോരുത്തരുടെ ശവമാണ് വീഴുക.'

കേട്ടുനിന്ന് ദുലൻ തലയാട്ടി; എങ്ങനെയെങ്കിലും ജീവിച്ചിരിക്കണമല്ലോ എന്ന വിചാരം കൊണ്ട് എല്ലാം അങ്ങനെതന്നെയാവാം എന്ന് ദുലൻ സമ്മതിച്ചു.

അടുത്തദിവസം പോലീസ് വന്നു. നല്ല തിരക്കും ബഹളവും ഉണ്ടായി. പിന്നീട് കേട്ടതെന്താണ്? സംഭവസമയത്ത് കരൺ അവിടെ ഉണ്ടായിരുന്നില്ല. അവിടെ നിന്നിരുന്ന റിപ്പോർട്ടർമാർക്ക് 'എ ട്രൂ ഹരിജൻ സ്റ്റോറി' എഴുതാൻ സാധിച്ചില്ല. ലഛമന് വിരുദ്ധമായി ഒരാളും വായ തുറക്കുകയില്ല. തീപിടിച്ചതിന്റെ പേരിൽ ലഛമന്റെ അനുചരന്മാരിലൊരുവന് കുറച്ചുദിവസത്തേക്ക് ജയിൽവാസം കിട്ടി. വീടും കുടിയും നശിച്ചവർക്ക് സർക്കാർ ഗൃഹനിർമാണത്തിനും മറ്റുമായി സാമ്പത്തികസഹായം നല്കി.

അന്നുമുതല്ക്ക് ദുലൻ തന്റെ നിലത്തിലെ കാവൽപ്പുരയിലായി രാത്രിവാസം. ആദ്യമൊക്കെ ഇതെന്ത് ഭ്രാന്താണ് എന്നുപറഞ്ഞ് മക്കൾ അച്ഛനെ പിന്തിരിപ്പിക്കാൻ ശ്രമിച്ചു. ഈ സമയത്ത് ഒന്നും ദുലന്റെ ചെവിയിലേക്ക് കടക്കുകയില്ല. എന്താണ് സംഭവിച്ചതെന്ന് വീണ്ടും വീണ്ടും ചോദിച്ചാൽ, ചുമന്ന കണ്ണുകളോടെ തുറിച്ചുനോക്കും; ചുണ്ടുകൾ കൂട്ടിപ്പിടിച്ചുകൊണ്ടുതന്നെ. ചിലപ്പോൾ കൈയിലെ വടിയുയർത്തിപ്പിടിച്ച് തലയാട്ടിക്കൊണ്ട് പറയും, 'ആ കാര്യം ചോദിക്കല്ലേ, ധാതുയാ. നിന്റെ തല ഞാൻ തല്ലിപ്പൊളിക്കും.'

ദുലന്റെ മനസ്സിൽ വല്ലാത്ത പൊട്ടിത്തെറികളാണ് നടക്കുന്നത്. മനസ്സിലെ ഭൂമി ഇടിഞ്ഞ് താണുപോകുകയാണ്. ഈ ലഛമന് എല്ലാം എത്രയെളുപ്പം! മനുഷ്യരുടെ ജീവിതത്തിൽ പല ആചാരങ്ങളും നിയമങ്ങളുമുള്ളതുപോലെ മരണവും അവയിലൊന്നുമാത്രമാണ് എന്ന് ദുലനറിയാം. പക്ഷേ, ലഛമൻസിങ്ങിന് ഈ പ്രാചീനസമ്പ്രദായങ്ങളും നിയമങ്ങളും എത്ര നിസ്സാരമാണ്. അതല്ലേ ഈ പ്രവൃത്തികൊണ്ട് തെളിയിച്ചത്! എത്രവേഗം! എത്രയെളുപ്പത്തിൽ! കുതിരപ്പുറത്ത് രണ്ടു ശവം, താമാസിയുടെ നടുവിൽക്കൂടിത്തന്നെയാവും അതിരില്ലാത്ത അഹങ്കാരത്തോടെ ഈ ശവങ്ങൾ കൊണ്ടുവന്നിരിക്കുക. ഇത് ഒളിച്ചുകൊണ്ടുവരേണ്ട ആവശ്യമില്ല എന്ന് ലഛമനറിയാം. കണ്ടാലും കണ്ടവരാരും ഒന്നും പറയില്ല. ലഛമന്റെ നിശ്ശബ്ദമായ തീക്ഷ്ണദൃഷ്ടികളിൽ എഴുതിയിരിക്കുന്ന നിയമം അവരെല്ലാം വായിച്ചുകാണും. ആർ വായതുറന്നുവോ, അവരും ശവമായിത്തീരുന്നതാണ്. ഇതേപോലെ ഇതിനുമുമ്പും സംഭവിച്ചിട്ടുണ്ട്. ഇനിയും സംഭവിക്കും. ആകാശത്തേക്ക്

തീനാളങ്ങൾ ഉയർത്തി, മരണോന്മുഖരായി ആർത്തനാദം ചെയ്യിച്ച് ഈ ഹരിജന ങ്ങളെയും താണവർഗങ്ങളെയും സർക്കാർനിയമമെന്താണെന്ന് അറിയിച്ചുകൊ ടുക്കണം-ആപ്പീസറുടെ അന്വേഷണമോ നിയമമോ ഇവിടെ ഒന്നുമല്ല. രജപുത്രർ രജപുത്രരായിത്തന്നെ നിലനില്ക്കും. ബ്രാഹ്മണർ ബ്രാഹ്മണരായിത്തന്നെ കഴിയും. ദുസാദ്, ചാമാർ, ഗഞ്ജു എന്നിവർ ബ്രാഹ്മണർ, കായസ്ഥർ, രജപുത്രർ, ജമീ ന്ദാർ, കുർമികൾ എന്നിവരുടെ കീഴിൽത്തന്നെ എന്നും കഴിയും. ബ്രാഹ്മണരിലും കായസ്ഥരിലും മറ്റും ഹരിജനങ്ങളെക്കാൾ ദരിദ്രർ ഉണ്ടായെന്നുവരാം. പക്ഷേ, ജാതിയുടെ പേരിൽ അവർക്ക് തീയിൽ കത്തിയെരിയേണ്ടിവരുന്നില്ല. അവരെ കത്തുന്ന തീയിലേക്ക് എടുത്തെറിയാറുമില്ല. ഖാണ്ഡവവനത്തിൽ ദഹനസമയത്ത് ഏതാനും അരണ്യവാസികളായി തള്ളപ്പെട്ട കറുത്തവരെ ഭക്ഷണമായി കിട്ടിയ കാലം മുതല്ക്കേ അഗ്നിഭഗവാന് അസ്പൃശ്യരായ ഹരിജനങ്ങളുടെ നരമാംസ ത്തിൽ ആസക്തി നിലനിന്നുപോരുന്നു.

എല്ലാ കാര്യങ്ങളും കൂടിച്ചേർന്ന് ദുലന്റെ ജീവിതത്തിൽ കോളിളക്കം സൃഷ്ടിച്ചു. ഇതിനുമുമ്പ് ദുലന് ജീവിതത്തിന്റെ നിലനില്പിനാവശ്യമായ ഉപരി പ്ലവമായ വഞ്ചനകളേ ഉണ്ടായിരുന്നുള്ളു. ഇപ്പോൾ മനസ്സിന്റെ മണ്ണിൽ രണ്ടു ശവ ങ്ങളാണ് ഒളിഞ്ഞുകിടക്കുന്നത്. ആ മൃതദേഹങ്ങൾ മനസ്സിൽ കിടന്ന് ചീയുക യാണ്. മണ്ണിൽ കുഴിച്ചിട്ട കരണിന്റെയും ബുലാകിയുടെയും ദേഹത്തിലെ മാംസം ക്രമേണ കനം കുറഞ്ഞ് ഭാരമില്ലാത്തതായി വരികയാണ്. ദുലന്റെ മനോഭൂമിയിലെ മൃതദേഹങ്ങളുടെ തൂക്കം കൂടിവരുന്നു. ദുലന്റെ മുഖം വിളർത്തുവന്നു. സംസാരി ക്കാൻ വാക്കുകൾ ഇല്ലാതായിവന്നു. ആരോടും ഒന്നും പറയാനും നിവൃത്തിയില്ല. വല്ലാത്തൊരു ഭാരമാണ് വഹിച്ചുകൊണ്ടുനടക്കേണ്ടിവരുന്നത്. ചുമക്കുക തന്നെ. സഹിക്കുകതന്നെ. വായതുറന്നാൽ കുരുഡയിലെ ദുസാദ്കുടിലുകൾക്കും തീപി ടിക്കും. കാറ്റിൽ ചാരം പറക്കും. വെന്തമാംസത്തിന്റെ ദുർഗന്ധം അന്തരീക്ഷത്തിൽ തങ്ങിനില്ക്കും

അങ്ങനെ ദിവസങ്ങൾ കടന്നുപോയി. കരണനും ബുലാകിയും കാണാ തായിപ്പോയി. മറ്റെല്ലാവരും അവരെ മറക്കാൻ നിർബന്ധിതരുമായി. തൊഹാരി യുടെ ഒരുഭാഗത്ത് ബരുഡിഹ, മറ്റേഭാഗത്ത് ഫുൽഝർ വരേക്കും റെയിൽ വന്നു. ആദിവാസികളുടെയും ഹരിജനങ്ങളുടെയും കാര്യങ്ങളിൽ അക്രമങ്ങൾ സംഭവി ച്ചാൽ അതിവേഗം വ്യവസ്ഥകൾ ചെയ്യാനും കേസ് തയ്യാറാക്കി കോടതിയിൽ അവതരിപ്പിക്കാനും പോലീസ്‌റ്റേഷൻ, എസ്.ഡി.ഒ. എന്നിവർക്ക് ഈവക സ്ഥല ങ്ങൾ വേണ്ടപോലെ വന്ന് പരിശോധിക്കാനുമുള്ള അധികാരം കൊടുത്തിരിക്കുന്നു. ഝായിഗ്രാമത്തിൽ പഞ്ചായത്ത്കിണർ കുഴിക്കുകയുണ്ടായി. ഈ ഗ്രാമം താഴ്ന്ന ജാതിക്കാരുടെയും ആദിവാസികളുടെതുമാണ്. ആ വിഭാഗത്തെ ഈവിധം ആധു നികകാലത്തിനടുത്തേക്ക് കൊണ്ടുവരാനായിട്ടാണ് കിണർ കുഴിച്ച് മുടന്തുകാലു ണ്ടാക്കിക്കൊടുത്തത്.

അതിന്റെ ഫലമായി ലഛമൻസിങ്ങിന്റെ പ്രതാപം കൂടുതലായി. സർക്കാ രിന്റെ നിർദേശം വകവയ്ക്കാതെ കൃഷിപ്പണിക്കാർക്ക് നാല്പതു പൈസവീതം കൂലി കൊടുത്തുപോന്നു. ഹനുമാൻമിശ്രയുടെ ശിവമന്ദിരത്തിലെ ശിവന് തല യിൽ അലങ്കരിക്കാൻ സ്വർണസർപ്പം ഉണ്ടാക്കിക്കൊടുത്തു. ബി.ഡി.ഒ.യ്ക്ക്

സ്കൂട്ടർ, ഇൻസ്പക്ടർക്ക് ട്രാൻസിസ്റ്റർ എന്നിവയും വാങ്ങിക്കൊടുത്തു. കരണനും ബുലാകിക്കും സ്വന്തമായുണ്ടായിരുന്ന ഒന്നരബിഘ നിലം പഴയ കടത്തിന്റെ പേരിൽ ലഛമൻസിങ്ങ് സ്വന്തമാക്കി.

ഈ വ്യവസ്ഥകളിൽ എല്ലാവരും സന്തുഷ്ടരായിത്തന്നെ കഴിഞ്ഞു. പക്ഷേ, പെട്ടന്നൊരുകാര്യം സംഭവിച്ചു. വയലിലെ വേലക്കാരുടെ വിഷയത്തിൽ ഒരു സർക്കാർ സർക്കുലർ വന്നു. പുതിയ ഒരു എസ്.ഡി.ഒ. യും വന്നു. ഇദ്ദേഹം ശിക്ഷിക്കപ്പെട്ട ഇടതുപക്ഷക്കാരനാണെന്ന പേരിൽ അവസാനശിക്ഷ നല്കി സസ്പെന്റ് ചെയ്യാനാണ് സർക്കാരിന്റെ സദുദ്ദേശം. അതിനാൽ കൊയ്ത്തിന് ഒന്നൊന്നരമാസം മുമ്പേ ഈ മനുഷ്യനെ തൊഹരിയിലേക്ക് സ്ഥലം മാറ്റി. തൊഹരിയിലെ കൃഷിപ്പണിക്കാർ ഹരിജനങ്ങളും ആദിവാസികളുമാണ്. ഭൂവുടമസ്ഥനും ഹുണ്ടികക്കാരും ഉയർന്ന ജാതിക്കാർ. ഈ വിഭാഗത്തിലെ പ്രത്യേക പ്രശ്നം എന്താണെന്നുവെച്ചാൽ കൃഷിപ്പണിക്കാർക്ക് അവരുടെ യജമാനന്മാരെപ്പറ്റി വല്ലാത്ത വിശ്വാസമില്ലായ്മ. ആ കാരണം കൊണ്ടുതന്നെ കൃഷികാര്യങ്ങളിൽ വേണ്ടത്ര പുരോഗമനം ഉണ്ടാകുന്നില്ല. ആൾക്കാരുടെ വരുമാനവും കൂടിവരുന്നില്ല. വരവുചിലവും ആരോഗ്യവും വിദ്യാഭ്യാസവും സാമൂഹ്യബോധവും സബ്നോർമലായിത്തന്നെ കിടക്കുന്നു. ഇവിടേക്കാവശ്യം നല്ല അറിവും ദയയും മനുഷ്യത്വവുമുള്ള, സഹൃദയനായ ഒരാപ്പീസറാണ്.

ഈതരത്തിൽ തനിക്ക് ഒരു ശിക്ഷയാണ് തന്നിരിക്കുന്നതെന്ന് എസ്.ഡി.ഒ.യ്ക്കും അറിയാം. അദ്ദേഹം ഭാര്യയുടെ പിതാവിനോടു പറഞ്ഞു: 'താങ്കൾ ജയിച്ചു. ബാങ്കിലെ ജോലിക്കു ശ്രമിച്ചുനോക്കൂ. ഞാൻ അഗ്രോ ഇക്കണോമിക്സ് പഠിച്ചതല്ലേ, കിട്ടാതിരിക്കില്ല. അതല്ലെങ്കിൽ ഈ പറഞ്ഞയയ്ക്കുന്നിടത്തേക്ക് പോയി താമസിക്കേണ്ടിവന്നാൽ, താങ്കളുടെ ഒരേ ഒരു മകൾ വേഗം വിധവയാകും.' പകരം ജോലിക്കേർപ്പാടാക്കിവന്നിരിക്കുന്നതിനാൽ വന്ന ഉടൻ എസ്.ഡി.ഒ. അത്യുത്സാഹത്തോടെ കൃഷിത്തൊഴിൽ ചെയ്യുന്ന കൂലിക്കാരെ അറിയിച്ചു: 'നിങ്ങൾ അഞ്ചുരൂപ എൺപതു പൈസ കൂലികിട്ടാൻ അധികാരപ്പെട്ടവരാണ്.'

അതേ കാര്യം ഭൂമിഉടമകളെയും അറിയിച്ചു. ലഛമൻസിങ്ങിന്റെ ഭൂമിപോലെ അതിലെ ജോലിക്കാരും താമാസി, ബുരുഡിഹ, കുരുഡ, ഹേസാഡി, ചാമ, ചായി എന്നീ സുവിസ്തൃതസ്ഥലങ്ങളിലെല്ലാം ഉണ്ട്. ബുരുഡിഹഗ്രാമത്തിലെ ഗ്രാമപ്രമുഖന്റെ മകൻ അഷരഫിമാഹാതോ പറഞ്ഞു, 'കരണന്റെ കാര്യം ഓർമ്മയുണ്ട്.' മൂന്നുകൊല്ലമായിട്ടും മറന്നിട്ടില്ല. പക്ഷേ, എസ്.ഡി.ഒ. നല്ല ആളാണ്. അപ്പോൾ എന്തിനു നാല്പതുപൈസ വയറ്റുചിലവിന് മേടിച്ച് കൊയ്യാൻ പോകണം? അഞ്ചുരൂപ എൺപതു പൈസ! വയറ്റുചിലവിനുള്ള ബത്ത വേണ്ട, ഈ അഞ്ചുരൂപ നാല്പതുപൈസ മുഴുവൻ കൂലിയായി തരട്ടെ. ഒരിക്കൽ കരണനെ എന്നപോലെ ഇന്ന് അഷരഫിയേയും ദുലൻ ഉപദേശിച്ചു. കരണൻ വേണ്ടതിലധികം ഒച്ചയുണ്ടാക്കി. അപ്പോൾ താമാസിയിലെ ദുസാദരുടെ ചേരി മുഴുവനും കത്തിച്ചാമ്പലായി.

'കരണനെവിടെ? ബുലാകി എവിടെ?'

'ആർക്കറിയാം?'

'ജീവിച്ചിരിപ്പില്ല.'

'എന്താ അങ്ങനെ പറയുന്നത്?'

'കൊന്ന് കാട്ടിൽ വലിച്ചെറിഞ്ഞു.'

'അറിയില്ല. പക്ഷേ, ന്യായാധിപനെ കൂടെനിർത്തി എല്ലാം ചെയ്തോ.'

'ആവാം.'

'അധികാരി പരസഹായം ചെയ്യണ ആളാണെന്നു തോന്നുന്നു. അന്ന് കൂലി കൊടുത്തു. പിന്നാലെ തീ വെച്ചു.'

'പറയാം.'

ഓരോ സ്ഥലത്തും ഓരോ ഗ്രാമത്തിലും സംഘർഷത്തിന്റെ പാറ്റേൺ തനതായ വിശേഷമുള്ളതാണ്.

ലഛമൻസിങ്ങ് പറഞ്ഞു: 'അത്ര കൊടുക്കില്ല. രണ്ടുരൂപ തരാം. ഭക്ഷണവും.'

'കൂലിതരൂ ഭഗവാനായ യജമാന്നേ!'

'തരണോ?'

ലഛമൻസിങ്ങിന്റെ കണ്ണുകളിൽ കാരുണ്യവും സഹാനുഭൂതിയും വളരെയധികം നിറഞ്ഞുവന്നു, പറഞ്ഞു: 'ആലോചിച്ചുനോക്കട്ടെ. നിങ്ങളും ആലോചിച്ച് നോക്കണം. കൊടുക്കേണ്ടതാണ് എന്ന് ഏതു കഴുതയ്ക്കും അറിയാം. പക്ഷേ, കാര്യമെന്താണെന്നോ? നീ പറയുന്നത് എസ്.ഡി.ഒ.യുടെ വാക്കുകളാണ്. ഈ പ്രദേശത്ത് മഖൻസിങ്ങോ ദൈതാരിസിങ്ങോ രാംലഗൻസിങ്ങോ ഹുജ്ജരിപ്രസാദ് മഹാതോപോ ആരും കൊടുക്കുന്നില്ലെന്ന് ആപ്പീസറോട് പറയ്. ഞാനൊറ്റയ്ക്ക് സഹിക്കണോ?'

അഷരഫി ഭീരുവാണെങ്കിലും പിടിവാശിക്കാരനാണ്. ചിരിച്ചുകൊണ്ട് പറഞ്ഞു: 'എന്തിന് സഹിക്കണം യജമാന്നേ? ഗോതമ്പുപൊടിക്കുന്ന കമ്പനിയുണ്ട് താങ്കൾക്ക്. താങ്കളുടെ വീട് എത്രദൂരത്തുനിന്നും കാണാം. എന്നിട്ടും താങ്കൾക്ക് സഹിക്കേണ്ടിവരുമെന്നോ?'

ചിരി അത്യന്തം ഔദ്ധത്യത്തോടുകൂടിയ തിരസ്കാരമായി ലഛമൻസിങ്ങ് കണക്കാക്കി പറഞ്ഞു: 'രണ്ടുരൂപയുടെ കാര്യം പറഞ്ഞില്ലേ, അത് ഞങ്ങൾ തമ്മിൽ പറഞ്ഞ് തീർച്ചയാക്കിക്കൊള്ളാം. കുറച്ച് ഭൂമി ഉണ്ട് എന്നതുകൊണ്ട് സർക്കാരിന്റെ അടുത്ത് ഇന്ന് കള്ളന്മാരെപ്പോലെ ആയിത്തീർന്നിരിക്കുന്നു. നിങ്ങൾക്ക് എത്രഭൂമിയുണ്ടോ, അതിന് സർക്കാർവക സഹായം കിട്ടുന്നുണ്ട്. ഞാൻ ദുലന് നിലം കൊടുത്തു. ആ തെണ്ടി അതിൽ കൃഷിയും ചെയ്യുന്നില്ല. എന്നാലെന്താ, കൊല്ലന്തോറും വിത്ത് വാങ്ങിക്കൊണ്ടുവരും. ഒരു ജന്തു! അവനാ വിത്ത് പുഴുങ്ങിത്തിന്നുകയാണ്. തിന്നട്ടെ! ഞങ്ങൾക്കെന്ത് സഹായമാണ് കിട്ടുന്നത്? വളം, വിത്ത്, തളിക്കാനുള്ള മരുന്ന് എല്ലാം വാങ്ങിക്കണം. ഞാൻ പറഞ്ഞ കാര്യങ്ങളൊക്കെ എസ്.ഡി.ഒ. യോട് ചെന്ന് പറയ്.'

ദുലനോട് അഷരഫി പറഞ്ഞു, 'സൂക്ഷിച്ചിരുന്നോളണേ! ആ ദുഷ്ടന് എല്ലാം അറിയാം, കേട്ടോ. ദുലനമ്മാൻ കൃഷിചെയ്യുന്നില്ല എന്നും വിളവുണ്ടാകുന്നില്ല എന്നും മറ്റും.'

ദുലന്റെ മനസ്സിൽ ശവശരീരങ്ങളുടെ ഭാരം കൂടിവന്നു. ലഛമൻസിങ്ങ്

തന്നോടെന്താ പറഞ്ഞത്, കുറച്ചുകൊല്ലത്തേക്ക് ഈ നിലത്തിൽ കൃഷിചെയ്യരുതെന്ന്.'

ദുലൻ അത്യന്തം ദുഃഖത്തോടെ, എന്നാൽ അഷരഫിയെക്കുറിച്ച് ആത്മാർഥമായ ഉത്കണ്ഠയോടുകൂടി പറഞ്ഞു: 'ആ മനുഷ്യനെ വിശ്വസിച്ചേക്കല്ലേ മോനേ! നിന്റെ അച്ഛൻ ഹാമാനിക്കും എന്റെ ധാതുയ്-ലാട്ടുയയ്ക്കും ജോലിയില്ല.'

'ഇല്ലില്ല.'

അഷരഫി ഓട്ടം തുടങ്ങി. എസ്.ഡി.ഒ. യുടെ അടുത്തേക്കും ലഛമൻസിങ്ങിന്റെ അടുത്തേക്കും. ദുലൻ കൂടുതൽ വിഷാദത്തോടെ പലതും ചിന്തിച്ചു: 'പാവങ്ങളുടെ മക്കൾ പാവങ്ങൾ തന്നെയായി കഴിയുന്നവരാണ്. എത്രതവണയായി മക്കളോട് പറയുന്നു. താൻ ഈ നിലത്തിന്റെ പേരും പറഞ്ഞ് കൊണ്ടുവരുന്നത് തിന്നാനിരിക്കയല്ലേ. വയസ്സായ അച്ഛനാണെന്ന വിചാരമുണ്ടോ? വേറെ വല്ല മക്കളുമാണെങ്കിൽ അടുത്തുള്ള ഖനിയിൽ ജോലിക്ക് പോവില്ലേ. എന്തിനാണവർ ഈ മണ്ണുതന്നെ കപ്പിത്തിന്നാൻ കിടക്കുന്നത്!'

ധാതുയ ഉത്സാഹം നിറഞ്ഞ കണ്ണുകളോടെ, കുറച്ചൊരു വിസ്മയം കലർന്ന സ്വരത്തിൽ പറഞ്ഞു: 'ഇത്തവണ നമുക്ക് ഇരട്ടിക്കൂലിയാണ് കിട്ടാൻ പോകുന്നത്, അച്ഛാ?'

ദുലൻ ഒന്നും പറഞ്ഞില്ല. തൊഹരിയിലേക്കു പോയി. ബ്ലോക്ക് ആപ്പീസിലേക്ക്. പറഞ്ഞു, 'ഇത്തവണ കൊയ്തശേഷം അടുത്തതവണയും കൃഷി ചെയ്യണം. വസന്തത്തിലെ വിളവിന്. അതിന് സഹായിക്കണം.' ബി.ഡി.ഒ. ഈ നിലത്തിനെപ്പറ്റി എന്തോ ചിലത് കേട്ടിരിക്കുന്നു. അദ്ദേഹം ലഛമൻസിങ്ങിന്റെയും ദുലന്റെയും കൂട്ടത്തിലേക്കെത്തിപ്പെട്ടു. പല്ലുകൊണ്ടുമാത്രം ചിരിച്ച് പറഞ്ഞു, 'നോക്കാം.'

ദുലൻ ചുറ്റും നോക്കി. നല്ല ഉയരമുള്ള വൃക്ഷങ്ങളും ചെടികളും. കൊപ്പമരത്തിന് എന്തൊരു പൊക്കം! അത്തരം കൊപ്പമരം ദുലൻ കണ്ടിട്ടില്ല. ചോദിച്ചു, 'ആ കൊപ്പമരം ഇത്ര ഉയരം വച്ചതെങ്ങനെയാണ് ബാബു?'

നല്ല തൃപ്തിയോടെ ചിരിച്ചശേഷം ബി.ഡി.ഒ. പറഞ്ഞു, 'ഈ സ്ഥലം ആപ്പീസ് കോംപൗണ്ടിലേക്ക് പിന്നീട് ചേർത്തതാണ്. വേനൽക്കാലത്ത് പേപ്പട്ടികളെ കൊന്ന് കുഴിച്ചിടുന്ന സ്ഥലമായിരുന്നു. ചീഞ്ഞ മാംസവും എല്ലും നല്ല വളമായി. ചെടികളും മറ്റും വലുതാവില്ലേ അപ്പോൾ?'

'അത് നല്ല വളമാണ്?'

'വളരെ നല്ലതല്ലേ. മുസ്ലീമുകളുടെ കബറുകൾക്കുമീതെ പൂച്ചെടികൾ പൂത്തുനില്ക്കുന്നത് കണ്ടിട്ടില്ലേ?'

ഈ വാക്കുകൾ ദുലന്റെ മനസ്സിലെ ശവങ്ങളുടെ ഭാരം കുറച്ചൊന്ന് ലഘൂകരിച്ചപോലെ. ഗ്രാമത്തിൽ തിരിച്ചെത്തി ദുലൻ നട്ടുച്ചയ്ക്കു തന്നെ നിലത്തിലേക്ക് പോയി. ശരിയാണ്. നോക്കൂ. കരണനും ബുലാകിയും ഇപ്പോൾ കൈതച്ചെടികളും കൊങ്ങിണിച്ചെടികളുമായി! കണ്ണിൽ നിന്ന് കണ്ണീർ പൊടിഞ്ഞ് ഒഴുകി, പറഞ്ഞു: 'കരണാ നീ മരിച്ചിട്ടും മരിച്ചുപോയില്ല. എന്നാൽ ഈ കാട്ടുചെടികൾ ആർക്കും ഒരു കാര്യത്തിനാവില്ല. മൃഗങ്ങൾ പോലും തിന്നുകയില്ല. നമ്മളുടെ അവകാശത്തിനു വേണ്ടി യുദ്ധത്തിന് പോയതല്ലേ. നിങ്ങൾ ഗോതമ്പും ചോളവുമാകാത്തതെന്തേ? അല്ലെങ്കിൽ പാവങ്ങൾക്ക് ചൈനപ്പുല്ലായിട്ടെങ്കിലും. നെന്മണികൾ

പുഴുങ്ങി കഞ്ഞി കുടിക്കാമായിരുന്നു.'

അതിഗാഢമായ ദുഃഖത്തോടെ താമാസിക്കു പോയ ദുലൻ, ലഛമൻസിങ്ങിന്റെ പച്ചക്കറിത്തോട്ടത്തിൽ ആരുമില്ലെന്നു കണ്ടു. വളപ്പിലെ വേലി പൊളിച്ച് മാറ്റി. പുറത്തു മേഞ്ഞിരുന്ന കന്നുകാലികളെ 'ഹുർ, ഹുർ' എന്ന ശബ്ദമുണ്ടാക്കി കടത്തിവിട്ടു. 'തിന്നട്ടെ, പച്ചക്കറികളും ചെടികളും.' എന്നിട്ട് വളപ്പു ചുറ്റിവന്ന് മുന്നിലെ പടി കടന്നു മുറ്റത്തെത്തി. ലഛമൻസിങ്ങിനോട് പറഞ്ഞു, 'യജമാന്നേ! എന്റെ ഭഗവാനേ! ഒരെഴുത്തെഴുതിത്തന്നാട്ടെ. ആസ്പത്രിയിൽ പോയി കിടക്കണം. ചുമയും നെഞ്ചുവേദനയും.'

'കൊയ്ത്തു കഴിഞ്ഞിട്ട് എഴുത്തു തരാം.'

'ശരി യജമാന്നേ.'

വീണ്ടും നെഞ്ചിൽ ശവദേഹങ്ങളുടെ ഭാരം കൂടിയതായി അനുഭവപ്പെട്ടു. മനസ്സിന്റെ അഗാധതലത്തെ ചിന്തയുടെ ഉരലിലിട്ട് ഇടിച്ചു പൊടിയാക്കിക്കൊണ്ട് തിരിച്ചു നടന്നു. പക്ഷെ കരണനും ബുലാകിക്കുമുള്ള സ്ഥലം മാത്രം തൊടാതെ വെച്ചു.

കൊയ്ത്തു കഴിഞ്ഞുവോ? കരണന്റെയും ബുലാകിയുടെയും കൂടെ വേറെ വല്ലവരും വരുമോ?

കൊയ്ത്ത് തകൃതിയായി നടക്കുന്നു. ഏറെ തർക്കത്തിനു ശേഷം രണ്ടര രൂപ ദിവസക്കൂലിയും ഭക്ഷണവും. കുതിരപ്പുറത്ത് ലഛമൻസിങ്ങ് സ്വയം മേൽനോട്ടം വഹിക്കുന്നു. പോലീസ് അവരുടെ ചുമതല നിറവേറ്റാൻ, എല്ലാം സമാധാനമായി നടക്കുന്നില്ലേ എന്ന് നോക്കിയശേഷം പോയി. ഏഴു ദിവസത്തെ കൂലി എല്ലാവർക്കും കിട്ടി. എസ്.ഡി.ഒ.ക്ക് ആശ്വാസമായി. പോലീസിന്റെ പിന്നാലെ അദ്ദേഹം തിരിച്ചുപോയി.

എട്ടാംദിവസം കൊടുങ്കാറ്റ് വന്നു. പുറത്തുനിന്ന് പണിക്കാരെ കൊണ്ടുവന്ന് ലഛമൻസിങ്ങ് കൊയ്യിക്കാൻ തുടങ്ങി. അഷരഫിയും മറ്റുപലരും കുഴപ്പത്തിലായി. ഭയവും ഒപ്പം വാശിയും കാരണം അവരിൽ വീറുകയറി.

'ഇത് താങ്കൾ ചെയ്യാൻ പാടില്ല.'

'ആരു പറഞ്ഞു? ചെയ്യാനാകുന്നുണ്ടല്ലോ. നായിന്റെ മക്കൾ നിന്ന് കാണിൻ, എങ്ങനെയാണ് ഞാനിതു ചെയ്യുന്നതെന്ന്.'

'പക്ഷേ?'

'നിങ്ങൾക്ക് കൊയ്യാനും തന്നു, അതിന് കൂലിയും തന്നുകഴിഞ്ഞു. അത്ര തന്നെ.'

നിരാശനായ അഷരഫിയെ കണ്ട് മറ്റ് പണിക്കാരും ഇറങ്ങിവന്നു. അവരെല്ലാം ഒരിടത്ത് ഒന്നിച്ചുകൂടി. വെടിപൊട്ടുന്ന ശബ്ദം. പുറത്തുനിന്നു വന്ന പണിക്കാർ പേടിച്ചോടി. വെടിയുടെ ശബ്ദം. വെടികൊണ്ട് എത്ര ശവം നിലംപതിച്ചു എന്ന് കണക്കില്ല. ലഛമൻസിങ്ങിന്റെയും പോലീസിന്റെയും കണക്കുപ്രകാരം ഏഴു പേർ. അഷരഫിയുടെ അച്ഛൻ പുത്രനില്ലാത്തവനായി. രണ്ടു മക്കളെയും, മോഹയെ അഷരഫിറെയും കാണാതായിരിക്കയാണ്. അതേപോലെ കാണാതായിരിക്കയാണ്, ചാമഗ്രാമത്തിലെ ബഹുവൻകൈരിയും ബുരുഡിഹയിലെ പാരശ് ധോരിയും. വീടുകളിൽ കരച്ചിലിന്റെ ബഹളം. എസ്.ഡി.ഒ. വന്നപ്പോൾ മരിച്ചവരുടെയും തേടി

പിടികിട്ടാത്തവരുടെയും അച്ഛനമ്മമാരും ഭാര്യമാരും കുട്ടികളും കാല്ക്കൽ വീണ് മുറയിടുക തന്നെ. എസ്.ഡി.ഒ. യുടെ മുഖം കല്ലുപോലെയായി. ലഛമൻസിങ്ങിന്റെ പേരിൽ പോലീസ്കേസ് നടത്തുമെന്ന് ഗ്രാമവാസികളെ ആശ്വസിപ്പിച്ച് വാക്കു കൊടുത്തു. റിപ്പോർട്ടർമാരോട് എല്ലാം പറയുന്നു. എല്ലായിടത്തും നടന്നുകാണുന്നു. വാറന്റ് കൊണ്ടുവരുന്നതുവരെ ലഛമൻസിങ്ങ് ഈസ് നോട്ട് ടു ലീവ് ഹോം.

നിലാവുള്ള രാത്രിയിൽ തണുപ്പുള്ള കാറ്റുവീശുമ്പോൾ എത്രയും മധുമയമായ ഒരവസ്ഥയിൽ ലഛമൻസിങ്ങ് വന്നു. നല്ല ഉത്തമമൃഗങ്ങളായ നാല്ക്കാലി കുതിരകൾ, നാലെണ്ണം നാലു ശവങ്ങൾ കൊണ്ടുവന്നു. ഇത്തവണ ദുലനെ സഹായിക്കാൻ ലഛമന്റെ അനുചരന്മാരും ഇറങ്ങിവന്നു. അഗാധമായ കുഴികൾ കുഴിക്കണം. മണ്ണ് നനഞ്ഞിരിക്കുന്നു. മഴവെള്ളം കാരണവും ശരത്ക്കാലത്തെ മഞ്ഞിന്റെ തണുപ്പുകാരണവും. നാല് ശവദേഹങ്ങൾ ഒന്നിനുപിറകെ ഒന്നായി 'ഝപ്, ഝപ് ' എന്നു കുഴിയിൽ വീണു. ദുലന്റെ ഉള്ളിലെ ഭാരം വളരെയധികം കൂടിവന്നു.

കൂടുതൽ കർമനിരതനായ മനുഷ്യനായി ദുലൻ. ബി.ഡി. ആപ്പീസിൽ ചെന്ന് വഴക്കുകൂടി കൂടുതൽ വിത്ത് കൊണ്ടുവന്നു; കരി-നുകം-കാളകൾക്കുള്ള പണവും. പിന്നെ ഒരുമാസം കഴിഞ്ഞ് ഏതാനും കൈതച്ചെടികൾ കണ്ട് മനസ്സ് ശാന്തമാക്കി. നല്ല പുതിയ പച്ചനിറത്തിലുള്ള ഏതാനും കൈതയും കൊങ്ങിണി ച്ചെടികളും ഭാരതത്തിലെ അടിയന്തരാവസ്ഥക്കാലത്തെ തെക്കുകിഴക്കൻ ബീഹാറിലെ കുഗ്രാമങ്ങളിലെ കൃഷീവലന്മാരുടെ നിഗൂഢഹത്യക്ക് തെളിവായി നിന്നു കൊണ്ട് നിത്യവും സൂര്യനെ പ്രണമിക്കുന്നു. ലഛമനെ നിരപരാധിയായി വിട്ടു. അടിയന്തരാവസ്ഥ! എസ്.ഡി.ഒ. യ്ക്ക് ഡിമോഷൻ. ജന്മി-കർഷകത്തൊഴിലാളികൾ തമ്മിലുള്ള സമാധാനപരമായ സമ്പർക്കത്തിൽ വിടവുണ്ടാക്കി കർഷകത്തൊഴിലാളികളെ വീറുപിടിപ്പിച്ച് പ്രലോഭിപ്പിച്ചു എന്ന കുറ്റം കാരണം. ലഛമനും മറ്റു ജന്മിമാരും ഹനുമാൻമിശ്രയുടെ അമ്പലത്തിൽ പൂജയും ആഘോഷവും ആയി ആനന്ദിച്ചു. ശിവന് വെള്ളി കൊണ്ട് വില്വപത്രം ഒന്നല്ല നൂറ്റിയെട്ട്. ആരെല്ലാം കൂലിവാങ്ങിയും ഭക്ഷണച്ചിലവുവാങ്ങിക്കാതെയും കൊയ്യാനും മറ്റും തയ്യാറായോ, ആ നായിന്റെ മക്കളും പട്ടിയുടെ മക്കളും എല്ലാം പങ്കുകൊള്ളാൻ വരാവുന്നതാണെന്ന് ഘോഷിക്കയും ചെയ്തു. അടിയന്തരാവസ്ഥയുടെ യാതനകൾ എല്ലായിടത്തും. കോൺഗ്രസിലെ ചട്ടമ്പികൾ പുറത്തുനിന്ന് കർഷകത്തൊഴിലാളികളെ കൊണ്ടുവരാനുള്ള കരാറ് ഏറ്റെടുത്തിരിക്കുന്നു. ഇനിയങ്ങോട്ടുള്ള കളി അതി കേമമാണ്. ഓരോരുത്തരുടെയും കൂലിയിൽ നിന്നും കരാറുകാരന് നാലണവീതം എന്നും കൊടുത്തോളണം; കരാറുകാരന്റെ ആളായാലും അല്ലെങ്കിലും. തോക്കു പിടിച്ചുനിന്ന് കൊയ്യിക്കുന്നതാണെന്നും ആരെങ്കിലും ഇത്തിരി കുഴപ്പമുണ്ടാക്കാനൊരുങ്ങിയാൽ അവരുടെ മേത്ത് പെട്രോൾ ഒഴിച്ച് തീവെയ്ക്കുന്നതാണെന്നും അങ്ങനെ ഈ പ്രദേശത്തെ കൊള്ളരുതായ്മ എന്നന്നേക്കുമായി ഇല്ലാതാക്കുന്നതാണെന്നും ഈ ചട്ടമ്പികൾ തീർത്തുപറഞ്ഞിരിക്കുന്നു. ദുലൻ മനസ്സിലെ കനത്ത ഭാരവും പേറി അലഞ്ഞുനടന്നു. ധാതുയ-ലാട്ടുയമാരുടെ മുഖത്തേക്ക് നോക്കി ചിലപ്പോൾ വിചാരിക്കും, മക്കളെയും കൂട്ടി ഇവിടം വിട്ടുപോയാലോ എന്ന്. എവിടേക്ക് പോകും? മാതൃഭൂമിയായ ഈ തെക്കുകിഴക്കൻബീഹാറിലെവിടെ പോയാലാണ് ദുലൻഗഞ്ജുവിന് ഭയമില്ലാതെ കഴിയാനാവുക! എവിടെയാണ് പുറമേ

നിന്നുവന്ന ഈ ലഛമൻസിങ്ങുമാർ ഇല്ലാത്തത്?

ഹോളിദിവസം അവൻ ചെവിയോർത്തു പാട്ടുകേൾക്കാറില്ല. പക്ഷേ, പെട്ടെന്ന് ഹോളിയുടെ ആഘോഷം നിന്നു, ഒരു പ്രത്യേകതരം ഗാനം കേട്ടതുകൊണ്ട്. മഹുവകള്ളുകുടിച്ച് ലഹരികയറിയ ധാതുയ കണ്ണടച്ച് പാടുകയാണ്:

‘എവിടെ പോയി കരൺ?
ബുലാകിയും എവിടെ?
ആരും അവരെ അന്വേഷിക്കാതിരിക്കുന്നത് എന്തുകൊണ്ട്?
അവർ പോലീസിന്റെ ഫയലിലും കാണാതായവരിൽപെടുന്നു.
അഷരഫിയും എവിടെ പോയി?
അവന്റെ അനുജൻ മോഹറോ?
മഹുവൻ, പാരശ് എവിടെ?
ആരും അവരെ തേടിപ്പിടിക്കാത്തതെന്താ?
അവരും പോലീസിന്റെ ഫയൽ അനുസരിച്ച് കാണാതായവരിൽപ്പെടുന്നു.

കരൺ ഇരുപത്തഞ്ചുപൈസയ്ക്ക് സമരം ചെയ്തു.
അഞ്ചുരൂപ നാല്പതുപൈസ സമരം
അഷരഫി ചെയ്തു.
ബുലാകിയും മോഹറും
ചേട്ടന്മാരുടെ പിന്നാലെ പോയി.
ലഹരി കയറ്റുന്ന മഹുവകള്ളുണ്ടാക്കാൻ
മഹുവന്നറിയാം
ഹോളിദിവസം നൃത്തംവെയ്ക്കാൻ പാരശിന്നും.
അവരെല്ലാവരും പോലീസ്പുസ്തകത്തിൽ
ഇല്ലാതായേ, ഇല്ലാതായേ!’

ഗാനം തീർന്നു. എങ്ങും നിശ്ശബ്ദം. ഹോളിയുടെ നിറം തീർന്ന് മാഞ്ഞുപോയി. ലഹരിയും ഇറങ്ങി. ദുലൻ എണീറ്റുനിന്നു ചോദിച്ചു:

‘ആരാണ് ഈ പാട്ടുണ്ടാക്കിയത്?’

‘അച്ഛാ, ഞാനാണ്.’

ദുലൻ ഉറക്കെ കരയാൻ തുടങ്ങി, പറഞ്ഞു. നീ പാട്ടു മറന്നുകളയ്. നീയും പോലീസിന്റെ പുസ്തകത്തിൽ കാണാതായവരിൽപ്പെടും.’

ദുലൻ തന്റെ നിലത്തിന്റെ നടുവിലേക്കിറങ്ങിച്ചെന്നു. വല്ലാതെ പിറുപിറുക്കുന്ന സ്വരത്തിൽ പറഞ്ഞു: ‘നിങ്ങൾ പാട്ടായിത്തീർന്നു. കേട്ടുവോ? നിങ്ങൾ പാട്ടായിത്തീർന്നു. എന്റെ മോൻ ധാതുയ പാട്ടുണ്ടാക്കി. നിങ്ങൾ പാട്ടായി, പാട്ടായി, നെല്ലാകാഞ്ഞതെന്തേ? ചൈനപ്പുല്ലാകാഞ്ഞതെന്തേ? ഇനിയെങ്കിലും എന്റെ കരളിൽ നിന്ന് ഇറങ്ങിപ്പോവിൻ. എനിക്കിനി വയ്യ....!’

ഹോളിപൂർണിമ. പൗർണമിചന്ദ്രന്റെ നിലാവ് കൈതച്ചെടികളുടെ പുതിയ ഇലകളിന്മേലും കൊങ്ങിണിപ്പൂക്കുലകളിന്മേലും അലിഞ്ഞുവീണ് ചിരിച്ചുകളിക്കുന്നു. ഇത്തരം ചിരിയെപ്പറ്റി അവരെപ്പോഴെങ്കിലും കേട്ടിട്ടുണ്ടോ. ഇല്ല! ദുലന്റെ നെഞ്ഞിനകത്ത് ധാതുയയെക്കുറിച്ച് പെട്ടെന്നൊരു ഭയം. ഏറുമാടത്തിൽ കയറി

യപ്പോൾ ധാതുയയുടെ പാട്ട് പിന്നെയും കേട്ടു. ഇപ്പോൾ എല്ലാവരും പാടുന്നുണ്ട്. പക്ഷേ, പോലീസിന്റെ പുസ്തകത്തിൽ അവർ ഇല്ലാതായില്ല. ദുലന് ഒരിക്കലും എല്ലാ കാര്യവും പറയാനാവില്ല. ലഛമൻസിങ്ങിന്റെ കൈപ്പത്തി.

ഒരുദിവസം അടിയന്തരാവസ്ഥ അവസാനിച്ചു.

ഒരുദിവസം ഭാരതത്തിന്റെ മുക്തിസൂര്യൻ ഒരു രസത്തിന് തന്റെ ഇരിപ്പിടം വിട്ട് താഴേക്കിറങ്ങിവന്നു, എല്ലാം കാണാൻവേണ്ടി. കുറച്ചുനാൾ ശ്വാസം ശരിക്ക് വിട്ട് വീണ്ടും തന്റെ ഇരിപ്പിടത്തിൽ ഇരിക്കാൻ വേണ്ടി ഓട്ടം തുടങ്ങി. വീണ്ടും ഒരിക്കൽ ലഛമന്റെ വിള മൂത്തു.

രണ്ടുകൊല്ലത്തെ വരൾച്ചയ്ക്കും ക്ഷാമത്തിനും സസ്യവിനാശത്തിനും ശേഷം ഈ വർഷത്തിൽ മണ്ണ് നെല്ല് ചൊരിഞ്ഞുകൊടുത്തു. ആ ദിഗന്തം നീണ്ടു കിടക്കുന്ന വയലുകളിൽ കാവൽപ്പുരകൾ അവിടവിടെ നിരനിരയായി ഉയർന്നു. പക്ഷികൾ രാവും പകലും നെല്ലുകൊത്താൻ എത്തുന്നു. രണ്ടുകൊല്ലം മുമ്പ് കോൺഗ്രസ്സുകാരും ഗുണ്ടകളും, കർഷകത്തൊഴിലാളികളെ കൊണ്ടുവന്നുകൊടുക്കുന്നവരും എല്ലാം ഉണ്ടായിരുന്നു. അവരുടെ കോൺഗ്രസുപദവിയും ചട്ടമ്പിത്തരത്തിന്റെ ഡോക്ടറേറ്റും നീക്കിവെച്ച് അവരിപ്പോൾ മുഴുവനും കൃഷിപ്പണിക്കാരെ കൊണ്ടുകൊടുക്കുന്ന കരാറുകാരായിരിക്കയാണ്. അവരുടെകൂടെ അവരെപ്പോലെത്തന്നെ ടെറിക്ലോത്തു ധരിച്ച് ശോഭിക്കുന്ന കറുത്ത കണ്ണട ധരിച്ച് തോക്കുയർത്തിപ്പിടിച്ചുകൊണ്ടുള്ള കൂട്ടുകാരെയും കാണാനുണ്ട്. അമിതാഭ്ബച്ചന്റെ സ്വരത്തിൽ ഈ മെഴ്സിനറി ലഛമനോട് പറയുന്നു, 'ഇനി നിങ്ങളുടെ കാലം കഴിഞ്ഞു. പണിമുടക്ക് തകർക്കാനും കൃഷിപ്പണിക്കാരെയും മറ്റു ജോലിക്കാരെയും കൊണ്ടുവരലും പണിയെടുപ്പിക്കലും കൊയ്യിക്കലും എല്ലാം ഇനി അതിനായുള്ള സ്പെഷ്യലിസ്റ്റുകാരുടെ കൈയിലാണ്. സൗത്ത്-ഈസ്റ്റേൺ ബീഹാറിൽ ഞാൻ മെഴ്സിനറി സർവീസ് ചെയ്യുന്നുണ്ട്. താങ്കൾക്കിഷ്ടമില്ലെങ്കിലും ഞാൻ ചെയ്യും. അയ്യായിരം രൂപ, അതും മുൻകൂറായി.'

'അയ്യായിരം?'

'അല്ലെങ്കിൽ സർക്കാർ ശമ്പളം കൊടുക്കുമോ?'

'അല്ലല്ല.'

'സർക്കാർവക ശമ്പളം കൊടുക്കാതെ എണ്ണായിരം രൂപ ലാഭമുണ്ടാക്കുന്നു. അതിൽ നിന്ന് അയ്യായിരം തന്നുകൂടേ?'

'തരാം.'

'അതുമതി. ഗ്രാമത്തിന്റെ പേരും കൃഷിത്തൊഴിലാളികളുടെ പേരും തരുക. കുഴപ്പമുണ്ടാക്കാൻ ആരെങ്കിലും ഉണ്ടോ?'

'ഇല്ല.'

'ശരി, എനിക്ക് മഖൻസിങ്ങിനും രാംലഗൻസിങ്ങിനും സർവീസ് കൊടുക്കേണ്ടിവരും. കൃത്യസമയത്ത് ഞാനെത്തും. പിന്നെ ഒരു കാര്യം, അവർക്ക് അഞ്ചു രൂപ കൂലികൊടുക്കണം.'

'എന്റെ ബത്ത നാലണ.'

'രൂപ...രൂപ...'

'അഞ്ചുരൂപ. എന്റെ പേര് അമർനാഥമിശ്ര. ഞാനധികം സംസാരിക്കില്ല.'

'ടാഹാഡിയിലെ മിശ്രാജിയുടെ ആരാണ്?'

മരുമകൻ. സഹോദരപുത്രൻ. എന്റെ സർവീസിന് ആദ്യത്തെ കാപ്പിറ്റൽ അദ്ദേഹം തന്നെയാണ് തന്നത്.' ഇങ്ങനെ എല്ലാ വർത്തമാനവും നടന്നു. പിന്നീട് ഹനുമാൻമിശ്ര ലഛമൻസിങ്ങിനോട് പറഞ്ഞു: 'അതെ, അതെ. എന്റെ മരുമകൻ തന്നെ. മക്കൾക്ക് സർഫസ് കോയിലറി വാങ്ങിച്ചുകൊടുത്തു. ഇവനോട് പറഞ്ഞു, നിനക്കും തരാം എന്ന്. ചില്ലറ പണികളൊന്നും അവൻ ചെയ്യില്ല. ഇലക്ഷൻ കാന്റിഡേറ്റ് അവന്റെ സർവീസ് തേടും. അവനെടുക്കും. സ്ട്രൈക്കുള്ള കമ്പനിഉടമസ്ഥന്മാരൊന്നും വിളിക്കില്ല. സർഫസ് കോയിലറിയിൽ ജോലിക്കാരെ കൊടുക്കുന്നുണ്ട് അവൻ. നല്ല മിടുക്കനാണ്. മൂന്ന് കല്യാണം കഴിച്ചിട്ടുണ്ട്. മൂന്ന് ടൗണിലാണ് മൂന്നു പേരെയും വെച്ചിരിക്കുന്നത്. അവർക്ക് വീടുണ്ടാക്കിക്കൊടുത്തിട്ടുണ്ട്. ആദ്യത്തെ സർക്കാരിന്റെ സമയത്ത് അവന് നല്ല സ്ഥാനമുണ്ടായിരുന്നു. എന്റെ ഒരു മകൻ പോലും അവനെപ്പോലെ മിടുക്കനായില്ല.'

ലഛമൻസിങ്ങ് വളരെ നിഷ്ഠുരനായ രജപുത്രനാണ്. സ്വന്തം നാട്ടിലെ സഞ്ജയ്. പക്ഷേ, വാടകക്കാരായ മർസിനറി സ്വന്തം സർവീസ് തലയ്ക്കുകെട്ടി വെയ്ക്കാൻ നോക്കുമ്പോൾ, അവനെയും ചിലപ്പോഴൊക്കെ അനുസരിക്കാതെ പറ്റില്ല. അങ്ങനെ ചെയ്തില്ലെങ്കിൽ ലഛമൻ മഖന്റെയും രാംലഗന്റെയും മുമ്പിൽ വിഡ്ഢിയാകും.

കൊയ്ത്ത് ആരംഭിച്ചു. പുറത്തെ പണിക്കാരല്ല, സ്വന്തം കൂട്ടർ തന്നെ. ധാതുയയ്ക്കും മറ്റും അഞ്ചുരൂപ നിത്യം കൂലി. പുറമെ ഭക്ഷണം. ചോളപ്പൊടി കൊണ്ട് കഞ്ഞിയും, മുളകും ഉപ്പും. ധാതുയയുടെ അമ്മ മകനുവേണ്ടി ഇരുമ്പൻപുളിയുടെ ഉപ്പിലിട്ട കറികൂടെ കൊടുക്കും.

ദുലൻ കാവൽപ്പുരയിൽത്തന്നെ ഇരിപ്പാണ്. ആരെയോ പ്രതീക്ഷിച്ചിരിക്കുമ്പോലെ. കൊയ്ത്തു തുടരുന്നു. പെണ്ണുങ്ങൾ പാട്ടുപാടി കൊയ്യുന്നു. അകലെ നിന്ന് കേൾക്കുമ്പോൾ ഉറക്കുപാട്ടിന്റെ രീതിയും ഈണവുമായി തോന്നും. പക്ഷെ, അതുകേട്ട് ദുലന് ഉറക്കം വരുന്നില്ല.

ദുലന്റെ ഉറക്കം ആരാണ് തട്ടിയെടുത്തത്? ഉറക്കവും എന്താ, പോലീസിന്റെ പുസ്തകത്തിൽ നിന്ന് വെട്ടിക്കളഞ്ഞോ?

ധാതുയയും ലാട്ടുയയും തിരിച്ചെത്തുംവരെ ദുലൻ വീട്ടിലിരിക്കും. അവർ വന്നാൽ തന്റെ നിലത്തിലേക്കു പോകും. മഴയത്ത് മുകൾഭാഗത്തുനിന്ന് ഒഴുകിവരുന്ന വെള്ളം കിട്ടിയതിനാലും ശരത്തിലെ മഞ്ഞിൽ നനഞ്ഞതിനാലും മണ്ണിൽ ധാരാളം നല്ല ആരോഗ്യമുള്ള കൈതച്ചെടികൾ കാടുപിടിച്ച് ഔദ്ധത്യത്തോടെ തലയുയർത്തിനില്ക്കുന്നു. കൊങ്ങിണിച്ചെടികളിൽ പൂക്കൾ വന്നിരിക്കുന്നു. ദുലന്റെ കണ്ണുകളിൽ ഉറക്കം വരുന്നില്ല.

വിചാരിച്ചതുപോലെ കൂലികൊടുത്തുതീർക്കുന്ന ദിവസം കുഴപ്പമുണ്ടായി. അമർനാഥനന്ന് തന്റെ കമ്മീഷൻ കിട്ടണമെന്ന് ആവശ്യപ്പെട്ടു. ലഛമൻസിങ്ങ് പറഞ്ഞതെന്താണ്? 'കുത്തും കൊലയും ഒന്നും ചെയ്യരുത്. എന്റെ അടുത്തുനിന്ന് കമ്മീഷൻ കിട്ടാനുള്ള കരാറൊന്നുമില്ല. അവരുമായി തീർപ്പിലെത്തിക്കൊള്ളണം.'

'എത്രപേരുമായി?' അമർനാഥൻ കഴുതപ്പുലിയെപ്പോലെ ചിരിച്ച് പറഞ്ഞു: 'താങ്കൾ തന്നാൽ മതി.'

ഏറ്റവും അധികം എതിർത്തത് ദുലന്റെ മകൻ ധാതുയയാണ്. അതുകൊണ്ടാണ് ലഛമൻസിങ്ങ് ഈ കമ്മീഷന്റെ കാര്യത്തിൽ ഇടപെടാൻ ഇഷ്ടപ്പെടാഞ്ഞത്. അസ്പൃശ്യരെ, താഴ്ന്നജാതിക്കാരെ തോക്കുചൂണ്ടി കീഴിലാക്കാനേ അറിയൂ. ഈ ഒരുവനെ വെടിവെയ്ക്കാൻ ആഗ്രഹിക്കുന്നില്ല. ദുലൻ തനിക്ക് വളരെ ആവശ്യമുള്ളവനാണ്. അമർനാഥൻ പറഞ്ഞു: 'ഈ നായ്ക്കളോട് ഞാൻ സംസാരിക്കണോ? അഞ്ഞൂറുപേരിൽ നിന്ന് കണക്കാക്കിയെടുത്താൽ പതിനഞ്ചുദിവസത്തേക്ക് ആയിരത്തിഎണ്ണൂറ്റി എഴുപത്തഞ്ചുരൂപയായി. അത് ഇങ്ങോട്ടു തന്നേക്കൂ.'

'ഇല്ല, യജമാന്നേ! ഞങ്ങൾ തരില്ല.' ഉറക്കെപ്പറഞ്ഞത് ധാതുയയാണ. ലഛമൻ ദീർഘശ്വാസം വിട്ടു. വീണ്ടും പാറ്റേണിസ്റ്റിക് ആകേണ്ടിവരും. വീണ്ടും തോക്കെടുക്കേണ്ടിവരും. കരൺ പോയി. അഷരഫി വന്നു, പോയി. ഈ ധാതുയ...

'പതിനഞ്ചുദിവസത്തെ പതിനഞ്ചുരൂപയും കൊണ്ട് പോകണമെന്നോ? പതിനെട്ടുരൂപ പന്ത്രണ്ടണ കിട്ടില്ല? അങ്ങനെയൊന്നും ഞങ്ങളോട് പറഞ്ഞില്ലല്ലോ? കുറച്ചുദിവസമാണോ ഞങ്ങൾ പണിവാരിയത്?'

'ധാതുയ, നീ ആലോചിച്ച് വർത്തമാനം പറയ്.'

അമർനാഥന് ലഛമൻസിങ്ങ് തന്നെ പണം കൊടുത്തു. എന്നിട്ടു പറഞ്ഞു, 'ഒരക്ഷരം സംസാരിക്കരുത്. ഇനി പോ.'

കരൺ അവകാശങ്ങൾ പറയാനുള്ള ആളായിരുന്നു. അവകാശം അറിയിക്കുമായിരുന്നു. അഷരഫി രൂക്ഷമായി സംസാരിച്ചു. അവരുടെ കൂലിയിൽ നിന്ന് കിഴിച്ച് കമ്മീഷൻ കൊടുക്കുന്ന കാര്യത്തിൽ ഇത്ര പിടിവാശിയോടെ അവരുടെ അവകാശത്തെപ്പറ്റി അറിയിക്കാൻ തനിക്ക് കഴിയുമെന്ന് ധാതുയയ്ക്കറിയില്ലായിരുന്നു. പുറത്തേക്ക് വന്ന് അവൻ പറഞ്ഞു, 'നിങ്ങളൊക്കെ പോവിൻ. തീരുമാനമാക്കിയശേഷം ഞാൻവരാം.'

വീണ്ടും ലഛമൻസിങ്ങിന്റെ മുന്നിൽച്ചെന്ന് പറഞ്ഞു, 'ഈ ഇരുപത്തഞ്ചു പൈസയുടെ കണക്ക് തീർത്തല്ലാതെ ഞങ്ങൾ നാളെ പാടത്തിറങ്ങില്ല, കൊയ്യുകയുമില്ല. നല്ല നല്ല പാടങ്ങൾ ഇനിയും കിടക്കുന്നു. ഞങ്ങൾ കൊയ്യുകയുമില്ല, മറ്റാരെയും കൊയ്യാൻ അനുവദിക്കയുമില്ല.'

'പോലീസ് അവരുടെ കമ്മീഷന് വന്നതുകൊണ്ട് നീ രക്ഷപ്പെട്ടു, ധാതുയാ.'

'താങ്കൾ പോലീസിനെ ഭയപ്പെടുന്നുണ്ടോ?'

ധാതുയ പോയി. പക്ഷേ, അവസാനം പറഞ്ഞ വാക്കുകൾ ലഛമനെ ആകെ ജ്വലിപ്പിച്ചു. എന്നാലും ഇവൻ ദുലന്റെ മകനല്ലേ. ദുലൻ അത്യന്തം രഹസ്യമായ കാര്യങ്ങളിൽ തനിക്കു സഹായം ചെയ്തവനല്ലേ. ലഛമൻ ഒരുദിവസം കൂടി സമയം കൊടുത്തു, ഈ താഴ്ന്നവർഗക്കാർക്ക്.

അടുത്തദിവസം എല്ലാവരും എത്തി. ആരും പണിയെടുത്തില്ല. ലഛമന്, ആരും വകവയ്ക്കാത്ത കോപം. ഇരുന്ന് പുകയുകയാണ്. മർസിനറി കിട്ടാനും വഴിയില്ല. അവർ മഖൻസിങ്ങിന്റെയും രാംലഗൻസിങ്ങിന്റെയും അടുത്ത് സഹായം തേടിപ്പോയിരിക്കയാണ്. എളുപ്പത്തിൽ പുറത്തുനിന്ന് പണിക്കാരെ കിട്ടുവാനും വിഷമം. വൈകുന്നേരമാകുന്നു. വെളിച്ചം കുറഞ്ഞുവന്നുതുടങ്ങി. ലഛമൻ തന്റെ കൂട്ടർക്ക് വേണ്ട നിർദേശങ്ങൾ നല്കി. ഉപദ്രവിച്ച് കാര്യം നടക്കുകയാണെങ്കിൽ വെടിവെയ്ക്കരുത്. വിളഞ്ഞ പാടത്തിന്റെ നടുവിൽ ലഛമന്റെ അനുചരന്മാർ കുതി

രപ്പുറത്ത് ചെന്നുനിന്നു. ചമ്പലിലെ കൊള്ളക്കാരെപ്പറ്റിയുള്ള സിനിമകൾ കണ്ട് കണ്ട് ഇവരും നല്ല പച്ചനിറത്തിലുള്ള യൂണിഫോം ധരിച്ചിരിക്കുന്നു. അവർ മുന്നോട്ട് വന്നു. ഇവർ എണീറ്റുനിന്ന് എന്താണു ഭാവം, എന്നറിയാൻ കാത്തുനില്ക്കുക യാണ്.

'നായിന്റെ മക്കളേ, പട്ടിയുടെ മക്കളേ, കേൾക്കിൻ!'

'നീയാണെടാ, നായിന്റെ മോൻ!'

ആരോ വിളിച്ചുപറഞ്ഞു. അവർ തോക്കുയർത്തി.

ഇവർ അതിവേഗത്തിൽ പാടത്തിലേക്ക് ഇറങ്ങി, നെൽച്ചെടികൾക്കിടയിൽ ഒളിച്ചിരുന്നു. വാക്കുകളുടെ ശരങ്ങൾ കുറച്ചുനേരം വർഷിച്ചു. പിന്നെ ഒഴിച്ചുകൂടാൻ വയ്യാത്ത വെടിതന്നെ. ഒന്നല്ല, ഒന്നിലധികം. നെന്മണി കൊറിക്കാനിറങ്ങിയ പക്ഷികൾ ആകാശത്തേക്കുയർന്നു. പാടത്തിൽ ആരുടെയൊക്കെയോ രക്തം ഒഴുകുന്നു. ആരുടെയോ തൊണ്ടയിൽ നിന്ന് രക്തം ഗാർഗിൾ ചെയ്യുന്ന ശബ്ദം. വളരെ പരിചയമുള്ള ശബ്ദം.

അതിനുശേഷം കുതിരയുടെ കാലിലും തറച്ചു, അരിവാളും കൊടുവാളും. കുതിര അതിവേഗത്തിൽ തന്റെ പുറത്തിരിക്കുന്ന ആളെയും കൊണ്ട് പാഞ്ഞു പോകുന്നു. അവർ പുറത്തിറങ്ങി ഓടുകയാണ്. ലാട്ടുയയും പരമും അതിവേഗത്തിൽ തൊഹരിയിലേക്ക് പാഞ്ഞു.

ദുലൻ വളരെ വേദനിച്ചും കഷ്ടമനുഭവിച്ചും കാത്തിരുന്നു. സന്ധ്യകഴിഞ്ഞ് രാത്രി ഏറെയായപ്പോൾ ലാട്ടുയ വന്നു.

'ധാതുയ എവിടെ?'

'ഞാൻ കണ്ടില്ല. ചേട്ടൻ വന്നില്ലേ? ഞാൻ പോലീസ് സ്റ്റേഷനിലേക്കാണ് പോയത്.'

'ധാതുയ എവിടെ എന്ന്?'

'ഞങ്ങൾ പോലീസിനെ വിളിച്ചുകൊണ്ടുവന്നു. പോലീസ് ഇവിടെയും വരും. ആ എസ്.ഡി.ഒ. ബാബു, വീണ്ടും വന്നിരിക്കുന്നു. അദ്ദേഹവും വരും, അച്ഛാ.'

'ധാതുയ?'

ദുലന്റെ മനസ്സിനുള്ളിൽ ശവങ്ങൾ അനങ്ങാൻ തുടങ്ങിയതെന്തിനാണ്? ആർക്കാണാവോ സ്ഥലമുണ്ടാക്കുന്നത്? ആർക്ക്? ദുലന് എല്ലാം മനസ്സിലായി, എണീറ്റുനിന്നു.

'എവിടേക്കാ പോണത്?'

'നിലത്തിലേക്ക്.'

'മകനാണെങ്കിൽ വന്നിട്ടില്ല. എന്നിട്ട് നിങ്ങൾ....നിങ്ങൾ! നിങ്ങൾക്കെന്താ ഭ്രാന്താണോ? അതോ, പിശാചോ?'

'ഒന്നു മിണ്ടാതിരിക്കെടീ, അസത്തേ!'

ദുലൻ പുറത്തേക്കിറങ്ങി ഓടുകയാണ്. 'ധാതുയയുടെ ഗാനം, ധാതുയയുടെ ഗാനം!'

'എവിടെ പോയി കരൺ?'

'ബുലാകി എവിടെ? പോലീസിന്റെ ഫയലിൽ അവരില്ലാതായി. അന്തരീക്ഷത്തിലേക്ക് ലക്ഷ്യമില്ലാതെ നോക്കുന്ന കണ്ണുകൾ. കൈയിൽ എന്തോ ഉണ്ട്.

മനസ്സിൽ പറയുന്നു, 'നീ ഒരിടത്തും നഷ്ടപ്പെട്ട് പോവല്ലേ ധാതുയാ. നീ പോവല്ലേ! കൈതച്ചെടികളേ, കൊങ്ങിണിക്കാടുകളേ, നിങ്ങൾ ഇന്നുരാത്രി ചിരിക്കല്ലേ.'

ധാതുയ ഉണ്ട്, ധാതുയ ജീവിച്ചിരിപ്പുണ്ട്. ലഛമൻസിങ്ങ്, ഒരാൾ ചോരയിൽ കുളിച്ച മുഖം. ലഛമൻ അവനെ മർദിക്കുന്നു. കാലുകൊണ്ട് ചവിട്ടുന്നു. അവൻ വീണു. അവർ രണ്ടുപേർ, മൂന്നു കുതിര. ലഛമൻ അടുത്തേക്കു ചെന്നു നോക്കി, വിളിച്ചു 'ദുലൻ?'

'ധാതുയ?'

എന്തുചെയ്യാം! ഖേദമുണ്ട്, ദുലൻ. വെടിവെയ്ക്കരുതെന്ന് ആ ജന്തുവിനെ വിലക്കിയതായിരുന്നു. ലഛമൻ അയാളെ വീണ്ടും ചവിട്ടിയിട്ടു പറഞ്ഞു: 'വെടിവെച്ച മസ്താനേ!'

'ധാതുയ?'

'ഭൂമിക്കടിയിൽ.'

'ആർ കുഴിച്ചിട്ടു?'

'ആ മൃഗം.'

'ഓ!'

'പക്ഷേ, വായ തുറക്കല്ലേ, ദുലൻ. നിന്റെ ഭാര്യ, മക്കൾ, മക്കളുടെ ഭാര്യ അവരുടെ മക്കൾ ആരും ഉണ്ടാവില്ല. അവരുടെ പണം നീ വാങ്ങിക്കോ. നിന്റെ മകനെ പോലീസ് വിളിച്ചിരിക്കുന്നു. പോലീസിനെ ഞാൻ വിലയ്ക്കുമേടിച്ചോളാം. പക്ഷേ, ഒന്നറിഞ്ഞോ. നിന്റെ മോനായതുകൊണ്ടാണ് ഞാൻ ലാട്ടുയയെ വിട്ടത്. എന്റെ തോക്കിലെ ഒരു തോട്ടപോലും ഇന്ന് ഞാൻ ചിലവാക്കിയിട്ടില്ല. ഒരു വെടി കൊണ്ട് ലാട്ടുയയെ വീഴ്ത്താമായിരുന്നു, ചെയ്തില്ല. ഇനിയും പണം കൊണ്ടു പൊക്കോ.'

അവർ പോയി; ഏഴു ശവവുമായി. ദുലന് നില്ക്കാനായില്ല. നില്ക്കാനാകാതെ വരമ്പിന്മേൽ വീണു. നിലത്തിലേക്ക് ഉരുണ്ടുപിടഞ്ഞു. കാട്ടുമുൾച്ചെടികളുടെയും കൈതയുടെ ഇലകളിലെ മുള്ളുകളും കൊണ്ട് രണ്ട് കൈകളിന്മേൽ മുറിവുകളേറ്റു. ഉരുൾച്ച എപ്പോഴോ ഒരുവിധം നിന്നു.

യഥാരീതി ഇത്തവണത്തെ അന്വേഷണവും വിചാരണയും തീർന്നില്ല. എസ്.ഡി.ഒ. ഇടപെട്ടു. വെടിവെച്ചവനും അമർനാഥനും ജയിലിൽ പോയി.

ധാതുയ തിരിച്ചുവന്നില്ല.

ദുലൻ ഇരുന്ന് ചിന്തിക്കുകതന്നെയായിരുന്നു. ഒടുക്കം, ഭ്രാന്തനാകാൻതന്നെ തീരുമാനിച്ചു. എന്തുകൊണ്ടെന്നാൽ, പതിവിന് വിപരീതമായി മഴക്കാലത്ത് വെള്ളം കിട്ടിയപ്പോൾ കാട്ടുചെടികളും കൈതയും കൊങ്ങിണിക്കാടുകളും വെട്ടിനശിപ്പിച്ചു, നിലം നിരപ്പാക്കി.

'എവിടേക്കാ ഈ നട്ടുച്ചയ്ക്ക് പോയത്?' ദുലന്റെ ഭാര്യ ചോദിച്ചു.

ലാട്ടുയയുടെ ഭാര്യ പറഞ്ഞു, 'അരിവാളും കൈക്കോട്ടുമെടുത്ത് നിലത്തിലേക്ക് പോയിരിക്കയാണ്.'

'നീ തടുത്തില്ലേ?'

'ഞാനെപ്പോഴെങ്കിലും മിണ്ടിയിട്ടുണ്ടോ?'

എല്ലാ ദുഃഖവും മറന്ന് ദുലന്റെ ഭാര്യ ഓടി. മുകളിൽ നിന്ന് താഴേക്ക് നോക്കി

വിളിച്ചുചോദിച്ചു: 'എന്താ, നിങ്ങൾക്ക് ഭ്രാന്തുപിടിച്ചോ? കാട് വെളുപ്പിക്കാൻ ഇറങ്ങിയിരിക്കയാണോ?'

'നീ വീട്ടിലേക്ക് പോ.'

'ഞാൻ വീട്ടിലേക്ക് പോകയോ?'

'ങ്ഹാ, വീട്ടിലേക്ക് പോ.'

ഭാര്യ കരഞ്ഞു കരഞ്ഞ് പാഹാന്റെ അടുത്തേക്ക് പോയി. പാഹാൻ ഓടിവന്നു പറഞ്ഞു: 'ധാതുയ വരും, ദുലാ. ഭ്രാന്തുകാണിക്കാതിരിക്ക്. മകന്റെ ദുഃഖം കൊണ്ട് ഇങ്ങനെ ചെയ്യല്ലേ. നിനക്ക് ചൂടേല്ക്കും.'

ദുലൻ പറഞ്ഞു: 'നീ വീട്ടിലേക്കു പോ, പാഹാൻ. നിന്റെ മോനെയാണോ കാണാത്തത്, അതോ എന്റെയോ?'

'നിന്റെ.'

'ഈ നിലം നിന്റെയാണോ, അതോ എന്റെയോ?'

'നിന്റെ.'

'പിന്നെ, ഭ്രാന്തനായെങ്കിൽ ആവട്ടെ. ആയില്ലെങ്കിൽ ആവണ്ട. ആ ദുഷ്ടന്റെ നിലം ഞാനാണ് നോക്കുന്നത്.'

'ലാട്ടുയയെക്കൂടെ വിളിക്ക്.'

'വേണ്ട. ഞാനൊറ്റയ്ക്ക് എല്ലാം ചെയ്യും.'

കൃഷിപ്പണി ചെയ്യാറില്ല. പക്ഷേ ചെയ്താലോ, ദുലന്റെ കൈ വളരെ ഭംഗിയായി ചെയ്യും. പാഹാൻ അതോർത്തു. പാഹാൻ ദുലന്റെ ഭാര്യയോടു പറഞ്ഞു, 'വീട്ടിലേക്ക് ചെല്ല്. അവനെന്താ ഇഷ്ടമെന്നുവെച്ചാൽ ചെയ്യട്ടെ. നിനക്ക് തൊഹരിയിലേക്കു പോകേണ്ടിവരും.'

ദുലന്റെ ഭാര്യ ലാട്ടുയയുടെ കൂടെ വീണ്ടും വീണ്ടും തൊഹരിക്ക് പോയി. സ്റ്റേഷനിൽ ധാതുയയെപ്പറ്റി വിവരം അന്വേഷിച്ചുകൊണ്ടിരുന്നു.

ഏറെനാൾ കാട് വെട്ടിവൃത്തിയാക്കി ദുലൻ നിലം ശരിയാക്കി. പിന്നെ വിത്തു കൊണ്ടുവന്നശേഷം പറഞ്ഞു, 'ഈ വിത്ത് നമ്മൾ ഉണ്ണില്ല. നിലത്തിൽ വിതയ്ക്കും.'

'ആ പൊട്ടനിലത്തിലോ?'

'അതെ!'

വിത്ത് വിതച്ചുകൊണ്ട് നടക്കുമ്പോൾ മന്ത്രം ഉരുവിടുമ്പോലെ ദുലൻ പിറുപിറുത്തുകൊണ്ടിരുന്നു: 'നിങ്ങളെയില്ലേ, വെറും കൈതയും കൊങ്ങിണിയുമായി വളർത്തുകയില്ല. നല്ല നെൽച്ചെടിയാക്കി മാറ്റും. ധാതുയാ! നല്ല നെന്മണിയാക്കും ഞാൻ നിന്നെ....'

നെൽച്ചെടികൾ മുള്ള് വളർന്നുതുടങ്ങിയപ്പോൾ എല്ലാവരും കാണാൻ വന്നു. ലഛമൻ, മഖൻ, രാംലഗൻ എന്നിവരുടെ നല്ല വളമുള്ള മണ്ണിലെ നെൽച്ചെടികളെപ്പോലെയല്ല ഇവ. നല്ല പുഷ്ടിയും പച്ചയും നിറഞ്ഞുനിന്നു.

'പുറമ്പോക്കു സ്ഥലമല്ലേ. ആദ്യത്തെ കൃഷി', എന്ന് എല്ലാവരും പറഞ്ഞു. ദുലൻ എല്ലാവരെയും ആട്ടിയോടിച്ചു. താനൊറ്റയ്ക്ക് എല്ലാ കൃഷിപ്പണികളും ചെയ്യും. താൻ തന്നെ ഈ കൃഷിയുടെ സൗന്ദര്യം ആസ്വദിക്കും.

പാഹാൻ പറഞ്ഞു: 'ലഛമൻസിങ്ങ് കണ്ടാൽ കുശുമ്പുകൊണ്ട് ചത്തു

പോകും.'

'ആര്? ദുലന് ഒരു വികാരവുമില്ല.'

'ലഛമൻസിങ്ങ്!'

'അവനെവിടെയാണ്?'

'ഗയയിൽ ചെന്നിരിപ്പാണ്, ഭാര്യവീട്ടിൽ.'

'ഓ!'

നെൽച്ചെടികൾ വലുതായി. നല്ല ഉയരം. നല്ല പുഷ്ടി. നല്ല ജീവനും പച്ചയുമുള്ള ചെടികൾ. നല്ലപോലെ കതിരുപിടിച്ചു മൂത്തുതുടങ്ങി. ഈ സമയത്ത് ദുലന്റെ ഭ്രാന്ത് അതിന്റെ മൂർദ്ധന്യദശയിലെത്തി, പറയുകയാണ്, 'ഈ നെല്ല് കൊയ്യില്ല.'

'കൊയ്യില്ലെന്നോ? ഈ വർഷക്കാലം കഴിഞ്ഞശേഷം എത്ര പാടുപെട്ടാണ് വെള്ളം മുക്കിക്കളഞ്ഞത്. രാവും പകലും അവിടെ പണിതതല്ലേ.വീട്ടിൽ നിന്ന് വെള്ളവും മറ്റും കൊണ്ടുവന്നുതന്നു, ഞാൻ ചത്തു. എന്നിട്ട്, കൊയ്യില്ലെന്നോ?'

'ഇല്ല, നിങ്ങളാരും ഈ നിലത്തിലേക്ക് വരാനും പാടില്ല. എനിക്കൊരു ജോലി ചെയ്യാനുണ്ട്.'

'എന്തു പണി? വെറുതെ കുത്തിയിരിക്കലോ?'

എന്തിനുവേണ്ടിയാണോ കാത്തിരുന്നത്, അതുതന്നെ സംഭവിച്ചു. കൊയ്യേണ്ട സമയമായപ്പോൾ ലഛമൻ എത്തി. ദുലന്റെ നിലത്തിലെ വിളവിനെപ്പറ്റി ലഛമന്റെ ചെവിയിലും വിവരങ്ങൾ എത്തിയിരുന്നു. ധാതുയയുടെ കൊലകഴിഞ്ഞ് ഒരുവർഷം കഴിഞ്ഞു. ലഛമന് വീണ്ടും ഉത്സാഹവും ആത്മവിശ്വാസവും കിട്ടിയിരിക്കുന്നു. ലഛമൻ ദുലന്റെ അടുത്തേക്ക് വന്നു. വരും, വരാതിരിക്കില്ല എന്ന് ദുലനും അറിയാം.

'ദുലൻ!'

'യജമാനേ, എന്റെ ഭഗവാനേ!'

'ഇങ്ങോട്ട് എണീറ്റ് വാ.'

'ഇതെന്താ, ഒറ്റയ്ക്ക്?'

'വേണ്ടാത്തതൊന്നും ചോദിക്കണ്ട. ഇതെന്താ?'

'എന്ത്?'

'നിലത്തിൽ നെല്ലോ?'

'കൃഷി ചെയ്തു.'

'ഞാനെന്താ പറഞ്ഞിരുന്നത്?'

'താങ്കൾ പറയൂ.'

'നായന്റെ മോനെ! ഈ നിലത്തിൽ കൃഷിചെയ്യാൻ പറഞ്ഞിരുന്നോ? കാടും പൊന്തയും ഉണ്ടായിരിക്കണം. അവ അങ്ങനെതന്നെ നില്ക്കണം...'

ദുലൻ നിലത്ത് നില്ക്കുന്നു. ലഛമൻ കുതിരപ്പുറത്തിരിക്കുന്നു. ദുലൻ ലഛമന്റെ കാലുപിടിച്ച് ഊക്കിൽ വലിച്ചു. ലഛമൻ വീണു. ലഛമന്റെ കൈയിലെ തോക്ക് തെറിച്ചുവീണു. തോക്ക് ദുലന്റെ കൈയിലായി. ലഛമന് എന്തെങ്കിലും അറിയാനിടയാകുന്നതിനു മുമ്പ് തോക്കിന്റെ പിടി ലഛമന്റെ തലയിൽ വീണു. ലഛമൻ ഉറക്കെ ഒച്ചവെച്ചു. തോക്കിന്റെ പിടി ലഛമന്റെ തോളെല്ലിനെ ഉന്നംവെച്ച്

വീണു. എല്ലുപൊട്ടുന്ന ഒച്ച.

'നായിന്റെ മോൻ.....എന്തൊരു ജന്തു!' ലഛമൻ ഭയത്തോടെ നോക്കുന്നു. ദുലന്റെ മുമ്പിൽ അയാൾ കേഴുന്നു. ലഛമന്റെ കണ്ണുകളിൽ വേദനയുടെയും സന്ത്രാസത്തിന്റെയും വെള്ളം. ലഛമൻസിങ്ങ് നിലത്തു കിടക്കുന്നു. ദുലൻഗഞ്ജു നില്ക്കുന്നു. ദുലന്റെ കാല് കടന്നുപിടിക്കാൻ ശ്രമിച്ചു. ദുലൻ ചാടിനീങ്ങി. കല്ലെടുത്ത് ലഛമന്റെ കൈമേൽ ഇടിച്ചു. ഈ വലതുകൈ ഇനിയൊരിക്കലും ഉപയോഗിക്കാനാവില്ല എന്ന് ലഛമന് മനസ്സിലായി.

'തെണ്ടി, നായ!'

'എന്താണ് പറഞ്ഞിരുന്നത്, യജമാന്നേ? കൃഷിചെയ്യരുതെന്നോ? എന്തുകൊണ്ട് ചെയ്യാൻ പാടില്ല? നിങ്ങള് ശവംകൊണ്ടുവരും. അതു കുഴിച്ചിട്ട് ഞാനതിന് കാവലിരിക്കണോ? എന്തിനങ്ങനെ? അല്ലെങ്കിൽ നിങ്ങളുടെ കൂട്ടർ ഗ്രാമം കത്തിച്ചുകളയും. എന്നെയും മറ്റും വംശത്തോടെ മുടിപ്പിക്കണം, അല്ലേ? വളരെ നല്ലതുതന്നെ. പക്ഷേ യജമാന്നേ, ഏഴ്, ഏഴ് ആൺപിള്ളരാണിവിടെ. അവരെല്ലാം വെറും കാട്ടുചെടിയായി, അവരുടെ ശവമാടത്തിന്മേൽ വളരണോ? അതാണ് വിത്തു പാകിയത്. മനസ്സിലായോ? എല്ലാവരും ഭ്രാന്താണെന്ന് പറയുന്നു. അതേ, ഞാൻ ഭ്രാന്തനായി. ഭ്രാന്തുതന്നെ. പക്ഷേ, ഇന്ന് നിങ്ങളെ പോകാനനുവദിക്കില്ല, യജമാന്നേ. ഈ വിളവ് കൊയ്യാനും തരില്ല. വെടിവെയ്ക്കാനും വീടുകൾ കത്തിച്ചുകളയാനും മനുഷ്യരെ എരിച്ചുകൊല്ലാനും ഇനി ഞാൻ നിങ്ങളെ അനുവദിക്കില്ല. ഏറെ വിളവ് കൊയ്തില്ലേ?'

'നിന്നെ പോലീസ് വെറുതെവിടുമോ?'

'വിട്ടില്ലെങ്കിൽ വേണ്ട. ഒക്കെ നിങ്ങടെ ആൾക്കാരല്ലേ? അവരും കൊല്ലുമായിരിക്കും. കൊന്നിട്ടില്ലേ? പോലീസ് എപ്പോഴാണ് കൊല്ലാതിരുന്നത്? പറയൂ. ഇനിയും കൊന്നാൽ, മരിക്കേണ്ടിവന്നാൽ മരിക്കും. ഒരിക്കൽ എല്ലാവർക്കും മരിക്കണം. ധാതുയ ഇതിനുമുമ്പ് മരിച്ചുവോ?'

ഈ സമയത്ത് തീരെ നിസ്സഹായത അനുഭവപ്പെടുകയാൽ ലഛമനെ മരണഭയവും കടന്നുപിടിച്ചു. മൃത്യുഭയമുണ്ടെങ്കിലും രജപുത്രർക്ക് ഈ കീഴാളരുടെ മുമ്പിൽ കുമ്പിടാനോ കേഴാനോ ആവില്ല. സാധിച്ചിരുന്നെങ്കിൽപ്പോലും കീഴാളർ രജപുത്രർക്ക് ജീവൻ ദാനം നല്കാറില്ല. ദുലനും അത് കഴിഞ്ഞില്ല.

ലഛമൻ എണീക്കാൻ ശ്രമിച്ചു. സർവശക്തിയുമുപയോഗിച്ച് ഒച്ചവെയ്ക്കാൻ നോക്കി. ഇടതുകൈകൊണ്ട് കല്ലെടുക്കാൻ പോകുമ്പോൾ, ദുലൻ പറഞ്ഞു, 'കഷ്ടമായി യജമാന്നേ! ഒരു ഗഞ്ജുവിന്റെ കൈകൊണ്ട് ചാകേണ്ടിവന്നില്ലേ!'

വലിയ കല്ലുകൊണ്ട് ലഛമന്റെ തലയിൽ ഇടിച്ചുകൊണ്ടിരുന്നു, ദുലൻ. ലഛമന് കൊല്ലാൻ നല്ലവശമാണ്. തോട്ടയുടെ വില അറിയാം. ഹത്യ മനസ്സിനെ ചഞ്ചലപ്പെടുത്താറില്ല. ലഛമനാണെങ്കിൽ ഇപ്പോൾ ഒരു വെടികൊണ്ട് ദുലനെ കൊന്നുകളഞ്ഞേനെ.

ദുലന് കൊല്ലാൻ പരിചയമില്ല. കല്ലിന് ഒരു വിലയുമില്ല. ഈ ഹത്യ അവന്റെ ഏറെനാളത്തെ അന്തഃസംഘർഷത്തിന്റെ പരിണാമമാണ്. അവൻ കല്ലുകൊണ്ട് ഇടിച്ചു ചതച്ചുകൊണ്ടിരുന്നു.

അങ്ങനെ ഇനി ചതയ്ക്കേണ്ട ആവശ്യമില്ല എന്ന സമയമെത്തി. ദുലൻ എണീറ്റുനിന്നു. ഇനി ഒന്നൊന്നായി ജോലികൾ ചെയ്തുതീർക്കണം. കുതിരയുടെ കടിഞ്ഞാൺ പിടിച്ച് കുറച്ചുദൂരത്തേക്ക് കൊണ്ടുപോയി പിൻവശത്ത് വടികൊണ്ട് ഊക്കിലടിച്ചു. കുതിര ഓടിപ്പോയി. എവിടേക്കു വേണമെങ്കിലും ചെല്ലട്ടെ. തോക്കോടുകൂടി ലഛമനെ കയറിട്ട് കെട്ടിവലിച്ച് വളരെ അകലേക്കു കൊണ്ടുപോയി, ഒരു കിടങ്ങിലേക്കിട്ടു. എന്നിട്ട് കല്ലുകൾ കൊണ്ട് മൂടി. കല്ലിനു മീതെ കല്ല്. ദുലന്റെ ഉള്ളിൽനിന്ന് ചിരി ഉയർന്നുവരുന്നു. വെറുക്കപ്പെട്ട ഒങ്ങ്റാഓ-മുണ്ട ആയിത്തീർന്നില്ലേ, ഈ യജമാനൻ! കല്ലിനടിയിൽ അടക്കിയില്ലേ? കല്ലുകൊണ്ട് സമാധിയായില്ലേ!'*

കല്ലുമയമായ ഭൂമിയിൽ ഒരു പാടും വീഴുകയില്ല. പക്ഷേ, ഓരത്തെ കൊങ്ങിണിച്ചെടികൾ കൊമ്പൊടിഞ്ഞ് ചപ്പുചവറായികിടക്കുന്നതെല്ലാം അടിച്ചുനീക്കി. തന്റെ കാവൽപ്പുരയിലേക്ക് കയറി, ദുലൻ.

ലഛമനെ കുറേദിവസം അന്വേഷിച്ചു. ആരുമായും സംസാരിച്ച് കാര്യങ്ങൾ തീർച്ചയാക്കുന്ന സ്വഭാവമില്ലാതിരുന്നതുകൊണ്ട് ദുലനെ കാണാൻ പോകയാണെന്ന കാര്യവും ആരോടും പറഞ്ഞിരുന്നില്ല. പറയാതിരിക്കുകയാണല്ലോ വേണ്ടത്. എന്തുകൊണ്ടെന്നാൽ ഒളിച്ചുവെയ്ക്കേണ്ട പ്രധാന കാര്യങ്ങളാണല്ലോ ദുലനെ വിശ്വസിച്ചേല്പിച്ചിട്ടുള്ളത്. അനുചരന്മാരിൽ അറിയുന്നവരുണ്ടെങ്കിൽ അവരും വായ തുറന്നില്ല. യജമാനൻ സ്വയം കാണാതാകപ്പെട്ടിരിക്കുന്നു. കുതിര ദൈതാരിയുടെ പാടത്ത് മേയുന്നുണ്ടായിരുന്നു. അപ്പോൾ ഇനി കുത്തിപ്പൊക്കിയിട്ടെന്തു കാര്യം? ലഛമന്റെ വേലക്കാരനോട് ചിലർ ചോദിച്ചപ്പോൾ പറഞ്ഞു, 'എന്നും രാവിലെ പാലും മധുരപലഹാരവും കഴിച്ച് കുതിരപ്പുറത്തു പോകാറുള്ളതുപോലെ പോയി. എവിടേക്ക് പോയി എന്ന് എങ്ങനെ അറിയാനാണ്?'

ആശ്ചര്യകരമായ സംഭവം തന്നെ. കഴുതപ്പുലികളുടെ ബഹളം കേട്ടപ്പോൾ ആൾക്കാർക്ക് സംശയം തോന്നിത്തുടങ്ങി. അത് അഞ്ചുദിവസത്തിനുശേഷമാണ്. മാംസം ഭക്ഷിക്കുന്ന മൃഗങ്ങൾ കല്ലുകൾക്കിടയിൽ നിന്ന് അഞ്ചുദിവസമായി മാംസത്തിന്റെ മണം ശ്വസിക്കുന്നു. ഏറെ പരിശ്രമിച്ച് കല്ലുകൾ കുറച്ചു നീക്കി അവയ്ക്ക് ശവത്തിന്റെ മുഖം മാത്രമാണ് തിന്നാൻ കിട്ടിയത്. മൃതദേഹം ഒളിപ്പിക്കാനുള്ള കഴിവും സൂത്രവും, പാടത്ത് കുതിരയെ കണ്ടതും എല്ലാംകൂടി ദൈതാരിയെ പലരും സംശയിച്ചു. ലഛമന്റെ മകൻ അതിനെ ഊതി കത്തിക്കാൻ തുടങ്ങിയപ്പോൾ പഴയ വൈരാഗ്യത്തിന്റെ ചരിത്രം നിലവിലിരിക്കുന്നതുകൊണ്ട് ദൈതാരി അവിടെ നിന്ന് കുറച്ചുനാളത്തേക്ക് ഒളിവിൽപ്പോയി. തെളിവിന്റെ അഭാവം കാരണം പോലീസ് കേസ് തുടർന്നില്ല. ദൈതാരിയും ലഛമനപുത്രനും കൂടി പഴയ വിവാദചരിത്രം കുറച്ചുനാളത്തേക്ക് നീട്ടിക്കൊണ്ടുപോയി. ഒരുവിധത്തിലും ദുലനെ സംശയിക്കാനിടയാവില്ല. അത് സാദ്ധ്യവുമല്ലല്ലോ. ലഛമനെ ദുലൻ കൊല്ലുകയോ! അത് ഓർക്കാൻ പോലും സാദ്ധ്യമല്ല. അവിടെ ലഛമനെക്കുറിച്ച് അന്വേഷണങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. ഇവിടെ പ്രസന്നമുഖത്തോടെ ഒരു പുതിയ ദുലൻ കാവൽപ്പുരയിൽ നിന്നിറങ്ങിവരുന്നു. പാഹാനോട് എന്തോ പറഞ്ഞു. ഒരുദിവസം വൈകു

---

* ആദിവാസികളായ ഒങ്ങ്റാ ഒ-മുണ്ട എന്നിവർ മരിച്ചാൽ കുഴിച്ചിടുന്നു.

ന്നേരം പാഹാന്റെ മുറ്റത്ത് കുരുഡയിലെ എല്ലാവരും ഒന്നിച്ചുകൂടി. ദുലൻ പറഞ്ഞു: 'ഒരിക്കലും ഞാൻ നിങ്ങൾക്കാർക്കും ഒന്നും തന്നിട്ടില്ല.'

എല്ലാവരും അത്ഭുതപ്പെട്ടു. ദുലൻ പറഞ്ഞു: 'എന്റെ വിളവ് കണ്ടപ്പോൾ നിങ്ങളെല്ലാവരും പുകഴ്ത്തിയില്ലേ? ആ വിളവ് ഞാൻ കൊയ്തിട്ടില്ല. എല്ലാവരും എന്നെ ഭ്രാന്തനെന്നു വിളിച്ചു. അവിടെ കൃഷിചെയ്യാൻ തുടങ്ങിയപ്പോഴും അങ്ങനെ പറഞ്ഞു. എങ്കിൽ ഈ ഭ്രാന്തന്റെ വാക്കുകൾ കേട്ടോളൂ.'

'പറയൂ!'

ലഛമന്റെ മരണം കൊണ്ട് എല്ലാവർക്കും ഒരുവിധം സമാധാനമായിട്ടുണ്ട്. പക്ഷേ, മകൻ അച്ഛന്റെ വേഷം കെട്ടുമോ ഇല്ലയോ എന്ന് തല്ക്കാലം ചിന്തിക്കാൻ തോന്നുന്നില്ല. 'എന്റെ വിളവിലെ ധാന്യം നിങ്ങൾക്കെല്ലാവർക്കും വിത്തായിട്ടെടുക്കാം. എല്ലാവരും എടുത്തോളിൻ.'

'ഞങ്ങൾക്ക് തരുകയാണോ?'

'അതെ! എടുക്കാം. കൊയ്തെടുത്തോളിൻ. എന്തുകൊണ്ടങ്ങനെ ചെയ്യുന്നു എന്നു ചോദിച്ചാൽ, അതൊരു നീണ്ടകഥയാണ്.'

'വളമിട്ടിരുന്നോ?'

'ഉവ്വ്. വളം, വളരെ വിലപിടിച്ച വളംതന്നെ.' ദുലന്റെ ശബ്ദം കാറ്റാടിയുടെ അറ്റുപോയ ചരടുപോലെ താനേ ഇല്ലാതായി. വേഗം തൊണ്ട ശരിയാക്കിത്തുടർന്നു, 'നിങ്ങൾ കൊയ്തെടുത്ത് എനിക്കും നാല്മണി തന്നേക്ക്. വീണ്ടും ഉഴുത് വിതയ്ക്കണം. വീണ്ടും....'

സ്മയമാകുമ്പോൾ അവർ വയലിലേക്കിറങ്ങും. നെല്ല് കൊയ്യും. ഈ വാഗ്ദാനം ചെയ്യിച്ച് ദുലൻ തന്റെ നിലത്തിലേക്ക് പോയി. അതിശയകരമാംവിധം കനമില്ലാതായിരിക്കുന്നു ഇന്ന് ദുലന്റെ മനസ്സ്. ഓരത്തുനിന്ന് പാടത്തേക്ക് നോക്കി. വിളവു നോക്കിനിന്നു.

കരൺ, അഷരഫി, മോഹർ, ബുലാകി, മഹുവൻ, പാരശ് എന്നിവരുടെയും ധാതുയയുടെയും മാംസവും മജ്ജയും വളമായി കിട്ടി, അതിപുഷ്ടിയോടെ നില്ക്കുന്ന നെൽക്കതിരുകൾക്ക് എന്തൊരു പ്രസന്നത! വിത്താകും എന്നതുകൊണ്ട്. വിത്ത് എന്നുവെച്ചാൽ ജീവിച്ചിരിക്കുക. ദുലൻ പതുക്കെ കാവൽമാടത്തിലേക്ക് കയറി. മനസ്സിനുള്ളിൽ ഒരു ഗാനത്തിന്റെ ഈണം വിട്ടുപോകുന്നില്ല. വീണ്ടും വീണ്ടും തിരിച്ചുവരുന്നു. ധാതുയ ഉണ്ടാക്കിയ ഗാനം. 'ധാതുയ' എന്നുപറയാൻ പുറപ്പെട്ട സ്വരം വിറച്ചു....ധാതുയാ, നിങ്ങളെയൊക്കെ ഞാൻ വിത്താക്കി മാറ്റി.

# ദ്രൗപദി

പേര് ദോപ്ദിമേഝെൻ. വയസ്സ് ഇരുപത്തേഴ്. ഭർത്താവ് ദുലൻമച്ച്ഛരി. കൊല്ലപ്പെട്ടു. വീട് ചേരാഖാനിൽ. ബാംകഡഝാഡ് പോലീസ്സ്റ്റേഷൻ, ചുമലിൽ മുറിവിന്റെ പാട് (ദോപ്ദിക്ക് വെടി കൊണ്ടിട്ടുണ്ട്), ദോപ്ദിയെ ജീവനോടെ, അല്ലെങ്കിൽ മരിച്ചനിലയിൽ കണ്ടെത്തുന്നപക്ഷം വിവരം അറിയിക്കണം, ജീവനോടെ അറസ്റ്റ് ചെയ്യാൻ സഹായിക്കുന്നവർക്ക് നൂറുരൂപ സമ്മാനം.

രണ്ട് ബാഡ്ജു ധരിച്ച യൂണിഫോമുകൾ തമ്മിൽ സംഭാഷണം നടക്കുകയാണ്.

ഒന്നാമൻ: 'സാന്താളിപ്പെണ്ണിന് ദോപ്ദി എന്നുപേര്! എന്താണിത്? ഞാൻ കൊണ്ടുവന്നിരിക്കുന്ന പേരുകളുടെ ലിസ്റ്റിൽ അങ്ങനെ ഒരു പേരില്ലല്ലോ! കക്ഷി ലിസ്ററിലില്ലാത്ത പേരുള്ള ആരെങ്കിലും ആകുന്നതെങ്ങനെ?'

രണ്ടാമൻ: 'ദ്രൗപദിമേഝെൻ. അവളുടെ അമ്മ ബാകുലിവിലെ സൂര്യസാഹു (കൊല്ലപ്പെട്ടു)വിന്റെ വീട്ടിൽ നെല്ലുകുത്തുന്ന ജോലി ചെയ്ത കൊല്ലത്തിലാണ് അവളുടെ ജനനം. സൂര്യസാഹുവിന്റെ ഭാര്യയാണ് കുട്ടിക്ക് പേരിട്ടത്.'

ഒന്നാമൻ: 'ഇക്കാലത്ത് ഇംഗ്ലീഷിൽ എഴുതാനറിയുന്നവർ ധാരാളമില്ലേ. അവളെപ്പറ്റി എത്രയാണെഴുതുന്നത്. എന്താണാവോ എഴുതുന്നത്?'

രണ്ടാമൻ: 'മോസ്റ്റ് നൊട്ടോറിയസ് പെണ്ണ്! ലോങ്ങ് വാണ്ടഡ് ഇൻ മെനി....'

ഡോസിയർ: ദുലനും ദോപദിയും വീർഭൂമിക്കും വർധമാനും ഇടയ്ക്ക് മൂർഷിദാബാദ്-ബാങ്കുഡ എന്നിവിടങ്ങളിൽ ചുറ്റിക്കറങ്ങി പണിയെടുത്തുകഴിഞ്ഞു. 1971-ൽ വിഖ്യാതമായ ഓപ്പറേഷൻ ബാകുലി സമയത്ത് മൂന്നു ഗ്രാമങ്ങൾ ഹൈഹ കോർസൻ ചെയ്യപ്പെട്ടു. മെഷീൻഗൺ പ്രയോഗിച്ച് മരിച്ചവർക്കിടയിൽ ഇവർ രണ്ടുപേരും ചത്തപോലെ കിടന്നു. വാസ്തവത്തിൽ ഇവരാണ് മെയിൻ ക്രിമിനൽ. സൂര്യസാഹുവിനെയും മകനെയും കൊന്ന കുറ്റം. വരൾച്ചസമയത്ത് ഉയർന്നജാതിക്കാരുടെ കിണറും കുഴൽക്കിണറും ആക്രമിച്ച് വെള്ളമെടുത്തു. ഇതിലെല്ലാം ഇവർതന്നെ മെയിൻ. മൂന്നു ചെറുക്കന്മാരെ പോലീസിന് സറണ്ടർ ചെയ്യാൻവിടാതെ രക്ഷിച്ചു. ഓപ്പറേഷൻബാകുലിയുടെ ആർക്കിടെക്ട് ക്യാപ്ടൻ അർജൻസിങ്ങ് രാവിലെ ശവം എണ്ണാൻ ചെന്നപ്പോൾ ശവങ്ങളുടെ കൂട്ടത്തിൽ ഈ ഭാര്യാഭർത്താക്കന്മാരെ കാണാതെ വന്നതുകാരണം പെട്ടെന്ന് സിങ്ങിന്റെ ബ്ലഡ്ഷുഗർ വർധിച്ചു. പ്രമേഹത്തിന്റെ പ്രധാനകാരണം ദുശ്ചിന്തകളും ഉദ്വേഗവുമാണെന്ന് തെളിയിച്ചു. ബഹുമൂത്രരോഗത്തിന് പലകാരണവുമുണ്ട്. പക്ഷേ, അവയിലൊന്ന് ഉത്കണ്ഠയാണ്. ദുലനും ദോപ്ദിയും നിയാൻഡർഥാൽ ഇരുട്ടിൽ ഏറെനാൾ ഒളിവിൽ ആർക്കും പിടികൊടുക്കാതെ കഴിഞ്ഞു. അതിനാൽ, ഒരു സ്പെഷ്യൽ സേനാവാഹിനി അന്ധകാരത്തിൽക്കൂടി വേണ്ടത്ര ആയുധധാരിക

ളായി വനംഭേദിച്ച് മുന്നേറി. പശ്ചിമവംഗത്തിലെ വിഭിന്ന ജില്ലകളിലെ വേറെയും പല വെട്ടുകത്തിപ്രയോഗക്കാരായ സാന്താൾ-സാന്താളിനികൾക്ക് അവരുടെ ഇച്ഛയ്ക്ക് വിരുദ്ധമായി സിങ്ങ്ദേവതയുടെ അടുത്തേക്ക് പോകേണ്ടിവന്നു. ഭാരതീയഭരണഘടനയിൽ ജാതിയും മതവും എന്തായാലും മനുഷ്യരെല്ലാവരും പവിത്രരാണെന്നാണ്. എന്നിട്ടും ഇടയ്ക്ക് സംഭവിച്ചുകൂടാത്തത് സംഭവിക്കുന്നു. അതിനുകാരണം രണ്ടാണ്: ഒന്ന്, ഒളിവിലുള്ള ദമ്പതിമാർക്ക് പിടികൊടുക്കാതെ നടക്കാനുള്ള അസാമാന്യകഴിവ്. രണ്ട്, നിയമരക്ഷകരുടെ ദൃഷ്ടിയിൽ സാന്താളർ മാത്രമല്ല, ആസ്ട്രോ ഏഷ്യാറ്റിക് മുണ്ടസന്തതികൾക്കെല്ലാവർക്കും ഒരേതരം മുഖമുള്ളപോലെ തോന്നുന്നു.

അതിനാൽ ബാംകഡ്ഝാഡ് സ്റ്റേഷന്റെ കീഴിൽ (ഭാരതത്തിൽ നിസ്സാര പുഴുപോലും ഏതെങ്കിലും ഒരു സ്റ്റേഷന്റെ അധീനത്തിലായിരിക്കും) ഉള്ള കുഖ്യാതമായ ഝാർഖണ്ട് വനങ്ങളുടെ നാലുവശവും, അതിന്റെ തെക്ക്കിഴക്കും തെക്കുപടിഞ്ഞാറും കോണുകളിൽപ്പോലും സ്റ്റേഷൻ ആക്രമണം, തോക്ക് അപഹരണം, (ആ തട്ടിപ്പറിപ്പാർട്ടി അത്രയ്ക്കു പഠിപ്പില്ലാത്തവരായതുകൊണ്ട് തോക്കിനു പകരം ചേംബർ തരാൻ പറയുന്നുമുണ്ട്), ധാന്യകലവറക്കാർ, ജന്മിമാർ, മഹാജൻ, സമാധാനസംരക്ഷണജോലിയുടെ കടലാസുപണികൾ നോക്കുന്നവർ എന്നിവരെ ആക്രമിക്കുക എന്നീ കുറ്റങ്ങൾക്കു സംശയിക്കുന്നവരെപ്പറ്റി ശേഖരിച്ച ദൃക്സാക്ഷി വിവരണത്തിൽ നിന്നുതന്നെ കരൾ വിറയ്ക്കുന്ന പലതും അറിയാൻ കഴിയും. കറമ്പന്മാരായ സ്ത്രീപുരുഷന്മാരുമായി ബന്ധപ്പെടുന്ന സംഭവത്തിനു മുമ്പ് സയറൻ ഉറക്കെ തൊള്ളതുറന്ന് അലറി എല്ലാവരെയും കാര്യമറിയിച്ചു. അപരിഷ്കൃതരായ സാന്താളർക്ക് പോലും മനസ്സിലാകാത്ത ഭാഷയിൽ കൊല്ലപ്പെട്ടവരുടെ ചുറ്റുംനിന്ന് പാടിയുല്ലസിച്ചു. ഏതാണ്ടിതുപോലൊരു ഗാനം:

'സാമാരെ ഹിജുലേനാകൊ
മാർഗോയെ കോപേ......' പിന്നെ,
'ഹേൻദേ രാം ബ്ര കേയെ കേയെ
പുനഡി രാം ബ്ര കേയെ കേയെ....'

ഇതുകൊണ്ട് ഒരുകാര്യം വ്യക്തമാകുന്നു. ഇവർ തന്നെയാണ് ക്യാപ്ടൻ അർജൻസിങ്ങിന്റെ പ്രമേഹരോഗത്തിന് കാരണം. ഭരണത്തിലിരുന്ന് നിയമം നടപ്പാക്കുന്നവർക്കും തെളിഞ്ഞുകാണാൻ കഴിവില്ലാത്ത ദർശകർക്കും എല്ലാ കാര്യങ്ങളും അന്തോണിയോനിയുടെ ആദ്യകാലഫിലിമുകൾ പോലെ മനസ്സിലാക്കാൻ വിഷമം പിടിച്ചവയായിത്തീരുകയാൽ നിയമങ്ങൾ വീണ്ടും മാറ്റി. അർജൻസിങ്ങിനെത്തന്നെ ഓപ്പറേഷൻ ഫോറസ്റ്റ് ഝാർഖണ്ഡിനയച്ചു. ആപ്പീസ്സിന്നരികിൽ കണ്ടുകിട്ടിയ ശവങ്ങൾ രണ്ടും നൃത്യശീലരായ ദമ്പതികളുടെ തന്നെയാണ് എന്ന് അറിഞ്ഞപ്പോൾ അർജൻസിങ്ങ് കുറച്ചുനേരത്തേക്ക് 'ജോംബി'യായി തളർന്നിരുന്നു. പക്ഷേ, കറുത്ത മനുഷ്യരോട് എന്തിനെന്നില്ലാത്ത ഭയം മനസ്സിൽ തോന്നിത്തുടങ്ങി. കോണകം മാത്രം ധരിച്ച കറുത്ത മനുഷ്യരെക്കണ്ടാൽ തന്റെ ജീവനിവനെടുക്കും എന്ന ഭയം പിടികൂടും. ഉടനെ ധാരാളം വെള്ളം പുറത്തേക്ക് കളയണം. കുടിക്കയും വേണം. യൂണിഫോമിനും ഗ്രന്ഥസാബിനും ഈ അവസ്ഥയിൽ നിന്ന് രക്ഷിക്കാനാകുന്നില്ല. പ്രിമെച്വർ ഫോഴ്സ്ഡ് റിട്ടയർമെന്റ് എടുക്കുകയാണെന്ന്

ഭീഷണിപറഞ്ഞു. അപ്പോൾ അയാളെ ബംഗാളിലെ പ്രൗഢരും ഇടതുപക്ഷക്കാരുമായ ചില ഉഗ്രരാഷ്ട്രീയ സ്പെഷ്യലിസ്റ്റുമാർ സേനാനായകന്റെ മേശക്കുമുമ്പിൽ ഹാജരാക്കി, സേനാനായനാണെങ്കിൽ പ്രതിപക്ഷത്തിന്റെ പ്രവർത്തനങ്ങളും സാമർഥ്യവും സൂത്രവും അറിയുന്നവരെപ്പറ്റിയും അവരുടെ പോക്കും പ്രതിപക്ഷത്തെക്കാൾ നല്ലപോലെ അറിയാം. അതുകൊണ്ട് സിക്കുകളുടെ സമരപ്രതിഭയെപ്പറ്റി ആദ്യം തന്നെ സ്തുതിച്ചു. പിന്നെ മനസ്സിലാക്കിക്കൊടുത്തു. വെറും പ്രതിപക്ഷത്തിനുവേണ്ടി മാത്രമാണോ ഈ തോക്കിന്റെ സാമർഥ്യം? അർജൻസിങ്ങിന്റെ കഴിവും തോക്കിന്റെ അറ്റത്തുതന്നെയാണ്. കൈയിൽ തോക്കില്ലെങ്കിൽ ഈ യുഗത്തിൽ എല്ലാം വ്യർഥമാണ്. ഈവിധം യുക്തി മറ്റുള്ളവരുടെയടുത്തും പറയും. അതിന്റെ ഫലമായി, യുദ്ധരതരായ സൈന്യത്തിന്റെ മനസ്സിൽ ആർമിഹാന്റ് ബുക്ക് എന്ന പുസ്തകത്തിലുള്ള വിശ്വാസം വീണ്ടും ജനിച്ചു. ഈ പുസ്തകം സാധാരണക്കാരനുള്ളതല്ല. പഴയ അസ്ത്രങ്ങൾ ഉപയോഗിച്ചും ഗറില്ലപദ്ധതി അനുസരിച്ചും യുദ്ധം ചെയ്യുകയെന്നത് അത്യന്തം നിന്ദാർഹമാണ് എന്ന് ആ പുസ്തകത്തിൽ എഴുതിയിട്ടുണ്ട്. അത്തരം പദ്ധതിയനുസരിച്ച് സമരം ചെയ്യുന്നവരെ കണ്ടയുടനെ കൊല്ലുക എന്നതാണ് സൈന്യത്തിനു ചെയ്യാനുള്ള പവിത്രകർത്തവ്യം.

ദോപദിയും ദുലനും അത്തരം യോദ്ധാക്കളുടെ കാറ്റഗറിയിൽപ്പെടുന്നു. എന്തുകൊണ്ടെന്നാൽ, അവരും കുഠാരം, അരിവാൾ, അമ്പ്, വില്ല്, കുന്തം എന്നിവ കൊണ്ടാണ് വധിക്കുന്ന കർമം ചെയ്യുന്നത്. അതിനാൽ നായാട്ടിനുള്ള കഴിവ് ഈ ബാബുമാരെക്കാൾ അധികം അവർക്കുതന്നെയാണ്. എല്ലാ ബാബുമാരും ചേംബർസ്ഫോടനത്തിൽ വിദഗ്ധരല്ല. തോക്ക് - കൈയിലെടുത്താൽ വെടിവെയ്ക്കാനുള്ള കഴിവ് താനേ വരുമെന്നാണവരുടെ വിചാരം. പക്ഷെ, ദുലന-ദോപദിമാർ നിരക്ഷരരായതുകൊണ്ട് ഈ വിദ്യ പരമ്പരയായി പഠിച്ചുവരുന്നതാണ്. ഈ സന്ദർഭത്തിൽ ഒരു കാര്യം പറഞ്ഞുവെയ്ക്കുന്നു. ഈ സേനാനായകനെ എതിർപക്ഷം വെറും തുച്ഛനായിട്ടാണ് കരുതുന്നത്. പക്ഷേ, ആൾ വെറും സാധാരണക്കാരനല്ല. പ്രാക്ടിക്കലായി എന്തുതന്നെ ചെയ്താലും തിയറിയിൽ പ്രതിപക്ഷത്തിന്റെ ആദർശങ്ങളെ ബഹുമാനിക്കുന്നുണ്ട്. അതുകൊണ്ടുതന്നെയാണ് അവർ ശ്രദ്ധയർഹിക്കുന്നത്. തോക്കും കൊണ്ട് വെറുതെ കളിമട്ടിൽ മുന്നോട്ട് ചെന്നാൽ അവരെ അറിയാനാവില്ല. അങ്ങനെ ചെന്ന് അവരെ നശിപ്പിക്കാനാവില്ല എന്ന് ഈ ചെറുക്കന്മാരായ സൈനികർക്കറിയില്ല. 'ഇൻ ഓർഡർ ടു ഡിസ്ട്രോയ് എനിമി, ബികം വൺ.' അതുകൊണ്ടാണ് അദ്ദേഹം തിയറിയിൽ അവരിലൊരാളായി അവരെ അറിയാൻ ശ്രമിക്കുന്നത്. ഭാവിയിലും ഇതിനെപ്പറ്റി എഴുതണമെന്ന ഒരു വിചാരവും മോഹവും ഉണ്ട്. അപ്പോൾ ആ എഴുതുന്ന പുസ്തകത്തിൽ ബാബുമാരെ ഡിമോളിഷ് ചെയ്ത് ഈ വെട്ടുകാരികളുടെ അഭിപ്രായങ്ങൾ ഹൈലൈറ്റ് ചെയ്യും. ഇതെല്ലാം തീർച്ചയാക്കിവെച്ചിട്ടുണ്ട് അദ്ദേഹം. മനസ്സിന്റെ ഈവക പ്രോസ്സസ് അങ്ങേയറ്റം ജടിലമായിത്തോന്നിയേക്കാം. വാസ്തവത്തിൽ അദ്ദേഹം വളരെ സരളസ്വഭാവിയാണ്. തന്റെ ഒരു മുത്തച്ഛനെപ്പോലെ മാംസം ഭക്ഷിക്കാൻ ഇഷ്ടമാണ്. ഗ്രാമീണസംഗീതം പോലെ എല്ലാം ഒരുകാലത്ത് തിരിച്ചുവരും എന്നദ്ദേഹം വിശ്വസിക്കുന്നു. ലോകം തന്നെ കീഴ്മേൽ മറിയും. എല്ലാ ലോകത്തിലും സബഹുമാനം ജീവിക്കാനുള്ള ടിക്കറ്റ് കൈയിലുണ്ടായിരിക്കണമെന്നും ആഗ്രഹി

ക്കുന്നു. താൻ മാത്രമാണ് എല്ലാം ശരിയായ പേഴ്സ്പെക്ടീവിൽ മനസ്സിലാക്കിയത് എന്നും വേണ്ടിവന്നാൽ തെളിയിക്കാനും അദ്ദേഹം ഒരുക്കമാണ്. ഇന്ന് എന്തെല്ലാം ചെയ്യുന്നുവോ, മനുഷ്യരത് നാളെ മറന്നുപോകും. ഭാവിയിൽ ആരും തന്നെ അതോർക്കുകയില്ല എന്നതിൽ അദ്ദേഹത്തിനെള്ളോളം സംശയമില്ല. കാലത്തിൽ നിന്ന് കാലത്തിലേക്ക് ലോകം പോകുന്തോറും എല്ലാവരുടെയും നിറം കുറച്ചെങ്കിലും കൂട്ടിക്കലർത്താൻ കഴിഞ്ഞെങ്കിൽ അദ്ദേഹത്തിന് ആ ലോകത്തിന്റെ പ്രതിനിധിയാകാൻ കഴിയുമെന്നും അദ്ദേഹമറിയുന്നു. 'അപ്രിഹെൻഷൻ ആന്റ് എലിമിനേഷൻ' ചെയ്ത് യുവാക്കളെ നശിപ്പിച്ച് അവരെ ഇല്ലാതാക്കുന്നു. പക്ഷേ, രക്തത്തിന്റെ ഓർമയും മറ്റും അചിരേണ മറന്നുപോകും ഈ മനുഷ്യർ എന്ന് അദ്ദേഹത്തിനറിയാം. അദ്ദേഹവും ഷേക്സ്പിയറെപ്പോലെ തരുണന്മാരുടെ കൈയിൽ ലോകത്തിന്റെ ലീഗസി വിട്ടുകൊടുക്കുന്നതിൽ വിശ്വസിക്കുന്നു. അദ്ദേഹവും പ്രോസ്പെറോ ആണ്.

എന്തായാലും ഇതിനുശേഷം കേട്ടത് ഏറെ യുവാക്കളും യുവതികളും ബാച്ച് ബാച്ചായി ജീപ്പിൽ കയറി പോലീസ്സ്റ്റേഷനുകളിൽ കയറി ആക്രമിച്ച് അവിടെയുള്ളവരെ ഭയപ്പെടുത്തിയും ഭീഷണിപ്പെടുത്തിയും വന്നശേഷം ആഹ്ലാദത്തോടെ ഝാർഖണ്ഡിലെ വനത്തിൽ പോയിമറഞ്ഞു എന്നാണ്. ദോപ്ദിയും ദുലനും ഒളിവിലായതിനുശേഷം ആരുടെയെല്ലാം അടുത്ത് പണിയെടുത്തിരുന്നുവോ, ആ ഭൂമിഉടമകളുടെ പണിയെടുക്കുമ്പോഴെല്ലാം അവർ വധിക്കപ്പെടേണ്ടവരെക്കുറിച്ച് വധം നടത്തുന്നവർക്ക് അറിവു നല്കിപ്പോന്നു. അങ്ങനെ അവരിൽ കൊല്ലാനായി ഒരുങ്ങിയിറങ്ങിയവരെല്ലാം ഒരു സൈന്യമാണെന്ന് ഘോഷിക്കയും ചെയ്തു. റാങ്ക് ആന്റ് ഫയൽ! അവസാനം എന്തുണ്ടായി, അഭേദ്യമായ ഝാർഖണ്ഡ് വനത്തിൽ ഈ സൈന്യം ചക്രവ്യൂഹമൊരുക്കി, ആർമി വനത്തിലേക്ക് പ്രവേശിച്ചു. രണഭൂമിയുടെ ഓരോ മുക്കിലും മൂലയിലും ഈ ഒളിച്ചോടിനടക്കുന്നവരെ ത്തേടി, കാർട്ടോഗ്രാഫർ വനത്തിന്റെ മാപ്പ് വരച്ച് സ്ഥാനങ്ങൾ പറഞ്ഞുകൊടുത്തു. സൈനികർ ജലാശയങ്ങളെ ശ്രദ്ധിച്ചു. വെള്ളം കുടിക്കാൻ സഹായിക്കാവുന്ന നദിയും അരുവിയും എല്ലാം അവർ ഒളിഞ്ഞ് കാവലിരുന്നു. ഇന്നും അതു ചെയ്തുകൊണ്ടിരിക്കുന്നു. ഇന്നും തേടൽ തുടരുന്നു. അങ്ങനെ തേടിനടക്കുമ്പോൾ സേനയിലെ മിടുക്കുള്ള തേടൽകാരൻ ദുഃഖിരാംഘഡാരി എന്താണു കാണുന്നത്. വലിയ കല്ലിന്മേൽ കമിഴ്ന്നുകിടന്ന് ഒരു സാന്താള യുവാവ് മുഖം അരുവിയിലേക്ക് മുക്കിത്താഴ്ത്തിപ്പിടിച്ച് വെള്ളം കുടിക്കുന്നു. അതേ അവസ്ഥയിൽത്തന്നെ അവനെ വെടിവെച്ചു. 303-ൽ നിന്ന് ആഘാതമേറ്റതും തെറിച്ചുവീണ യുവാവ് കൈകൾ വിടർത്തി നീർത്തിവെച്ച് മലർന്നുകിടന്നു. ഒരു ഭയങ്കരഗർജനത്തോടെ, 'മഹോ' എന്ന് ശബ്ദിച്ച് രക്തം ഛർദിച്ച്, നിശ്ചലനായി. പിന്നീട്, അവൻ കുഖ്യാതനായ ദുലൻമാഝി തന്നെയെന്ന് എല്ലാവർക്കും മനസ്സിലായി.

ഈ 'മഹോ' എന്ന വാക്കിന്റെ അർഥമെന്താണ്? ആദിവാസിഭാഷയിൽ നടപ്പുള്ള വല്ല മുദ്രാവാക്യവുമാണോ? ഈ വാക്കിന്റെ അർഥം തേടി ശാന്തിരക്ഷകരുടെ ആപ്പീസിൽ വലിയ ചിന്ത. അവർക്ക് മനസ്സിലാക്കാൻ കഴിഞ്ഞില്ല. കൽക്കത്തയിൽ നിന്ന് ആദിവാസിഭാഷാവിദഗ്ധരെ വിളിച്ചുവരുത്തി. അവർ പറന്നുവന്ന് കേൾവികേട്ട ഹോഫ്മാൻജെഫർ, ഗോൾഡൻ-പാമർ എന്നീ മഹാന്മാരുടെ

ഡിക്ഷ്ണറികളിൽ കണ്ണ് നട്ടിരുന്ന് അർഥം തേടി. ഒടുവിൽ സർവജ്ഞനായ സേനാനായകൻ ചമരുവിനെ വിളിച്ചു. ക്യാമ്പിലേക്ക് വെള്ളം ചുമക്കുന്ന ഈ സാന്താളനായ ചമരു വന്ന് അവിടെയിരിക്കുന്ന സ്പെഷ്യലിസ്റ്റുമാരെക്കണ്ട് ചിരിച്ചു. കൊക്കികൊക്കിച്ചിരിച്ചു. ബീഡിയെടുത്ത് ചെവിയിലിട്ട് ചെവി ചൊറിഞ്ഞു. എന്നിട്ട് പറഞ്ഞു, 'മാൽദയിലെ സാന്താളർ ഗാന്ധിരാജാവിന്റെ കാലത്ത് സമരത്തിനിറങ്ങുന്ന സമയത്ത് പറയാറുള്ള വാക്കാണ്. അത് സമരവിളിയാണ്. ഇവിടെ ആരാണാവോ 'മഹോ' എന്ന് പറഞ്ഞത്. മാൽദയിൽ നിന്ന് വല്ലവരും എത്തിയിട്ടുണ്ടോ?'

പ്രശ്നത്തിന് പരിഹാരമായി, എല്ലാം വ്യക്തമായി. പിന്നെ ദുലന്റെ ശവം അതേ കരിങ്കല്ലിന്മേൽ വിട്ട് സൈന്യം പച്ചവേഷത്തിന്റെ യൂണിഫോമണിഞ്ഞ് കാമോഫ്ളാജായി മരങ്ങൾക്കുമുകളിൽ കയറിയിരുന്നു. ഇലകൾക്കിടയിൽ ധാരാളം ഉറുമ്പുകൾ ഉണ്ടായിരുന്നത് അസഭ്യമായ സ്ഥലങ്ങളിലെല്ലാം ചെന്ന് കടിച്ചുകൊണ്ടിരുന്നു. അതെല്ലാം സഹിച്ച് അവർ ഒരക്ഷരം മിണ്ടാതെ ഒരു ശബ്ദവും ഉണ്ടാക്കാതെ ഒരേ ഇരിപ്പിൽ കാത്തിരുന്നു. ശവം തേടി വല്ലവരും വരുന്നുണ്ടോ, ശവം കണ്ട് ആരെങ്കിലും അടുക്കുന്നുണ്ടോ എന്നാണവർ സൂക്ഷിച്ച് നോക്കുന്നത്. ഇതെന്തൊരു നായാട്ടുരീതിയാണ്! യുദ്ധരീതി ഇങ്ങനെയല്ല. എന്നാലും, അറിവുള്ള എല്ലാ വഴികളും ഉപയോഗിച്ചാലും ഈ നശിച്ചവരെ പിടിക്കാനാവുന്നതല്ല എന്ന് സേനാനായകനറിയാം. അതാണ്. ഇര ഇട്ടുകൊടുത്ത്, നായാട്ടുചെയ്യാൻ തുനിഞ്ഞത്. ഇരയെ കെട്ടി, നായാട്ടിന് പുലിയെയോ സിംഹത്തെയോ ക്ഷണിക്കുമ്പോലെ. എല്ലാം വ്യക്തമാകും, എല്ലാവരെയും പിടിക്കും എന്ന് സേനാനായകൻ പറഞ്ഞു. ദോപ്ദി പാടിയ പാട്ടുകളുടെ അർഥവും തനിക്ക് മനസ്സിലായിക്കഴിഞ്ഞു എന്നതുകൊണ്ടും പിടികിട്ടാതിരിക്കില്ല എന്ന് ഉറപ്പായി കാത്തിരിക്കയാണ്.

അദ്ദേഹത്തിന്റെ വാക്കുകൾ പാലിക്കാനായി സൈനികർ ഉത്സാഹത്തോടെ ശ്രമിക്കുകയാണ്. പക്ഷേ, ദുലന്റെ മൃതദേഹം എടുത്തുകൊണ്ടുപോകാൻ ആരും വന്നില്ല. അതിനിടയ്ക്ക് രാത്രിയിൽ ചപ്പുചവറുകൾ അനങ്ങുന്ന ശബ്ദംകേട്ട് വെടിവെച്ച് സൈനികർ താഴെ ഇറങ്ങിവന്നുനോക്കുമ്പോൾ ചവറ്റിലകളുടെ കിടക്കയിൽ രതിലീലകൾ ചെയ്യുന്ന മുള്ളൻപന്നിദമ്പതികളെയാണ് കൊന്നതെന്ന് മനസ്സിലായി. കാട്ടിലെ വഴികാട്ടിയായി സൈന്യത്തിന്റെ കൂടെ നടക്കുന്ന ദുഃഖിരാംഘഡാരിക്ക് ദുലനെ സംബന്ധിച്ച അറിവുകൊടുത്തതിന് അതിന്റെ പ്രതിഫലം ലഭിക്കുന്നതിനു മുമ്പായി അരിവാളിന് തന്റെ തലകൊടുക്കേണ്ടിവന്നു. ദുലന്റെ ശവം വലിച്ചുകൊണ്ടുവന്നിരുന്ന സൈനികർ ശവത്തിനെ പൊതിഞ്ഞ ഉറുമ്പുകളുടെ കടിയേറ്റ് നീറിയിട്ട് നില്ക്കാൻ വയ്യാതെ വിഷമിച്ചു. പാമ്പുകടിയേറ്റപോലെ വേദന. ശവം കൊണ്ടുപോകാൻ 'ആരും വന്നില്ല' എന്ന് കേട്ട സേനാനായകൻ പേപ്പർ ബാക്കിലുള്ള ആന്റിഫാസിസ്റ്റ് "ഡെപ്യൂട്ടി" എന്ന പുസ്തകം ഊക്കിൽ തട്ടി അടച്ച് 'വാട്ട്!' എന്നട്ടഹസിച്ചു. അതേസമയത്ത് ആദിവാസിഭാഷാവിദഗ്ധൻ ആർക്കിമെഡിസിനെപ്പോലെ നിഷ്കളങ്കമായ ആനന്ദത്തോടെ ഓടിവന്ന് പറഞ്ഞു, 'സർ! ആ 'ഹേൻദേ രാംബ്ര' എന്ന വാക്കിന്റെ അർഥം പിടികിട്ടി. അത് മുണ്ടാരിഭാഷയാണ്.'

ദോപദിയെ അന്വേഷിക്കൽ തുടർന്നുകൊണ്ടിരുന്നു. ഝാർഖണ്ഡ് വനങ്ങളിൽ, ഫോറസ്റ്റ് ബെൽട്ടിലാകമാനം, ഓപ്പറേഷൻ നടന്നുകൊണ്ടേയിരിക്കുന്നു. അവൾ ഭരണകൂടത്തിന്റെ ശരീരത്തിൽ ഒരു പഴുത്ത വ്രണമാണ്. കൈകണ്ട മരു

ന്നുകൊണ്ട് മാറ്റാനാവില്ല. പേസ്റ്റോ ഓയിൻമെന്റുകളോ പുരട്ടി പൊട്ടിക്കാനും ആകുന്നില്ല. ഈ പിടികിട്ടാപ്പുള്ളികളായ ആദിവാസികൾ വനത്തിന്റെ ടോപ്പോഗ്രാഫി അറിയാത്തതുകൊണ്ട് ആദ്യമാദ്യം വേഗം വേഗം പിടിക്കപ്പെടാറുണ്ട്. ഏറ്റുമുട്ടുന്ന സമയത്ത് കരംകൊടുക്കുന്ന നാട്ടുകാരുടെ ചെലവിൽ വെടിവെച്ചിരുന്നതിനാൽ മിക്കവരും തോട്ടകൾക്കിരയായിത്തീർന്നു. ഏറ്റുമുട്ടലിന്റെ നിയമമനുസരിച്ച് വധിക്കപ്പെട്ടവരുടെ ശരീരങ്ങളെല്ലാം, അവരുടെ ഓരോ അവയവവും – കണ്ണുകൾ, ഞരമ്പുകൾ, വയറ്, ഹൃദയം, ജനനേന്ദ്രിയങ്ങൾ എന്നിവയെല്ലാം തന്നെ – ചെന്നായ്ക്കൾക്കും കുറുക്കനും കഴുതപ്പുലിയ്ക്കും മറ്റ് മാംസഭുക്കുകളായ വന്യമൃഗങ്ങൾക്കും അവസാനം ഉറുമ്പുകൾക്കും ആഹാരമായി മാറുന്നു. മാംസമറ്റ എല്ലിൻകൂടുകൾ, ശവം ദഹിപ്പിക്കുന്ന ശ്മശാനത്തിലെ ജോലിക്കാരായ ഡോമുകൾ സന്തോഷം കൊണ്ടുപോയി വിറ്റ് കാശാക്കുന്നു.

അതിനുശേഷമുള്ള ഫേസിൽ നേരിട്ടുള്ള ഏറ്റുമുട്ടലിനിടവരുത്താതെ പിടികൊടുക്കാതെ രക്ഷനേടുന്നു. അതിനാൽ ഇപ്പോൾ അവർക്ക് ഒരു ക്യുറിയറെ കിട്ടിയിരിക്കുന്നു. ദോപ്ദി തന്നെക്കാളധികം ദുലനെ സ്നേഹിച്ചിരുന്നു എന്നത് വാസ്തവമാണ്. ഇപ്പോൾ അതുതന്നെയാണ് അവരെ രക്ഷിക്കുന്നത് എന്നത് തീർച്ച.

'അവരെ' എന്ന വാക്ക് ഹൈപോതെസിസ് ആണല്ലോ.'

'എന്തുകൊണ്ട്?'

'ഒറിജനലി എത്രപേർ പോയിരുന്നു?'

മൗനമാണുത്തരം. ഈ വിഷയത്തെപ്പറ്റി പല കേട്ടുകേൾവിയുമുണ്ട്. ഏറെ പുസ്തകങ്ങൾ അച്ചടിച്ചിറങ്ങി. എല്ലാം വിശ്വസിക്കാതിരിക്കയാണ് ഭേദം.

'ആറുവർഷത്തിനിടയ്ക്ക് നേരിട്ടുള്ള സംഘർഷത്തിൽ എത്രപേർ കൊല്ലപ്പെട്ടു?'

മൗനമാണുത്തരം.

നേരിട്ടുനടന്ന സംഘർഷത്തിനുശേഷം കങ്കാളങ്ങളുടെ കൈകൾ ഒടിച്ചിടുന്നതും വെട്ടുന്നതും മറ്റും എന്തിനാണ്? കൈയില്ലെങ്കിൽ എതിർക്കില്ലെന്നതുകൊണ്ടോ? അവർക്ക് പിന്നെ എങ്ങനെ എതിർക്കാനാവും? നട്ടെല്ലും കാലും വാരിയെല്ലും അടിച്ചുതകർത്തിടുന്നതെന്തിന്? ഉത്തരം രണ്ടുവിധം: മൗനവും കണ്ണുകളിൽ അഭിമാനം നിറഞ്ഞ തിരസ്കാരവും.

'ഛീ! ഇതൊക്കെപ്പറയാനുണ്ടോ? എന്തുസംഭവിക്കണമോ അതു......'

'ഇപ്പോൾ എത്രപേർ കാട്ടിലുണ്ട്?'

ഉത്തരമില്ല.

'അവർ എന്താ ഒരു ലിജിയനാണോ?' അവർ കാരണം നികുതിദായകരുടെ ചെലവിൽ വലിയ ഒരു സൈന്യത്തെ ഏതുനേരവും ഈ കാട്ടിലെ തനിവന്യപരിതസ്ഥിതിയിൽ ജോലിക്ക് നിർത്തുന്നത് ശരിയാണോ? ജസ്റ്റിഫൈഡ് ആണോ?'

ഉത്തരം: 'ഒബ്ജെക്ഷൻ.' വന്യപരിതസ്ഥിതി എന്നുപറയുന്നത് ശരിയല്ല. അവിടെ കഴിയുന്ന സൈനികർക്ക് നല്ല ഭക്ഷണവും ചികിത്സയും കിട്ടാനുള്ള സൗകര്യം, ഏതു മതക്കാർക്കും ആ മതാനുഷ്ഠാനങ്ങൾക്കുള്ള സൗകര്യം 'വിവി

ധഭാരതി' കേൾക്കൽ, 'യെഹെ സിന്ദഗി' ഫിലിമിലേതുപോലെ സഞ്ജീവ് കുമാറിനെയും ഭഗവാൻ ശ്രീകൃഷ്ണനെയും നേരിട്ടു കാണാനുള്ള ഭാഗ്യം. എല്ലാം ഉണ്ടല്ലോ, പറ്റില്ല. വന്യപരിതസ്ഥിതി എന്നത് ശരിയല്ല.'

'എത്ര പേർ ഉണ്ട്?'

ഉത്തരമില്ല.

'എത്രപേരുണ്ട്. അറ്റ് ആൾ ആരെങ്കിലും ഉണ്ടോ എന്ന്?'

ദീർഘമായ ഉത്തരം. ഇതുപോലെ: 'വെൽ, ആക്ഷൻ നടക്കുന്നു. പണമിടപാടുകാർ, ജന്മിമാർ, പാട്ടക്കാർ, കലവറക്കാർ, മദ്യവില്പനക്കാർ, ചാരായം വാറ്റുന്നവർ, വേശ്യാലയങ്ങൾ നടത്തുന്ന ബിനാമികൾ ഇവരൊക്കെ ഇന്നും ഭയപ്പെട്ടു കഴിയുന്നു. അന്നവും വസ്ത്രവുമില്ലാത്തവൻ ഇന്നും അഹങ്കാരിയും ദുർദമനീയനുമാണ്. വെട്ടിക്കൊല്ലുന്ന കൂട്ടർക്ക് ചില പോക്കറ്റുകളിൽ നിന്ന് വേതനം കിട്ടുന്നു. പിടികൊടുക്കാതെ നടക്കുന്നവരോട് സഹതാപം കാണിക്കുന്ന ഗ്രാമങ്ങൾ ഇന്നും നിശ്ശബ്ദമാണ്, വിദ്വേഷികളാണ്. ഈവക സംഭവങ്ങളിൽ നിന്ന് പലതും മനസ്സിലാക്കാനുള്ള വകയുണ്ട്....'

'പക്ഷെ ഈ ചിത്രത്തിൽ ദോപ്ദിമേഝെൻ എവിടെയാണ്?'

'അവൾ തീർച്ചയായും പിടികിട്ടാപുള്ളികളുടെ കൂടെ തന്നെയുണ്ട്. ഭയത്തിന്റെ കാര്യം വേറെ. അവർ ഏറെ കാലമായി കാട്ടിലെ ആദിമലോകത്തിലാണ്. ദരിദ്രരായ ആദിവാസികൾക്കും അവകാശവാദികൾക്കും പരിതസ്ഥിതി അനുകൂലമാണ്. ആ സാഹചര്യങ്ങളുണ്ടാകുന്നതുകൊണ്ടുതന്നെയാണ് ഏട്ടിൽ നിന്നു പഠിച്ചപാഠങ്ങൾ വെക്കാതെ നടക്കുന്നത്. ഏതു മണ്ണിനോട് ചേർന്ന് കഴിയുന്നുവോ അതുമായി പുസ്തകങ്ങളിൽ നിന്നുള്ള പാഠങ്ങൾ ഓറിയെന്റേഷൻ ചെയ്ത്, പുതിയ രീതിയിൽ എതിർക്കാനും രക്ഷനേടാനും ഉള്ള പദ്ധതികൾ ഇവർ പഠിക്കുകയാണ്. പുറമേയുള്ള പുസ്തകങ്ങളിലെ അറിവും മനസ്സുകൊണ്ടുള്ള ഉദ്യമവും കൈമുതലായിട്ടുള്ളവർക്കു വെടിവെക്കാൻ കല്പിക്കാൻ കഴിയും. കൈകൊണ്ടുവേല ചെയ്യുന്ന ഇവരെ അത്രവേഗം നശിപ്പിക്കാനാകുകയില്ല. അവരത്രവേഗം തോല്വി സമ്മതിക്കില്ല.

അതുകൊണ്ട്, ഓപ്പറേഷൻ ഝാർഖണ്ഡ് ഫോറസ്റ്റ് നിർത്താനാകുകയില്ല. ആർമി ഹാന്റ് ബുക്കിലെ താക്കീത് അതാണ്.

## രണ്ട്

ദോപ്ദിമേഝെനെ പിടിക്കുക. അവൾ മറ്റുള്ളവരെ പിടിക്കാൻ സഹായിക്കും. ദോപ്ദി അരയിൽ ചുറ്റിയ തുണിയിൽ ചോറ് കെട്ടിയെടുത്ത് പതുക്കെ പോകുകയായിരുന്നു. മുസായിടുഡുവിന്റെ ഭാര്യ അവൾക്ക് അരിവെച്ചുകൊടുത്തു. ഇടക്ക് വെച്ചുകൊടുക്കാറുണ്ട്. ചോറ് കിട്ടിയാൽ അത് വയറ്റത്തെ തുണിയിൽ കെട്ടി പതുക്കെ പോകും. നടക്കുമ്പോൾ തലമുടിയിൽ കൈവിരൽ കൊണ്ട് തപ്പി പേൻ വലിച്ചെടുത്ത് കൊല്ലുന്നുണ്ട്. കുറച്ച് മണ്ണെണ്ണ കിട്ടിയെങ്കിൽ തലയിൽ പുരട്ടിയാൽ പേനെല്ലാം ചത്തുപോവും. പിന്നെ സോഡകൊണ്ട് കഴുകിക്കളയാം. ദുഷ്ടന്മാര് അരുവികളുടെ അടുത്തെല്ലാം കാവലിരിക്കയല്ലേ. വെള്ളത്തിൽ തല കഴുകിയാൽ ഇവന്മാർക്ക് മണ്ണെണ്ണയുടെ നാറ്റം കിട്ടും. അത് തേടി തേടി നോക്കി വന്നെന്നു വരാം.

'ദോപ്ദി!'

ദോപ്ദി വിളികേട്ടില്ല. തന്റെ പേര് വിളിച്ചാൽ അവളൊരിക്കലും വിളി കേൾക്കാറില്ല. അവളുടെ പേരിൽ സമ്മാനം ഘോഷിച്ചിരിക്കുന്നത് പഞ്ചായത്ത് ആഫീസിൽ കടലാസിൽ അവൾ കണ്ട് വന്നിരിക്കുന്നു. മുസായിടുഡുവിന്റെ ഭാര്യ ചോദിച്ചു, നീ എന്താ ഇത്രനോക്കണേ? എവിടത്തെ ഏത് ദോപ്ദിയാണാവോ! അവളെ പിടികൊടുത്താലാണ് രൂപ!'

'എത്ര രൂപ?'

'ഇരുനൂറ്!'

'അയ്യയ്യോ!'

പുറത്തേക്ക് വന്ന മുസായിടെ ഭാര്യ പറഞ്ഞു, 'ഇത്തവണ നല്ല വേഷം കെട്ടുള്ളവരാ. ഒക്കെ പുതിയ പോലീസാ....!'

'അതേ!'

'നീ ഇനി വരണ്ട'

'എന്തേ?'

മുസായിടെ ഭാര്യ കീഴ്പോട്ട് നോക്കി. ആ സാഹെബ് പിന്നേം വന്നിട്ടുണ്ട് എന്ന് ടുഡു പറഞ്ഞു. നിന്നെയെങ്ങാൻ പിടിച്ചാൽ ഗ്രാമവും വീടും......'

'എല്ലാം കത്തിച്ചുകളയും'

അതെ ദുഖിരാമന്റെ വാക്കും........

'സാബ് അറിഞ്ഞു?'

'സോമായിയും വധുനയും പറ്റിച്ചു.'

'അവരെവിടെയാണ്?'

'ഒളിച്ചോടി.......'

ദോപ്ദി എന്തോ ആലോചിച്ചു, പറഞ്ഞു, 'വീട്ടിലേക്ക് പോ. എന്താണുണ്ടാവുക എന്നറിയില്ല. എന്നെ പിടിച്ചാൽ നിങ്ങൾ എന്നെ തിരിച്ചറിയരുത്. അറിയില്ല എന്നു പറയണം.'

'നിനക്കോടി പോകാനാവില്ലേ?'

'ഇല്ല. എത്ര തവണ ഓടാം. പിടിച്ചാലെന്താ ചെയ്യുക ആർക്കറിയാം! തുണ്ടമാക്കിയിടുന്നെങ്കിൽ ഇടട്ടെ!'

'ഞങ്ങൾക്ക് ഇനി എവിടേം പോകാനില്ല.'

ദോപ്ദി പതുക്കെപ്പറഞ്ഞു 'ഞാൻ ആരുടെ പേരും പറയില്ല.'

ദോപ്ദിക്കറിയാം. ഇത്രയും നാൾ കേട്ട് കേട്ട് മനസ്സിലാക്കിയിട്ടുണ്ട്. എതിർപ്പിനെ എങ്ങനെ നേരിടണം. തുടർച്ചയായ എതിർപ്പുകൊണ്ട് ശരീരവും മനസ്സും തളരുകയാണെങ്കിൽ ദോപ്ദി പല്ലുകൊണ്ട് നാവ് കടിച്ചു മുറിച്ചു കളയും. ആ ചെറുക്കനെങ്ങിനെയാണ് തന്റെ നാവ് മുറിച്ചു കളഞ്ഞത്. പിടിച്ചു കഴിഞ്ഞാൽ കൈകൾ പിന്നോക്കം പിടിച്ച് കെട്ടും. മർദ്ദിക്കുന്നതിനവസാനമില്ല. അടിച്ചടിച്ച് ഓരോ എല്ലും പൊടിയാക്കും. ലൈംഗികാവയവം ചതച്ച് മുറിവേല്പിക്കും. അവസാനം എഴുതിയാൽ മതിയല്ലോ.... കിൽഡ് ബൈ പോലീസ് ഇൻ ആൻ എൻകൌണ്ടർ...... അൺനോൺ മേൽ.....ഏജ് ടെൻറിടു......

ഇങ്ങനെ ഓരോ ചിന്തയുമായി ദോപ്ദി നടന്നു പോകുമ്പോഴാണ് തന്റെ

പേര് വിളിക്കുന്നത് കേട്ടത്. ദോപ്ദി' വിളികേട്ടില്ല. തന്റെ പേര് വിളിക്കുന്നതുകേട്ടാൽ ഒരിക്കലും വിളികേൾക്കാറില്ല. ഇവിടെ അവളുടെ പേര് ഉപിമേഝെൻ എന്നാണ്. പക്ഷെ ആര് വിളിക്കാൻ? തന്റെ പേര് വിളിക്കുന്നതുകേട്ട് സംശയത്തിന്റെ മുള്ളുകൾ ശരീരമാകെ ഒരു മുളളൻപന്നിയുടെ മുള്ളുകളെപ്പോലെ നിവർന്നുനിന്നു. നടന്നുകൊണ്ടിരിക്കെ താനറിയുന്ന ആളുകളുടെ മുഖങ്ങളുടെ റോൾ മനസ്സിൽ നിവർത്തിവെച്ചു. ആരാത്? സോമായിയാണോ, അല്ല, അവരൊക്കെ ഒളിവിലാണല്ലോ. സോമായിയും വധുനയും മറ്റു കാരണങ്ങൾക്ക് ഒളിവിലാണ്. ഇവിടെയല്ല, ബാകുലിയിൽ. ഇതിനി ബാകുലിയിലെ ആരെങ്കിലുമാണോ? ബാകുലി വിട്ട് പോന്നശേഷം അവളുടെയും ദുലന്റെയും പേര് ഉപി എന്നും മാതങ്ങ് എന്നും ആക്കി. ഇവിടെ ഈ മുസായിക്കും ഭാര്യക്കുമല്ലാതെ മറ്റാർക്കും ശരിയായ പേരറിയില്ല. ബാബുമാരായ ആൺപിള്ളേരിൽ ആദ്യത്തെ ബാച്ചിലെ എല്ലാവർക്കും അവളെ അറിയുകയില്ല.

വളരെ കുഴപ്പം പിടിച്ച സമയം. ആലോചിക്കാൻ തുടങ്ങിയാൽ തന്നെ ദോപ്ദിക്ക് എല്ലാം കുഴപ്പമാണ്. ബാകുലിയിൽ ഓപ്പറേഷൻ ബാകുലി തുടരുന്നു. സൂര്യസാഹു 'ബിഡ്ഡി'ബാബുവിനെ പ്രീതിപ്പെടുത്തി രണ്ടു വർഷത്തിനിടക്ക് വീടിന്റെ വളപ്പിൽ ട്യൂബ്വെൽ വെപ്പിച്ചു. മൂന്നു കിണറ് കുത്തി. വീർഭൂത് എവിടെയും ഒരു തുള്ളി വെള്ളമില്ല. നല്ല വരൾച്ച. സൂര്യസാഹുവിന്റെ വീട്ടിലാണെങ്കിൽ വേണ്ടത്ര വെള്ളം. കാക്കക്കണ്ണുപോലെ നിർമ്മലമായ വെള്ളം. 'കനാലിലേക്ക് വെള്ളം കൊണ്ടുവരണം. കൃഷി ഉണങ്ങിപ്പോകുന്നു.'

'കനാലിലെ വെള്ളം കൊണ്ട് കൃഷി വർദ്ധിപ്പിച്ചിട്ട് ഞങ്ങൾക്കെന്തു ലാഭം?' 'എല്ലാം ഉണങ്ങിപോകുന്നു.' മതി മതി. നിങ്ങളുടെ പഞ്ചായത്തിന്റെ തോന്ന്യവാസം ഞങ്ങൾക്കറിയില്ലേ, ഞങ്ങളത് സമ്മതിക്കില്ല. വെള്ളം എടുത്ത് കൃഷി അധികമായിട്ട്, പകുതിനെല്ല് തരുമോ. ആ നെല്ലിന് എല്ലാവർക്കും അവകാശമുണ്ട്. നെല്ലധികമാക്കാം. പണം തരുമോ. മതി മതി. നിങ്ങൾക്ക് നന്മചെയ്ത് ചെയ്ത് ഞങ്ങൾക്ക് ശിക്ഷവേണ്ടതു കിട്ടി. നല്ലപാഠം പഠിച്ചു.

'നിങ്ങളെന്തു നല്ല പണി ചെയ്തു?'

'ഗ്രാമത്തിന് വേണ്ട വെള്ളം തന്നില്ലേ?'

'ഭഗുനാൽ റിയായിക്ക് കൊടുത്തു.'

'നിങ്ങൾക്ക് കിട്ടിയില്ലേ?'

'ഇല്ല. ഡോമുമാർക്കും ചണ്ഡാളന്മാർക്കും വെള്ളം കിട്ടുന്നില്ല.'

ഇങ്ങനെയാണ് വഴക്കാരംഭിച്ചത്. വരൾച്ച സമയത്ത് മനുഷ്യരുടെ ക്ഷമയും സഹിക്കാനുള്ള കഴിവും അതിവേഗം കത്തി എരിയും. ഗ്രാമത്തിലെ രണ്ടു ചെറുപ്പക്കാർ, സതീശും റാണയും എന്നാണ് പേരെന്നു തോന്നുന്നു, പറഞ്ഞു. 'ജമീന്ദാരോ, പണമിടപാടുകാരോ ഒന്നും തരില്ല. വകവരുത്തണം ഇവറ്റകളെ.'

സൂര്യസാഹുവിന്റെ വീടിനെ രാത്രി വളഞ്ഞു. സൂര്യസാഹു തോക്കെടുത്തതാണ്. പശുവിന്റെ കയറുകൊണ്ട് സൂര്യസാഹുവിനെ പിന്നിലേക്ക് വലിച്ച് കെട്ടി. കൃഷ്ണമണികൾ വട്ടത്തിൽ കറങ്ങുന്നു. ഉടുത്ത തുണി നനയാൻ തുടങ്ങി. ദുലൻ പറഞ്ഞു. ഞാനാദ്യം വെട്ടാം. എന്റെ മുത്തച്ഛൻ കുറച്ച് നെല്ല് കടം മേടിച്ചത് ഇപ്പോഴും കടംതീർന്നില്ല എന്നുംപറഞ്ഞ് ഇന്നും കൂലിയില്ലാതെ പണിയെടുക്കുന്നു.

ദോപ്ദി പറഞ്ഞു, 'എന്റെ മുഖത്തേക്ക് നോക്കി ഇവൻ മുഖം ചുവപ്പിക്കാറുണ്ട്. ഞാനവന്റെ കണ്ണു പിഴുതെടുക്കും.'

സൂര്യസാഹു. സിയുസിയിൽ നിന്ന് ടെലിഗ്രാഫിക് മെസ്സേജ് ചെന്നു. സ്പെഷ്യൽ ട്രെയിൻ. ആർമി ജീപ്പ് ബാകുലി വരെ എത്തിയില്ല. മാർച്ച്–മാർച്ച്–മാർച്ച്. ലാടം തറച്ച ഷൂസുകൾക്കടിയിൽ ചരലുകൾ ഞെരിഞ്ഞൊച്ചവെച്ചു. ക്രച്ച് ക്രച്ച് ക്രച്ച്. കോർഡൻ അപ്പ്. മൈക്കിൽ കൂടി സന്ദേശം. അല്ല. ആദേശം. യുഗൾ മണ്ഡൽ, സതീശ് മണ്ഡൽ, റാണാ ആലായസ്, പ്രബീർ ആലായസ്, ദീപക്, ദുലൻ മാഝി, ദോപ്ദി മേഝെൻ ആൾസറെണ്ടർ, സറെണ്ടർ. നോസറെണ്ടർ, മോ, മോ,മോ ഡൌൺ ദവില്ലേജ്. ഖട്ട് ഖട്ട്.....ഖട്ട് ഖട്ട്.... കാറ്റിനും നല്ല ചൂട്. ഖട്ട് ഖട്ട് റൗണ്ട് ദ ക്ലോക്ക്. ഫ്ളേം ത്രോയർ തന്റെ പണി ചെയ്തു. ബാകുലി കത്തി എരിയുന്നു, ഫയർ! മോർ മെൻ ആന്റ് വിമൻ, ചിൽഡ്രൻ...... ഫയർ..... ഫയർ....... ക്ലോസ് കനാൽ അപ്രോച്ച്. ഓവർ ഓവർ ഓവർ ബൈ നൈറ്റ് ഫാൾ. ദോപ്ദിയും ദുലനും കമിഴ്ന്നു കിടന്നു നീന്തിനീന്തി രക്ഷപ്പെടുകയാണ്.

ബാകുലിക്കുശേഷം പൽതാകുഡി. അവിടെവരെ അവരെത്തില്ലായിരുന്നു. ഭൂപതിയും തപാനും കൂടി എടുത്തുകൊണ്ടുപോയി. പിന്നെ അവർ ഒരു കാര്യം തീർച്ചയാക്കി. ദോപ്ദിയും ദുലനും ഝഡ്ഖാനിബെൽട്ടിന്നടുത്തെവിടെയെങ്കിലും പ്രവർത്തനം നടത്തുക. ദുലൻ ദോപ്ദിയെ പറഞ്ഞു മനസ്സിലാക്കി, 'ഇതുതന്നെയാണെടി നല്ലത്. ഇങ്ങനെയാവുമ്പോൾ നമുക്കൊരു വീടോ കുടുംബജീവിതമോ മക്കളോ ഒന്നും ഉണ്ടാവില്ല. ഒരുകാലത്ത് ജന്മിയും മുതലാളിയും പോലീസും ഉണ്ടാവില്ല എന്ന് ആർക്കു പറയാൻ കഴിയുക? അവരുടെ ഒരടയാളം പോലും ഉണ്ടാവില്ല എന്നുവരാം'. പക്ഷെ ഇന്നിപ്പോൾ തന്നെ പിന്നിൽ നിന്ന് വിളിച്ചതാരാണ്?

ദോപ്ദി നടന്നു അവൾ ഗ്രാമത്തിന്റെ പുറത്തെത്തി. കാടും പടലും പൊന്തക്കാടുകളും, കല്ലും ഇഷ്ടികനുറുങ്ങും കൂട്ടിയിട്ടിരിക്കുന്നു. പി.ഡബ്ലിയു. ഡിയുടെ വലിയ കാല് കുഴിച്ചിട്ടിരിക്കുന്നു. ആരോ പിന്നാലെ ഓടി വരുന്നുണ്ട്. ഒരാൾ മാത്രമാണ് വരുന്നത് ഝാഡ്ഖാനി വനം ഇനിയും മൈലുകൾക്കപ്പുറമാണ്. എങ്ങനെയെങ്കിലും കാട്ടിലെത്തിക്കിട്ടിയാൽ രക്ഷപ്പെട്ടു എന്നവൾക്ക് തോന്നി. അവരോട് ചെന്ന് പറയണം. പോലീസ് തന്റെ പേരിൽ വീണ്ടും നോട്ടീസിറക്കിയിട്ടുണ്ടെന്ന് അറിയിക്കണം. ആ ദുഷ്ടനായ സാബ് പിന്നെയും എത്തിയിട്ടുണ്ടെന്നും അറിയിക്കണം. ഒളിവുസ്ഥലം മാറ്റണം. കൂടാതെ സാന്താറയിൽ കൃഷിത്തൊഴിലാളികൾക്ക് പണം കൊടുക്കുന്നതിന്റെ പേരിലുണ്ടായ കുഴപ്പം. അതിനുശേഷം അവിടെ ലക്ഷ്മി ബേരയേയും നാരാൺബേരയേയും സൂര്യ സാഹു ആക്കി മാറ്റാനുള്ള പ്ലാനും ഉപേക്ഷിക്കണം. സോമായിക്കും ബുധനക്കും എല്ലാം അറിയാമായിരുന്നു. ദോപ്ദി നെഞ്ചിനകത്ത് ഭയങ്കര വിപത്തിന്റെ അർജൻസി അനുഭവിച്ചറിയാൻ തുടങ്ങി. സോമായിയും ബുധനയും ഈ വിധം വഞ്ചിക്കുക, സാന്താളരായിട്ടും അവർക്കതിൽ ലജ്ജ തോന്നിയില്ലല്ലോ. ദോപ്ദിയുടെ ശരീരത്തിലെ രക്തം ചമ്പാഭൂമിയുടെ പവിത്രരക്തമാണ്. നല്ല കറുത്ത കലർപ്പില്ലാത്ത ശുദ്ധ രക്തം. ചമ്പയിൽ നിന്ന് ബാകുലി. എത്രയോ ലക്ഷം ചന്ദ്രന്റെ ഉദയാസ്തമനപഥം രക്തത്തിൽ കലർപ്പുണ്ടാക്കുമായിരുന്നു. ദോപ്ദിക്ക് തന്റെ പൂർവ്വികരെപ്പറ്റി അഭിമാനം തോന്നി. അവർ അവരുടെ സ്ത്രീകളുടെ രക്തത്തിന് കാവൽനില്ക്കാറുണ്ട്. സോമാ

യിയും ബുധനയും ജാരന്മാർക്ക് പിറന്നവരാവണം. യുദ്ധത്തിന്റെ വിളവാകണം. അമേരിക്കൻ സൈന്യത്തിന്റെ വക രാഢഭൂമിക്ക് നല്കിയ സമ്മാനം. കാക്ക കാക്കയുടെ ഇറച്ചി തിന്നുമോ, സാന്താളരായിട്ട് സാന്താളരെ ഒറ്റിക്കൊടുക്കുമോ!

പിന്നിൽ കാലടി ശബ്ദം. ശബ്ദത്തിനും ദോപ്ദിക്കുമിടയിലെ അകൽച്ച ഒരേപോലെ തുടരുന്നു. മടിയിൽ ചോറ്, ഒക്കത്ത് പുകയിലക്കഷണങ്ങൾ. അരിജിത്ത്, മാലിനി, ശാമു, മണ്ടു ഇവരാരും ബീഡി സിഗററ്റു വലിക്കില്ല. ചായ കുടിക്കില്ല. പുകയിലയും ചുണ്ണാമ്പും, ഒക്കത്ത് തിരുകി വെച്ചിരിക്കുന്ന കടലാസുപൊതിയിൽ തേൾ കൊത്തിയാൽ ഉപകരിക്കുന്ന മരുന്നിന്റെ വിത്ത്, ഒന്നും കൊടുക്കാൻ കഴിയില്ല.

ദോപ്ദി ഇടത്തോട്ട് തിരിഞ്ഞു. ഈ ഭാഗത്താണ് ക്യാമ്പ്. രണ്ടു മൈൽ അകലെ. അത് വനത്തിൽ കൂടിയുള്ള വഴിയല്ല. പക്ഷെ പിന്നലെ വരുന്ന ഈ ഉപദ്രവത്തിനെയും കൊണ്ട് വനത്തിലേക്ക് പോകാനാവില്ല. എന്റെ ജീവൻ സത്യം-ജീവനാണ് സത്യം-ദുലനാ ജീവനാണ് സത്യം, ഒന്നും പറയാനാവില്ല. ഒന്നും പറയാൻ കഴിവില്ല.

കാലടി ശബ്ദവും ഇടത്തോട്ട് തിരിഞ്ഞു. ദോപ്ദി അരയിൽ തപ്പിനോക്കി ഉണ്ട്. ചന്ദ്രക്കലപോലെ വളഞ്ഞ സാധനം. പൊന്നാര അരിവാൾ. ഝാഡ്ഖാനിയിലെ കരുവാന്മാർ നല്ല സാധനങ്ങൾ ഉണ്ടാക്കും. ഉപിക്ക് നല്ലപോലെ അതുപയോഗിക്കാനറിയാം. ഒരു നൂറു ദുഖിരാമനെ വേണമെങ്കിലും. ദോപ്ദി ബാബു ചമയാൻ പോയില്ല ഭാഗ്യം. അവർക്കിന്നറിയാം വാക്കത്തിയും അരിവാളും കഠാരിയും പോലെ മറ്റൊരായുധമില്ല എന്ന്. ഒരു ശബ്ദവും കൂടാതെ കാര്യം കഴിക്കാം. ദൂരെ ക്യാമ്പിലെ വെളിച്ചം. ദോപ്ദി ആ ഭാഗത്തേക്കെന്തിനാണ് പോകുന്നതാവോ? നീയവിടെ നില്ക്ക് പിന്നേയും വളഞ്ഞു പിരിഞ്ഞ് പോകുകതന്നെ. ആഹാ! രാത്രിയിലും വെളുപ്പാൻ കാലത്തും എല്ലാം കണ്ണടച്ച് ഈ വഴിയിൽ കൂടി നടക്കാനാവും എനിക്ക്. കാട്ടിലേക്ക് പോവില്ല. വഴിതെറ്റിയും പോവില്ല. വയ്യാതെയും ആവില്ല. നീ ഇങ്ങിനെ ഒരുപദ്രവം, നീ ലോകത്തിന്റെ മായയിൽ കറങ്ങി ചാകുമെടാ, നീ അലയെടാ അലയ്! വയ്യാതാവണ നേരത്ത് നിന്നെ എന്റെ മുഷ്ടികൊണ്ട് ശരിയാക്കുന്നുണ്ട്. കൊന്നുകളയും ഞാൻ.

ഒന്നും പറയാൻ സാധിക്കില്ല. പുതിയ ക്യാമ്പ് ദോപ്ദി കണ്ടുവന്നതാണ്. ബസ്സ്റ്റേഷനിലിരുന്ന് വർത്തമാനം പറഞ്ഞും ബീഡി വലിച്ചും എല്ലാം കേട്ടറിഞ്ഞു. എത്ര കൊൺവോയ്, എത്ര പോലീസുകാർ, എത്ര വയർലെസ് വാനുകൾ എല്ലാം. നാലും ഏഴും അമ്പതും-കണക്ക് ശരി. ഒന്നും അറിയിക്കാനാവില്ല. ദോപ്ദിമേഝെൻ പോലീസിനെ കളിപ്പിക്കയാണെന്നവർ ഊഹിച്ചു കൊള്ളും. അപ്പോൾ ഓടിപ്പോ കും. അരിജിത്തിന്റെ സ്വരം, ആരെയെങ്കിലും പിടിച്ചാൽ ഉടനെ മറ്റുള്ളവർ ഒളിവുസ്ഥലം മാറി മറ്റൊരിടത്തേക്ക് പോകണം. കോമ്റേഡ് ദോപ്ദി വൈകിയാണ് വരുന്നതെങ്കിൽ കൂടി നമ്മൾ ഇവിടെ നില്ക്കുന്നില്ല. എവിടേക്കു പോകുന്നു എന്നതിന്റെ അടയാളം മാത്രം ഉണ്ടായിരിക്കും. ഒരു കോമ്റേഡും തനിക്കു വേണ്ടി മറ്റുള്ളവരെ നശിപ്പിക്കാനനുവദിക്കില്ല. അരിജിത്തിന്റെ സ്വരം തന്നെ വീണ്ടും. വെള്ളം കുത്തി ഒഴുകുന്ന ശബ്ദം. കല്ല് എടുത്തു താഴെ വെച്ചിരിക്കുന്ന പലക. കൂർത്ത ഭാഗം എവിടേക്കാണോ. ആ ഭാഗത്തെ ഹൈഡ് ഔട്ടി

ലേക്ക് എല്ലാവരും പോയിരിക്കുന്നു എന്നർത്ഥം.

ഇത് ദോപ്ദിക്ക് ഇഷ്ടമായി. വേഗം മനസ്സിലാകും. ദുലൻ മരിച്ചുപോയി. ആരെയും കൊന്നിട്ടല്ല മരിച്ചത്. ആദ്യമേ തന്നെ ഈ വക ബുദ്ധി തലയിൽ വരാത്തതുകൊണ്ട് ആക്രമിച്ചപ്പോൾ അതിൽപെട്ടുപോയി. ഇപ്പോൾ വളരെ നിർദ്ദയമായ നിയമങ്ങളാണ്. വളരെ എളുപ്പം മനസ്സിലാകുന്നവയും, ദോപ്ദി തിരിച്ചുപോന്നു. പക്ഷെ ശരിക്ക് പോന്നില്ല. ബാഡ്. ചേഞ്ച് ഹൈഡ് ഔട്ട്. അടയാളം ഓപ്പോസിഷന് കാണാൻ കിട്ടരുത്, കണ്ടാലും മനസ്സിലാകരുത്.

പിന്നിൽ കാലടി ശബ്ദം. ദോപ്ദി തിരിഞ്ഞു നടന്നു. വട്ടം കറങ്ങുക തന്നെ. മൂന്നര മൈൽ നീണ്ടുകിടക്കുന്ന വനത്തിന്റെ ഭാരം. വനത്തിലേക്കു കടക്കാനുള്ള വഴിയുടെ അടുത്തെത്തി. ആ വഴിയിലേക്ക് തിരിയാതെ നേരെ നടന്നു. കുറച്ചു ദൂരം സമതലമാണ്. പിന്നെ കയറ്റവും ഇറക്കവും. കല്ലു നിറഞ്ഞ കുന്നുകൾ. ഇങ്ങനെ ഉയരത്തിലും താഴെയുമായി ആർമി ക്യാമ്പ് ഇതിനുമുമ്പ് ഉണ്ടായിട്ടില്ല. വളരെ വിജനമായ സ്ഥലം. രാവണൻ കോട്ടതന്നെ. ഓരോ കുന്നും മറ്റ് കുന്നുകൾപോലെത്തന്നെ. ദോപ്ദി ഈ ചെന്നായയെ ശ്മശാനത്തിലേക്കയക്കതന്നെ ചെയ്യാം എന്ന് തീർച്ചയാക്കി. സാറന്ദായിലെ പതിതപാവനനെ ശ്മശാനകാളിക്ക് ബലി അർപ്പിച്ചതാണല്ലോ.

അപ്രിഹെന്റ്!

ഒന്നൊന്നായി, ഓരോരുത്തർ എണീറ്റ് നിന്നു. പ്രായം ചെന്ന സേനാനായകൻ ആനന്ദിക്കയും നിരാശനാകയും ചെയ്തു. നില്ക്കുന്നവർ ഓരോ പിച്ചിലാണ്. ഇഫ് യു വാണ്ട് ടു ഡിസ്ട്രോയ് ദ എനിമി, ബികം വൺ. അദ്ദേഹം അങ്ങനെയായിരിക്കുന്നു. ആറ് വർഷം മുമ്പും അദ്ദേഹം ഇവരുടെ ഓരോ ചലനവും മുൻകൂട്ടി അറിഞ്ഞു. ഇപ്പോഴും അദ്ദേഹത്തിനത് കഴിയുന്നു. അതിന്റെ ആനന്ദം. സാഹിത്യവുമായി അടുപ്പം ഉള്ളതിനാൽ 'കഴ്സ്ഡ് ബ്ലഡ്' വായിച്ച് അദ്ദേഹം ഇവരുടെ ചിന്താഗതികളും പ്രവൃത്തികളും സമർത്ഥിച്ചിട്ടുണ്ട്. ദോപ്ദിക്ക് പറ്റിക്കാൻ കഴിഞ്ഞില്ല, അതാണ് ദുഃഖവും നിരാശയും. രണ്ടുതരം കാരണമുണ്ട്. ആറ് കൊല്ലം മുമ്പ് തലച്ചോറിലെ കോശങ്ങളിൽ ശേഖരിച്ച സ്റ്റാറ്റിസ്റ്റിക്സിന്റെ അടിസ്ഥാനത്തിൽ അദ്ദേഹം എഴുതിയ ലേഖനം പുറത്തുവന്നിട്ടുണ്ട്. അദ്ദേഹം ഈ സംഗ്രാമത്തിൽ സമർത്ഥനാണെന്ന് തെളിയിച്ച് എഴുതിയിരിക്കുന്നു. വെട്ടിക്കൊല്ലുന്ന കറുത്ത താഴ്ന്ന വർഗ്ഗക്കാരുടെ പഠനത്തിൽ കൂടി അവരുടെ പേഴ്സ്പെക്ടീവിൽ കൂടി. ദോപ്ദിയും അങ്ങനെ ഒരുവളാണ്. വെറ്ററൻ ഫൈറ്റർ. സർച്ച്.ആന്റ് ഡിസ്ട്രോയ്! ദോപ്ദി മേത്ധെൻ മിക്കവാറും അപ്രിഹെന്റഡ് ആകാൻ പോകുന്നു. അവർ ഡിസ്ട്രോയ്ഡ് ആകും. ദുഃഖം.

ഹാൾട്ട്!

ദോപ്ദി ഞെട്ടി പെട്ടെന്ന് നിന്നു. പിന്നിൽ കേട്ടിരുന്ന കാലടി ശബ്ദം മുന്നിലെത്തി നിന്നു. ദോപ്ദിയുടെ നെഞ്ചിനു താഴെ കനാലിലെ ചിറപൊട്ടി. കുഴപ്പമായല്ലോ. ഇത് സൂര്യസാഹുവിന്റെ അനുജൻ രോതാനിസാഹുവാണല്ലോ. മുന്നിലെ രണ്ടുപീച്ചയും അടുത്തേക്കു വന്നു. ആര്! സോമായിയും ബുധനയും! അപ്പോൾ അവർ തീവണ്ടിയിൽ കയറി പോയില്ല! അരിജിത്തിന്റെ സ്വരം. ജയിക്കുകയാണ് നമ്മൾ എന്ന് എങ്ങനെ അറിയുമോ അതേപോലെ തോല്ക്കുകയാണെ

ങ്കിലും അറിയണം. ഉടനെ തോല്വി സമ്മതിച്ച് അടുത്ത സ്റ്റേജ് തൊട്ട് ജോലി തുടരണം.

ദോപ്ദി രണ്ടു കൈയും ഉയർത്തി പിടിച്ച് കാടിനുനേർക്ക് മുഖമുയർത്തി പിടിച്ച് മുഴുവൻ കഴിവും ശക്തിയും ഉപയോഗിച്ച് ശബ്ദിച്ചു. ഒരിക്കൽ, രണ്ടുപ്രാവശ്യം, മൂന്നു പ്രാവശ്യം. മൂന്നാമത്തെ ശബ്ദവും കഴിഞ്ഞതോടെ കാടിന്റെ ഓരത്തെ വൃക്ഷങ്ങളിൽ രാത്രി ഉറങ്ങുന്ന പക്ഷികളെല്ലാം ഉണർന്ന് ചിറകടിച്ച് കൂവാൻ തുടങ്ങി. ദോപ്ദിയുടെ ശബ്ദത്തിന്റെ പ്രതിധ്വനി വളരെ ദൂരം വരെ എത്തുന്നതാണ്.

## മൂന്ന്

സന്ധ്യക്ക് ആറ് അമ്പത്തേഴിന് ദ്രൗപദിമേത്ധെൻ അപ്രിഹെന്റഡ് ആയി. അവളെയും കൊണ്ട് ക്യാമ്പുവരെ എത്താൻ ഒരു മണിക്കൂറെടുത്തു. ഒരു മണിക്കൂർ നേരം ചോദ്യങ്ങൾ ചോദിച്ചു. ആരും അവളുടെ ശരീരത്തിൽ തൊട്ടില്ല. ഒരു കാൻവാസ് കസേരയിൽ അവളെ ഇരിക്കാനനുവദിച്ചു. എട്ട് അമ്പത്തേഴിന് സേനാനായകന്റെ ഡിന്നർ സമയമാണ്. 'അവളെ ശരിയാക്കിക്കൊണ്ടുവാ. ഡു ദ നീഡ്ഫുൾ' എന്നു പറഞ്ഞ് അദ്ദേഹം അപ്രത്യക്ഷനായി.

അതിനുശേഷം ഒരു കോടി ചന്ദ്രൻ കടന്നു പോയി. ഒരു കോടി ചന്ദ്രവത്സരവും ഒരു ലക്ഷം ആലോക വർഷത്തിനും ശേഷം ദോപ്ദി കണ്ണു തുറന്നു. എന്താശ്ചര്യം! ആകാശവും ചന്ദ്രനെയും കാണുന്നു. ക്രമേണ അവളുടെ മസ്തിഷ്കത്തിൽ നിന്ന് രക്താഭമായ മൊട്ടുസൂചികൾ നിറഞ്ഞ ബുദ്ധി കുറേശ്ശ കുറേശ്ശ പുറത്തേക്കു വന്നു. അനങ്ങാൻ ശ്രമിച്ചു. രണ്ടു കൈകളും രണ്ടു കാലുകളും വേറെ വേറെ കുറ്റികളിന്മേൽ കെട്ടിയിട്ടിരിക്കയാണെന്ന് മനസ്സിലായി. അരയിൽ നിന്ന് കിഴ്പോട്ടു എന്തോ ഒട്ടുന്നപോലെ. അവളുടെ തന്നെ രക്തമാണ്. വായിൽ തുണി തിരുകിയിട്ടില്ല. വല്ലാത്ത ദാഹം. 'വെള്ളം' എന്ന് വിളിച്ചു ചോദിച്ചാലോ എന്ന ഭയത്താൽ പല്ലുകൊണ്ട് ചുണ്ടമർത്തി പിടിച്ചു. തന്റെ യോനി ദ്വാരത്തിൽ നിന്ന് രക്തമൊഴുക്കുണ്ടെന്ന് അവൾക്കറിയുന്നുണ്ട്. എത്ര പേർ അവളെ ഉപയോഗിച്ചുവോ ആവോ!

ലജ്ജിച്ച് കൺകോണുകളിൽ നിന്ന് വെള്ളം വന്നു. മങ്ങിയ നിലാവിൽ വിവർണ്ണമായ കണ്ണുകൾ കീഴ്പോട്ടാക്കിയപ്പോൾ തന്റെ സ്തനങ്ങൾ കാണാനിടയായി. തന്നെ വേണ്ടതിലധികം ഉപയോഗിച്ചിരിക്കുന്നു എന്നവൾക്ക് മനസ്സിലായി. ഇനി അവളെ സേനാനായകന് ഇഷ്ടാവും. സ്തനങ്ങൾ കടിച്ച് മുറിച്ചുവെച്ചിരിക്കുന്നു. മുലക്കണ്ണുകൾ കീറിപറിഞ്ഞിരിക്കുന്നു. എത്ര പേർ? നാല്, അഞ്ച്, ആറ്, ഏഴ്..... പിന്നെ ദോപ്ദിക്ക് ബോധമില്ലാതായി.

കണ്ണുതിരിച്ച് അടുത്തെന്തോ വെളുത്ത സാധനം കിടക്കുന്നതെന്താണെന്ന് നോക്കി, അവളുടെ വസ്ത്രമാണ്. മറ്റൊന്നും കാണാനില്ല. ഉടനെ ഈശ്വര കൃപക്കുവേണ്ടി ആശിച്ചു. ഒരു പക്ഷെ അവളെ അവിടെ വിട്ടുപോയിരിക്കയാവാം. കുറുക്കനോ മറ്റോ കടിച്ച് കീറി തിന്നട്ടേ എന്ന് വിചാരിച്ച്. പക്ഷെ കാലടി ശബ്ദങ്ങൾ കേൾക്കുന്നുണ്ടല്ലോ. കഴുത്തുതിരിച്ച് നോക്കി. ബയനറ്റു പിടിച്ചുകൊണ്ട് നില്ക്കുന്ന കാവൽപോലീസ് അവളെ നോക്കി ചിരിക്കുന്നു. ദോപ്ദി കണ്ണുകളടച്ചു. അധികം

നേരം കാത്തിരിക്കേണ്ടി വന്നില്ല. അവളെ ഉപയോഗിക്കുന്ന പ്രക്രിയ തുടർന്നുകൊണ്ടേയിരുന്നു. ചന്ദ്രൻ കുറച്ചുനേരം നിലാവ് ഛർദ്ദിച്ച് ഉറങ്ങാൻ പോയി. എങ്ങും അന്ധകാരം മാത്രം. വല്ലാത്ത വേദന തോന്നി. കാലകത്തികിടക്കുന്ന അനക്കമില്ലാത്ത ശരീരം. മാംസം കൊണ്ടുള്ള പിസ്റ്റൻ മേലോട്ടും താഴോട്ടും നിർത്താതെ ജോലി തുടരുന്നു.

പിന്നെ പ്രഭാതമായി.

ദ്രൗപദിമേത്തെനെ തമ്പിലേക്ക് കൊണ്ടുവന്നു. വയ്ക്കോലിന്മേൽ വലിച്ചെറിഞ്ഞു. ശരീരത്തിന്മേൽ ഒരു വസ്ത്രം ഇട്ടു. പിന്നെ ബ്രേക് ഫാസ്റ്റ്, പേപ്പർ വായന, റേഡിയോ മെസേജ്, 'ദ്രൗപദിമേത്തെൻ അപ്രിഹെൻറഡ്' എല്ലാവാർത്തകളും അയച്ചു കഴിഞ്ഞശേഷം ദ്രൗപദിമേത്തെനെ കൊണ്ടുവരാൻ കല്പനയായി.

പക്ഷെ ഇപ്പോൾ കുഴപ്പമുണ്ടായി.

'നടക്ക്' എന്ന് കേട്ടതും ദ്രൗപദി ചോദിച്ചു, 'എവിടേക്ക് പോകാനാണ് പറയുന്നത്?'

'വലിയ സാബിന്റെ തമ്പിലേക്ക്'

'തമ്പ് എവിടെ?'

'അവിടെ.'

ദ്രൗപദി ചുവന്ന കണ്ണുകൾ ചുളിച്ച് നോക്കി. അധികം ദൂരത്തല്ല തമ്പ് എന്ന് കള്ളം പറഞ്ഞു, 'നടക്കിൻ. ഞാൻ വരുന്നു.'

കാവൽ പോലീസ് വെള്ളത്തിന്റെ പാത്രം നീട്ടികൊടുത്തു.

ദ്രൗപദി എണീറ്റ് നിന്നു. പാത്രം കമഴ്ത്തി നിലത്തേക്ക് എറിഞ്ഞു. വസ്ത്രം പല്ലുകൊണ്ട് കടിച്ച് കീറി. കാവൽപോലീസ് ഈ വിധം പെരുമാറ്റം കണ്ട് പരിഭ്രമിച്ചുപോയി. കല്പനകിട്ടാൻ വേണ്ടി ഓടി. അയാൾക്ക് ഒരു തടവുകാരനെ കൊണ്ടുപോകാനാകും. പക്ഷെ തടവുകാരൻ തോന്നിയപോലെ പെരുമാറാൻ തുടങ്ങിയാൽ എന്തു ചെയ്യണമെന്നറിയില്ല. അതിനാണ് മുകളിലുള്ള ആളോട് ചോദിക്കാൻ ഓടിയത്.

ജയിലിൽ 'ഭ്രാന്തൻ മണി' അടിക്കാൻ തുടങ്ങിയാൽ എന്നപോലെ പോലീസുകാർ ഓട്ടം തുടങ്ങി. സൈനികർ ഓടുന്നു. സേനാനായകൻ വിസ്മയിതനായി പുറത്തേക്ക് വന്നു. സൂര്യന്റെ കടുത്ത വെളിച്ചത്തിൽ നഗ്നയായ ദ്രൗപദി സേനാനായകന്റെ നേർക്ക് നടന്നു വരുന്നു. കുറച്ചു മാറി കാവൽക്കാർ.

'ഇതെന്താ?' എന്ന് ചോദിക്കാൻ ഭാവിച്ചെങ്കിലും സേനാനായകനൊന്നും പറഞ്ഞില്ല. അതിനുമുമ്പ് ദ്രൗപദി അദ്ദേഹത്തിന്റെ മുമ്പിൽ വന്നു നിന്നു. നഗ്ന അടിവയറിനു താഴെയുള്ള രോമമെല്ലാം രക്തംപുരണ്ടിരിക്കുന്നു. രണ്ടു സ്തനങ്ങളും വേണ്ടത്ര ക്ഷതപ്പെട്ടവ.

'ഇതെന്താ?' എന്ന് ശാസിക്കാൻ തുനിഞ്ഞു. ദ്രൗപദി അടുത്തേക്ക് വന്ന് അരയിൽ കൈവച്ച് നിന്നു ചിരിച്ച് പറഞ്ഞു, 'നിങ്ങൾ തേടിനടന്ന ആളാണ്, ദോപ്ദിമേത്തെൻ, തയ്യാറാക്കി കൊണ്ടുവരാൻ പറഞ്ഞില്ലേ? കാണിൻ, എങ്ങിനെയാണ് തയ്യാറാക്കിയതെന്ന് കാണണ്ടേ?'

'അവളുടെ തുണികളെവിടെ? തുണി-?'

'ധരിക്കുന്നില്ല സാർ. കീറിക്കളഞ്ഞു.'

ദ്രൗപദിയുടെ കറുത്ത ശരീരം സേനാനായകന്റെ അടുത്തേക്കു വന്നു. ദ്രൗപദി പറഞ്ഞാൽ കേൾക്കാത്തവളായി. സേനാനായകന്റെ അടുത്ത് നിന്ന് നിയന്ത്രിക്കാനാവാത്ത അദമ്യമായ ചിരിചിരിച്ച് വിറച്ചുകൊണ്ടിരുന്നു. ചിരിക്കാൻ ശ്രമിച്ചപ്പോൾ മുറിഞ്ഞ ചുണ്ടുകളിൽ നിന്ന് രക്തമൊഴുകാൻ തുടങ്ങി. കൈ കൊണ്ടത് തുടച്ചു. വനത്തിൽ ഉറക്കെ ശബ്ദിച്ച് സന്ദേശമറിയിക്കുന്ന അത്രയും സ്വരത്തിൽ അവൾ സേനാനായകനോട് ചോദിച്ചു, 'വസ്ത്രമെന്തിനാണ്? വസ്ത്രമോ? തുണി അഴിച്ച് നഗ്നയാക്കാനല്ലേ നിനക്ക് കഴിയൂ? തുണി ഉടുപ്പിക്കാനറിയോ? എങ്ങിനെ ഉടുപ്പിക്കും? ആണല്ലേ നീ?'

രക്തം കലർന്ന തുപ്പൽ നാലുവശത്തേക്കും തുപ്പി. സേനാനായകന്റെ ഷർട്ടിന്മേലും വേണ്ടത്ര തുപ്പിയശേഷം പറഞ്ഞു, ഇവിടെ പുരുഷന്മാരാരെങ്കിലുമുണ്ടോ, ഞാനെന്തിന് നാണിക്കണം? എന്നെ തുണി ഉടുക്കാനനുവദിക്കാത്തവരാണെല്ലാം. എന്തു ചെയ്യും? നീയും എന്ത് ചെയ്യും? ന്നാ, വന്നോ, കൗണ്ടർ ചെയ്തോ, ന്നാ.... കൗണ്ടർ ചെയ്യ്.....!

ദ്രൗപദി തന്റെ രണ്ടു സ്തനങ്ങൾ കൊണ്ട് സേനാനായകനെ തള്ളിക്കൊണ്ടിരുന്നു. ഒരസ്ത്രവുമില്ലാത്ത ടാർഗെറ്റിനുമുമ്പിൽ അന്ന് ആദ്യമായി സേനാനായകൻ ഭയപ്പെട്ടു. ഭയങ്കരമായി പേടിച്ചു.

# റോങ് നമ്പർ

രാത്രി ഒരു മണി. തീർത്ഥബാബു പെട്ടെന്നുണർന്നു. ടെലിഫോൺ അടിയ്ക്കുന്നു. അർധരാത്രിക്ക് ടെലിഫോണടിക്കുന്നതു കേട്ടാൽ എന്തിനാണിത്ര ഭയം?

'ഹലോ! കേൾക്കുന്നുണ്ടോ, ആസ്പത്രിയിൽ നിന്ന് വിളിക്കുന്നു. താങ്കളുടെ രോഗി ദാ ഇപ്പോൾ മരിച്ചു പോയി. ഹലോ....!'

'ഞങ്ങളുടെ രോഗിയോ? ആസ്പത്രിയിൽ ഞങ്ങളുടെ രോഗി ആരുമില്ല.'

'താങ്കളുടെ നമ്പർ.....?'

'റോങ് നമ്പർ. താഴെ വെക്കു.'

'റോങ് നമ്പറിൽ ഫോൺ ചെയ്യുന്നതെന്തിന്? റോങ് നമ്പറോ?'

തീർത്ഥബാബു ഫോൺ താഴെ വെച്ചു. ഭയം തോന്നുന്നുണ്ട്. വല്ലാത്ത ഭയം.

'പെട്ടെന്ന് ഫോണടിച്ചതെന്തിനാ? എന്തിനിത്രയധികം റോങ് നമ്പർ വരുന്നു?' സവിത ചോദിച്ചു

ഒരുപാട് നാളായി തീർത്ഥബാബുവോ സവിതയോ ഏറെ വൈകിയാലും ഉറങ്ങാതായിട്ട്. കൃത്യം പന്ത്രണ്ട് മണിക്ക് തീർത്ഥബാബു ഒരു ഉറക്കഗുളിക കഴിക്കും. അത് കഴിച്ച ഉടൻ കണ്ണടച്ചു കിടന്ന് മനസ്സിനെ ചിന്താശൂന്യമാക്കാൻ ശ്രമിക്കും.

കഴിയുന്നില്ല. എന്തു ചെയ്തിട്ടും തീർത്ഥബാബുവിനിത് സാധിക്കുന്നില്ല. അദ്ദേഹത്തിന്റെ ചേതനയും അചേതനയും, ആദ്യസ്തരത്തിലെ ചേതനയും അതല തലത്തിലെ ചേതനയും ഓരോന്നിനിടയിലും ഉയർന്നു നില്ക്കുന്ന ചുമരുകളാണ്. ചുമരിന്മേൽ പോസ്റ്ററുകൾ ഒട്ടിച്ചിരിക്കുന്നു. ദീപങ്കറിന്റെ ചിത്രം. ശൈശവത്തിലെ ദീപങ്കർ. മൊട്ടത്തല. നിഷ്കളങ്കമായ മുഖം. കുറച്ചൊരു വിഡ്ഢിമുഖം. മെട്രിക്ക് പാസ്സായ ദീപങ്കർ ഗ്രാജുവേറ്റായ ദീപങ്കർ. നല്ല ഉയരമുള്ള, ചിന്താഭാവമുള്ള ശാന്തമായ മുഖം. ദീപങ്കർ. തീർത്ഥബാബുവിന്റെ ഒരേ ഒരു സന്താനം. ഒരേ ഒരു മകൻ. സന്താനം, സന്താനം, സന്താനം. മനുഷ്യരെന്തിനാണാവോ സന്താനത്തെ കിട്ടാൻ മോഹിക്കുന്നത്? എന്തിനാണ് സന്താനത്തിനെ സ്നേഹിക്കുന്നത്? തീർത്ഥബാബു ഈ ചോദ്യങ്ങൾ എന്നും സ്വയം ചോദിക്കും. പിന്നെ ഉറക്കം വരും. ഗാഢമായ എന്നാൽ അസ്വസ്ഥമായ ഭയത്തോടുകൂടിയ ഉറക്കം. സവിത ഇനിയും ഉറങ്ങിയിട്ടില്ല എന്നു തോന്നുന്നു. അതുകൊണ്ടല്ലേ ആരുടെ ഫോണാണെന്ന് ചോദിച്ചത്.

'റോങ് നമ്പർ.'

'എവിടെ നിന്ന്?'

'ആസ്പത്രിയിൽ നിന്ന്.'

'ആസ്പത്രിയിൽ നിന്നോ? അത് നമുക്കുള്ള ഫോണായിരുന്നെങ്കിലോ?'

'ഭ്രാന്തു പറയാതെ സവു! ദീപു നീരേന്റെ അടുത്തുണ്ടെന്ന് നിനക്കറിയില്ലേ? അവിടെ നിന്ന് നീരേൻ അവനെ ഡൽഹിയിൽ ചേർക്കാൻ ശ്രമിക്കുന്നുണ്ട്. എല്ലാം അറിയാം, എന്നിട്ടും ഭ്രാന്തു പറയുന്നോ?'

'നീരേന്റെ അടുത്തുണ്ടെങ്കിൽ അവനെന്താ എഴുത്തെഴുതാത്തത്? നീരേനും നമുക്കെന്താ എഴുത്തയക്കാത്തത്? നിങ്ങളൊക്കെ ഞാൻ കരച്ചിലും പിഴിച്ചിലും ആകുമെന്ന് വിചാരിക്കയാണോ? നീരേന്റെ അടുത്തേക്ക് ഓടിപോകുമെന്ന് വിചാരിച്ചോ?'

'സവു, നീ ഇങ്ങനെ സമാധാനമില്ലാതെ സംസാരിക്കരുത്'

'എനിക്ക് തോന്നുന്നത് ദീപു നീരേന്റെ അടുത്തില്ല എന്നാണ്. നീരേൻ വേണമെന്നു വെച്ച് നമ്മളോടൊന്നും പറയാതിരിക്കയാണ് അല്ലേ?'

'ഒന്ന് മിണ്ടാതിരിക്ക് സവു. കരയല്ലേ. എല്ലാം ശരിയാണ്. ദീപുവിന് ഇങ്ങനെ ഒളിച്ചിരിക്കേണ്ടതോ ഓടിപ്പോകേണ്ടതോ ആയ കാരണമൊന്നുമില്ല എന്ന് നിനക്കറിയില്ലേ?'

'എങ്കിൽ അവനെന്താ വരാത്തത്?'

'സവു, സുഖമില്ലാതെ കിടന്ന് കിടന്ന് നിനക്ക് മനസ്സിലാക്കാൻ കഴിവില്ലാതായി, കാലം മഹാമോശമാണ്. ഇവിടം അത്ര നല്ല സ്ഥലമല്ല. അതാണവൻ വരാത്തത്.' സവിത ഈ സമയം കരയാൻ തുടങ്ങി. പതുക്കെ പതുക്കെ വിതുമ്പി, അടക്കിയ കരച്ചിൽ. കരഞ്ഞ് കരഞ്ഞ് സവിത ഉറങ്ങിപോയി. തീർത്ഥബാബുവിന് ഉറക്കം വരാൻ വിഷമം. രാജ്യത്തിന്റെ ഒരു സ്ഥിതി! എന്തായി എന്നു നോക്കു. രോഗി മരിച്ചാൽ രണ്ട് മൂന്ന് എന്ന എക്സ്ചേഞ്ചിന്റെ നമ്പർ കൊടുത്താൽ നാല് ഏഴിലേക്ക് എന്തിനവർ ഫോൺ ചെയ്യണം? റോങ്ങ് നമ്പർ തന്നെ. ആ മരിച്ചവരുടെ വീട്ടുകാരുടെ മനസ്സിന്റെ അവസ്ഥ ഇപ്പോൾ എന്താവും? അല്ലെങ്കിൽ ഒരവസ്ഥയും ഉണ്ടാവില്ല എന്നുവരാം. ഇക്കാലത്ത് എല്ലാവരും കുരുക്ഷേത്രത്തിലെ അർജ്ജുനനല്ലേ, അവസാനം മൃത്യുവിനെ സ്വാഗതം ചെയ്യുകതന്നെ. ശവം കിടക്കയിൽത്തന്നെ കിടക്കുന്നുവത്രെ! ചിലവ് ലാഭിക്കാൻ സ്വന്തക്കാർ വിട്ടുപോകയാണ്. പിന്നെ തിരിഞ്ഞു നോക്കില്ല. ശവങ്ങൾ ഐസ് മുറിയിൽ കിടക്കും. ഒരാൾ കാണാൻ വേണ്ടി പോലും വരുകയില്ലാത്രെ!

തീർത്ഥബാബു ഭയപ്പെടുകയാണ്. വെറുതേ ഭയം തോന്നുകതന്നെ. അദ്ദേഹം മറ്റൊരു കൽക്കത്തയിലാണ് താമസിക്കുന്നതെന്ന് തോന്നിപ്പോകയാണ്. മറ്റൊരു പശ്ചിമവംഗം. കാണുമ്പോൾ അതേനഗരം തന്നെ അതേ എസ്പ്ലനേഡ്. അതേ മോണ്യുമെന്റ്, ഭവാനിപ്പൂരും ആലിപ്പൂരും വഴിത്തിരിവുകളും എല്ലാം അതുപോലെ. ആഷാഢത്തിൽ രഥോത്സവം ഉണ്ട്, ചൈത്രത്തിൽ കാളിഘട്ടിലെ ഭജനവും പാട്ടും നടക്കുന്നു, മാഘമാസത്തിൽ ക്രിസ്മസ്സും വിളക്കുകൾ കൊണ്ടുള്ള അലങ്കാരങ്ങളും എല്ലാമുണ്ട്.

എന്നാലും ഇതൊരു നഗരമല്ല. ഇതൊരു തെറ്റായ നഗരമാണ്. റോങ് സിറ്റി. വണ്ടി തെറ്റികയറി തെറ്റായ നഗരത്തിലെത്തിയിരിക്കയാണ് തീർത്ഥബാബു.

'അല്ലെങ്കിൽ, സവിതയെ സമാധാനിപ്പിക്കാൻ വേണ്ടി പറഞ്ഞതെല്ലാം മറന്ന് തീർത്ഥബാബു ചിന്തിച്ചു, അല്ലെങ്കിൽ ദീപങ്കർ എഴുത്തെഴുതാത്തതെന്തുകൊണ്ട്?

ദീപങ്കറിന്റെ വിവരങ്ങൾ നീരേൻ അറിയിക്കാത്തതെന്താണ്. എന്തിന്, എന്തിന്, എന്തിനാണ് മനുഷ്യൻ സന്താനത്തിനുവേണ്ടി മോഹിക്കുന്നത്. പുത്രനെ സ്നേഹിക്കുന്നതെന്തിന്? മകളാണെങ്കിൽ മകളെ? മരിച്ചാൽ ചിതക്ക് തീകൊടുക്കാനോ? റോങ് ആൻസർ. എത്രകാലം ജീവിച്ചിരിക്കുമോ അത്രയും കാലം തീർത്ഥബാബു മകൻ വേണമെന്നാഗ്രഹിക്കും. നീ എന്റെ അടുത്തുണ്ടാവണം. അടുത്ത് താമസിക്ക്. എന്റെ വേദനയിലും വിഷമങ്ങളിലും പങ്കുകൊള്ള്. എന്നോട് ചേർന്ന് ഒന്നാകാൻ പഠിക്ക്. അല്ല.

റോങ് ഹോപ്!

എവിടെയോ ഒരു എക്സ്ചേഞ്ചുണ്ടല്ലോ. ഈ നഗരത്തിൽ എവിടെയാണ് എക്സ്ചേഞ്ച്? ആരാണവിടെ ഇരുന്ന് തീർത്ഥബാബുവിന് ഏതു നേരവും റോങ് നമ്പർ കൊടുക്കുന്നത്? റോങ് സിറ്റി, റോങ് ഹോപ്! ആരാണത്? ആരാണാ അദൃശ്യനായ ഓപ്പറേറ്റർ? ഓപ്പറേറ്റർമാരെ കാണാൻ കഴിയാത്തതെന്തുകൊണ്ട്?

ചിന്തിച്ച് ചിന്തിച്ച് നിശ്ശബ്ദനായി ഉറക്കത്തിലേക്ക് ഊളിയിട്ടു തീർത്ഥബാബു. ഇങ്ങനെയാണ് പകലും രാവും കഴിഞ്ഞു പോകുന്നത്. പകലിൽ നിന്ന് രാത്രി, രാത്രിയിൽ നിന്ന് പകൽ, തിങ്കൾ മുതൽ ഞായർവരെ പ്രഭാതമായാൽ സന്ധ്യവരെ. രാത്രികളെ തീർത്ഥബാബു ഭയപ്പെടുകയാണ്. എന്തുകൊണ്ടെന്നാൽ ഉറക്കത്തിൽ വരിവരിയായി ചുവരുകൾ മാത്രം അദ്ദേഹം കാണുന്നു. ചുവരിൽ ദീപങ്കറിന്റെ ചിത്രം വരച്ചിരിക്കുന്നു. ഉറക്കത്തിൽ തന്നെ അദ്ദേഹം ആലോചിച്ചു അപ്പോൾ മനോജിന്റെ അടുത്തേക്ക് പോവുകതന്നെ വേണമോ?

മനോജ് സുഹൃത്താണ്, മനോരോഗങ്ങളുടെ ഡോക്ടറും, തീർത്ഥബാബുവിന് എന്തോ, രോഗം പിടിപെട്ടിട്ടുണ്ട്, തീർച്ചയാണ്. മനോജ് അഭിപ്രായപ്പെട്ടു, 'നിനക്ക് സുഖമില്ലേ. തീർത്ഥാ'

തീർത്ഥബാബുവിന്റെ ഉണങ്ങിവരണ്ട മുഖവും പേടിച്ച പോലെയുള്ള നോട്ടവും എപ്പോഴും നെറ്റിയിലെ വിയർപ്പുതുടക്കുന്ന സ്വഭാവവും ഡോക്ടർ ശ്രദ്ധിച്ചിട്ടുണ്ട്.

'എന്ത് അസുഖമാണ്?'

'നെർവിന്റെ'

'എന്റെ നെർവുകൾ നല്ലവയാണ്, മനോജ്'

'നിന്റെ ചിന്തകളാണ് ശരിയല്ലാത്തത്.'

'എന്ത്?'

'നീ പറഞ്ഞതെല്ലാം നീ തന്നെ കേട്ടു നോക്ക്.' മനോജ് ടേപ്പ് റെക്കോർഡർ ഓണാക്കി. മനോജിന് രോഗികളുടെ സ്വീകാരോക്തികൾ ടേപ്പു ചെയ്തുവെയ്ക്കുന്ന പതിവുണ്ട്. അത് കേട്ടശേഷമാണ് ചിന്തിക്കുക. അഭിപ്രായം പറയുക. തീർത്ഥബാബു ടേപ്പ് റെക്കോർഡർ കണ്ടപ്പോൾ മനസ്സിൽ ചിലവാകാൻ പോകുന്ന പണത്തിന്റെ കാര്യമാണ് കണക്കു കൂട്ടിയിരുന്നത്. ഉടനെ തളർന്ന വളരെ പതുക്കെയുള്ള സ്വരം കേട്ടുതുടങ്ങി.

'എനിക്ക് തോന്നുന്നത് വീട് എന്റെ അല്ല എന്നാണ്. കതകിൽ മുട്ടിയാൽ ആരും തുറക്കുകയില്ല, എന്താ ഞാൻ തെറ്റായ മേൽവിലാസത്തിലെത്തി ച്ചേർന്നിരിക്കയാണോ? റോങ് അഡ്രസ്സ്! വഴിയിൽ കൂടിയും തെരുവിൽ കൂടിയും

നടക്കുമ്പോൾ കൽക്കത്ത ഇപ്പോൾ കൽക്കത്തയിലില്ല എന്നുതന്നെ തോന്നിപ്പോകുന്നു. വീടുകളും എസ്പ്ലനേഡും മോണ്യുമെന്റും എല്ലാം തന്നെ മറ്റൊരു നഗരത്തിനെ പിടികൂടിയിരിക്കയാണ്. ശരിയായ കൽക്കത്ത അപ്രത്യക്ഷമായിരിക്കുന്നു. ഇതൊരു റോങ് സിറ്റിയാണെന്നെനിക്ക് തോന്നുന്നു. വലിയ കാര്യമൊന്നുമില്ല, എങ്കിലും ഇത് പഴയ കൽക്കത്ത തന്നെയാണെന്ന് സ്വയം ബോദ്ധ്യം വരുവാൻവേണ്ടി അന്നൊരുദിവസം കേവഡ തൊലായിൽ പോയി. ചുമരിലെഴുതിയിരിക്കുന്നതെല്ലാം വായിച്ചപ്പോഴേ മനസ്സിലായി ഞാൻ തെറ്റായ സ്ഥലത്താണെത്തിയിരിക്കുന്നതെന്ന്, അന്ന് ഞാൻ സ്വപ്നം കണ്ടു....'

മനോജ് ടേപ്പ് റെക്കോർഡർ നിർത്തി. തീർത്ഥബാബുവിന്റെ നേർക്ക് നോക്കി. 'എന്ത് സ്വപ്നമാണ് കണ്ടത്, തീർത്ഥാ?'

'എനിക്ക് പറയാനാവില്ല.'

'എന്ത് സ്വപ്നമാണെന്നു പറയൂ!'

'എന്നോട് ചോദിക്കല്ലേ മനോജ്, എന്നോട് ചോദിക്കല്ലേ? ഇടക്കിടക്ക് ഞാൻ സ്വപ്നം കാണുന്നുണ്ട്.'

'അതുകൊണ്ടാണ് എനിക്കറിയേണ്ടതും.'

'ഇല്ല, മനോജ്.'

'തീർത്ഥാ. നിനക്ക് സുഖമില്ല, അത് സാധാരണകാര്യമാണ്. മനുഷ്യർക്ക് അസുഖം വരുന്നത് സാധാരണമാണ്.'

'എന്തുകൊണ്ട്? എന്നെ സംബന്ധിച്ച് അങ്ങനെ എന്തുകൊണ്ടാണ്?'

'നിന്റെ മകൻ........'

'എന്റെ മകനെന്താ?'

'വീട്ടിലില്ലല്ലോ.'

'മനോജ്. ആരൊക്കെയോ നിന്നോട് എന്തെല്ലാമാണ് പറഞ്ഞിരിക്കുന്നതെന്ന് എനിക്കറിയില്ല. എന്റെ മകൻ ദീപങ്കർ കസിൻ നീരേന്റെ അടുത്ത്, ലഖ്നൊവിലാണ്. അവിടെ നിന്ന് ഡൽഹിയിൽ ചെന്ന് ദീപങ്കർ പഠിക്കുവാൻ പോകുന്നു.'

'ഗോഡ്!'

മനോജ് അത്യന്തം വേദനയോടും ദുഃഖത്തോടുമാണ് അങ്ങനെ പറഞ്ഞുപോയത്. ഉള്ളിൽ നിന്ന് ദീർഘശ്വാസം ഉയർന്നുവന്നു. തീർത്ഥൻ-തന്റെ നല്ലകാലത്ത് അവരിൽ വെച്ച് നല്ലൊരു ശാന്തസ്വഭാവമുള്ള കുട്ടിയായിരുന്നു. ഇങ്ങനെ ആയല്ലോ? ഗോഡ്! മനോജ് കടലാസിൽ ഒരു മരുന്നിന്റെ പേര് എഴുതി. ഉടനെ അത് കീറികളഞ്ഞ് ഒരു മരുന്നിന്റെ കുപ്പി എടുത്ത് തീർത്ഥബാബുവിന് കൊടുത്തു, 'രാത്രി ഇത് കഴിക്ക് തീർത്ഥാ, ഉറക്കം കിട്ടും'.

'തന്നേക്ക്.'

തീർത്ഥബാബു മരുന്നിന്റെ കുപ്പി എടുത്ത് പുറത്തേക്ക് വന്നു. മനോജ് വാതിക്കൽ വരേക്കും വന്നു പറഞ്ഞു,

'ബോസ് നിന്റെ അടുത്ത് പിന്നെ വന്നില്ലല്ലോ?

'ഇല്ല, എന്തേ?'

'ഞാൻ അരുതെന്ന് പറഞ്ഞിരുന്നു, അവൻ വന്നാൽ ഞാനവനെ വീട്ടിൽ കടത്തുമെന്ന് വിചാരിച്ചോ? സവിതയോട് തോന്നിയതൊക്കെ പറഞ്ഞിട്ടു പോകും

വെറുതേ.....' തീർത്ഥബാബു ഇറങ്ങി നടന്നുതുടങ്ങി. സന്ധ്യയായി നേരം.

അതോ രാവോ? വഴിയിൽ ധാരാളം മനുഷ്യർ. അതോ ജനശൂന്യമായ നിരത്താണോ? "വിജനമായ വഴി. മേഘാവൃതമായ രജനി. കൊടുങ്കാറ്റിനുള്ള വട്ടം. ജയസിങ്ങ് കത്തിക്കു മൂർച്ച കൂട്ടുന്നു." രവീന്ദ്രനാഥന്റെ പുസ്തകത്തിലെ ഈ വർണ്ണന തീർത്ഥബാബുവിന് വളരെ ഇഷ്ടമാണ്. ദീപങ്കറിന്റെ പാഠപുസ്തകമായിരുന്നു ടാഗൂറിന്റെ 'രാജർഷി'.

തന്റെ കണ്ണുകൾ നിറഞ്ഞൊഴുകുന്നതായി തീർത്ഥബാബുവിന് മനസ്സിലായി. സന്താനങ്ങൾ ഇപ്പോൾ ഘാതകരാണ്. ഘാതകരാണവർ. മാതാപിതാക്കളെ അവർ എന്നും കൊന്നുകൊണ്ടിരിക്കയാണ്. തീർത്ഥബാബു മരുന്നുകുപ്പി ശ്രദ്ധിച്ച് പിടിച്ചുകൊണ്ടുപോയി. ഒളിമ്പിക്കിലെ പവിത്ര ദീപശിഖകൊണ്ടുപോകുംപോലെ.

ഇന്ന് രാത്രി കിടന്നുറങ്ങുമ്പോൾ അതേ സ്വപ്നം വീണ്ടും കണ്ടു തീർത്ഥബാബു. ചൗരംഗി റോഡിന്റെ ഇരുവശത്തും ലക്ഷം ലക്ഷം ആളുകൾ നില്ക്കുന്നു. എല്ലാവരും അനക്കമില്ലാതെ നില്ക്കുകയാണ്. വഴിക്കിരുഭാഗത്തും വലിയ വെള്ളവെളിച്ചം പ്രകാശിക്കുന്നു. വഴിമദ്ധ്യം രക്താക്തമായി കിടക്കുന്നു. അവിടെ നിന്നുകൊണ്ട് പ്രായമുള്ള ഒരു സ്ത്രീ തലമുടി അഴിച്ചിട്ട് മാറത്തടിച്ച് നിലവിളിക്കുന്നു. 'പ്രബീർ, പ്രബീർ' എന്ന് വിലപിക്കുന്നു. അവരെ കണ്ടപ്പോൾത്തന്നെ തീർത്ഥബാബുവിന് മനസ്സിലായി. ഇത് പുരാണത്തിലെ 'ജന' തന്നെ. 'അകലെ – അകലെ – ഭയങ്കര സ്ഥലത്തിൽ മരുഭൂമിയിൽ – ദുരന്തശ്മശാനത്തിൽ ഇവിടെ നിനക്ക് സ്ഥാനമില്ല. ദുർഗമവനത്തിൽ, മഞ്ഞിൻ നടുവിൽ പർവ്വതശിഖരത്തിലേക്ക് പോകൂ. ഈ പാപരാജ്യം ത്യജിച്ച് പോകൂ, നിന്റെ പതിപുത്രഘാതിയാം അരാതിയുടെ സഖാവാണ്. പോകൂ, പുത്രശോകാതുരാ......'

ആ സ്ത്രീ ആകാശം പിളരുന്ന ശബ്ദത്തിൽ അട്ടഹസിക്കുകയാണ്. 'ഡ്രോപ് ഇടാം ഇനി. മണി അടിക്കൂ! ആരാണങ്ങനെ വിളിച്ചു പറഞ്ഞത്! ആരു പറഞ്ഞു ഇത് മാഹിഷ്മതിപുരമല്ല എന്ന്. പോകൂ വേഗം ആ സമയത്ത് തീർത്ഥബാബു പറയാൻ വിചാരിച്ചു, 'ഷി ഈസ് ഇൻ ദ റോങ് സിറ്റി!' പക്ഷെ മണി അടി ആരംഭിച്ച മണി അടിക്കുന്നു. ഫോണിന്റെ മണി. തീർത്ഥബാബു എണീറ്റിരുന്നു. മനുഷ്യർ ടെലിഫോൺ വീട്ടിൽ വെക്കുന്നതെന്തിനാണാവോ? തൊള്ളതുറന്നു നാവു പുറത്തേക്കു ചാടിക്കാനോ? നാഭിശ്വാസവും കൂടുവിട്ടുപോവുകയെന്നായാലോ. തീർത്ഥബാബു റിസീവർ എടുത്തു.

'ഫോർ....സെവെൻ..........നൈൻ..?'

അതേ നമ്പർ തന്നെയാണ് തീർത്ഥബാബുവിന്റെ മുന്നിലെ ഫോണിന്മേലും എഴുതിവെച്ചിരിക്കുന്നത്. തീർത്ഥബാബു പറഞ്ഞു, 'അല്ല'

'തീർത്ഥബാബു! ഞാനാണ്, ബോസ്. അന്ന് ഞാൻ പറഞ്ഞില്ലേ..... ദൂരെ റെയിൽ ലൈനിനടുത്ത് ദേഹം.... അതേ... ദീപങ്കറിന്റേതാണ്. ഡൈഡ് ഓഫ് ഇഞ്ചുറീസ്. താങ്കൾ വന്നില്ലല്ലോ. ശവം മറവു ചെയ്തു കഴിഞ്ഞു. ഹലോ! കേൾക്കുന്നില്ലേ?'

'ഇല്ല.'

'ഇത് തീർത്ഥങ്കർ ചാറ്റർജിയുടെ വീടല്ലേ?'

'അല്ല.'

'ഇത് ഫോർ..... സെവൻ.... അല്ലേ?'

'അല്ല, റോങ് നമ്പർ.'

തീർത്ഥബാബു ഫോൺ താഴെ വെച്ചു, പിന്നെ എന്തോ വിചാരിച്ച് റിസീവർ മാറ്റി വച്ചു. ചെന്ന് കിടക്കയിൽ കിടന്നു. ഇനിയും സ്വപ്നം കാണേണ്ടിയിരിക്കുന്നു. എന്തായാലും ഒരിക്കൽ കൂടി കാണുകതന്നെ വേണം. സ്വപ്നം കണ്ടാലേ ഭ്രാന്തിയായ ജന റോങ്സിറ്റിയിൽ നിന്നെങ്ങനെ ഓടിപ്പോയി എന്നറിയാൻ സാദ്ധ്യമാവുകയുള്ളു. സ്വപ്നമല്ലാതെ ഇന്ന് തീർത്ഥബാബുവിന് കൈയിൽ മറ്റൊന്നുമില്ല. ഉണർന്നുകൊണ്ട് കൽക്കത്തയിലെ വഴികളിൽ കൂടി അലഞ്ഞു നടന്നാൽ പുറത്തേക്ക് കടക്കാൻ ഒരു വഴിയും അദ്ദേഹത്തിന് കണ്ടുകിട്ടുകയില്ല. ഇനി ജനയുടെ പിന്നാലെത്തന്നെ പോകണം. പ്രബീരന്റെ മൃത്യുവിനുശേഷം പ്രബീരന്റെ പിതാവിൽ നിന്ന് എല്ലാം തട്ടിപ്പറിച്ച് ഘാതകർ വിജയോത്സവം കൊണ്ടാടി. ജന മാത്രം ഓടിപ്പോയി....

തീർത്ഥബാബു ഉറങ്ങിപ്പോയി.

# നായാട്ട്

സ്ഥലം ഗോമോ. ഡാൽടൻഗഞ്ജ് ലൈനിലാണ് ഈ സ്ഥലം. സ്റ്റേഷനിൽ ഒരു കാലത്ത് തീവണ്ടി നില്ക്കാറുണ്ടായിരുന്നു. വണ്ടിനില്ക്കുന്നതിനുള്ള ചിലവു പോലും കിട്ടാറില്ലാതിരുന്നിരിക്കാം, അതിനാൽ സ്റ്റേഷന്റെ മുറിയും താമസിക്കുന്ന ക്വാർട്ടേഴ്സും കൂലികളുടെ ബസ്തികളും മാത്രം ഇന്ന് പശുക്കളും ആടുകളും മേയുന്നതിനിടയിൽ കാണുന്നുണ്ട്. 'കുരുഡ ഔട്ട് സ്റ്റേഷൻ അബാൻഡൻഡ്' എന്ന ഒരു ബോർഡുണ്ട്. ഇവിടെ എത്തുമ്പോൾ വണ്ടികൾ പതുക്കെയായി കിതച്ചു കിതച്ചു മുകളിലേക്ക് കയറാൻ തുടങ്ങും. കുറേശ്ശ കുറേശ്ശയായി സാവധാനത്തിൽ കുരുഡ മലയിലേക്ക് വണ്ടി കയറും. നല്ല ചായ്‌വുള്ള മലയാണ്. കുറച്ച് കയറിക്കഴിഞ്ഞാൽ മലയുടെ ഇടയിൽ കൂടി വെട്ടിയുണ്ടാക്കിയ ലൈനിൽ കൂടി കടന്നുപോകും. അരമൈൽ നീളമുള്ള ഇവിടെ ഇരുവശത്തും കല്ലുകൾ ബ്ലാസ്റ്റു ചെയ്ത് തെറിപ്പിച്ചതാണ്. മലമുകളിൽ മുളങ്കാട്. ഇടക്കിടക്ക് കാറ്റത്തുലയുന്ന മുളയുടെ അറ്റം വണ്ടിയുടെ മുകളിൽ വന്നലക്കും. പിന്നെ വണ്ടി ഇറങ്ങുകയായി. വേഗതയും കൂടി കൂടി വരും. വരുന്നത് തൊഹരി സ്റ്റേഷൻ. ഈ ഭാഗത്തെ ഏറ്റവും തിരക്കുള്ള സ്റ്റേഷനാണിത്. ധാരാളം ബസ്സുകൾ വന്നുപോകുന്ന നിരത്തുകൾ വന്നെത്തുന്ന ജങ്ഷനുമാണ്. തൊഹരി കോൾ ഹോൾട്ടും കൂടിയാണ്. വണ്ടിയിൽ ധാരാളം കല്ക്കരി കയറുന്ന സ്റ്റേഷൻ. ചുറ്റും സർഫസ് കല്ക്കരി ഖനികളുണ്ട്. ഇവിടെ മണ്ണിനു മീതെ കുഴിച്ചെടുക്കാവുന്ന നിലവാരം കുറഞ്ഞ കരിയുണ്ട്. എന്നാൽ തൊഹരിയിലെ യഥാർത്ഥ ലക്ഷ്മി മരത്തിന്റെ കോൺട്രാക്ടുകാരാണ്. സാലവൃക്ഷങ്ങൾ നിറഞ്ഞ സ്ഥലമാണ്. ട്രക്കിൽ രാവും പകലും ഈ വൃക്ഷത്തിന്റെ തടികൾ വന്നുകൊണ്ടിരിക്കും. മരക്കമ്പനിയിൽ അവ അറത്തു പലകളാക്കി പലയിടത്തേക്കും അയക്കുന്നു. കുരുഡയിലെ നിശ്ശബ്ദതക്കുശേഷം തൊഹരിയിലെ ഈ തിരക്കും ബഹളവും തികച്ചും ഒരു മാറ്റമാണ്.

ദൂരത്തുള്ള ഗ്രാമങ്ങളിൽ നിന്ന് മലമുകളിൽ കൂടി തീവണ്ടി പോകുന്നത് കാണാൻ രസമാണ്. ഗ്രാമവാസികൾ ഈ ദൃശ്യം എന്നും കാണുന്നുണ്ട്, എന്നിട്ടും അവരുടെ ആശ്ചര്യം തീരുന്നില്ല. വണ്ടി ഓടിക്കൊണ്ടിരിക്കുന്നു, എഞ്ചിൻ കിതക്കുന്നു, പുകതുപ്പുന്നു, കിടങ്ങിലെ റെയിൽപാളം വണ്ടിയെ വിഴുങ്ങുന്നു. ഓടി ചെന്നാൽ വണ്ടി എവിടെയാണ് പുറത്തേക്ക് വന്നതെന്ന്, മല വണ്ടിയെ എവിടെ ഛർദ്ദിക്കുന്നു എന്ന് കാണാൻ കഴിയും. ഈ മലമുകളിൽ ഒരിക്കൽ ഏതാനും ആനകളെ കാണുകയുണ്ടായി. അവ ഇളംമുളങ്കൂമ്പുകളും മുളഇലയും തിന്നാൻ വരുന്നതാണ്. അവ നിന്ന് തിന്നുന്നത് ദൂരത്തുനിന്ന് കാണുമ്പോൾ ആനകളുടെ രൂപം കൊത്തിവെച്ചതാണെന്നേതോന്നൂ. തീവണ്ടിപോകുമ്പോൾ അവ ഒച്ചവെച്ച്

തുമ്പിക്കൈ ഉയർത്തി പിടിച്ച് ഓടി മറയും.

കുരുഡഗ്രാമം സ്റ്റേഷനിൽ നിന്ന് വളരെ പിന്നിലാണ്. രണ്ട് മലയും കുറച്ചു സ്ഥലവും കടന്നുപോയശേഷം. കുറച്ചുകൂടി അടുത്തായിരുന്നെങ്കിൽ സ്റ്റേഷന്റെ അടുത്ത് ത്യജിക്കപ്പെട്ടു കിടക്കുന്ന നല്ല വീടുകളിൽ ആളുകൾ വന്ന് താമസിക്കുമായിരുന്നു.

കുരുഡഗ്രാമം പോലെയുള്ള ഗ്രാമത്തിൽ വസിക്കുന്നവർക്ക് അവരുടെ പതിവുള്ള പൂജകളോ ഉത്സവമോ ഒഴിച്ച് മറ്റ് വൈചിത്ര്യങ്ങൾ വളരെ വിരളമാണ്. അതുകൊണ്ടുതന്നെയാണ് കുരുഡമലയുടെ മുകളിൽ കൂടി പോകുന്ന വണ്ടിയുടെ ദൃശ്യവും മറ്റും എന്നും അവർക്കൊരാകർഷണമായിരിക്കുന്നത്.

മേരി ഒങ്ങ്റാഗ ഇങ്ങനെ നിന്ന് വണ്ടിപോകുന്നതു നോക്കുമ്പോൾ വണ്ടിയിലുള്ളവർ അവളെയും ശ്രദ്ധിക്കുന്നുണ്ടാകും. അവൾക്ക് വയസ്സ് പതിനെട്ട്, ദീർഘാംഗിയാണ്, പതിഞ്ഞ മൂക്കും മുഖവും. ചെമ്പുനിറമാണ് ശരീരത്തിന്. സാധാരണ അവൾ മില്ലുസാരിയാണുടുക്കുക. ദൂരത്തുനിന്ന് കാണുമ്പോൾ അവളെ വളരെ സുന്ദരിയായിത്തോന്നുമെങ്കിലും അടുത്തുകാണുമ്പോൾ അവളുടെ കണ്ണുകളുടെ ഭാവത്തിൽ കടുത്ത ഒരു പ്രതികാരമാണ് തെളിഞ്ഞു നില്ക്കുന്നതായി അനുഭവപ്പെടുക.

അവളൊരു ആദിവാസിപ്പെണ്ണാണെന്ന് ആരും പറയില്ല. പക്ഷെ അവളതാണ്. ഒരു കാലത്ത് കുരുഡയിൽ സായ്പന്മാരുടെ ടിമ്പർ പ്ലാന്റേഷൻ ഉണ്ടായിരുന്നു. സ്വാതന്ത്ര്യം കിട്ടിയതോടെ ഭാരതത്തിൽ നിന്ന് അവർ മിക്കവരും തിരിച്ചുപോകാൻ തുടങ്ങി. ഡിക്സന്റെ ബംഗ്ലാവും മറ്റും നോക്കിയിരുന്നവളാണ് മേരിയുടെ അമ്മ. 1959–ൽ ഡിക്സന്റെ മകൻ വന്ന് വീടും കാടും മറ്റും വിറ്റ് ആസ്ട്രേലിയക്ക് പോയി. പോകും മുമ്പ് ഭിക്കനിക്ക് ഗർഭത്തിൽ മേരിയെ കൊടുത്തുപോയി. മേരിക്ക് പേരിട്ടത് പള്ളിയിലെ പാതിരിയാണ്. അപ്പോഴും ഭിക്കനി ക്രിസ്ത്യനായിരുന്നു റാഞ്ചിയിലെ പ്രസാദ്ജി പിന്നീട് ഡിക്സന്റെ ബംഗ്ലാവിൽ താമസിക്കാൻ വന്നപ്പോൾ ഭിക്കനിയെ ജോലിക്ക് നിർത്താൻ സമ്മതിച്ചില്ല. ഭിക്കനി ക്രിസ്തുമതം വിട്ട് ജോലിക്ക് നിന്നു. ഇന്ന് മേരി പ്രസാദ്ജിയുടെ പശുക്കളെയും കന്നുകാലികളെയും മേയ്ക്കാൻ കൊണ്ടുപോകും. ആ ജോലിയിൽ അവൾ നല്ല കേമിയാണ്. അതിനു പുറമെ പഴക്കച്ചവടക്കാരനായ കുഞ്ജുരയോട് അങ്ങേയറ്റം വില പേശി പ്രസാദിന്റെ വളപ്പിലെ പേരക്കയും മറ്റും വിറ്റ് വരും. പാടത്തുണ്ടാകുന്ന പച്ചക്കറികൾ വണ്ടികയറ്റി കൊണ്ടുപോകും തൊഹരിയിൽ വില്ക്കാൻ.

പ്രസാദ്ജി അതിഭാഗ്യവാനാണെന്ന് എല്ലാവരും പറയുന്നു. ഭിക്കനിക്ക് മാസശമ്പളമാണ്. മേരിക്ക് ഭക്ഷണം, വസ്ത്രം തുടങ്ങിയ എല്ലാ ചിലവും. ഈ ബംഗ്ലാവ് സായ്പന്മാർക്ക് താമസിക്കാനായി തയ്യാറാക്കിയതാണ്. ഡിക്സനുള്ള കാലത്ത് പന്ത്രണ്ടുപേർ വേലക്കാരായുണ്ടായിരുന്നു എന്നാണ് ഭിക്കനി പറയുന്നത്. ആയ, വെപ്പുകാരൻ, കാവൽക്കാരൻ എന്നിങ്ങനെ. എല്ലാത്തിനും വേറെ വേറെ പണിക്കാർ. പ്രസാദിന്റെ ഭരണത്തിലാകട്ടെ മേരി മാത്രമാണ് എല്ലാ വീട്ടുപണിക്കും.

തൊഹരിയിലെ അങ്ങാടിയിൽ മേരിയുടെ ഭക്തജനങ്ങൾ വേണ്ടത്രയുണ്ട്. സ്റ്റേഷനിൽ അവളിറങ്ങുന്നത് റാണിയെ പോലെയാണ്. ചന്തസ്ഥലത്തു ചെന്നാൽ തന്റെ സ്ഥാനത്ത് സ്വാധികാരത്തോടുകൂടി ഇരിക്കും. മറ്റ് പച്ചക്കറിവില്പനക്കാ

രിൽ നിന്ന് ബീഡി എടുത്ത് വലിക്കും. അവരുടെ കാശുകൊണ്ടുതന്നെ ചായയും മുറുക്കാനും. ആരെയും പേടിക്കുന്ന സ്വഭാവമില്ല. പച്ചക്കറിക്കാരുടെ നേതാവാണ് മുസ്ലിം ചെറുക്കൻ ജാലിം. അവനാണ് അവളുടെ കാമുകൻ. ജാലിമിന്റെയും അവ ളുടെയും കൈയിൽ നൂറുരൂപ സമ്പാദ്യമായാൽ മാത്രമേ അവർ കല്യാണം കഴി ക്കയുള്ളൂ എന്നാണ് തീരുമാനിച്ചിരിക്കുന്നത്.

കല്യാണം കഴിക്കും എന്ന ഒരേ അടിസ്ഥാനത്തിന്റെ പേരിലാണ് ജാലി മിനെ അവളിത്ര അടുക്കാൻ അനുവദിക്കുന്നതുതന്നെ. ഒങ്റാഗ സ്ത്രീയുടെ മകൾ, പക്ഷെ കാണാൻ വ്യത്യാസമുണ്ട്. നല്ല ഉയരം, ഭംഗി, നിറം എല്ലാമുണ്ടല്ലോ. പക്ഷെ സ്വജാതിയിൽ അവൾക്ക് ചെക്കനെ കിട്ടിയില്ല. ആദിവാസി യുവാക്കൾക്ക് മേരി യുടെ തൊലിനിറം പ്രതിരോധത്തിന്റെ ഭിത്തിയായി നില്ക്കയാണിടയിൽ. പ്രസാ ദിന്റെ ഭാര്യ അവൾക്ക് ചെക്കനെ നോക്കി. അവരുടെ തോട്ടക്കാരന്റെ മകൻ. അവർ പറഞ്ഞു, 'അപ്പോൾ നീ ഇവിടെത്തന്നെ നില്ക്കുമല്ലോ.' ഭിക്കനി സമ്മതിച്ചു. പക്ഷെ മേരി പറഞ്ഞു, 'ഇല്ല അമ്മേ, അവരുടെ ജോലിക്കാർ അടിമകളായി കാലം കഴിയു ന്നവരാണ്.'

'വീടു തരും.'

'കുടിലോ!'

'ചെക്കൻ നല്ലവനാണ്'

'വേണ്ട. ഒരു കുടിലിൽ കഴിയണം. ജോലിയെടുത്ത് കഴിയണം. ചെക്കൻ കള്ള് കുടിക്കും. എണ്ണയും സോപ്പും കിട്ടില്ല. വെളുത്തവസ്ത്രം ധരിക്കാൻ കിട്ടില്ല. എനിക്ക് അത്തരം ജീവിതം വേണ്ട അമ്മേ.'

മേരി സമ്മതിച്ചില്ല. ഗ്രാമത്തിനും സമുദായത്തിനും സമ്മതമാണ്. ധാരാളം പെൺകുട്ടികൾ അവളുടെ കൂട്ടുകാരികളാണ്. എന്തുത്സവമുണ്ടെങ്കിലും അവളും നല്ലപോലെ നൃത്തം വെക്കും. നൃത്തത്തിൽ അദ്വിതീയം എന്നുവെച്ച് അവരെ പ്പോലെ ജീവിക്കാനവൾക്കിഷ്ടമില്ല. അവളുടെ കാമുകനാകാൻ പലരും പലതവ ണയും ശ്രമിച്ചു. മേരി അരിവാളെടുത്തു കാണിച്ചു. അവരൊക്കെ അന്യർ. ഭിക്കനി യെപ്പോലെ തനിക്കും കുട്ടിയെ വയറ്റിൽ തന്ന് അവർ അവരുടെ വഴിക്ക് രക്ഷ പ്പെടും. ആരുണ്ട് വാക്ക് പാലിക്കാൻ?

അവൾ കാരണം, തൊഹരി ബജാറിൽ വലിയ കുഴപ്പമുണ്ടായി. ടിമ്പർ ലോറി ഡ്രൈവർ രത്തൻസിങ് കള്ള് കുടിച്ച് അവളെ പൊക്കി എടുത്തുകൊണ്ടു പോയി. ജാലിം ഉടനെ അവിടെ എത്തി തടഞ്ഞു. രത്തൻസിങുമായി അടിപിടിവ ഴക്കായി. അതിനുശേഷമാണ് മേരി ജാലിമിന്റെ അടുത്തിരുന്ന് പച്ചക്കറിയും മറ്റും വില്ക്കാൻ തുടങ്ങിയത്. ഒരിക്കലും അവൾ ജാലിമിന്റെ വീട്ടിലേക്ക് പോയിട്ടില്ല. വേണ്ട, കല്യാണം ആദ്യം കഴിക്കട്ടെ. ജാലിം അക്കാര്യത്തിൽ സമ്മതിച്ച് ബഹുമാ നിച്ചു. അതേ, മേരിയിൽ ഒരു സത്യസന്ധതയുണ്ട്. ആസ്ട്രേലിയൻ രക്തത്തിന്റെ തേജസ്സും.

മേരിയിൽ എവിടെയോ ഒരവിശ്വാസം കുടിയിരിക്കുന്നുണ്ട്. ജാലിമിനെയും അവൾ മുഴുവൻ വിശ്വസിക്കുന്നില്ല. നൂറ് രൂപ സമ്പാദിച്ചാൽ അവർ വിവാഹിത രാകും. അത് തൊഹരിയിലെ പച്ചക്കറി വില്പനക്കാർക്കെല്ലാം അറിയാം. നൂറ് രൂപ താൻ തന്നെ ഉണ്ടാക്കും എന്നാണ് ജാലിമിന്റെ വാശി. മേരി എന്തെങ്കിലും

കൊണ്ടുവരുകയാണെങ്കിൽ നല്ലതുതന്നെ. അതിനാൽ പണം സമ്പാദിക്കേണ്ട ഭാരം ജാലിമിന്റെ ആണെന്ന് വെച്ചിരിക്കുന്നു. ജാലിമിന് ഇക്കാര്യം നിറവേറ്റുക അത്ര എളുപ്പമല്ല. ഗ്രാമത്തിൽ അവന്റെ അമ്മയ്ക്കും അച്ഛനും അനിയനും അനിയത്തിയും ഉണ്ട്. ഇവിടെ വീട് വാടക, അത്യാവശ്യം പാത്രങ്ങൾ, നിത്യചിലവുകൾ. എല്ലാ ചിലവും ഒറ്റക്ക് താങ്ങാനാകുന്നില്ല. മേരിക്ക് തുണികൾ, സോപ്പ് എന്നിവയും വാങ്ങിച്ചു കൊടുക്കാൻ മോഹമുണ്ട്. മേരി ആദ്യ ഉപഹാരമായി ഒരു ചുമന്ന ബനിയൻ വാങ്ങിച്ചു കൊടുത്തു.

'നീ എനിക്കു തന്നു!' ജാലിം അത്യന്തം സന്തോഷിച്ചു.

'അല്ല. വേറെ ആരോ അയച്ചത്!'

ഇതിനുശേഷം ജാലിം അവൾക്ക് അതും ഇതും ഒക്കെ കൊടുത്തിട്ടുണ്ട്. അതൊന്നും അവൾ ധരിച്ചിട്ടില്ല. എല്ലാം കല്യാണത്തിനുശേഷം ഉടുക്കും എന്നാണവളുടെ നിശ്ചയം. ജാലിം പണമുണ്ടാക്കാനായി വളരെ ബുദ്ധിമുട്ടുന്നുണ്ട് എന്ന് മേരിക്കറിയാം. എന്നാലും ഒന്നും പറയില്ല. നൂറില്ലെങ്കിലും തൊണ്ണൂറ്റിരണ്ടുരൂപ അവൾ ഉണ്ടാക്കിവെച്ചിട്ടുണ്ട്.

അതവളുടെ സമ്പാദ്യമാണ്. പ്രസാദിന്റെ വീട്ടിൽ പണിയെടുത്ത് സർക്കാർ വക നിയമമുണ്ട്, ആരുടെയെങ്കിലും വീട്ടിൽ 'മഹുവ' വൃക്ഷമുണ്ടെങ്കിൽ അതിൽ നിന്ന് ആർ പഴം പറിക്കുന്നുവോ അത് പറിക്കുന്നവർക്കുള്ളതാണ്. മഹുവ കാശു തരുന്ന മരമാണ്. മഹുവ പൂക്കളിൽ നിന്നും പഴങ്ങളിൽ നിന്നും മദ്യമുണ്ടാക്കുന്നുണ്ട്. മഹുവയുടെ കറുത്ത കായകൾ പെറുക്കി എടുത്ത് അതിൽ നിന്നുണ്ടാക്കുന്ന എണ്ണ തുണിതിരുമ്മുന്ന സോപ്പുണ്ടാക്കാൻ ഉപയോഗിക്കുന്നു. പ്രസാദിന്റെ വളപ്പിൽ നാലു മരമുണ്ട്. അവയുടെ പഴങ്ങൾ മേരി പറിച്ചും പെറുക്കിയും എടുക്കുന്നു. ഗ്രാമത്തിലെ മറ്റാരും തന്നെ തമാശയായിപ്പോലും ആ പഴങ്ങൾ തൊടുകയില്ല. തൊടാൻ ചെന്നാൽ മേരിയുടെ അരിവാൾ ഉയരും. അതവളുടെ അവകാശപ്പെട്ട സാധനമാണ്. അതുകൊണ്ടു മാത്രമാണ് ശമ്പളം വാങ്ങാതെ അവൾ പ്രസാദിന്റെ വീട്ടിൽ പണിക്ക് നില്ക്കുന്നത്.

പ്രസാദിന്റെ ഭാര്യക്ക് ഇതിൽ അത്ര സന്തോഷമില്ല. പക്ഷെ ലഛമൻ പ്രസാദ് പറയും, 'ആ വശത്തേക്ക് നോക്കേണ്ട. ആര് ഇതുപോലെ വീട് വൃത്തിയാക്കിത്തരും, പശുക്കളെ നോക്കും? തൊഹരിയിൽ പോയി പച്ചക്കറിയും നിലക്കടലയും ഇത്രലാഭ വിലക്ക് വിറ്റ് വരും?'

മേരി ഭൂതത്തെപ്പോലെ പണിയെടുക്കും. പ്രസാദ്ജിയോട് അത്രയ്ക്ക് അടുക്കാനും സംസാരിക്കാനും പോകാറില്ല.

'എന്താടി മേരീ, മഹുവ വിറ്റ് എത്ര കാശ് കിട്ടി?'

'അറിയണ്ട ആവശ്യം?'

'പണം കടംകൊടുക്കുന്ന മഹാജനി പണിതുടങ്ങിക്കോ വേണമെങ്കിൽ.'

'അതെ. അതുതന്നെ തുടങ്ങാം.'

'ഞാനായിട്ടാണ് നിന്നെ ഇതിന്നനുവദിക്കുന്നത്. അല്ലെങ്കിൽ സർക്കാരിനാണ് അവകാശം. വേലക്കാരെക്കൊണ്ട് പറിപ്പിക്കാം എനിക്ക്. അങ്ങനെ ചെയ്യുന്നില്ലല്ലോ?'

'നിങ്ങടെ വേലക്കാർ വന്ന് കൈവെക്കട്ടെ! കാണിച്ചുകൊടുക്കാം. അരി

വാളില്ലേ എന്റെ കൈയിൽ!' മേരിയുടെ ശബ്ദം അതിരൂക്ഷമായിരുന്നു. ഗൗരവ ത്തിലും.

അങ്ങനെ ആവാതെ തരമില്ല. സായ്പിന്റെ രക്തമല്ലേ!' പ്രസാദിന്റെ ഭാര്യ മേരിയെക്കൊണ്ട് ദേഹത്തിൽ നല്ലപോലെ എണ്ണപുരട്ടിച്ച് ഉഴിയിപ്പിക്കും. തന്റെ തടിച്ചമേദസ്സുള്ള ശരീരവും വെച്ച് അവർ മേരിയുടെ തടിയില്ലാത്ത ആരോഗ്യമുള്ള ശരീരം നോക്കി ആസ്വദിക്കും. ഒരിക്കൽ ചോദിച്ചു, 'എന്താടി, കല്യാണത്തിന് ഇനി എത്ര ദിവസമുണ്ട്? ജാലിം എന്ത് പറയുന്നു?'

'ഞങ്ങൾ പാവങ്ങളുടെ കാര്യം കേട്ടിട്ട് എന്തുവേണം? താങ്കൾ കല്യാണം കഴിപ്പിച്ചു തരുമോ?'

'രാമ! രാമ! മുസൽമാന്റെ കൂടെ? ഞാൻ ചെയ്യിപ്പിച്ചു തരുകയോ?'

'എന്തേ? മുസൽമാൻ കല്യാണം കഴിക്കാമെന്ന് പറഞ്ഞല്ലോ. താങ്കളുടെ അനിയൻ എന്നെ വെച്ചു പൊറുപ്പിക്കാൻ മോഹിച്ചതല്ലേ.' അവരുടെ മുഖത്തിന്റെ അത്ര വലിയ ചെരിപ്പുകൊണ്ടുള്ള അടിതന്നെ കിട്ടിയപ്പോൾ അവർ മിണ്ടാതായി. തനി ഭൂതത്തിനെപ്പോലെ പണിയെടുക്കുന്ന, അരമന്ന് തൂക്കമുള്ള ചാക്ക് തൂക്കി യെടുത്ത് തീവണ്ടി കയറി കൊണ്ട് പോകുന്ന, അരമണിക്കൂറുകൊണ്ട് ഇത്ര വലിയ ബംഗ്ലാവ് വൃത്തിയാക്കി തീർക്കുന്ന അവളുടെ ഈ വാക്കുകൾ കൊണ്ടുള്ള ചെരി പ്പടി അവർക്കു കിട്ടേണ്ടതു തന്നെ.

മേരിയെ എല്ലാവർക്കും ഭയമാണ്. അവൾ അവളുടെ അസ്സൽ ആരോഗ്യ വും, അങ്ങേയറ്റത്തെ കാര്യപ്രാപ്തിയും, നല്ല ബുദ്ധിയും ഉപയോഗിച്ച് എല്ലാപ ണികളും ചെയ്യുന്നു. വീടുവൃത്തിയാക്കലായാലും പശുവിനെ മേക്കുകയാണെ ങ്കിലും. പശുവിനെ മേയ്ക്കാൻ കൊണ്ടുപോകുമ്പോൾ വറുത്ത ചോളം കെട്ടി ക്കൊണ്ടുപോയതാണ് ഉച്ചഭക്ഷണം. നിന്ന് പഴങ്ങൾ പറിക്കും, പറിപ്പിക്കും. അവൾ തന്നെയാണ് തൂക്കിക്കൊടുക്കുന്നതും. പക്ഷികളും കുരങ്ങനും തിന്ന പഴങ്ങൾ വേറെ തിരഞ്ഞിട്ടു കൊണ്ടുപോകും, അമ്മ വളർത്തുന്ന കോഴികൾക്ക് തിന്നാൻ. വർഷം തുടങ്ങിയാൽ കുരുക്കളിൽ നിന്ന് പുതിയ തൈകൾ മുളച്ചാൽ അവ പറിച്ച് നടും. എല്ലായിടത്തേക്കും നല്ല കണ്ണാണ് അവൾക്ക്. പ്രസാദിന്റെ വീട്ടിലേക്കാവ ശ്യമുള്ള അരി, എണ്ണ, നെയ്യ്, മസാലകൾ തൊഹരിബജാറിൽ നിന്ന് അവൾ കൊ ണ്ടുവന്നുകൊടുക്കും. അവൾ ചോദിക്കും, 'ഞാനെത്ര കാശാണ് ലാഭമുണ്ടാക്കി ത്തരുന്നത്, എത്രവരവുണ്ടാക്കിത്തരുന്നുണ്ട് ഞാൻ! അങ്ങനെ താങ്കളിപ്പോൾ എത്ര പണം സമ്പാദിച്ചുകാണും, അമ്മേ. എന്തിനാണ് വിലകുറഞ്ഞ സാരി? നല്ല വസ്ത്ര ങ്ങൾ തന്നെ ധരിക്കണം. എണ്ണയും സോപ്പും തേക്കും. എല്ലാം എനിക്ക് തരണം,' പ്രസാദിന്റെ ഭാര്യക്ക് അതിനാൽ അവൾക്ക് നല്ല വസ്ത്രങ്ങൾ തന്നെ ധരിക്കാൻ കൊടുക്കേണ്ടിവരുന്നു.

ഇടക്കിടയ്ക്ക് മേരി ഗ്രാമത്തിലേക്ക് വെറുതേ സൊള്ളിയടിക്കാനായി പോകും. അങ്ങോട്ട് ചെന്നാൽ സാരി അരയിൽ ചുറ്റിക്കെട്ടി പ്രസാദിന്റെ ഭാര്യ യായി അഭിനയിക്കും, ഒരു കാല് കുറച്ച് മുടന്തി പ്രസാദ്ജി ആയിമാറും, അങ്ങനെ എല്ലാവരെയും ചിരിപ്പിക്കും. എല്ലാവരോടും വളരെ നല്ലപോലെ പെരുമാറും. യുവാ ക്കളായ ചില പിള്ളേർ ചിലപ്പോൾ കൊള്ളിച്ച് ചോദിക്കും, 'മുസൽമാന്റെ ഭാര്യ ഇവിടെ?'

'നിങ്ങളാരെങ്കിലും വിവാഹം ചെയ്തോ എന്നെ?' 'നീ ചെയ്തോ?'

'എന്നെപോലെ നല്ല ഉയരത്തിൽ വെളുത്തവരായി വരാഞ്ഞതെന്തേ?'

'നീ വലിയ സായ്പിന്റെ മകളല്ലേ?'

'അതേ, വലിയ സായ്പ്! ഒരു പെണ്ണിന്റെ വയറ്റിൽ കുഞ്ഞിനെ കൊടുത്ത് എലിയെപ്പോലെ ഓടിപ്പോയി. എന്റെ അമ്മയാണ് ദുഷ്ട. പെൺകുട്ടിവെളുത്തതാണ് എന്ന് കണ്ടപ്പോൾ തന്നെ കൊന്നുകളയണ്ടേ! എങ്കിൽ ഇന്ന് ഇത്ര ബുദ്ധിമുട്ടണോ?'

'കൊന്നു കളഞ്ഞിരുന്നെങ്കിൽ കഥ എന്താവും?'

'ഞാൻ ജീവിച്ചേ ഇരിപ്പുണ്ടാവില്ല.'

'കഴിഞ്ഞ കാര്യമൊക്കെ പോട്ടെ. നീ മുസൽമാന്റെ ഭാര്യ ആകുന്നതിനു മുമ്പ് ഞങ്ങൾക്കൊരു ദിവസം.....?'

'എന്ത്?'

'ചോറും കോഴിക്കറിയും കള്ളും തരുോ?'

'തരാം. ഒരുപാട് തരാം. എപ്പഴാ തരാതിരുന്നേക്കണേ? നിങ്ങളൊന്ന് പറയിൻ?'

'അത് നീ തന്നിട്ടുണ്ട്, ശരിയാണ്.'

പ്രസാദ്ജിക്ക് ലാഭമുണ്ടാക്കികൊടുക്കാൻ മന്നുമന്നായി ഭാരം ചുമന്ന്, ഫലങ്ങളും പച്ചക്കറിയും തമ്മിത്തല്ലി അധികവിലക്ക് വിറ്റ്, ഒരു നിലക്കടലപോലും ഒരാൾക്ക് വെറുതേ കൊടുക്കാതെ ബുദ്ധിമുട്ടുന്ന അതേ മേരി തന്നെ അവരുടെ വീട്ടിൽ നിന്ന് കടലയെണ്ണ കട്ടുകൊണ്ടുവരും, ഗോതമ്പുപൊടി, ശർക്കര, ഉപ്പ്, മറ്റ് മസാലകൾ എല്ലാം കട്ടെടുക്കും. എന്നിട്ട് ഒങ്ങ്റാഒമാരുടെ ചേരിയിലെ ഏതെങ്കിലും ഒരു വീട്ടിൽ ഇരുന്ന് ഗോതമ്പുപൊടികൊണ്ട് ഉപ്പും മസാലയും ചേർത്ത കൊച്ചു വടകൾ, പീഠേ, ഒക്കെ വറുത്തെടുക്കും. എന്നിട്ടത് എല്ലാവരും കൂടി തിന്നും. ജാലിമിനെ അവൾ കല്യാണം കഴിക്കുമെന്നത് എത്രത്തോളം തീർച്ചയാണോ അത്രയും തീർച്ചയായി അവൾക്ക് മറ്റൊരു കാര്യവും നല്ലപോലെ അറിയാം. ഇവരുടെ ജാതിയിലെ പെണ്ണിനെപ്പോലെയായിരുന്നു അവളുടെ രൂപവും തൊലിയും എങ്കിൽ കൂടിയും സോമര, ബുധന, മംഗല എന്നിവരുടെ കൂടെ അവളുടെ കല്യാണം നടക്കാൻ പോകുന്നില്ല. വെളുത്ത പിതാവിൽ നിന്നുണ്ടായ ജാരപുത്രി ആയതിനാൽ ഈ ഒങ്ങ്റാഒമാർ അവളിൽ അവരുടെ രക്തമുണ്ടെന്ന് വിശ്വസിക്കുന്നില്ല. അവരുടെ സമൂഹത്തിലെ കടുത്ത രീതികളോ കഠോരനിയമങ്ങളോ അവളിൽ വെച്ചു കെട്ടാറുമില്ല.

ചെയ്തിരുന്നെങ്കിൽ അവൾ എതിർക്കും. ചെയ്യാത്തതുകൊണ്ട് അവൾക്ക് ദുഃഖവുമുണ്ട്. അവളുടെ മനസ്സിനുള്ളിൽ എവിടെയോ ഒരു യഥാർത്ഥ ഒങ്ങ്റാഒ പെൺകുട്ടി ആകാനുള്ള ആഗ്രഹം ഒളിഞ്ഞിരിക്കുന്നുണ്ട്. എത്ര സന്തുഷ്ടയാകുമായിരുന്നു, പതിമൂന്ന്-പതിന്നാല് വയസ്സിൽ ധൈര്യമുള്ള ഒരു ഒങ്ങ്റാഒ ചെറുക്കൻ അവളെ പിടിച്ചു വലിച്ചുകൊണ്ടുപോയി കല്യാണം കഴിച്ചിരുന്നെങ്കിൽ! തൊഹരിയിൽ പോയി മേരി ഒന്നു രണ്ട് ഹിന്ദിസിനിമ കണ്ടിട്ടുണ്ട്. ഹേമന്തത്തിലെ കൊയ്ത്ത് കഴിഞ്ഞാൽ സഞ്ചരിക്കുന്ന സിനിമ കൊട്ടകക്കാർ തൊഹരിയിലെത്താറുണ്ട്. തുറന്ന പാടത്ത് അല്ലെങ്കിൽ മൈതാനത്തിൽ സിനിമ കാണിക്കും. കുരുഡ

ഗ്രാമത്തിലെ പെൺകുട്ടികൾ മാത്രമല്ല ആൺപിള്ളരിലും പലരും സിനിമ കാണാത്തവരാണ്. നല്ലവസ്ത്രം ധരിച്ചിട്ടില്ല, വയറുനിറയെ ഉണ്ടിട്ടില്ല. എന്നിട്ടല്ലേ! ഇവരോട് മേരിക്ക് ഒരു തരം മമതയും തോന്നുന്നുണ്ട്. മേരിയുടെ ജീവിതം ഈവിധം തുടർന്ന് കൊണ്ടിരുന്നു. ഒരു ദിവസം പെട്ടെന്നാണതുണ്ടായത്. വണ്ടി ഇറങ്ങി പ്രസാദ്ജിയുടെ മകന്റെ കൂടെ കരാറുകാരനായ തസീൽദാർസിങ് വരുന്നു. മേരിയുടെ ജീവിതം അതോടെ താറുമാറാകാൻ തുടങ്ങി. കുരുഡയിലെ ശാന്തവും ദരിദ്രവുമായ അസ്തിത്വത്തിൽ കൊടുങ്കാറ്റുയർന്നു.

## രണ്ട്

പ്രസാദ്ജിയുടെ ബംഗ്ലാവിനോട് ചേർന്ന് എഴുപത്തഞ്ച് ഏക്കർ അഥവാ ഇരുന്നൂറ്റിഇരുപത്തഞ്ച് ബിഘ നിലം ഉണ്ട്. ഈ ഭാഗത്ത് സീലിങ്ങ് ആരും മാനിക്കാറില്ല. അകലെ ടിമ്പർ പ്ലാൻടർമാരുടെ ബംഗ്ലാവുകളുള്ളതിനു ചുറ്റും ഇതേപോലെ കണക്കില്ലാത്ത നിലമുണ്ട്. ഡിക്സൻ സായ്പ് അമ്പത് ഏക്കർ സ്ഥലത്ത് സാലവൃക്ഷങ്ങൾ വെച്ചുപിടിപ്പിച്ചു. അവിടെ ഉയരം കുറഞ്ഞവയല്ല, 'ജായന്റ്' വൃക്ഷങ്ങളാണുള്ളത്. കാലം പോയതോടെ വൃക്ഷങ്ങൾ വളരെ വലുതായിരിക്കുന്നു. സാലവൃക്ഷങ്ങളില്ലായിരുന്നെങ്കിൽ പ്രസാദ്ജി ഈ നിലത്തിൽ എന്തെല്ലാം ഉണ്ടാക്കുമായിരുന്നു എന്ന് ഇടക്ക് ഇരുന്ന് പറയുമായിരുന്നു. ഇപ്പോൾ ഈ വൃക്ഷത്തിന്റെ വില അറിഞ്ഞതിനുശേഷം ഒരേ വിചാരം മാത്രമാണ്. ഏറ്റവും ഉയർന്ന വിലയ്ക്ക് ഇവ വില്ക്കണം. ഈ അഭിപ്രായത്തോട് ചേർന്ന് ലാൽചന്ദും മുൽനിജിയും ഈ വിഭാഗത്തെ മറ്റു രണ്ട് വന ഉടമസ്ഥരും അത്യന്തം സന്തോഷിച്ചു. പ്രസാദിന്റെ മകൻ ബൻവാരി ഇക്കാര്യത്തിൽ ഉത്സാഹിച്ച് ഡാൽടൻഗഞ്ജിലും മറ്റും തേടി നടക്കാൻ തുടങ്ങി. അതിന്റെ ഫലമാണ് ഈ തസീൽദാർസിങ്.

സിങ് വന്നതും ആദ്യം വധിക്കപ്പെടാൻ പോകുന്ന വൃക്ഷങ്ങൾ നോക്കിക്കണ്ടു. പിന്നെ വില പേശലായി.

പ്രസാദ് പറഞ്ഞു, 'ഇത്തരം സാലവൃക്ഷത്തടികൾ! ഈ വിലയ്ക്ക് വില്ക്കാനാകുമോ!'

'എന്തിന് വില്ക്കണം? അധികം ലാഭം കിട്ടുന്നിടത്ത് വില്ക്കാമല്ലോ?'

'ഒരു നല്ല വില പറയൂ?'

'പ്രസാദ് ജി ! ബൻവാരി എന്റെ ഉറ്റ സുഹൃത്താണ്. സർവ്വീസ് ചെയ്യുന്ന ആൾ. ഞാൻ കരാറുകാരനാണ്. നുണ പറയുകയില്ല, നല്ല മെച്വർ വൃക്ഷങ്ങളാണ്. മരവും നല്ല മൂപ്പെത്തിയവ.'

'സായ്പന്മാർ വെച്ചുണ്ടാക്കി പോയതാണ്.' 'അതേ. ഒരു കാര്യം ഇവിടെ മരം വെട്ടി തുണ്ടങ്ങളാക്കണം. ട്രക്കുകൾ ഇങ്ങോട്ട് വരില്ല. സായ്പന്മാരുടെ കാലമല്ലല്ലോ, ഫോറസ്റ്റ് ഡിപ്പാർട്ട്മെന്റിൽ നിന്ന് ആനകളെ വരുത്തി തൊഹരിവരേക്കും തടിവലിപ്പിക്കാൻ? എനിക്കിവ മുരഹായി വരേക്കും കൊണ്ടുപോകണം. മണ്ണുവഴി. ട്രക്കിന്റെ ചക്രം താണുപോകും. പൊട്ടും. അതിനുമുമ്പ് മരങ്ങൾ മുറിക്കണം. എത്ര ചിലവാണ് എനിക്ക് എന്ന് നോക്കൂ.'

'ലാഭവും കിട്ടുമല്ലോ'

'തീർച്ചയായും! ലാഭമില്ലാത്ത പണി വല്ലവരും ചെയ്യുമോ? എന്നാലും താങ്കൾക്കാണ് അധികം ലാഭം. വെള്ളത്തിന്റെ വിലയ്ക്ക് ബംഗ്ലാവ് മേടിച്ചു. തയ്യാറായ സാലവൃക്ഷക്കാട് കൂടെ കിട്ടി! ഇനി കിട്ടുന്നതെല്ലാം തന്നെ താങ്കളുടെ ലാഭമല്ലേ! മുഴുവനും ലാഭം! ഒരു കാശും ഇൻവെസ്റ്റ് ചെയ്യേണ്ടി വന്നിട്ടില്ല. ചോളമാണോ ഉഴുവിക്കേണ്ടിവന്നു, വെട്ടിയെടുപ്പിക്കേണ്ടിവന്നു എന്നു പറയാൻ! ഫലത്തിന്റെ വൃക്ഷങ്ങളാണോ പേരക്കയും മറ്റും പക്ഷികൾ തിന്നാതെ നോക്കേണ്ടിവന്നു എന്ന് പറയാൻ! വെറും ഫോറസ്റ്റ് ഏരിയ, സാലവൃക്ഷങ്ങളുടെ ഏരിയ. അവ വളർന്നു നില്ക്കുന്നു. വെട്ടിവില്ക്കുന്നു, അത്ര തന്നെ!

ലാൽചന്ദും മുൽനിയും പറഞ്ഞു, 'ഇത്ര തർക്കിക്കാനെന്താ? അയാൾ പോയാൽ പിന്നെ എന്തു ചെയ്യും? മരത്തിന്മേൽ കാറ്റടിക്കും, സമുദ്രം ഗർജ്ജിക്കും. അത് കേട്ടിരിക്കാം. പൂക്കളുണ്ടാവും പക്ഷെ ഫലമുണ്ടാവില്ല, അത് കണ്ടിരിക്കാനോ? വാങ്ങാൻ വന്നിരിക്കുന്നു. വിറ്റുകളഞ്ഞേക്കാം.'

കരാറുകാരനും അതാണ് ആഗ്രഹിക്കുന്നത്. സായ്പന്മാർ എന്തു മരമാണ് വെച്ചു പിടിപ്പിച്ചത്. ആകാശം മുട്ടുന്ന ഉയരം. തടിക്ക് റെയിൽ പാളത്തിന്റെ വണ്ണവും. പ്രസാദ്ജിയുടെ മരങ്ങൾ മാത്രമല്ല ഈ പ്രദേശത്തെ സകലമരങ്ങളും താൻ വാങ്ങാൻ ഒരുക്കമാണ്.

'അഞ്ചും ഏഴും വത്സരങ്ങൾക്കിടയിൽ വീണ്ടും വൃക്ഷങ്ങൾ വലുതാകും. അപ്പോഴും ഞാൻ വാങ്ങിക്കാൻ തയ്യറാണ്. ഞാൻ തന്നെ വാങ്ങിക്കോളാം. ഇവിടം തനി വെർജിൻ ഏരിയയാണ്. ഞാൻ തന്നെ ആദ്യം അവയെ വെട്ടി വീഴ്ത്താം.'

അങ്ങനെ ഇടപാട് ശരിയായി. പ്രസാദ്ജി ഒരു കാര്യം പിന്നീട് മനസ്സിലാക്കി. മരം വെട്ടിയത് കൊണ്ടുപോകാനുള്ള ചിലവിനെപ്പറ്റി പറഞ്ഞത് മുഴുവനും ശരിയല്ല. ട്രക്കുകൾ കുരുഡയുടെ അടുത്തുവരെ എത്തി. അവിടം സമതലമാണ്. കല്ലുകൾ നിറഞ്ഞതും. ട്രക്കുകൾക്ക് വരാൻ വിഷമമില്ല. അവിടെത്തന്നെ കരാറുകാരന്റെ തമ്പും കെട്ടി. വൃക്ഷങ്ങൾ മുറിക്കാൻ നല്ല കഴിവുള്ളവർ രണ്ടുപേർ വന്നു.

കരാറുകാരൻ മാൻപവറിന്റെ കാര്യത്തിൽ സൂത്രം ഉപയോഗിച്ചു. ആറു ഗ്രാമങ്ങളിലെ–കുരുഡ, മുരഹായി, സിഹോ, ധാപാരി, ധുമ, ചിനഡോഹ – ഒങ്റാഒമുണ്ട പുരുഷന്മാരും സ്ത്രീകളും പണിക്ക് വന്നു. വിശ്വസിക്കാൻ വിഷമം! വീട്ടിലിരുന്ന് കാശുണ്ടാക്കുന്നപോലെ. മരം വെട്ടിയശേഷം അവയുടെ കൊമ്പും ചില്ലകളും വെട്ടി ചെറുതാക്കി വെട്ടിയെടുത്ത് തടികൾ മുറിച്ച് ട്രക്കിൽ കയറിയ ശേഷം മീതെ കയറ്റിയിട്ടുകൊടുക്കണം. മരം മുറിക്കാനും തടിമുറിക്കാനും ആളുകൾ വേറെ. ആണുങ്ങൾക്ക് ദിവസേന പന്ത്രണ്ടണ, പെണ്ണുങ്ങൾക്ക് എട്ടണവീതവും. ഉച്ചക്ക് ചോളപ്പൊടിയുടെ കഞ്ഞി ഭക്ഷണവും. എല്ലാം തീരെ അവിശ്വസനീയം! കഞ്ഞിയുടെ കൂടെ ഉപ്പും മുളകും. ഗ്രാമത്തിലെ മുഖിയയും വൃദ്ധരും കൂലിക്കാരെ കൊണ്ടുവരും. ഓരോ ഗ്രാമത്തിലേക്ക് ആഴ്ചയിൽ ഒരു ചാക്ക് ഉപ്പ്. വൃദ്ധന്മാർ ചോദിച്ചു, 'പെണ്ണുങ്ങൾ ജോലി ചെയ്യും, അവരുടെ മാനം? കരാറുകാരൻ പറഞ്ഞു, 'എല്ലാവരും എല്ലാവരുടേയും അമ്മയും പെങ്ങളും മാത്രമാണ്. അത് മറന്ന് പെരുമാറുന്നവരെ ഓടിക്കും.

ട്രക്കുകളുടെ ഗതിയും ശബ്ദവും കരാറുകാരന്റെ സംഭാഷണത്തിന്റെ വേഗത, പിടിപിടി എന്നുള്ള ജോലിയുടെ വേഗത. ഇതെല്ലാം കണ്ട് ഗ്രാമത്തിലെ

വൃദ്ധരുടെ തല തിരിഞ്ഞു. അങ്ങനെ കരാറുകാരന്റെ വാക്കുകൾ ശരിയാണ് എന്ന് വൃദ്ധർക്ക് തോന്നാതായി. എല്ലാവരും എല്ലാവരുടെയും അമ്മയും പെങ്ങളും ആകുക സാദ്ധ്യമല്ല. പക്ഷെ തന്തമാരെക്കൊണ്ട് സമ്മതിപ്പിക്കാനായി ആറുപേരുടെ കൈയിലും ഒന്നാംനമ്പർ വാറ്റുചാരായത്തിന്റെ നിറച്ചകുപ്പികൾ പിടിപ്പിച്ചു. കുരുഡഗ്രാമത്തിലെ വയസ്സർ മറ്റുള്ളവരോട് പറഞ്ഞു, 'മുഖിയോട് ഗ്രാമത്തിലൊരു പൂജ നടത്താൻ പറയണം. കാലം തെളിഞ്ഞു നമ്മുടെ!'

കരാറുകാരൻ തീവണ്ടിയുടെ ഡ്രൈവറോടും സംസാരിച്ച് ഉറപ്പിച്ചു. മുർഹായിലും കുരുഡയിലും തീവണ്ടിയിൽ കയറ്റണം. വാഗൺ കിട്ടണം. ഡ്രൈവർക്കും കുപ്പി സമ്മാനിച്ചു. നല്ല പൂർണ്ണവളർച്ച എത്തിയ ഒരു തടിക്ക് പതിനഞ്ചുരൂപ വെച്ച് കൊടുക്കുന്നു. ഒരു ചിലവിലും പിശുക്കുകാണിക്കുന്നില്ല. നല്ല ലാഭം കിട്ടുമെന്ന് തീർച്ചയാണ്. അയാൾ വില്ക്കാൻ പോകുന്നത് ക്യൂബിക്ക് ഫൂട്ടിന്റെ അളവുവെച്ചാണല്ലോ. ബൻവാരിക്ക് അയാൾ ഒരു ട്രാൻസിസ്റ്റർ കൊടുത്തു. ബൻവാരി പറഞ്ഞിരുന്നില്ലെങ്കിൽ ഈ ഉയരം കുറഞ്ഞ സാലവൃക്ഷങ്ങളുടെ നാട്ടിൽ ഈ ക്വാളിറ്റിയുടെ വൃക്ഷങ്ങളുണ്ടെന്ന് അറിയില്ലായിരുന്നു. മുഴുവൻ കച്ചവടവും അത്യന്തം ലാഭകരമായിത്തീർന്നു.

കരാറുകാരൻ തന്റെ ജാതിക്കാരായ പ്രസാദ്, ലാൽചന്ദ്, മുൽനി എന്നിവരുടെ അറിവില്ലായ്മയെയും വിദ്യാഭ്യാസക്കുറവിനെയും മനസ്സുകൊണ്ട് പ്രശംസിച്ചു. ബൻവാരിക്ക് ഒരു തടിക്ക് ഒരു രൂപ വച്ച് കമ്മീഷൻ ആരും അറിയാതെ കൊടുത്തു. എന്നാലെന്താ, തന്റെ ലാഭത്തിലതുകൊണ്ട് ഒരു കിഴിവും വരില്ല. വേണ്ടത്ര ലാഭം ബാക്കി. ഏതാനും വൃക്ഷങ്ങൾ അഞ്ചോ ഏഴോ വർഷങ്ങൾക്കുശേഷം വെട്ടാൻ പാകമാകും. പ്രസാദിനെ കൈയിൽ വെക്കേണ്ടിയിരിക്കുന്നു. വേഗത്തിൽ തന്നെ ഈ വിഭാഗങ്ങൾ തൊഹരിയും മറുവശത്തെ നിരല-ഘാട്ട് എന്നീ പ്രദേശങ്ങളും ഒന്നിച്ചാവും. വഴിയും തയ്യാറാകുന്നു. വഴി വന്നാൽ പിന്നെ ഭാവിയിലെ ട്രാൻസ്പോർട്ട് ചിലവ് വളരെ ലാഭിക്കാം.

കുറച്ചു ദിവസത്തിനുശേഷം ഒരു പെട്ടി മധുരപലഹാരവും ഒരു കലം നിറയെ നെയ്യും കൊണ്ട് പ്രസാദ്ജിയുടെ വീട്ടിലെത്തി കരാറുകാരൻ. പ്രസാദ് ഉടനെ വിളിച്ചുപറഞ്ഞു, 'മേരീ, വിരുന്ന് വന്നിട്ടുണ്ട്. വേഗം ചായയും മറ്റും കൊണ്ടുവാ. മേരി ഇന്ന് കുളിച്ചിരിക്കുന്നു. അതിനാൽ നല്ലപോലെ തേച്ച് ചളിയില്ലാത്ത മുഖം. തലമുടിയിൽ എണ്ണ പുരട്ടി പിന്നിയിട്ട് കെട്ടിവെച്ചിരിക്കുന്നു. പ്രിന്റഡ് സാരി തലപ്പ് മുന്നോട്ടാക്കി ഉടുത്തിരിക്കുന്നു. കൈയിലും കാതിലും പിച്ചള ആഭരണങ്ങൾ. ട്രേയിൽ ചായയും പലഹാരവും കൊണ്ട് മേരി പ്രവേശിച്ചു. തസീൽദാർസിങ് നിവർന്നിരുന്നു. അയ്യയ്യോ! ഇതെന്തൊരു പെൺകുട്ടിയാണപ്പാ! അതും ഈ കാട്ടിൽ! പ്രസാദ്ജിക്ക് മനസ്സിലായി, മേരി പോയതിനുശേഷം പറഞ്ഞു, 'എന്റെ വേലക്കാരിയുടെ മകളാണ്. അവളുടെ അമ്മ അവളുടെ പ്രായമുള്ളപ്പോൾ....'

മേരിയുടെ രൂപസൗന്ദര്യത്തിന്റെ ഗോപ്യമായ രഹസ്യം വിവരിച്ച് ഉപസംഹാരമെന്നപോലെ പറഞ്ഞു, 'എന്റെ വീട്ടിലെ എല്ലാവരും അവളെ മകളെപ്പോലെ നോക്കുന്നു. അവൾ ഞങ്ങളെയും അമ്മയെയും അച്ഛനെയും എന്നപോലെ സ്നേഹിക്കുന്നുണ്ട്.'

'അതുണ്ടാവുമല്ലോ. അല്ലെങ്കിൽ താങ്കളെ ഇത്ര വലിയ ആളായി എല്ലാ

വരും കണക്കാക്കുന്നതും പറയുന്നതും എന്തുകൊണ്ട്? ആരുടെ ഹൃദയവും കരളും വലുതാണോ അവരാണ് വലിയവർ.' ഈ വിധം പറഞ്ഞശേഷം തസിൽദാർസിങ് മനസ്സിൽ പറഞ്ഞു, ഈ കാട്ടിൽ മരം വെട്ടാൻ വന്നത് വളരെ ലാഭകരമായി. മേരി മറ്റൊരർത്ഥത്തിലും തന്റെ ജീവിതത്തിൽ ലാഭമുണ്ടാക്കി തന്നേക്കാം.

മേരി പുറം ജഗത്തായ തൊഹരിയെയും കുരുഡഗ്രാമത്തെയും ബന്ധിക്കുന്ന ചലിക്കുന്ന ഒരു പാലമാണ്. രാത്രി പ്രസാദ്ജിക്ക് മരുന്നും ചൂടുള്ള വെള്ളവും കൊടുക്കുമ്പോൾ മേരി പറഞ്ഞു, 'ആ കൊശവൻ താങ്കളെ വേണ്ടത്ര പറ്റിച്ചു. എത്ര ലാഭം കീശയിലാക്കി. തൊഹരി മുതൽ ഛിപ്പഡോർ വരെ എല്ലാവരും ചിരിക്കയാണ്.'

പ്രസാദ്ജി വായിൽ നിന്ന് വെച്ച പല്ലിന്റെ നിര അടർത്തി എടുത്ത് കിണ്ണത്തിലെ വെള്ളത്തിൽ വെച്ചു. പിന്നെ മരുന്ന് കഴിച്ചു. കുറച്ചു കഴിഞ്ഞ് പറഞ്ഞു, 'അതെങ്ങനെ മേരി? ആർക്കെങ്കിലും ലാഭമുണ്ടാക്കിക്കൊടുക്കാൻ ഞാനാരാ? കാട്ടിൽ കിടന്നാൽ ഇങ്ങനെയാണ്. ബൻവാരി അയാളെ കൊണ്ടുവന്നു. ബൻവാരിയും തനി പിടിവാശിക്കാരനാണ്. അവന്റെ അമ്മയെപ്പോലെ. ഞാൻ ആദ്യം വേണ്ടെന്ന് പറഞ്ഞതാണ്. ലാൽചന്ദും മുൽനിയും ദേഷ്യപ്പെട്ടു. വീട്ടിലും സമാധാനമില്ലാതായി.'

'ബൻവാരിക്ക് അയാൾ വേറെ കാശ് കൊടുത്തിട്ടുണ്ട്.'

'നിനക്കറിയാമോ?'

'എനിക്കെല്ലാം അറിയാം.'

'കഷ്ടം! എത്ര മോശമായി.'

ദീർഘനിശ്വാസം വിട്ട് പ്രസാദ്ജി അവൾക്ക് ഒരു രൂപ കൊടുത്തു. അങ്ങനെ ഇടയ്ക്കൊക്കെ കൊടുക്കാറുണ്ട്. 'എന്റെ ഒരു പഴമോ ഒരു ചോളമണിയോ നഷ്ടത്തിൽ പോകരുത്. ആരും എന്നെ പറ്റിക്കരുത് എന്ന് വിചാരിച്ച് നീ എത്ര കഷ്ടപ്പെടുന്നു. സ്വന്തം മകൻ അത്രക്കറിയുന്നില്ലല്ലോ. എന്തു ചെയ്യാനാണ്? എനിക്കറിയില്ലേ? എനിക്കെല്ലാം അറിയാം. ഞാൻ മരിച്ചു പോയാൽ എല്ലാം വിറ്റ് അവൻ സ്വന്തമാക്കും. ഇവിടന്ന് ഓടിപ്പോകും.'

'ഇനി മരം വില്ക്കുമ്പോളില്ലേ, അപ്പോഴേക്കും റോഡ് വരും. ഛിപ്പഡോറിലേക്ക് സ്വയം പോകണം. വലിയ കമ്പനിക്കാരോട് വർത്തമാനം പറഞ്ഞശേഷം എല്ലാം ചെയ്യണം. അന്ന് ഇതേപോലെ ദയവു കാണിക്കരുത്.'

'നീ പറഞ്ഞത് ശരിയാണ്.'

മേരി കുരുഡയിലെ വയസ്സു ചെന്നവരോടു പറഞ്ഞു, 'പന്ത്രണ്ടണ! എട്ടണ! ഇത്ര കാശിന് തൊഹരിയിലും ഛിപ്പഡോറിലും ഒരാളും ബാബുമാരുടെ കൂലിപ്പണി ചെയ്യുന്നില്ല.'

'എന്തു ചെയ്യാനാണ് മേരി? ഞാൻ അരുതെന്ന് പറഞ്ഞാൽ ഗ്രാമത്തിലുള്ളവർ കോപിച്ചിളകും. ആരാ ഇത്ര കാശെങ്കിലും തരാൻ എന്നവർ എന്നോട് മറുചോദ്യം ചോദിക്കുന്നു.' ഇങ്ങനെ ഒരു വൃദ്ധൻ പറഞ്ഞു. 'അവർക്കിപ്പോൾ കൊതി പിടിച്ചു. ഇനിയും വരും. അഞ്ച് അല്ലെങ്കിൽ ഏഴ് കൊല്ലം കഴിയുമ്പോഴേക്കും വീണ്ടും വരും. അപ്പോൾ മൂന്നുരൂപയും രണ്ടുരൂപയും വീതം വാങ്ങിക്കണം. വില പേശി മേടിക്കണം. തന്നേ ആവൂ. തന്നില്ലെങ്കിൽ ഇവിടെ വേറെ പുറത്തുള്ള കൂലി

ക്കാരെ എവിടന്നു കിട്ടും. റോഡില്ല. ജോലിയും കിട്ടാനില്ല. നിനക്കറിയില്ലെടീ എല്ലാം?'

കരാറുകാരന്റെ നോട്ടത്തിനുള്ള ഉത്തരത്തിനനുസൃതമായി മേരിയും തൻെറ ബുദ്ധിക്കും വിവേകത്തിനുമാവുംപോലെ കരാറുകാരന്റെ അസ്സൽ രൂപം എല്ലാവർക്കും കാണിച്ചുകൊടുക്കാൻ അവൾ ശ്രമിച്ചു.

പക്ഷെ തസീൽദാർസിങ് മേരിയുടെ കാര്യം മറന്നില്ല. കുറച്ചു ദിവസം കഴിഞ്ഞു. മേരി കന്നുകാലിയുടെ പുറത്തിരുന്ന് മറ്റ് പശുക്കളെയും കാലികളെയും മേച്ചുകൊണ്ട് വീട്ടിലേക്ക് വരുകയായിരുന്നു. തസീൽദാർ മുന്നിൽ വന്ന് നിന്ന് പറഞ്ഞു, 'എത്ര സുന്ദരിയാണ് നീ! ഹേമമാലിനിയെപ്പോലെയുണ്ട്.'

'എന്താ പറഞ്ഞേ?'

'നിന്നെ കാണാൻ ഹേമമാലിനിയെപോലെയുണ്ടെന്ന്.'

'നിങ്ങൾ നത്തിനെപോലെയുണ്ട്.' തർക്കുത്തരമായാലും അവളിൽ നിന്ന് മറുപടികിട്ടിയല്ലോ എന്ന ആശ്വാസത്താൽ സിങ് അവളുടെ അടുത്തേക്ക് ചെന്നു. മേരി പോത്തിനെ നിർത്തിയില്ല. പോയിക്കൊണ്ടിരിക്കെ നല്ല മൂർച്ചയുള്ള ഒരരിവാൾ പുറത്തെടുത്ത് പെട്ടെന്നയാളുടെ നേർക്ക് കാണിച്ച് വളരെ അലസമായ സ്വരത്തിൽ പറഞ്ഞു, 'നിങ്ങളെപ്പോലെ നീണ്ടപാന്റും കറുത്ത കണ്ണടയും ധരിച്ച കരാറുകാർ തൊഹരിയിൽ രൂപയ്ക്ക് പത്തുവീതം കിട്ടാനുണ്ട്. അവരുടെ നേർക്ക് ഞാൻ ഈ ആയുധം തന്നെയാണ് കാണിക്കാറ്. വിശ്വാസമാവുന്നില്ലെങ്കിൽ അവിടം വരെപോയി ഒന്നന്വേഷിച്ച് വരൂ.'

അവളുടെ സംസാരം തസീൽദാർസിങിന് വളരെ ആകർഷകമായി തോന്നി.

അന്ന് രാത്രി ഉണ്ണാനിരിക്കുമ്പോൾ ബൻവാരി പറഞ്ഞു, 'മേരി എന്റെ സ്നേഹിതനെ അപമാനിച്ചു. പറഞ്ഞത് അച്ഛനോടാണ്. മറുപടി പറഞ്ഞത് മേരിയും, 'എന്ത് അപമാനമാണ് ഞാൻ നിങ്ങടെ സ്നേഹിതനോട് ചെയ്തത്?'

'തർക്കുത്തരം പറഞ്ഞു'

'ഇത്തവണ പറഞ്ഞു വിട്ടു. ഇനിയും ഇതേപോലെ അനാവശ്യം പറയാനും വേഷംകെട്ട് കാണിക്കാനും വന്നാൽ അവന്റെ മൂക്ക് ഞാൻ മുറിക്കും.' ബൻവാരി പേടിച്ചു ചോദിച്ചു. 'എന്തേ? എന്തെങ്കിലും ചീത്തയായി പെരുമാറിയോ?'

'എനിക്ക് അത് ചീത്ത തന്നെയാണ്. നിങ്ങൾക്ക് വേണമെങ്കിൽ നല്ലതായിരിക്കാം.' പ്രസാദ്ജി പറഞ്ഞു, 'നീ അയാളെ ഒന്ന് താക്കീത് ചെയ്തേക്ക്. മരം മേടിക്കാൻ വന്നിട്ട് ഈവക മോശത്തരം നല്ലതല്ല.'

'മേരിയും തൊഹരിയിലെ അങ്ങാടിയിൽ ഈ സാലമരങ്ങൾ വില്ക്കുന്നതിനെപ്പറ്റി ഒന്നും ആരോടും പറയരുത്. വീട്ടിലെ വളപ്പിലായാലും സാലവൃക്ഷം വില്ക്കുന്നത് നിയമവിരോധമാണ്. സാലവൃക്ഷം സർക്കാരിന്റെ വൃക്ഷമാണ്.'

'വെച്ചേക്ക് നിന്റെ നിയമവും മറ്റും നിയമപ്രകാരമുള്ള നിലം മാത്രമാണോ എല്ലാവരും വെട്ടുന്നത്? ഈ ഭാഗത്ത് ആരാണ് മരം വെട്ടി വില്ക്കാത്തത്?' മേരി ബൻവാരിയോട് പറഞ്ഞു.

'ഞാൻ തൊഹരിബജാറിൽ നിങ്ങൾ മരം വിറ്റ കാര്യം പറഞ്ഞുവല്ലോ.'

'പറഞ്ഞു! പറഞ്ഞോ? പറയരുതെന്ന് പറഞ്ഞതല്ലേ നിന്നോട്?'

'എന്നെ പേടിപ്പിക്കയൊന്നും വേണ്ട.'

മേരി പോയി. പ്രസാദ്ജി പറഞ്ഞു, 'ഇത് ശരിയല്ല. നിന്റെ സ്നേഹിതനോട് പറഞ്ഞേക്ക്. വീട്ടിൽ മകളെപ്പോലെ നിൽക്കുന്ന അവളെ എന്തെങ്കിലും ചെയ്താൽ എനിക്കാണ് അപമാനം. ബൻവാരി തസീൽദാർസിങിനോട് പറഞ്ഞു, 'അവൾ തലതെറിച്ച പെണ്ണാണ് അവൾക്കാരെയും കൂസലില്ല.'

'ആർക്കാവേണ്ടേ.....?'

'പോരെങ്കിൽ അവളുടെ കല്യാണം തീർച്ചയാക്കിവെച്ചിട്ടുണ്ട്.'

'എവിടെ?'

'മുസൽമാന്റെ കൂടെ.'

'രാമ! രാമ! ഇവിടെ അവളുടെ ജാതിയിൽ ചെക്കനില്ലേ?'

'അവളുടെ ഇഷ്ടം.'

തസീൽദാർക്ക് വിശ്വസിക്കാനായില്ല. കുരുഡയെപോലെ ഒരു വന്യഗ്രാമത്തിലെ മേരി ഒങ്റാഒ അയാളെ വിലവെക്കാതെ വിടുകയോ? വൃക്ഷങ്ങൾ അടയാളപ്പെടുത്തുക, മുറിപ്പിക്കുക, കഷണങ്ങളാക്കി കയറ്റി അയക്കുക എന്നീ പണികൾക്കിടയിലും സിങ് മേരിയെ കുറിച്ചോർത്തു. മേരി തന്നെ വിലവെക്കില്ല. മുസൽമാനെ കല്യാണം കഴിക്കും. ഓർക്കുന്തോറും സിങിന്റെ വാശി കൂടി വന്നു.

മേരിക്കുവേണ്ടി സാൽട്ടൻഗഞ്ജിൽ നിന്ന് ഒരു നൈലോൺ സാരി വാങ്ങിക്കൊണ്ടുവന്നു. പ്രസാദ്ജിക്ക് മധുരപലഹാരവും. പ്രസാദ്ജിയോട് പറഞ്ഞു, 'എത്രതവണ വന്നു. എപ്പോഴും ചായയും മറ്റും ഉണ്ടാക്കികൊണ്ടുവരുന്നതാണ്, അതിനാൽ അവൾക്കൊരു സാരി വാങ്ങിയതാണ്.'

പ്രസാദ്ജി അത് സ്വീകരിക്കാൻ ഇഷ്ടപ്പെട്ടില്ല. തസീൽദാർ കേട്ടില്ല. മേരിയാണെങ്കിൽ തൊഹരിക്ക് പോയിരിക്കയാണ്. തിരിച്ച് വന്ന് സാരിയുടെ കാര്യം കേട്ടു. ആദ്യം അന്നത്തെ വ്യാപാരത്തിന്റെ കാശിന്റെ കണക്ക് പറഞ്ഞ് അവസാനിപ്പിച്ചു. അടുക്കളയിൽ പോയി ചായയും ചപ്പാത്തിയും കഴിച്ചു. പിന്നെ സാരി എടുത്ത് പുറത്തേക്ക് പോയി.

തസീൽദാർ തമ്പിലിരുന്ന് കൂലിക്കാർക്ക് കാശ് കൊടുക്കുകയായിരുന്നു. ഒരുപാട് മനുഷ്യർ. നല്ല തിരക്ക്. അവർക്കിടയിൽ കൂടി മേരി കടന്നുചെന്ന് അങ്ങേഅറ്റം തെറി വാക്കുകൾ വിളിച്ചു പറഞ്ഞ് സാരി അയാളുടെ മുഖത്തേക്ക് വലിച്ചെറിഞ്ഞു കൊടുത്തിട്ടു പറഞ്ഞു, 'എന്താ നഗരത്തിലെ വേശ്യയാണെന്ന് വിചാരിച്ചോ എന്നെ? സാരി തന്ന് മയക്കാൻ വന്നിരിക്കുന്നു? ഇനിയും അനാവശ്യം ചെയ്യാൻ വന്നാൽ മൂക്ക് ഞാൻ ചെത്തിക്കളയും പറഞ്ഞേക്കാം.' കൈകുലുക്കി ഭയപ്പെടുത്തിക്കൊണ്ട് അവിടെനിന്നുപോയി. അങ്ങേയറ്റം ഗൗരവത്തിൽ തന്നെ.

ഇത്രയും പേരുടെ നടുവിൽ തസീൽദാറിന്റെ മുഖം ചെറുതായി. എന്നാലും പറയാൻ ഭാവിച്ചു, 'നന്മവിചാരിച്ച് ഒരു സാധനം കൊടുത്തതാ....' ഗ്രാമത്തിലെ വൃദ്ധർ പറഞ്ഞു.

'ഇനി കൊടുത്തേക്കല്ലേ.'

'എന്ത് പറഞ്ഞു?'

'ഇനി കൊടുക്കരുത് എന്ന്.'

'അവൾ എന്താ അത്ര നല്ല പെണ്ണാണ്? വല്ല നല്ല പെൺകുട്ടികളും മുസൽമാന്റെ കൂടെ കല്യാണം കഴിക്കുമോ?'

'ഇനിയും ഒന്നും പറയരുത്.'

ഉടനെ തസീൽദാർക്ക് മനസ്സിലായി. താനും തന്റെ ആളുകളും ഇവിടെ എണ്ണത്തിൽ കുറവാണ്. ഇവരാണ് അധികം, എല്ലാവരുടെ കൈയിലും വെട്ടുകത്തിയോ അരിവാളോ കാണും. വേഗം നിശ്ശബ്ദനായി. രാത്രിയിൽ ഡ്രൈവറും അയാളോട് പറഞ്ഞു, 'ഈ വക തോന്നിവാസമൊന്നും ഇവിടെ എടുക്കേണ്ട. ഈ ആദിവാസികൾ എന്തിനും പോന്നവരാണ്. ഏതെങ്കിലും പോലീസ് സ്റ്റേഷനിൽ ചെന്ന് ഹർജി എഴുതുകയോ ആക്ഷേപം പറയുകയോ ചെയ്താൽ സംഗതി കുഴപ്പമാവും.'

തസീൽദാരുടെ വീട്ടിൽ ഭാര്യയും കുട്ടികളും ഉണ്ടെന്ന് ഡ്രൈവർക്കറിയാം. എന്നാലും നല്ല പെൺപിള്ളാരുടെ പിന്നാലെ കൊതിയും കൊണ്ട് ചെല്ലുന്നവനാണ് എന്നും അറിയാം. മേരി അതിമോഹിനി തന്നെ, പക്ഷെ അതിന്റെ പേരിൽ ആദിവാസികളെ വിരട്ടി പോലീസ് കേസുണ്ടാക്കുന്നത് തനി വിഡ്ഢിത്തമാവും. മേരി എല്ലാം സമ്മതിക്കുന്നവളായിരുന്നെങ്കിൽ ഒന്നിനും വിഷമമില്ല. മേരി ഇപ്പോൾ കോപിച്ചിരിക്കയാണ്. തസീൽദാർ അതറിഞ്ഞ് നടക്കുകയാണ് ഭേദം.

ഇതിനുശേഷം പ്രസാദ്ജിയും ഗൗരവത്തിലായി. ചായ കൊണ്ടുവരാൻ ഭിക്കനി ആയി. തസീൽദാർ ആ വീട്ടിലേക്ക് വരാതായി. പോക്കുതന്നെ നിർത്തി വെച്ചു, പക്ഷെ മേരിയെപ്പറ്റിയുള്ള വിചാരം വേണ്ടെന്നു വെച്ചില്ല.

മേരി പശുക്കളെയും മറ്റും കൊണ്ട് തിരിച്ചുവരുമ്പോൾ, തൊഹരിയിൽ നിന്ന് വരുന്ന വഴിക്ക്, തൊഹരിക്ക് പോകയാണ് എന്ന് പറഞ്ഞ് മൂന്നു മൈൽ അകലെയുള്ള മുരഹായി സ്റ്റേഷനിലേക്ക് പോകും, ചന്തക്ക് പോകുന്ന ധുമയിലേക്ക്, ഈ സമയങ്ങളിലെല്ലാം സുരക്ഷിതമായ ദൂരം വെച്ച് അയാൾ മേരിയെ പിന്തുടർന്നുപോന്നു.

അവളുടെ കൂട്ടുകാർ അവളോട് പറയും, 'മേരി, ആ കരാറുകാരൻ നിന്നെ പ്രേമിക്കുന്നുണ്ടെടി.'

'കൈയിൽ കിട്ടാത്തതുകൊണ്ടല്ലേ? കൈയിൽ കിട്ടിയാൽ അവന്റെ പ്രേമമെല്ലാം പറന്നുപോകും. എന്റെ അമ്മയെയും സായ്പ് പ്രേമിച്ചതല്ലേ!'

'നിന്നെ കല്യാണം കഴിക്കും.'

'ഭാര്യ ഉണ്ട്.'

'അതിനെന്താ?'

'അവന്റെ കാര്യം വിട്.'

വൃക്ഷങ്ങൾ മുറിക്കുന്ന പണി തുടർന്നു കൊണ്ടിരുന്നു. തണുപ്പ് ക്രമേണ കുറഞ്ഞു വന്നു. നാഴികകളോളം ദൂരം പ്ലാശിൻ മരങ്ങളാണ് ഇവിടെ. മരത്തിൽ പുതിയ കൂമ്പ് വരുന്നു. അങ്ങനെ ഒരു ദിവസം മുഖിയയുടെ വീട്ടിൽ തമ്പോറ് കൊട്ടാൻ തുടങ്ങി. ഹോളിക്ക് ആദിവാസികൾക്കിടയിൽ നായാട്ടിന് പോകുന്ന പതിവുണ്ട്. അതറിയിക്കാനുള്ള കൊട്ടാണ്. ഇത്തവണ നായാട്ടിനുള്ള ഊഴം പെണ്ണുങ്ങളുടേതാണ്. പന്ത്രണ്ട് കൊല്ലം ഈ ദിവസം ആണുങ്ങളാണ് നായാട്ട് കളിക്കുക. അങ്ങനെ പന്ത്രണ്ടു കൊല്ലത്തിനുശേഷം പെണ്ണുങ്ങളുടെ ഊഴം വരുന്നു. പുരുഷന്മാരെപ്പോലെത്തന്നെ അവരും അമ്പ്, വില്ല്, കത്തി, വെട്ടുകത്തി മുതലായ ആയുധങ്ങളോടെ കാട്ടിലും മലയിലും ഓടിനടക്കും. വേട്ടയാടും. മുള്ളൻപന്നി, മുയൽ,

പക്ഷികൾ എന്താണ് കിട്ടിയതെന്നു വെച്ചാൽ നായാടികൊണ്ടുവരും. പിന്നെ എല്ലാവരും കൂടി വെച്ചുണ്ണും, മദ്യം കഴിക്കും, പാട്ടുപാടും, സന്ധ്യയായാൽ വീട്ടിലേക്ക് തിരിച്ചുവരുകയും ചെയ്യും. ആണുങ്ങൾ ചെയ്യുന്നതെല്ലാം പെണ്ണുങ്ങളും ചെയ്യും. പന്ത്രണ്ടുകൊല്ലം കൂടുമ്പോൾ കിട്ടുന്ന ഒരു ദിവസമാണ്. ഹോളിയുടെ തീയിട്ട് ചുറ്റുമിരുന്ന് ഒരോന്ന് സംസാരിക്കും, കഥപറയും. ബുധനി കഥപറയാൻ തുടങ്ങി, 'അന്ന് ഞങ്ങൾ ഒരു നല്ല പുലിയെ കൊന്നു. എനിക്കന്ന് വളരെ ചെറുപ്പം....' കഥകൾകേട്ട് സംസാരിച്ചുകൊണ്ട് വൃദ്ധകൾ, പ്രായമായവർ, ചെറുപ്പക്കാർ എല്ലാം ഒന്നിച്ച് ഭക്ഷണം പാകം ചെയ്യുന്നു. പാട്ടുപാടുന്നു. യുവതികളാണ് അധികം പാടുന്നത്.

എന്തിനിവർ നായാട്ടിന് വരുന്നു! എന്തിന് നായാടുന്നു. അതവർക്കറിയില്ല. പക്ഷെ ആണുങ്ങൾക്കറിയാം. ആയിരം-ലക്ഷം-ചന്ദ്രനുശേഷം ഈ ദിവസം അവരുടെ ജീവിതത്തിലേക്കു വരുന്നു. വേട്ടയാടുന്നു. ഒരു കാലത്ത് വനങ്ങളിൽ ധാരാളം മൃഗങ്ങളുണ്ടായിരുന്നു. വന്യജീവിതമുണ്ടായിരുന്നു. വേട്ടയാടുന്നതിന് ഒരർത്ഥമുണ്ടായിരുന്നു. ഇപ്പോൾ വനം ശൂന്യമാണ്, അവിടെ ജീവനില്ല, ജീവിതമില്ല എല്ലാം നശിച്ചവസാനിച്ചു, ശിക്കാർ ഇപ്പോൾ അർത്ഥരഹിതമാണ്. വാസ്തവത്തിൽ വെറും ഒരു ദിവസത്തെ ആനന്ദം മാത്രം.

തസീൽദാരുടെ നിർത്താത്ത ക്ഷീണം തട്ടാത്ത ഏകാഗ്രമായ പിൻതുടരൽകാരണം മേരിയുടെ ക്ഷമ അറ്റുപോകാൻ തുടങ്ങിയിരുന്നു. ജാലിം ഒരു പക്ഷെ അറിഞ്ഞുകാണും. അറിയിച്ചാൽ അവൻ കോപിക്കും. തരം നോക്കി തൊഹരി ബജാറിലെങ്ങാനും വെച്ച് തസീൽദാരെ കൊന്നെന്നും വരാം. തസീൽദാരുടെ കൈയിൽ വളരെയധികം പണം, വേണ്ടത്ര ആൾക്കാർ. നഗരത്തിൽ ആകെ കുഴപ്പമാവും. കളവ് കുറ്റം ചുമത്തി ജാലിമിനെ കുഴപ്പത്തിലാക്കിയേക്കാം.

ഇവളോട് അടുക്കുന്ന കാര്യത്തിൽ തസീൽദാരും ക്ഷമകെട്ടുപോയപോലെ ആയിരിക്കുന്നു. മരം വെട്ടൽ വേഗം അവസാനിക്കും. എല്ലാം അവസാനിപ്പിച്ച് പോകേണ്ട സമയമായി. അപ്പോഴൊ? അതിനാൽ ഒരു ദിവസം തസീൽദാർ മേരിയുടെ കൈ കടന്നുപിടിച്ചു.

സമയം അനുകൂലമായിരുന്നു. ഇത്തവണ ആണുങ്ങളുടെ നായാട്ടല്ല. അവർ മദ്യപിച്ച് ആടിപാടി പുതിയ പാട്ടുകൾ ഉണ്ടാക്കും. വേഷം കെട്ടി കുമ്മാട്ടികെട്ടി, ശിവന്റെ മുഖം മൂടി ധരിച്ച് നൃത്തം വെക്കാനും പാടാനും നടക്കും. കാശ് കിട്ടും. തസീൽദാർ അവർക്ക് ഹോളിക്ക് മദ്യം കൊടുക്കാമെന്നേറ്റിട്ടുണ്ട്.

മരം വെട്ടി തിരിച്ചു വന്നാൽ എന്നും പാട്ടുതന്നെ. ഒരേപോലെ ഒരു മാറ്റവുമില്ലാത്ത രാഗത്തിൽ മേരി അത് കേൾക്കുകയായിരുന്നു. ചന്തയിൽ നിന്ന് എത്തിയതേയുള്ളൂ അവൾ. കേട്ട് നിന്ന് സന്ധ്യയായി. അവൾ വീട്ടിലേക്ക് പോകുകയാണ്. അവൾ ആ വഴിക്ക് വരും എന്ന് തസീൽദാർക്ക് അറിയാം. കൈകടന്നു പിടിച്ചുകൊണ്ട് പറഞ്ഞു,

'ഇന്നു നിന്നെ ഞാൻ വിടില്ല'.

മേരി ആദ്യം വല്ലാതെ ഭയന്നു. പിടിയും വലിയും കാരണം അരയിലെ അരിവാൾ നിലത്തു വീണു. വളരെയധികം ശ്രമിച്ചശേഷം അയാളുടെ പിടിയിൽ നിന്ന് സ്വതന്ത്രയാകാൻ കഴിഞ്ഞു. രണ്ടുപേരും എണീറ്റ് നിന്നു. തസീൽദാരുടെ

കണ്ണിൽ ഇപ്പോൾ കറുത്ത കണ്ണടയില്ല. നീണ്ട തലമുടി, നല്ല കൃതാവ്, ടെറിക്ലോത്തിന്റെ പാന്റ്, നല്ല ചുവന്ന ഷർട്ട്, ലാടം തറച്ച ഷൂസ്സ്. ഹോളിയുടെ ഗാനത്തിന്റെ പശ്ചാത്തലത്തിൽ അയാളെ കണ്ടപ്പോൾ മേരിക്ക് ശരിക്കൊരു മൃഗം തന്നെയെന്ന് തോന്നി. തനി മൃ.....ഗം. മൃഗം തന്നെ. അക്ഷരങ്ങൾ മനസ്സിൽ തടഞ്ഞുവീഴുകയാണ്. പെട്ടെന്ന് മേരി ചിരിച്ചു.

'മേരീ.....'

'മതി മതി. അവിടെത്തന്നെ നില്ക്കു.'

'എന്താ നോക്കണേ?'

'നിങ്ങളെ'

'ഞാൻ നിന്നെ–'

'എന്നെ ഒരുപാട് ഇഷ്ടപ്പെടുന്നു, അല്ലേ?'

'ഒരുപാട്'

'വളരെ നല്ലത്'

'എന്ത് നല്ലത്?

'വാസ്തവത്തിൽ എന്നെ ഇഷ്ടപ്പെടുന്നു എന്ന് മനസ്സിലായി.'

'യഥാർത്ഥമാണ്. നിന്നെപ്പോലെ ഒരു പെൺകുട്ടിയെ ഞാനിതേവരെ കണ്ടിട്ടില്ല. ലക്ഷം രൂപ വിലയുള്ളവളാണ് നീ. ആ ബജാറിലെ ചെറുക്കൻ നിന്നെ വേണ്ടപോലെ നോക്കുമോ? അതും മുസൽമാൻ?'

'നിങ്ങൾ ചെയ്യുമല്ലോ?'

'തീർച്ചയായും. തുണിയും പണ്ടങ്ങളും എല്ലാം തരാം.'

'അതേയോ?'

'എല്ലാം തരാം.'

അതിവേഗത്തിൽ ശ്വാസോച്ഛ്വാസം ചെയ്യുകയാണ് മേരി. പിന്നെ പറഞ്ഞു, 'ഇന്നു വേണ്ട, ഇന്ന് എനിക്ക് തീണ്ടലാണ്.'

'എപ്പോൾ മേരി, എപ്പോൾ?'

മേരിയുടെ മുഖവും കണ്ണുകളും ശാന്തമായി. കോമളമായി. പറഞ്ഞു. 'ഹോളി ദിവസം. നിങ്ങൾ ആ കല്ലുമലക്കരികിൽ വന്നാൽ മതി. എല്ലാ പെണ്ണുങ്ങളും നായാട്ടിന് അകലേക്ക് പോകും. ഞാൻ നിങ്ങളുടെ അടുത്തേക്ക് വരാം. അറിയില്ലേ ഏതു മലയാണെന്ന്? നിങ്ങൾ ആ കാണുന്ന കല്ലിന്റെ മറവിൽ നിന്ന് എന്നെ നോക്കിയാൽ മതി.'

'മനസ്സിലായി.'

'അപ്പോൾ പറഞ്ഞപോലെ.'

'അതേ മേരി.'

'ആരോടും പറഞ്ഞേക്കല്ലേ, കേട്ടോ. ആണുങ്ങൾക്ക് ഒരു ദോഷവും വരില്ല. പെണ്ണുങ്ങൾക്കാണ് ദോഷം മുഴുവനും. എന്റെ ജന്മം തന്നെ പിഴച്ചതല്ലേ. അതല്ലേ മുസൽമാനെ കല്യാണം കഴിക്കാൻ പോയത്.'

'ഇനി ചെയ്യില്ലല്ലോ?'

'ഇനിയോ? നിങ്ങൾ കുറച്ച് ക്ഷമിച്ചിരിക്കിൻ. അങ്ങനെയൊക്കെ ചെയ്ത് പിന്നെ എന്നെ വേണ്ടെന്ന് വെക്കല്ലേ.'

'നിനക്കുവേണ്ടി ഞാനെത്ര കഷ്ടമനുഭവിച്ചു!'

'എല്ലാം തീർത്തുതരാം. ഹോളിദിവസം, മേരി അയാളുടെ കവിളിൽ വിരൽകൊണ്ടമർത്തി കൊഞ്ചിക്കൊണ്ട് പറഞ്ഞു, 'നിങ്ങൾ വളരെ നല്ല ആളാണ്, കേട്ടോ! എനിക്കാദ്യം മനസ്സിലായില്ല!' മേരി കൈകൊണ്ട് അയാളുടെ മുഖം തടവി ആടി കുഴഞ്ഞ് നടന്നകന്നു. ഇനി ഇന്ന് രണ്ടാമതൊരിക്കൽ അയാൾ തന്നെ കടന്നുപിടിക്കയില്ല എന്ന് അവൾക്കറിയാം.

**മൂന്ന്**

ആദ്യത്തെ ദിവസം രാത്രിയിൽ തീ കത്തിച്ചു. ഇന്നും രാത്രിയിൽ തീ ഇടും. ഇന്നലെ രാത്രി ഹോളിയുടെ അഗ്നികുണ്ഡത്തിൽ നിന്ന് ജ്വാലകൾ വളരെയധികം ഉയർന്നു. ആകാശംപോലും ചുവന്ന നിറമായപോലെ കുറച്ചു നേരത്തേക്ക് തോന്നി. ഇന്നു രാവിലെ പുരുഷന്മാരെല്ലാം മദ്യവും ഗാനവുമായി ഉന്മത്തരായിരിക്കയാണ്. വളരെ വയസ്സായ ചില തള്ളകൾ ചെറിയ കുട്ടികളെ മടിയിൽ വച്ചിരിക്കുന്നു.

സ്ത്രീകളും പെൺകുട്ടികളും എല്ലാം വനത്തിലാണ്. ആരുടെ വീട്ടിൽ വെട്ടുകത്തിയും അമ്പും വില്ലും ഉണ്ടോ അവയെല്ലാമെടുത്ത് അവർ അതീവ ഉത്സാഹത്തോടെ നില്ക്കുകയാണ്. മുഖിയ തമ്പേറിന്മേൽ കൊട്ടാനാരംഭിച്ചതോടെ ഉറക്കെ കുർക്കുളിയുമായി അവർ വനത്തിലേക്കോടുകയാണുണ്ടായത്. അവരുടെ ശബ്ദത്താൽ ആകാശംപോലും പിളർന്നുപോകുന്നു എന്നപോലെ തോന്നി. ഭിക്കനി പ്രസാദ്ജിയുടെ ഒരു ഷർട്ടും പ്രസാദിന്റെ ഭാര്യയുടെ ഒരു പാവാടയും ധരിച്ചാണ് പോയിരിക്കുന്നത്.

ബുധനി, മുങ്ഗ്രി, സോമരി, ശനീച്ചരി എന്നിവരുടെ ഓടിനടക്കുന്ന കാലമെല്ലാം കഴിഞ്ഞിരിക്കുന്നു. അവർ മദ്യത്തിന്റെ കുപ്പി, വെക്കാൻ വേണ്ട അരി, പരിപ്പ്, പാത്രങ്ങൾ, കുടിക്കുമ്പോൾ കൂടെ വേണ്ട ചമ്മന്തി, ചോളം വറുത്തത്, ഉള്ളി, മുളക് എന്നിവയുമായി എത്തിയിരിക്കുന്നു. സ്ഥാനം പിടിച്ചിരിക്കുന്നത് എല്ലാവരാലും ത്യജിക്കപ്പെട്ട ബോംഫീൽഡ് ബംഗ്ലാവിലാണ്. അവിടെ കിണറ്റിൽ നല്ല വെള്ളവുമുണ്ട്. പുരുഷന്മാർ വന്നാലും നായാട്ടിനുശേഷം ഇവിടത്തന്നെയാണ് ഭക്ഷണം പാകംചെയ്ത് കഴിക്കാറ്. ബുധനി പെൺപിള്ളാരോട് പഴയ കഥ പറഞ്ഞു, 'ഞങ്ങൾ ഞങ്ങളുടെ കാലത്ത് മുയൽ, മുള്ളൻപന്നി, കാട്ടുതാറാവ് എന്നിവയെല്ലാം കൊണ്ടാണ് തിരിച്ചു പോകാറുപതിവ്. നോക്കാലോ, നിങ്ങൾ എന്തു ചെയ്യുമെന്ന്! നിങ്ങടെ നായാട്ട് എങ്ങനെയെന്ന് കാണാലോ!'

ജാലിം കൊടുത്ത പുതിയ സാരി ഉടുത്ത് മേരി എത്തിയിരിക്കുന്നു. കഴുത്തിൽ മണിമാല. നൃത്തംവെച്ചു വന്ന് ബുധനിയെ കെട്ടിപ്പിടിച്ചു. പറഞ്ഞു, 'ശിക്കാര് കഴിഞ്ഞുവന്ന് ഞാൻ നിന്നെ കല്യാണം കഴിക്കും. അപ്പോൾ ഞാൻ വരൻ, നീ വധു.'

'അങ്ങനെ തന്നെയാവാം.'

'നിന്നെക്കൊണ്ട് നൃത്തം വെപ്പിക്കും.'

'നൃത്തം വെക്കാം.'

മേരി സന്തോഷം കൊണ്ട് മത്തുകയറിയിരിക്കയാണ്. അമ്മ വളർത്തുന്ന നാലു കോഴിയെ രൊക്കം കാശ് പത്തുരൂപ കൊടുത്ത് വാങ്ങിയിരിക്കുന്നു. കോഴി

കൾ ഇപ്പോൾ ശനീച്ചരിയുടെ കൈയിലാണ്. മേരി രണ്ടു കുപ്പി മദ്യവും വാങ്ങിയിട്ടുണ്ട്. ഇത് സാധാരണയിലും കൂടുതലാണ്. പെൺ പിള്ളാർ തസീൽദാരോട് ആദ്യം തന്നെ ചോദിച്ച് മദ്യം കൊണ്ടുവന്നിരിക്കുന്നു. തസീൽദാർ ആണുങ്ങൾക്ക് മദ്യത്തിന്റെ കൂടെ ആടിനെയും കൊടുത്തിരിക്കുന്നു. എന്നിട്ട് പറഞ്ഞു, 'സന്ധ്യക്ക് വന്ന് നഗരത്തിലെ ടിസ്റ്റ് ഡാൻസ് കാണിച്ചു തരാം. കുപ്പി കുപ്പിയായി മദ്യം സേവിക്കും. എന്നൊക്കെ. മരം വെട്ടൽ കഴിഞ്ഞിരിക്കുന്നു. മരം നുറുങ്ങുകളായി വെട്ടിയ സ്ഥലത്ത് ചീളുകൾ ധാരാളമുണ്ട്. അത്യന്തം ഉദാരമനസ്കനായ തസീൽദാർ അവയെല്ലാം തന്നെ കുരുഡയിലുള്ളവർക്ക് കത്തിക്കാൻ കൊടുത്തു. ഇനിയും വരും. അവരെക്കൊണ്ടുതന്നയേ ഇനിയും മരം വെട്ടിക്കയുള്ളൂ, ധാരാളം മദ്യം കൊണ്ട് വന്ന് എല്ലാവരെയും കുളിപ്പിക്കും എന്നൊക്കെ വലിയ വീമ്പും പറഞ്ഞു.

ബുധനിയോട് ഇങ്ങിനെ കുറച്ചുനേരം തമാശ പറഞ്ഞശേഷം മേരി ഓടിപ്പോയി. ശനീച്ചരി പറഞ്ഞു, 'ഓ, മേരിയെ ഇന്ന് കണ്ടോ നിങ്ങള്? എങ്ങനെയുണ്ട് കണ്ടാൽ! മുൽനിജിയുടെ മകന്റെ ഭാര്യയെപ്പോലെ.' ബുധനി പറഞ്ഞു, 'അവള് കല്യാണം കഴിച്ച് പോയാൽ കുരുഡ ഉറങ്ങിപ്പോകും. മുങ്രി പറഞ്ഞു, വെറും കൈയോടെയല്ല അവൾ വന്നത്. നിങ്ങൾ കണ്ടിട്ടില്ല, അല്ലെങ്കിൽ മറന്നുപോയോ? ഭിക്കനി യൗവ്വനത്തിൽ എന്ത് സുന്ദരിയായിരുന്നു! സോമരി കടന്നു വന്നു. അവൾ പാടിക്കൊണ്ട് നടന്നുപോയി. കണ്ണുകളടച്ച് പാടുകയാണ്.

'ഹോളിയുടെ തീയാണേ
ഹോളിയുടെ തീയ്.
നീ നോക്കി നോക്കി വീട്ടിൽ വാ-
മറന്നു പോയേക്കല്ലേ.....'

മറ്റുള്ളവർ ചേർന്ന് പാടുന്നു. കഴിഞ്ഞുപോയ സ്മരണകളോടെ ജരയും നരയും ബാധിച്ചവരും പ്രേമഗാനങ്ങൾ പാടുന്നു. നല്ല ചൂട്. മത്തും ലഹരിയും കൂടി വരുന്നു. അകലെ ദിഗന്തങ്ങളിൽ നഗാരയുടെയും കുഴലിന്റെയും ഒച്ചകൾ പ്രതിധ്വനിക്കുന്നു.

മേരി ഉത്സാഹത്തോടെ നടന്നുപോകയാണ്. പെണ്ണുങ്ങളെല്ലാം കുരുഡമലയിലേക്ക് കയറി. കാട്ടിലേക്ക് കടന്നു. കിടങ്ങുകളുടെ അരികിലെത്തി. നായാടാൻ അവർക്കാവില്ല. അവർക്കൊന്നും വേട്ട ചെയ്ത് കിട്ടുകയുമില്ല. നായാട്ടെന്ന വിനോദത്തിന് ചില നിയമങ്ങളുണ്ട്. മുള്ളൻപന്നിയെയും മുയലിനെയും കാട്ടുതാറാവിനെയും വേട്ടയാടി പിടിച്ചിട്ട് എന്തുകാര്യം. വലിയ എന്തിനെയെങ്കിലും പിടിക്കണം-ഇരയെ കെട്ടി.

ചുവന്നസാരിയും ചുവന്ന ബ്ലൗസും ധരിച്ച മേരിയെ കണ്ടാൽ ജീവനുള്ള പ്ലാശ് മരം പോലെയുണ്ട്. അനങ്ങുന്ന, ഓടുന്ന പ്ലാശ്മരം. കാറ്റിൽ ഒരുപാട് പ്ലാശിൻ പൂക്കൾ പറന്നലയുന്നതുപോലെ തോന്നും. ചുറ്റുമാണെങ്കിൽ പ്ലാശുകൾ തന്നെ. പ്ലാശുകൾ, എങ്ങും ചുവപ്പു തന്നെ ചുവപ്പ്. ഒരു മുയൽ ഓടിപ്പോയി. മേരി ചിരിച്ചു. അവൾക്കറിയാം ഈ മുയലിന്റെ അള എവിടെയാണെന്ന്. 'പേടിക്കേണ്ട' മേരി അതിനോട് പറഞ്ഞു. മേരി ചിരിച്ചു. മദ്യപിച്ച് ലഹരി കയറിയിരിക്കുന്നു. രക്തത്തിലാണെങ്കിൽ എന്തോ ഒരു പ്രത്യേക ദാഹം, നൃത്തം വെയ്ക്കുന്നു. തസീൽദാർ, തസീൽദാർ, ഞാനിതാ വന്നു എന്ന് വിളിച്ചുപറയുകയാണോ. തസീൽദാർക്ക്

അവളെ വളരെയധികം ഇഷ്ടമായി. അവളെ വേണം, ഇപ്പോൾ അവൾക്ക് ജാലിം ഒന്നുമല്ല, ആരുമല്ല. ഈ തസീൽദാർ എത്രത്തോളം ആത്മാർത്ഥമായി അവളെ ഇഷ്ടപ്പെടുന്നു എന്നറിയണം! എത്ര ഡിഗ്രി ഫാരൻ ഹീറ്റിൽ! മേരിയുടേതു പോലെ വന്യ രക്തം അയാളിലുണ്ടോ? അവളുടെ അത്ര ധൈര്യം, സാഹസം?

ഒരു മുള്ളൻ പന്നി. പോ. പോ. ഓടിപ്പോ. ഇന്നത്തെ ദിവസമല്ലായിരുന്നെങ്കിൽ മേരി അതിനെ കൊല്ലും. പക്ഷെ പോര. വലിയതിനെ വേട്ടയാടണം ഇന്ന്.

മനുഷ്യനെ വേട്ടയാടണം. തസീൽദാർ! കൽമലകൾ കാണാനുണ്ട്. നേരെ മുകളിലേക്ക് നിവർന്നു നില്ക്കുന്ന കല്ലുകൾ. മുകൾഭാഗം പണിതെടുത്ത വരാന്തപോലെ പുറത്തേക്ക് നീണ്ടുനില്ക്കുന്നു. കല്ലുതന്നെ. അവിടെ നിന്ന് ധാരാളം കാട്ടുവള്ളികൾ താഴോട്ട് വളർന്നു വീണു കിടക്കുന്നു. അവിടെ ലതകൾ കൊണ്ടൊരു വല സൃഷ്ടിച്ചപോലെയുണ്ട്. വലയിന്മേൽ നിറയെ ലതകളുടെ മഞ്ഞപ്പൂക്കൾ. വലയുടെ പിൻവശം മറവാണ്. ഓർക്കുമ്പോൾ മേരിയുടെ രക്തത്തിൽ ഒരു മിന്നലുണ്ടായി. അവിടന്നങ്ങോട്ട് ലതകളുടെ വലകൾക്ക് തൊട്ടുപിന്നിൽ വലിയകിടങ്ങ്. അതിന്റെ ഓരത്ത് തുറിച്ചു നില്ക്കുന്ന പാറകൾ. മലയോരത്ത് ഈ കിടങ്ങിന്റെ ആഴം കണ്ടവർ ആരുമില്ല. ആരും ഇറങ്ങി നോക്കിയിട്ടില്ല. അതിനാൽ അറിയുകയുമില്ല. ആ അതലത്തിലേക്ക്, ശീതളമായ അന്ധകാരത്തിലേക്ക് ഇറങ്ങാൻ കഴിഞ്ഞെങ്കിൽ! അതാ, തസീൽദാർ അവിടെ നില്ക്കുന്നു. കടും ചുവപ്പ് ഷർട്ട് കാണാൻ കഴിഞ്ഞു.

'വിദേശ മദ്യം, സിഗററ്റ്, തസീൽദാർ!'

'നടക്കൂ, അകത്തോട്ട് കടക്ക്.'

'അകത്തേക്ക് എങ്ങോട്ട്. നിന്റെ ഉള്ളിൽ കൂടിയോ?'

'അതെ അങ്ങനെത്തന്നെ.'

'കിടങ്ങിന്റെ ഓരത്ത് വള്ളി വലകളുടെ മറവിൽ?'

'ആദ്യം മദ്യം കഴിക്ക്.'

'മദ്യം മാത്രമെന്തിന്? സിഗററ്റും തരൂ.'

'എങ്ങനെയുണ്ട്?'

'വളരെ കേമൻ തന്നെ.'

'അത്ര വേഗം വേഗം കുടിക്കല്ലേ!'

'നല്ല ലഹരി കയറണ്ടേ!'

'എത്ര?'

ഒരുപാട്. ഇനിയും മദ്യം. ലഹരി കയറുന്നുണ്ട്. തലക്കുള്ളിൽ പുകയുന്നു. തീകത്തുന്നു. കെടുന്നു. ഹ! ലഹരിപിടിച്ച കണ്ണുകളിൽ ഞൊറികൾ ഇളകുംപോലെ ഞൊറി മിന്നി മിന്നി പ്രകാശിക്കുന്നു. ഞൊറിക്കുപരിയായി തസീൽദാറിന്റെ മുഖം. ഇനിയും മദ്യം. കാലിക്കുപ്പി ഉരുട്ടിക്കളഞ്ഞു. കിടങ്ങിലേക്ക് വീണു. ശബ്ദം കേട്ടതുപോലുമില്ല. ഈ കിടങ്ങ് എത്ര ആഴത്തിലുള്ളതാണ്? മുഖം, അതേ, ഇപ്പോൾ നായാട്ടിനു ഒരുങ്ങിയ പോലെയുണ്ട് മുഖഭാവം. നല്ല നായാട്ടുതന്നെ വേണം.

മേരി പ്രേമം അഭിനയിച്ച് തസീൽദാരുടെ മുഖത്ത് കൈകൊണ്ട് തലോടി. ചുണ്ടിൽ ചുംബിക്കാനാഞ്ഞു. തസീൽദാരുടെ കണ്ണുകളിൽ തീ പറക്കുന്നു. മുഖം

വികാരഭരിതം. വായ തുറന്നിരിക്കുന്നു. ചുണ്ടുകൾ ചായം പുരട്ടിയപോലെ. പല്ലുകൾ തിളങ്ങുന്നു. മേരി എല്ലാം കാണുന്നുണ്ട്. അയാളുടെ മുഖം മാറുന്നു. മാറി മാറി തനി മൃഗത്തിന്റെ മുഖം പോലെ ആയി.

'വാ. എന്നെ എടുക്ക്?'

മേരി ചിരിച്ച് അയാളെ കെട്ടിപ്പിടിച്ചു. നിലത്ത് കിടത്തി. തസീൽദാർ ചിരിക്കയാണ്. മേരി അരിവാൾ ഉയർത്തി. താഴ്ത്തി. വീണ്ടും അതുയർന്നു, താണു.

ഏതാനും ലക്ഷം ചന്ദ്രന്മാർ കടന്നുപോയി. മേരി എണീറ്റ് നിന്നു. രക്തം? കുപ്പായത്തിന്മേൽ? പോകുമ്പോൾ കഴുകാം. അതിസാമർത്ഥ്യത്തോടെ തസീൽദാരുടെ പോക്കറ്റിൽ നിന്ന് പേഴ്സ് എടുത്തു. ഒരുപാട് പണം! ഒരു പാഠാട് രൂപ. അരയിൽ കെട്ടിയിരിക്കുന്ന സഞ്ചിതുറന്ന് തന്റെ സമ്പാദ്യത്തിന്റെ കൂടെ അതെല്ലാം വെച്ചു.

പിന്നെ തസീൽദാരെ കിടങ്ങിലേക്ക് തട്ടിയിട്ടു. കൂടെ പേഴ്സും സിഗററ്റും തൂവാലയും ഒപ്പം ധാരാളം കല്ലുകളും. രക്തത്തിന്റെ മണം കിട്ടി രാത്രിയിൽ തന്നെ കഴുതപ്പുലികൾ ഓടിയെത്തും. ചെന്നായകൾ ഒരു പക്ഷെ വരില്ല.

മേരി പുറത്തേക്ക് വന്നു. ചെറിയ ചാലിനടുത്തേക്ക് പോയി, അതിലെ വെള്ളത്തിലിറങ്ങി നഗ്നയായി കുളിച്ചു. കുളിക്കുമ്പോൾ എന്തെന്നില്ലാത്ത തൃപ്തി മേരിക്കനുഭവപ്പെടുന്നുണ്ടായിരുന്നു. പുരുഷനോടൊപ്പം സുഖിച്ച പോലെയുള്ള സുഖവും തൃപ്തിയും.

പെണ്ണുങ്ങളിൽ മേരിയാണ് ഏറ്റവും അധികം കുടിച്ചത്. പാടിയതും നൃത്തം വെച്ചതും. അതിസ്വാദോടു കൂടി ചോറും ഇറച്ചിയും തിന്നു. അവൾക്ക് വേട്ടയൊന്നും കിട്ടിയില്ല എന്നു പറഞ്ഞ് മറ്റുള്ളവർ ആദ്യം അവളെ കളിയാക്കി. ബുധനി പറഞ്ഞു, 'നോക്ക്, നോക്ക്, അവളെത്രയാണ് തിന്നുന്നത് എന്ന് നോക്ക്. ഏറ്റവും അധികം വേട്ടയാടിക്കൊണ്ടു വന്നത് അവളാണെന്ന പോലെയല്ലേ.' മേരി എച്ചിൽ വായകൊണ്ടുതന്നെ ബുധനിയെ ഉമ്മവെച്ചു. രണ്ട് കാലികുപ്പികൾ മുട്ടിച്ച് നൃത്തം വെക്കാൻ തുടങ്ങി.

വൈകിട്ടത്തെ കാറ്റിൽ തണുപ്പ്. ശനീച്ചരി തീ കത്തിച്ചു. മദ്യവും ഗാനവും പൊടി പൊടിച്ചു. എല്ലാവരും തീയിനു ചുറ്റും വട്ടത്തിൽ നിന്ന് നൃത്തം വെച്ചു. പാടി.

'ഹേ ഹരമാ ദേവാ–
ഇതേപോലെ ഹോളി എല്ലാക്കൊല്ലവും ഉണ്ടാവട്ടെ!
ഇതേപോലെ നായാട്ട് എല്ലാക്കൊല്ലവും ചെയ്യട്ടേ!
മദ്യം നിവേദിക്കാം–
നിനക്ക് ഞങ്ങൾ മദ്യം നിവേദിക്കാം–

നൃത്തം വെച്ചുകൊണ്ടിരിക്കെ മേരി പിന്നോക്കം നീങ്ങി. പിന്നോക്കം പോന്ന് പോന്ന് അവർ നൃത്തം വെക്കുന്നത് അന്ധകാരത്തിൽ നിന്ന് കണ്ടു. അവൾ ഇരുട്ടിലേക്ക് ഓടിപ്പോയി. എല്ലാവഴികളും അവൾക്ക് മനഃപാഠമാണ്. കുരുഡമലയിൽ നിന്ന് നാഴികകൾ തന്നെ നടന്നു നടന്ന് അവൾ തൊഹരിയിലെത്തും. ജാലിമിനെ വിളിച്ചുണർത്തും. തൊഹരിയിൽ നിന്ന് ബസ്സുകൾ പോകുന്നുണ്ട്. തടി

കൾ കയറ്റിയ ട്രക്കുകളും. അവർ എവിടേക്കെങ്കിലും പോകും. റാഞ്ചി, ഹാജാരി ബാഗ്, ഗാമോ, പാട്ന എവിടേക്കെങ്കിലും. ഇന്ന് ഇത്ര വലിയ ശിക്കാരിനുശേഷം അവൾക്ക് ജാലിമിനെ കിട്ടുക തന്നെ വേണം.

അങ്ങ് വളരെ അകലെ ഹോളിയുടെ തീ ജ്വലിക്കുന്നു. അന്ധകാരത്തിൽ താരങ്ങളുടെ വെളിച്ചത്തിൽ റെയിൽവേ ലൈൻ നോക്കി വഴിയറിഞ്ഞ് നടക്കുമ്പോൾ മേരിയുടെ മനസ്സിൽ ഒരു ഭയവും ഉണ്ടായില്ല. ഏതെങ്കിലും മൃഗം തന്നെ ആക്രമിച്ചേക്കുമെന്ന ഭയം തോന്നിയില്ല. ഇന്നവൾ ഏറ്റവും വലിയ മൃഗത്തെ വേട്ടയാടിയതിനാൽ എന്നും തോന്നുന്ന ചതുഷ്പാദങ്ങളുടെ ഭയം ഇന്നവളിൽ നിന്ന് വിട്ടുപോയിരിക്കുന്നു.

# സായാഹ്ന-പ്രഭാതങ്ങളിലെ അമ്മ

വൈശാഖത്തിലെ ചുട്ടുപഴുത്ത നിലത്തിന്റെ നെഞ്ച് പൊട്ടിയടരുന്ന സമയത്ത് സാധൻകാന്ദോരിയുടെ അമ്മ ജടി ഠാക്കുറാണി മരിച്ചുപോയി.

മരിക്കുന്നതിനു മുമ്പ് അവരുടെ വയറും കഴുത്തും വീർത്ത് വീപ്പപോലെ ആയിരുന്നു. മുളവടിയിൽ കനത്ത തുണി കെട്ടിഞാത്തിയെടുത്ത് അതിൽ കിടത്തി സാധൻകാന്ദോരിയുടെ അമ്മയെ ആശുപത്രിയിൽ കൊണ്ടുപോയി. 'എന്നെ ആസ്പത്രിയിൽ കിടത്തല്ലേ, സാധൻ. ആസ്പത്രിയിൽ ശവമെടുക്കുന്നവർ എന്നെ വലിച്ചുകീറി നാഡിയും ഞരമ്പും എല്ലാം പുറത്തെടുക്കും'

'ഡോക്ടർ ആസ്പത്രിയിലേക്ക് കൊണ്ടരാൻ പറഞ്ഞു.'

'എന്റെ മോനേ, എന്റെ സാധൻ മോനേ, അവരെക്കൊണ്ട് എന്നെ പിച്ചിക്കീറിക്കല്ലേ മോനേ!'

'എന്തിനവർ നാഡിയും ഞരമ്പും വലിച്ചെടുക്കും അമ്മേ?'

'അങ്ങനെ ചെയ്യും അവർ, മോനേ. നീ എങ്ങനെ അറിയും, പറയ്. നീ കൊച്ചുപയ്യനാണ്. നിനക്കറിയില്ല. ഡോക്ടർ എല്ലാം വേറെ വേറെ എടുക്കും. ഞരമ്പും ഹൃദയോം എല്ലാം.'

'എന്തിനാണമ്മേ?'

'നിനക്കൊന്നുമറിയില്ല മോനേ, നീ കൊച്ചുപയ്യനാണ്. ഈ മനുഷ്യശരീരമില്ലേ, ഈ കലികാലത്തിൽ എരിച്ചുകളയാനുള്ളതല്ല, കുഴിച്ചിടാനുള്ളതല്ല, നിനക്കറിയോ?'

'എന്റെ അമ്മേ, അമ്മ എന്താണീ പറയണത്?'

'സത്യമാണു പറയണത് മോനേ. പക്ഷേ, സ്വന്തക്കാരാരെങ്കിലും മരിച്ചാൽ ആൾക്കാര് കൂടില്ലേ, ചിതയിൽ വെക്കില്ലേ. ഇല്ലേ, പറയ്?'

'ശരിയാണ്.'

'ഈ ഡോക്ടറും വൈദ്യനും നോക്കുന്നവരും ശവമെടുക്കുന്നവരും എല്ലാം ശവം തുരന്നുനോക്കും.'

'അമ്മേ!'

'കീറിപ്പറിച്ച് നോക്കും. സൂക്ഷിച്ചുവെയ്ക്കും. ശവത്തിന് ഉടമസ്ഥരാരുമില്ല എന്നുകണ്ടാൽ അവരെല്ലാം കൂടി ശവം പങ്കിട്ടെടുക്കും, മോനേ. ഹൃദയവും മറ്റും ഡോക്ടർക്കു കൊടുക്കും. നോക്കുവാൻ നിന്നവനും അലക്കുകാരനും ശവത്തിന്മേലുള്ള തുണിയും കുപ്പായവും കൊണ്ടുപോകും. ശവം ദഹിപ്പിക്കുന്നവൻ ശവം ദഹിപ്പിക്കില്ല. ചീയിക്കും. എന്നിട്ട് എല്ലുകൾ കൊണ്ടുപോയിവില്ക്കും.'

'അതേ! ഞാനതിനൊക്കെ സമ്മതിക്കുമോ?'

'കൊടുക്കല്ലേ മോനേ. ഞാൻ നിന്റെ സന്ധ്യക്കും രാവിലെയും അമ്മയായിരുന്നവളാണ്. എന്നെ നീ ആസ്പത്രിയിൽ വെച്ച് മരിക്കാനിടവരുത്തല്ലേ!'

'ഒന്നു മിണ്ടാതിരിക്കൂ അമ്മേ!' സാധൻകാന്ദോരി അമ്മയെ ശാസിച്ചു. ഈ ജടി റാക്കുറാണി അവനെ വയറ്റിൽ ചുമന്നതാണ്. അവർ വളരെ വളരെ പഴയജാതിക്കാരാണ്. ജരാവ്യാധന്റെ വംശക്കാരാണ്. അവരുടെ സമുദായത്തെ പക്ഷിപിടുത്തക്കാരെന്നാണു പറയുക. ആ വംശത്തിലെ ജടേശ്വരി ഒരുകാലത്ത് സാധനനെ പത്തുമാസം വയറ്റിൽ ചുമന്നവളാണ്. എന്നിട്ട് പ്രസവിച്ചുണ്ടായതാണ് സാധൻ.

എങ്ങനെ ഈ ഗർഭധാരിണിയായ അമ്മ വെറും സായാഹ്നത്തിലെയും പ്രഭാതത്തിലെയും അമ്മയായി മാറി എന്നത് ആശ്ചര്യം നിറഞ്ഞ ഒരു കഥയാണ്. സാധന് ഒന്നരവയസ്സായപ്പോൾ മുതൽ ജടേശ്വരിയിൽ ദൈവത്തിന്റെ വിളയാട്ടം തുടങ്ങി. അന്നുമുതൽ ജടി പകലത്രയും ജടിറാക്കുറാണിയായി മാറി. സൂര്യനുദിച്ചാൽ അസ്തമിക്കുന്നതുവരെ റാക്കുറാണിയെ ആരെങ്കിലും അമ്മ, ഭാര്യ, ചേച്ചി, അനിയത്തി എന്നൊക്കെ വിചാരിക്കുന്നതും വിളിക്കുന്നതും നിഷേധമാണ്.

സാധനനെ ജടിയും നിഷേധിച്ചു.

'അമ്മ എന്ന് വിളിക്കല്ലേ മോനേ, എന്റെ മോനേ!'

'ഒരിക്കലും ഇല്ല.'

'അതല്ല മോനേ! നേരം വെളുക്കുംമുമ്പ്, സൂര്യനുദിക്കുന്നതിനു മുമ്പ് 'അമ്മ എന്നുവിളിക്കാം. സൂര്യനസ്തമിച്ചശേഷവും 'അമ്മ'യെന്നുവിളിക്കാം.'

'വൈകുന്നേരവും അതിരാവിലെയും, അല്ലേ?'

'അതെ, മോനേ.'

'വൈകുന്നേരം മുതൽ വെളുക്കുംവരെ അമ്മ. പകലെല്ലാം റാക്കുറാണി.'

'അതെ, മോനേ, ഞാൻ നിന്റെ സായാഹ്ന-പ്രഭാതങ്ങളിലെ അമ്മയാണ്.'

ഈ സായാഹ്ന-പ്രഭാതങ്ങളിലെ മാത്രം അമ്മയായ ജടേശ്വരി എങ്ങനെ ആ ഭവപൂരി റെയിൽവേലെയിനിന്റെ അങ്ങേപ്പുറത്തെത്തിവശായി? എങ്ങനെ അവളുടെ മകന് റിക്ഷ ഉണ്ടാക്കിക്കൊടുത്തു? അതൊരു നീണ്ടകഥയാണ്.

അമ്മയല്ലാതെ സാധൻകാന്ദോരിക്ക് മറ്റാരെയും മറ്റൊന്നും അറിയില്ല. സാധന് അത്ര ബുദ്ധിയില്ല. മുപ്പതുവയസ്സായിട്ടും ബുദ്ധിവളർന്നില്ല. പോത്തുപോലെയുള്ള അവന്റെ ശരീരത്തിൽ വയറല്ലാതെ മറ്റൊന്നുമില്ല. ചുവന്ന ചെമ്പരുത്തിപ്പൂപോലെ ഒരു ഹൃദയയന്ത്രം, പാമ്പിനെപ്പോലെ നീണ്ടുകിടക്കുന്ന ഞരമ്പുകൾ, രാവിലെ വിടരാൻ പോകുന്ന കാശിത്തുമ്പപ്പൂപോലെയുള്ള ജീവകോശങ്ങൾ. ഇവയൊന്നും അവന്റെ ശരീരത്തിലില്ല. ആകെയുള്ളത് ഒരു ആമാശയം മാത്രം. പിന്നെ വിശപ്പും. ഭക്ഷണം കൊടുക്കാമെന്നു പറഞ്ഞ് കൊതിപ്പിച്ച് അവന്റെ യജമാനന്റെ യുവതിയായ ഭാര്യ എത്ര വിറകാണെന്നോ വെട്ടിക്കുക. കുഴൽക്കിണറിൽ നിന്ന് വെള്ളവും അടിപ്പിക്കും. മന്നുകണക്കിന് കൽക്കരി പൊട്ടിച്ചുകൊടുക്കും. യജമാനന്റെ ഭാര്യ തലയിൽക്കൂടി സാരിയിട്ട് മറച്ചുനില്ക്കുന്ന സുന്ദരിയാണ്; യുവതിയാണ്.

'യജമാനത്തിയുടെ മുഖത്തേക്ക് നോക്കല്ലേ, സാധൻ!'

'ഇല്ല അമ്മേ!'

'നോക്കുമ്പോൾ അമ്മയാണെന്ന് വിചാരിച്ച് മാത്രം നോക്കണം, കേട്ടോ, മോനേ.'

'ശരി, അമ്മേ.'

അമ്മ എന്തുപറഞ്ഞാലും അതെല്ലാം സാധൻ സമ്മതിക്കും. അമ്മയാണവന്റെ ലോകം. അമ്മയാണവന് സൂര്യനും ചന്ദ്രനും. ആ അമ്മ പനി, വയറിളക്കം, പിത്തം, കഫം എന്നിവയെല്ലാമായി സഹിച്ച് സഹിച്ച് ദേഹമാകെ നീരുവന്ന് വീർത്തപ്പോൾ സാധൻ യജമാനനോട് ചെന്നുപറഞ്ഞു: 'കുറച്ചു കാശ് തരൂ, എനിക്ക് കുറച്ചു കാശുതരൂ, യജമാന്നേ.'

'എന്തിനാ, സാധൻ?'

'എന്റെ അമ്മ ചാകാറായി, യജമാന്നേ.'

'എന്തുപറ്റി? വല്ല അസുഖവും....?'

'അതേ, യജമാന്നേ! അമ്മ പകലെല്ലാം എന്തോ നിഴലുകൾ കാണുന്നു. ഉപ്പ് വായിൽവെച്ചുകൊടുത്താൽ, പഞ്ചസാരമിഠായിയാണെന്നുപറയുന്നു. ഉച്ചനേരത്ത് എന്നോട് 'അമ്മ' എന്നുവിളിക്കാൻ പറയുന്നു.'

'പറഞ്ഞോ?'

'അതേ, യജമാന്നേ.' ഡോക്ടരെക്കൊണ്ടരാനാണ്, കാശ് തരീൻ.'

സാധൻകാന്ദോരിയയുടെ യജമാനൻ അവന് പത്തുരൂപ കൈയിൽ കൊടുത്ത് പറഞ്ഞു, 'അമ്മയെ ചികിത്സിക്ക് സാധൻ. എന്തൊക്കയായാലും നിന്നെ ഗർഭം ധരിച്ചവളല്ലേ.'

'എന്റെ അമ്മ വെറും മനുഷ്യത്തിയല്ല, യജമാന്നേ. അമ്മ റാക്കുറാണിയാണ്.'

'നീ ചെന്ന് ഡോക്ടറെ കൊണ്ടുവാ.'

അനാദിഡോക്ടർ ആരെ ചികിത്സിച്ചുവോ, ആ രോഗി ചത്തുപോകും എന്നാണ് കോളനിയിലെല്ലാവരും പറയുന്നത്. എല്ലാവരും കൂടി അയാളെ തല്ലിയോടിച്ചു. അനാദി ഇപ്പോൾ റെയിൽവേലൈനിന്റെ മറുവശത്ത് കനാലിനടുത്ത് കടതുറന്നിട്ടുണ്ട്. തല്ക്കാലം ധാരാളം രോഗികളുള്ള സമയമാണ്. ഈയിടെ പരിക്കേറ്റ് മരിക്കുന്നവരുടെ ശവത്തിന്നൊക്കെ ധാരാളം കാശ് മേടിച്ച് 'ഹൃദയസ്തംഭനം മൂലം മരിച്ച'തായി സർട്ടിഫിക്കറ്റ് കൊടുത്ത് ശ്മശാനത്തിലേക്കയയ്ക്കുന്ന തൊഴിലാണധികം. ശ്മശാനത്തിലെ ആൾക്കാരെയും ഇക്കാലത്ത് കാശുകൊടുത്ത് സ്വന്തമാക്കാമെന്നത് ഒരു സൗകര്യം തന്നെ.

അനാദിഡോക്ടർക്ക് കാലംതെളിയും എന്ന് ജടിറാക്കുറാണി പറഞ്ഞിരുന്നു. ഒരുപക്ഷേ, നിരവധി ഭ്രൂണഹത്യ, ഗർഭപാതം, നുണസർട്ടിഫിക്കറ്റ് എന്നിവയിൽ നിന്നുള്ള പാപഭയം കൊണ്ടാവണം, ബ്രാഹ്മണനായ അനാദി ജടി റാക്കുറാണിയുടെ കാല്ക്കൽ എണ്ണ, നാളികേരം, അരി, ഉപ്പ് എന്നിവകൊണ്ടുവെച്ച് നമസ്കരിക്കുന്നു. അതിനാൽ അനാദിഡോക്ടർ വേഗം തന്നെ ജടിറാക്കുറാണിയെ നോക്കാൻ വന്നു. ജടിയുടെ മുറിയിൽ വല്ലാത്ത ദുർഗന്ധം. കട്ടിലിന്മേൽ ചുവന്ന ചളിനിറഞ്ഞ പുതപ്പുപുതച്ച് കിടക്കുന്ന ജടി റാക്കുറാണിയെക്കണ്ടാൽ കെട്ടുകഥകളിലെ വല്ല രാക്ഷസിയാണോ എന്നു തോന്നും. അനങ്ങാതെ മലർന്നുകിടക്കുന്നു. വയറു വീർത്ത്, പൊന്തിയിരിക്കുന്നു. കാലും കൈയും ഒരു ജീവനുമില്ലാത്തപോലെ

നീട്ടിവെച്ചിട്ടുണ്ട്. ജടിഠാക്കുറാണിയുടെ കണ്ണുകളിൽ വെറും ആശ്ചര്യം മാത്രം. അതീന്ദ്രിയദൃഷ്ടി ഉണ്ടായിരുന്നോ? പീളനിറഞ്ഞ രക്താഭമായ ആ കണ്ണുകൾ ഇത്ര സുന്ദരമായിരിക്കുമെന്ന് അനാദിഡോക്ടർക്കറിയില്ലായിരുന്നു.

ഡോക്ടറുടെ മേശമേൽ ഇടയ്ക്കിടയ്ക്ക് വേദന സഹിച്ച് കിടക്കാറുള്ള യുവതികളുടേതിനെക്കാൾ ഈ ജടിയുടെ കണ്ണുകൾ ഭംഗിയുള്ളതാണ്. ആസന്ന മരണം ഒന്നല്ലാതെ മനുഷ്യനയനങ്ങളിൽ ഇത്ര സൗന്ദര്യം നിറഞ്ഞ നിറം കൊണ്ടു വരുകിയില്ല. അനാദി ഒന്ന് ഞെട്ടി. നാഡി നോക്കി. വയറു നോക്കിയപ്പോൾ അനാദിയുടെ കണ്ണുകൾ നിറഞ്ഞു...

'കഷ്ടമായല്ലോ.' കൊല്ലത്തിൽ ഒന്നുരണ്ടുതവണ തന്റെ പാപം കഴുകിക്കളയാനായി അനാദി ജടിഠാക്കുറാണിയുടെ അടുത്തുവരാറുണ്ട്, പറയും, 'അമ്മേ! പാപം ചെയ്തല്ലോ അമ്മേ!'

പകൽ ആർക്കും 'അമ്മ' എന്നുവിളിക്കാൻ പാടില്ലല്ലോ. 'ഠാക്കുറാണി' എന്നുതന്നെ വിളിക്കണം. പക്ഷേ, അനാദി രാത്രിയുടെ ഇരുട്ടിൽ മുഖംമറച്ചാണ് എത്തുക.

'എന്തു പാപം? എന്റെ മോനേ, എന്തു പാപം?'

'ആ പെൺകുട്ടി മരിച്ചുപോയി, അമ്മേ.'

ജടി ഒന്നു നിശ്വസിച്ചശേഷം പറയും, 'മഹാപാപി അവളായിരുന്നു. നിനക്കെന്തറിയാം? മഹാപാപം ചെയ്ത് അവളുടെ അച്ഛന്റെ മുഖത്ത് കരിതേച്ചില്ലേ? യമദൂതന്മാർ അവളുടെ ആത്മാവെടുത്ത് ഇരുമ്പുവടിയുടെ മുനകൊണ്ട് കുത്തുന്നുണ്ടാവും. നല്ലവീട്ടിലെ പെൺകുട്ടി എന്തിനീ തെറ്റ് ചെയ്തു എന്നുപറഞ്ഞ് പഴിക്കുന്നുണ്ടാവും.'

'ഇനി എന്താവും, അമ്മേ?'

'ഇത് വെച്ചോ മോനേ, വിഷസർപ്പത്തിന്റെ കഴുത്തിലെ എല്ല് ഈ ഏലസ്സിൽ നിറച്ചിട്ടുണ്ട്. തലയണച്ചുവട്ടിൽ വച്ച് ഉറങ്ങിക്കോ. രാവിലേം വൈകിട്ടും ഗംഗാജലം വീട്ടിൽ തളിക്കണം. എന്താ?'

അനാദിയെപ്പോലെയുള്ള പാപികൾക്ക് ഗർഭത്തിൽ മരിച്ച കുട്ടിയുടെ നഖം, സർപ്പത്തിന്റെ എല്ല്, കഴുകന്റെ തലയിലെ എണ്ണ എന്നിവ ഇനി ആർ ശേഖരിച്ചു കൊണ്ടുവരും? കാശ് മേടിക്കില്ല. ഒരുനേരത്തേക്കുവേണ്ട അരിമാത്രമാണ് പകരം ജടിഠാക്കുറാണി മേടിക്കാറ്. സന്ധ്യയായാൽ ഠാക്കുറാണി സാധന്റെ അമ്മയായി മാറും. ഠാക്കുറാണിയായി, കിട്ടിയ അരി അമ്മയായി വെച്ചുവിളമ്പും, ബുദ്ധിയില്ലാത്ത തന്റെ മകന്.

'അനാദിയെ ആരിനി നോക്കും?' ദുഃഖം കാരണം അനാദിയുടെ കണ്ണും നിറഞ്ഞു.

'സാധൻ, ആസ്പത്രിയിലേക്കു കൊണ്ടുപോ. ഠാക്കുറാണിയുടെ സ്ഥിതി അത്ര നല്ലതാണെന്ന് തോന്നുന്നില്ല.'

അനാദി പണം കൊടുത്ത് പറഞ്ഞു: 'നീ ടാക്സിയിൽ കൊണ്ടുപോ.'

സാധനിലെ വിശപ്പുണർന്നു. അവൻ ഓടി. മധുരപലഹാരക്കടയിലേക്ക് കാശും കൊണ്ട് ഓടിച്ചെന്നു. മനസ്സിന്റെ ദുഃഖത്തിനോടൊപ്പം പൊരിയും പഞ്ചസാരമിഠായിയും ഇഞ്ചിമിഠായിയും വാങ്ങി കടയിൽ ഇരുന്നുതന്നെ തിന്നു. പാത്രം

നിറയെ വെള്ളം കുടിച്ചു.

ടാക്സിഡ്രൈവർ ജടിയെ കയറ്റിയില്ല. അയാൾ പറഞ്ഞു, 'ചാകാറായ താണ്. എന്റെ വണ്ടിയിൽ കിടന്ന് ചാകും.'

അപ്പോൾ സാധന്റെ യജമാനൻ ഒരു മുള കൊടുത്തു. മുളക്കൂട്ടത്തിൽ നിന്നത് വെട്ടിക്കൊണ്ടുവന്ന് അതുകൊണ്ട് മഞ്ചലുണ്ടാക്കിക്കിടത്തി. ജടിയെ ബാംഗുർ ആസ്പത്രിയിലേക്കു കൊണ്ടുപോയി.

ആസ്പത്രി! പരിചയമില്ലാത്ത സ്ഥലം. എത്രവലിയ കെട്ടിടം. എത്ര ആളുകൾ. സാധൻ പറഞ്ഞു: 'ബലരാമാ, പേടിച്ച് എന്റെ കൈയും കാലും അടിവയറും വിറയ്ക്കുന്നു. ഈ ആസ്പത്രിയിൽ എത്ര വാതിലുകളാണ്. ഏതു വാതിലിൽക്കൂടിയാണ് ഠാക്കുറാണിയെ അകത്തേക്ക് കൊണ്ടുപോകേണ്ടതെന്ന് പറയാമോ?'

'നീ ഒരുജാതി മനുഷ്യനാണ്, സാധൻ.'

ബലരാമനും ജഗദീശനും ഉദ്ധവനും ഡോക്ടറെ വിളിച്ചു. ജടിഠാക്കുറാണിയെ അവർ അവിടെ കിടത്താതിരിക്കില്ല.

'തള്ള ഉടനെ മരിക്കും' എന്ന് ഡോക്ടർ എത്രതന്നെ പറഞ്ഞിട്ടും സാധൻ കരഞ്ഞുകൊണ്ടുപറഞ്ഞു: 'ഠാക്കുറാണിയെ രക്ഷിക്കിൻ, നിങ്ങള്. അവരെക്കൂടാതെയുള്ള എന്റെ ജീവിതം ഇരുട്ടാണേയ്! അയ്യയ്യോ! ഈ ഠാക്കുറാണി സന്ധ്യയായാൽ എന്റെ അമ്മയാകുമല്ലോ! എന്റെ തലയിൽ മുടിനരച്ചുതുടങ്ങി. എന്നാലും എന്നെ എത്ര കൊഞ്ചിക്കുന്നു, ഈ ഠാക്കുറാണി! സ്വയം കഴിക്കാതെ, എനിക്ക് തിന്നാൻ തരുമല്ലോ!'

'നീ എന്താണീപ്പറയുന്നത്? എനിക്കൊന്നും മനസ്സിലാകുന്നില്ല.'

'ഡോക്ടർ ബാബു!'

തലവെട്ടിയ മൃഗത്തെപ്പോലെ സാധൻ നിലത്തുകിടന്ന് പിടയുകയും ഉരുളുകയും ചെയ്തു.

ബലരാം ഇവിടെ കുത്ഘാട്ടിലാണ് കല്യാണം കഴിച്ചിരിക്കുന്നത്. കോളനിയിലെ ആളാണ്. വലിയ ആൾക്കാരെ കണ്ടാൽ പേടിക്കാറില്ല. ദരിദ്രനായിരുന്നിടത്തോളം ബലരാമന് പണക്കാരെക്കണ്ടാൽ കോപം തോന്നാറില്ലായിരുന്നു. ധലേശ്വരിനദിയിലെ ശീതളതയും നെൽപ്പാടത്തിലെ ശ്യാമളിമയും അവന്റെ മനസ്സിലും സ്വഭാവത്തിലും എപ്പോഴുമുണ്ടായിരുന്നു. ഇപ്പോൾ കോളനിയിൽ ഒരു വീടുണ്ട്; സ്വന്തമായൊരു റിക്ഷയുണ്ട്; ബാരുയിപൂരിൽ കൃഷിസ്ഥലവും വാങ്ങിച്ചു. അതോടെ ബലരാമൻ മാറി. വലിയ ആൾക്കാരെ കണ്ടാൽ, നല്ല വാക്കുകൾ കേട്ടാൽ അവരുടെ മുഖത്ത് തുപ്പാൻ തോന്നുന്നു. ബലരാമന് നല്ലപോലെ അറിയാം, ഇന്നത്തെ ബംഗാൾ ആരുടെയും തന്തയുടേതല്ല, അധികാരമുള്ളവരുടേതാണ്; കഴിവുള്ളവരുടേതാണ്.

ബലരാമൻ മുന്നോട്ട് വന്നു, കാര്യമായി സംസാരിച്ചു: 'അവർ സാധാരണ സ്ത്രീയല്ല, അറിയാമോ? കുറച്ച് ദൈവികശക്തിയുള്ള സ്ത്രീയാണ്. ഞങ്ങളവരെ ബഹുമാനിക്കുന്നു. ധാർമികപൂജകൾക്കായി അവർക്ക് പൂക്കൾ കൊടുക്കുന്നു. ഒഴിവുണ്ടെങ്കിൽ ഇവിടെ കിടത്തി ചികിത്സിക്കൂ, സാർ. കിടക്ക എന്റെയോ നിങ്ങളുടെയോ അല്ല. സാധാരണക്കാരുടെ എല്ലാവരുടെയുമാണല്ലോ, അല്ലേ?'

അങ്ങനെ അവസാനം അവരെ ആശുപത്രിയിൽ ചേർത്തു. സാധന്റെ കര

ച്ചിൽ കണ്ട് ഡോക്ടർക്ക് വിഷമം തോന്നി. ലജ്ജയും തോന്നി. ഇത്ര പ്രായമുള്ള ഒരാൾ തന്റെ അമ്മയ്ക്കുവേണ്ടി ഇങ്ങനെ കരയുന്നത് അദ്ദേഹം ഇതേവരെ കണ്ടി ട്ടില്ല.

'ഠാക്കുറാണി രക്ഷപ്പെടില്ലേ, ഡോക്ടർ ബാബൂ?'

'നോക്കട്ടെ സാധൻ, ക്ഷമകേട് കാണിക്കാതിരിക്കൂ!'

'അവർക്ക് വെറെ ആരുമില്ല. അവർ മനുഷ്യസ്ത്രീയല്ല. അവർ ദേവിയാണ്. അമ്മയുടെ അടുക്കൽ വരാൻ പേടിയാണ് ആർക്കും.'

'അത് ശരിയാണ്.'

'പകലെല്ലാം അവർ ഠാക്കുറാണിയായിരിക്കും! സന്ധ്യയ്ക്കും കാലത്തും എന്റെ അമ്മയാണ്. ഗംഗാജലത്തിൽ കുളിച്ചാൽ, നനച്ച വസ്ത്രം ധരിച്ചാൽ പിന്നെ അവർ ഠാക്കുറാണിയായി. പിന്നെ എല്ലാവരെയും പോലെ ഞാനും അവരെ മാനിക്കും.'

'അങ്ങനെയാണോ?'

'അമ്മ എന്നു വിളിക്കാൻ എന്റെ നാവ് കൊതിച്ച് തുള്ളും. എന്നാലും സന്ധ്യയാവുന്നവരെ വിളിക്കില്ല. സന്ധ്യയായാൽ അവരുടെ മടിയിൽ തലവെച്ച് കിടന്ന് ഒരുപാട് തവണ 'അമ്മേ' എന്ന് വിളിച്ച്, എന്റെ കൊതിതീർക്കും.'

ഡോക്ടർ ആശ്ചര്യത്തോടെ സാധനനെ നോക്കുകയായിരുന്നു. നഴ്സ് ഇതെല്ലാം കേട്ട് പതുക്കെ ചിരിച്ചു, ചോദിച്ചു: 'നിന്റെ ഇത്രവലിയ തല അവരുടെ മടിയിൽ വെയ്ക്കും?'

സാധൻ ഗൗരവം ഭാവിച്ച് ആത്മാർഥതയോടുകൂടിപ്പറഞ്ഞു: 'തലവെയ്ക്കും. 'അമ്മേ' എന്നു വിളിക്കും. പിന്നെയും എന്നെ കൊഞ്ചിക്കും. പകൽ അവർക്കു ധാരാളം ഭക്തജനങ്ങൾ ഉണ്ട്. എന്നാൽ രാത്രിയിൽ ഞാൻ മാത്രം. ഞാനല്ലാതെ അവർക്കാരുമില്ല.'

'നിന്റെ അമ്മ പകൽ എന്താണ് കഴിക്കാറ്?'

'എനിക്കെങ്ങനെ അറിയാം? കഞ്ചാവോ ചായയോ വല്ലതും കഴിക്കുന്നു ണ്ടാവും. ഈശ്വരാംശമുള്ള ശരീരത്തിന് ചോറ് പറ്റുമോ? വെള്ളം കുടിക്കാനാ കുമോ?'

'സന്ധ്യക്കോ?'

'ചോറ് വെയ്ക്കും. എനിക്ക് തരും. അമ്മയും കഴിക്കും. കൊച്ചുകുട്ടികൾ കഴിക്കുംപോലെ.'

'അതുകൊണ്ടുതന്നെയാണ് രോഗം വന്നത്.'

'അല്ലല്ല, അതുകൊണ്ടല്ല. ദൈവാംശമുള്ള ശരീരത്തിന് ഭക്ഷണം പിടിക്കില്ല. അമ്മയ്ക്ക് ആരോ വിഷം കൊടുത്ത് കൊല്ലാൻ നോക്കിയതാണെന്ന് എനിക്ക് തോന്നുന്നു.'

'ഞങ്ങൾ നോക്കട്ടെ.'

'ഡോക്ടർ ബാബൂ!'

'എന്താ, പറയൂ.'

സാധൻ കാലുകൊണ്ട് മണ്ണ് കുഴിച്ചുകൊണ്ടു പറഞ്ഞു: 'താങ്കളുടെ വീട്ടി ലൊക്കെ ലക്ഷ്മിയുടെ താമസമുണ്ടല്ലോ. ചോറിന്റെ കൂമ്പാരമുണ്ടല്ലോ. പരിപ്പിന്റെ

സമുദ്രമുണ്ടല്ലോ. അതിൽ നിന്ന് ഒരുവീതം ചോറ് എനിക്ക് തരാമോ? വീട്ടുകാർ ഇപ്പോൾ കഴിക്കില്ലല്ലോ.'

'അതു സാധിക്കില്ല, സാധൻ.' ഡോക്ടർ അതിശയത്തോടെ സാധന്റെ മുഖത്തേക്ക് നോക്കിനിന്നു. മനുഷ്യശരീരത്തിൽ മൃഗങ്ങളുടേതുപോലുള്ള ഈ സരളസ്വഭാവവും പ്രവൃത്തിയും ഇത്രയും വ്യക്തമായി ഡോക്ടർ ഇതിനു മുമ്പ് കണ്ടിരുന്നില്ല. പക്ഷേ, ജടി ഠാക്കുറാണിയെ ചികിത്സിച്ചിട്ടും ഭേദമാവുകയുണ്ടായില്ല.

'അമ്മയ്ക്കെന്തുപറ്റിയെന്ന് പറയിൻ,' എന്ന് നൂറുതവണ ചോദിച്ച് സാധൻ ഡോക്ടറെ പൊറുതിമുട്ടിച്ചു.

'ഡോക്ടർ എന്തുപറയാൻ? ജടിക്ക് അവർ ഗ്ലൂക്കോസ് കൊടുത്തു. കഴുത്തിലെ അന്നനാളമെല്ലാം വരണ്ടുണങ്ങിയതിനാൽ ട്യൂബിൽക്കൂടി ഭക്ഷണം കൊടുക്കാൻ ശ്രമിച്ചു. ചികിത്സയ്ക്ക് ഒരു കുറവും വരുത്തിയില്ല.'

ജടിഠാക്കുറാണിയുടെ സ്ഥിതി ഭേദപ്പെട്ടില്ല. ഇടയ്ക്ക് ഓർമവരുമ്പോഴൊക്കെ അവർ പറയും, 'എന്നെ ആസ്പത്രിയിൽ കിടത്തല്ലേ, മോനെ! എന്റെ ഞരമ്പ് പറിച്ചെടുക്കും. ശവം സൂക്ഷിക്കുന്നവർ എന്റെ എല്ലും തലയോടും വിറ്റ് കാശുമേടിക്കും. എന്നെ വീട്ടിലേക്ക് കൊണ്ടുപോ, മോനെ!'

മൂന്നുദിവസം കഴിഞ്ഞപ്പോൾ ഡോക്ടർക്ക് ജടിയുടെ രോഗമെന്താണെന്ന് മനസ്സിലായി. ജടിക്ക് ഭയങ്കരമായ സാംക്രമികരോഗമാണ്. അതിനിനിയും ഈ ഭാരതത്തിൽ ചികിത്സയില്ല. അതിനുള്ള മരുന്ന് കണ്ടുപിടിച്ചിട്ടില്ല. ഈ രോഗത്തിന്റെ പേരാണ് 'അനാഹാരം.' ഭക്ഷണമില്ലായ്മ, ദാരിദ്ര്യം. ഒന്നും ഭക്ഷിക്കാതെ, ഉള്ളതെല്ലാം സാധനനെ തീറ്റിച്ച് ജടി ഠാക്കുറാണിയുടെ കുടലെല്ലാം ഉണങ്ങിച്ചുരുണ്ടു. ഡോക്ടർ പറഞ്ഞു:

'ഇത് ദേവരോഗമാണ്. അതിനുള്ള ചികിത്സ എനിക്കറിയില്ല, സാധൻ.'

'എന്നാൽ, ഞാൻ കൊണ്ടുപോട്ടെ?'

'കൊണ്ടുപോ.'

ജടിഠാക്കുറാണിയുടെ കണ്ണുകൾ മകന്റെ നേർക്ക് തിരിഞ്ഞു: 'എന്റെ വിഡ്ഢിമോനേ! എന്റെ ജന്മവൃത്താന്തം നിനക്കറിയില്ലേ? ഞാൻ ഏതു സമുദായത്തിലെ പെണ്ണാണെന്ന് നിനക്കറിയില്ലേ? എന്നെ വീട്ടിലേക്ക് കൊണ്ടുപോ. വീട്ടിൽ കിടന്ന് മരിക്കണം എനിക്ക്.'

ബലരാമൻ, ജഗദീശ്, സാധൻ, വേറെയും അഞ്ചുപേർ – എല്ലാവരും കൂടി ജടി ഠാക്കുറാണിയെ വീട്ടിലേക്കു തിരിച്ചുകൊണ്ടുവന്നു. ജടിയുടെ മുറിക്കുമുന്നിലായി ഒരു വേപ്പിൻമരമുണ്ട്. അതിന്റെ തണലിൽ ജടിയെ കിടത്തി.

'വേപ്പിന്റെ നിഴല് നല്ലതാണ് സാധൻ. ഞങ്ങൾ അഞ്ചുപേരുണ്ടല്ലോ. നീ ചെന്ന് അടുത്തിരിക്ക് സാധൻ, ചെല്ല്.'

ബലരാമൻ പറഞ്ഞതനുസരിച്ച് സാധൻ ജടിഠാക്കുറാണിയുടെ അടുത്ത് ചെന്നിരുന്നു.

'ഒരു ബ്രാഹ്മണനെ വിളിക്ക്.'

'അതിന് ബ്രാഹ്മണനുണ്ടോ?'

'ഉണ്ട്. ബ്രാഹ്മണനുണ്ട്.'

'ആരാണെടാ?'

'അനാദി ഡോക്ടർ!'

'വിളിക്ക്. ഠാക്കുറാണിയുടെ അടുത്തിരുത്ത്.'

അനാദിഡോക്ടർ വന്ന് ഠാക്കുറാണിയുടെ അടുത്തിരുന്നു. സാധൻ വല്ലാതെ വിഷമിച്ചിരിക്കയാണ്. അവൻ പറഞ്ഞു:

'എന്തെങ്കിലും പറയിൻ! ഇത് എന്റെ വൈകുന്നേരത്തെയും പ്രഭാതത്തിലെയും അമ്മയാണ്!'

'പറയാം.'

ജടിക്ക് അവസാനസമയത്ത് ഇത്തിരി ഓർമ തിരിച്ചുകിട്ടിയിരിക്കുന്നു.

'പറയൂന്നേയ്!'

'നിന്റെ അച്ഛൻ കാന്ദോരി, നിങ്ങടെ ജാതിവ്യാധന്മാരുടെ വേദിയ. കാട്ടിൽ അലഞ്ഞുതിരിയലാണ് ജോലി. കാടുകളിൽ നടന്ന് നടന്ന് ഭംഗിയുള്ള കൊച്ചുപായകൾ നെയ്തുണ്ടാക്കും.'

'നിങ്ങളോ?'

'ഞാൻ...'

ആകാശത്ത് സൂര്യനുണ്ട്. സമയം പത്തുമണി. ജടിയുടെ ആരോഗ്യം നല്ലതായിരുന്നെങ്കിൽ ഈനേരത്ത് ഠാക്കുറാണിയായി മുറിയിലിരിക്കയാവും. ആളുകൾ വന്ന് പൂജിക്കും. ഇപ്പോൾ ഇവർ തന്റെ അമ്മയായി മാറട്ടെ. തന്നെ അടുത്തേക്ക് വിളിക്കട്ടെ. 'സാധൻ, നീ അടുത്തേക്ക് വാടാ' എന്നുപറയാൻ കൊതി. ജടിക്കു വേണമെങ്കിൽ അങ്ങനെ പറയാമായിരുന്നു. പക്ഷേ, പറഞ്ഞില്ല. ഇപ്പോൾ തന്റെ ചുറ്റും എത്ര ഭക്തരാണ്! എത്ര മനുഷ്യർ! അവർ അവളെ സമീപിച്ച് നമസ്കരിക്കും. പ്രണമിച്ച് ബഹുമാനിക്കും. അവർ തന്നയല്ലേ കൊല്ലന്തോറും അരി കൊണ്ടുവന്നുതന്ന് സാധനെ ജീവിക്കാൻ സഹായിക്കുന്നത്. സ്വന്തം ഇച്ഛയനുസരിച്ചുതന്നെയാണ് ജടി ഒരുദിവസം ഠാക്കുറാണിയായി മാറിയത്. ഇന്ന് ഠാക്കുറാണിയായിത്തന്നെ അവർക്ക് മരിക്കേണ്ടിയിരിക്കുന്നു.

'നീ ആരാണ്?'

സാധൻ എളിയ ഭക്തിയോടെ ചോദിച്ചു. അമ്മ ആരാണ്? ജടി ആരാണ്? സാധന്റെ പിതാവ് കാന്ദോരിയാണെങ്കിൽ ജടി മറ്റൊരു ജാതിക്കാരിയാണോ? സാധൻ, ബലരാമൻ, ജഗദീശ് എല്ലാവരും അടുത്തേക്ക് നീങ്ങിയിരുന്നു.

'നിങ്ങൾ തീണ്ടലുള്ള ജാതിക്കാരല്ല! വലിയ ജാതിയാണ്. നിങ്ങടെ ജാതി വളരെ ഉയർന്നജാതിയാണ്.'

'നിങ്ങളോ!?'

'ഞങ്ങളുടെ കഥ അത്യന്തം ആശ്ചര്യകരമാണ്. എന്റെ കുടുംബത്തിലെ ആദിപുരുഷനാരാണെന്നോ, ജരാവ്യാധൻ! പേര് കേട്ടിട്ടുണ്ടോ?'

'ജരാവ്യാധന്റെ?'

'ഞങ്ങൾ ജരാവ്യാധനെന്നു പറയുന്നു. ഞങ്ങടെ നാവിന്മേൽ നിങ്ങളുടെ ഭാഷവരില്ല, ഡോക്ടർ.'

ഭയങ്കര പിച്ചും പേയും പറഞ്ഞുതുടങ്ങി. ഭയത്തോടെ അനാദിഡോക്ടർ പറഞ്ഞു: 'ഈ സ്ഥിതിക്ക് രോഗിയെ ആശുപത്രിയിൽ നിന്ന് തിരിച്ചുവിട്ടതെന്തേ?

ഇത്തരം രോഗിയെ ചുറ്റിപ്പറ്റി ഇത്രയധികം ആളുകൾ എന്തിന് നില്ക്കുന്നു?'

'ജരാവ്യാധൻ മഹാഭാരതത്തെപ്പോലെ കാലപ്പഴക്കമുള്ള ആളല്ലേ. എല്ലാം കെട്ടുകഥ! എനിക്ക് പനിയൊന്നുമല്ല. ഞാൻ പറയുന്നത് നേരോ നുണയോ എന്ന് എനിക്കുപറയാൻ കഴിയും. ഞാൻ കേട്ടിട്ടുണ്ട്.' ജടി ആശ്ചര്യകരമായ കഥ പറയാൻ തുടങ്ങി: 'ഏതോ ഒരു സമുദ്രം. എവിടെയോ ഒരു ദ്വാരകാപുരി. ജരാവ്യാധൻ ആ ദേശത്തുചെന്ന് കാട്ടിൽ അമ്പെയ്തു ജീവിച്ചുപോന്നു. അങ്ങനെ ഒരുദിവസം ബാണം എയ്തു.'

'ആരെ?'

'കൃഷ്ണനെ! പുരാണം വായിച്ചിട്ടില്ലേ?'

'അതെല്ലാവർക്കും അറിയാം.'

'ഇത് പാപങ്ങളുടെ രാജാവായ മഹാപാപമായില്ലേ! ഭഗവാനെ അമ്പെയ്തതിലും വലിയ ഒരു പാപമില്ല. അതിനുശേഷം ജാരായുടെ വംശം ആ വനംവിട്ട് ഈ രാജ്യത്ത് വന്നെത്തി.'

'എവിടെ?'

'ഹിജലി, കാരഥി, തമലുക്, മേദിനിപൂരിലും.'

'എന്നിട്ട്?'

'ഞങ്ങളുടെ സമൂഹം വളരെ ചെറുതാണ്. ഞങ്ങൾ ശ്മശാനങ്ങളിൽ അലഞ്ഞുനടക്കാറുണ്ട്. പാമ്പിനെ പിടിക്കും. ശ്മശാനത്തിൽ നിന്ന് കിട്ടുന്ന കുടത്തിൽ വെള്ളമെടുത്ത് കുടിക്കും.'

'ഛീ! അയ്യേ!'

'ഞങ്ങൾ പക്ഷികളെ പിടിക്കുന്നവരായി. ഞങ്ങളെ പക്ഷിവേട്ടക്കാരെന്ന് വിളിച്ചു.'

'അതെന്തുജാതിയാണ്? കേട്ടിട്ടില്ലല്ലോ.

'ഞങ്ങളെ മറ്റു ജാതിക്കാർ കൂടെ കൂട്ടാറില്ല. പക്ഷേ, എന്റെ മനസ്സ് ചെന്ന് സാധന്റെ അച്ഛനിൽ ഉറച്ചു. സമുദായത്തിൽ അതിനെപ്പറ്റി വർത്തമാനമായി. അതിനാലാണ് ഞാൻ കല്യാണം കഴിച്ചു നാടുവിട്ടത്.'

ജടിക്ക് ശരിക്കു പറഞ്ഞറിയിക്കാൻ കഴിവില്ല. ആദ്യത്തെ കല്യാണത്തിന്റെ പേര് വിവാഹം. രണ്ടാമത്തെ കല്യാണത്തിന് കൂടെ താമസിക്കൽ എന്നുപറയും. പക്ഷിപിടുത്തക്കാരുടെ ജാതിയിൽ അവരുടെ ധർമ്മമനുസരിച്ച് ജനിക്കുമ്പോൾത്തന്നെ ഓരോ പെൺകുട്ടിയുടെയും കല്യാണം അവരുടെ കുലദൈവത്തിന്റെ കൂടെ കഴിയുന്നു. ആദ്യം കുലദേവതയ്ക്ക് നാളികേരവും വെള്ളവും കൊടുത്തുവേണം ഏതെങ്കിലും പുരുഷന്റെ വീടുനോക്കാനും കൂടെ താമസിക്കാനും. അതിനുശേഷം വളരെ വളരെക്കാലം കഴിഞ്ഞ് ഞാൻ ഇവിടെ ഠാക്കുറാണിയായി. അവകുന്നേരത്തെയും അതിരാവിലത്തെയും ദേവതമാരുടെ അധികാരമാണ് എന്റെ മേത്ത്.'

'ജടി ഠാക്കുറാണീ, വെള്ളം കുടിക്കണോ ?'

'വേണ്ട മക്കളേ, ഇനി ഞാൻ മഹാ ആനന്ദത്തോടെ സ്വർഗത്തിലേക്ക് പോകും. പക്ഷേ, സാധൻ....' ജടിക്ക് എക്കിട്ടം വന്നു.

'എന്താ? എന്നോട് എന്താ പറയാൻ ഭാവിച്ചേ?'

'ഞാൻ ഠാക്കുറാണിയായി. നോക്ക് തലയ്ക്കു മീതെ സൂര്യൻ.'

'ഇപ്പോൾ പകലാണ്.'

'നിന്റെ അമ്മയല്ല, ഠാക്കുറാണിയാണ് സ്വർഗത്തിലേക്കു പോകുന്നത്. നിനക്ക് ഒരുപാട് ദാനം കൊടുക്കേണ്ടിവരും, കേട്ടോ?'

'എന്ത് ദാനം?'

എല്ലാവർക്കും കേൾക്കാൻ ഉത്സാഹം വർധിച്ചു. സാധന്റെ പുരയുടെ മുറ്റത്തും ഇറയത്തും അയൽവാസികളുടെ തിരക്ക്. വെറും ഒരു പാവവും ഭാഗ്യം കെട്ടവളുമായ താണജാതിക്കാരിയല്ല ചാകാൻ കിടക്കുന്നത്. അങ്ങേയറ്റം ബഹുമാനിക്കപ്പെട്ട വിലയേറിയ ഒരാളാണ് മരിക്കാൻ കിടക്കുന്നത് എന്നപോലെയാണ് തിരക്ക്. എല്ലാവരും നിശ്ശബ്ദരായി, അടക്കി ശ്വാസം വിട്ടു. അവരുടെ ജടി ഠാക്കുറാണിയുടെ അന്ത്യനിമിഷം ആർക്കാർക്ക് കാണാൻ കിട്ടും?

'വൈകുന്നേരമാണ് മരിച്ചതെങ്കിൽ അമ്മയായിത്തന്നെ മരിക്കാമായിരുന്നു. നിനക്കൊരു ചിലവും വേണ്ടിവരില്ലായിരുന്നു. ഇപ്പോൾ ആയതുകൊണ്ട് എനിക്ക് ആനയെ തരണം. ശ്രാദ്ധത്തിന് അടിയന്തരത്തിന് ആനയെ കൊടുക്കണം.'

'ഞാനേറ്റു. സത്യം ചെയ്യുന്നു.'

ദുഃഖം കാരണം ഭ്രാന്തുപിടിച്ച സ്ഥിതി. എങ്ങനെ സാധിക്കും എന്നൊന്നും ആലോചിക്കാതെ വിഡ്ഢിയായ സാധൻ പറഞ്ഞു: 'എല്ലാവരും കേട്ടോളീൻ, ഇവരുടെ അടിയന്തിരത്തിന് ആനയെ ദാനം ചെയ്യും.'

'കു....കു....കു....കുതിരയെ കൊടുക്കണം.'

'കൊടുക്കാം.'

സാധൻ പൊട്ടിക്കരയാൻ തുടങ്ങി...'എല്ലാം എല്ലാം കൊടുക്കാം. എന്നെ വിട്ടുപോകല്ലേ....എനിക്കാരുമില്ല....'

'നി......ന്റെ......ഭാ.....ഭാ......ഭാ........'

വാക്കുകൾ പുറത്തേക്ക് വന്നില്ല. ജടിയുടെ തൊണ്ടയിൽത്തന്നെ തങ്ങിയിരുന്നു. സാധന്റെ ഭാര്യ അവളുടെ അച്ഛന്റെ വീട്ടിലേക്ക് ഓടിപ്പോയി. അവളവിടെ താമസിക്കുന്നു. ഭാര്യയെ തിരിച്ചുകൊണ്ടുവരണമെന്ന് പറഞ്ഞുമുഴുമിപ്പിക്കാൻ ജടിക്കു സാധിച്ചില്ല. അതിനുമുമ്പേ തല ഒരുവശത്തേക്ക് ചരിഞ്ഞു.

കോടിജഗന്നാഥൻ തുണിയിൽ പൂക്കളും ചന്ദനവും കൊണ്ടലങ്കരിച്ചശേഷം മദ്ദളവും മൃദംഗവും മറ്റും കൊട്ടി ജടി ഠാക്കുറാണിയെ ദഹിപ്പിക്കാൻ കൊണ്ടുപോയി. മുഴുവൻ ചിലവും അനാദിഡോക്ടർ കൊടുത്തു. ജടിയുടെ മുഖത്തേക്ക് നോക്കിനില്ക്കുമ്പോൾ അനാദി വിചാരിച്ചു, ഇനി എന്നും അരികൊടുക്കേണ്ട ചുമതല ഇല്ലല്ലോ. അരിയുടെ വില പനമരത്തിനു മുകളിലെത്തിയ കാലം. എന്നാലും എന്നും അരി കാല്ക്കൽ വെച്ച് പ്രണമിക്കാറുണ്ട്. അനാദിയുടെ ഭാര്യ കോപിക്കാറുണ്ട്, 'ദേവാംശമുള്ളവളാണത്രെ! ഭക്തജനങ്ങൾക്ക് എത്ര കഷ്ടപ്പാടുണ്ട് എന്ന് മനസ്സിലാക്കുന്നില്ലല്ലോ!'

അനാദിക്ക് വല്ലാത്ത ദുഃഖം തോന്നി. ബലരാമന്റെ കൈയിൽ കുറച്ചു രൂപ വെച്ചുകൊടുത്ത് പറഞ്ഞു, 'നിങ്ങളെല്ലാവരും എന്താ വേണ്ടതെന്നുവെച്ചാൽ കഴിച്ചോളിൻ. പക്ഷേ, ഠാക്കുറാണിയെ ചന്ദനമരം കൊണ്ട് ദഹിപ്പിച്ചാൽ മതി. വിറക് നല്ലപോലെ ഉണക്കണം. പൂക്കൾ വേണം. തൈര്, കാശ് എല്ലാം വിതറണം. മന

സ്സിലായില്ലേ? നിന്റെ പെങ്ങളുടെ ഭർത്താവിന് ഭജനസംഘമുണ്ടായിരുന്നില്ലേ?'

ജടിയുടെ മരണം ബലരാമന് അലൗകികമായ ഒരു സംഭവമാണ്. മരണ സമയത്ത് സന്നി കയറിയ ബുദ്ധിയോടെ ജടി എന്തെല്ലാമാണ് പറഞ്ഞത്. അതെല്ലാം അശരീരിയായി ഇപ്പോൾ ബലരാമന് തോന്നുകയാണ്. അതിനാൽ ബലരാമൻ പറഞ്ഞു: 'അവർ വന്നില്ലെങ്കിൽ ഞാൻ കാണിച്ചുകൊടുക്കാം.' ചിലപ്പോഴെല്ലാം ബലരാമൻ ഇങ്ങനെയൊക്കെ സംസാരിക്കുവാൻ തുടങ്ങും. അതിനാൽ അതുകേട്ട് സഹോദരിയുടെ ഭർത്താവ് ഓടിവന്നു. പേര് സദാനന്ദൻ. സ്വഭാവവും അതേപോലെ തന്നെ. സർക്കാരാപ്പീസിൽ പ്യൂൺ ആണ്.

'ജോലിയെല്ലാം പോയി തുലയട്ടെ. കാഷ്വൽ ലീവില്ലേ? ലീവെടുത്തതു കൊണ്ട് സർക്കാരാപ്പീസിലെ ജോലി പോവില്ല', എന്നുപറഞ്ഞ് തോർത്തുമുണ്ട് അരയിൽ മുറുക്കിക്കെട്ടി, തലമുടി ചീകിവെച്ച്, കഴുത്തിൽ നിറമുള്ള കടലാസുമാ ലകളണിഞ്ഞ് നില്ക്കുന്നു. സദാനന്ദന്റെ കൂട്ടുകാരും വർണക്കടലാസുകൊണ്ടുള്ള വനമാല അണിഞ്ഞിരിക്കുന്നു.

'ഹരിനാമ് അംഗേ ലിഖൈഹരിപദേ ജാഓ.....' (ഹരിനാമം ദേഹത്തിലെ ഴുതി ഹരിപദം ചേരൂ...) എന്നുപാടിക്കൊണ്ട് ജടിറാക്കുറാണിയെ കൊണ്ടുപോയി.

**രണ്ട്**

സാധന്റെ സായാഹ്ന-പ്രഭാതങ്ങളിലെ അമ്മ ഒരു വെറും മനുഷ്യസ്ത്രീയിൽ നിന്ന് ദേവിയായി എങ്ങനെ മാറിയെന്നത് ആശ്ചര്യകരമായ കഥയാണ്.

അവർ മേദിനിപ്പൂരിലെ പക്ഷിനായാട്ടുസമുദായക്കാരാണ്. അലഞ്ഞുനട ക്കുന്ന വർഗം. ജരാവ്യാധന്റെ വംശക്കാരാണെന്ന് അവരവകാശപ്പെടുന്നു. ഈശ്വ രനെ കൊന്നതുകൊണ്ട് അവർ അഭിശപ്തരായി. വളരെ അകലെയുള്ള ദ്വാരക യിൽ നിന്ന് അവർക്കു പോരേണ്ടിവന്നു.

അവർക്കൊരിടത്തും വീടുണ്ടാകാൻ പാടില്ല. സ്ഥിരമായി താമസിക്കരുത്. അവർ പക്ഷികളെ പിടിക്കും, വില്ക്കുകയും ചെയ്യും. ശ്മശാനത്തിലെ വൃക്ഷങ്ങ ളിന്മേൽ അവർ അവരുടെ വെപ്പുപാത്രങ്ങൾ, മൺകലങ്ങൾ കെട്ടിത്തൂക്കിവെക്കുന്നു. അങ്ങനെയാണവർ ജീവിതം കഴിച്ചുകൂട്ടുന്നത്. ശവം ദഹിപ്പിക്കുന്നിടത്തുതന്നെ അവർ അലസരായി കിടന്നുറങ്ങുന്നു, പ്രേമിക്കുന്നു. ചിത കത്തുന്നതുകാണു മ്പോൾ അവരിൽ ഒരു വികാരവും ഉണരുന്നില്ല. അതു കണ്ടുകൊണ്ടുതന്നെ അമ്മ മകനെ കൊഞ്ചിക്കും, ഭാര്യയും ഭർത്താവും ഇരുന്ന് പാട്ടുപാടും. മേദിനിപ്പൂരിലെ ഉപ്പുണ്ടാക്കുന്ന സ്ഥലത്തും കശുമാവിൻതോപ്പുകളിലും തെക്കെ ഇന്ത്യയിൽ നിന്ന് ഇത്തരം അനവധിപ്പേർ വരുന്നുണ്ട്, ജോലിചെയ്യുന്നുണ്ട്, തിരികെ പോകുന്നുമുണ്ട്. അവർക്ക് അവരുടെ കൂട്ടിൽ നിന്നല്ലാതെ പുറത്തുനിന്ന് വിവാഹം കഴിക്കാൻ പാടില്ല. പക്ഷേ, ജടിയുടെ ശരീരത്തിന് അസാധാരണസൗന്ദര്യമുണ്ടായിരുന്നു. ചെമ്പിന്റെ നിറം, നീലക്കണ്ണുകൾ, ഇടതൂർന്ന മുടി. തലമുടി മുകളിലേക്ക് പിടിച്ചു കെട്ടി അതിൽ ചുമന്ന കല്ലുമാല ധരിക്കുമായിരുന്നു ജടി. നദീജലത്തിൽ തന്റെ മുഖം കാണാൻ വളരെ ഇഷ്ടമായിരുന്നു. കടുംനീലനിറമുള്ള തുണി ധരിച്ച് തന്നെ അലങ്കരിക്കുമായിരുന്നു.

തണുപ്പുകാലത്ത് ജടിയും മറ്റും സുവർണരേഖയുടെ മണൽതിട്ടയിലാണ്

നായാട്ടിനു പോകുന്നത്. മണൽത്തിട്ടകളിൽ ധാരളം ദേശാടനപ്പക്ഷികൾ കൂട്ടംകൂട്ടമായി വന്നിരിക്കും. പുഴവക്കത്തെ അമപ്പുൽകാട്ടിൽ വലവെച്ച് ജടി ഒളിച്ചിരുന്ന് പക്ഷിയുടെ ഒച്ചവെച്ച് പക്ഷികളെ പിടിക്കും. അങ്ങനെ ഉത്സവനെ ഇവിടെ വെച്ചു തന്നെയാണ് തമ്മിൽ കണ്ടത്. ഉത്സവൻ ജാതിയിൽ കാന്ദോരിയാണ്. അവരുടെ ജാതിക്കാരുടെ തൊഴിൽ പുല്ലുപായ നെയ്യലാണ്. അന്ന് ഉത്സവന് മുപ്പതുവയസ്സ് പ്രായം. ഉയരം കുറഞ്ഞ്, ബലിഷ്ഠനായ ശ്യാമളനിറമുള്ളവൻ. കഴുത്തുവരെ നീണ്ടു കിടക്കുന്ന ചുരുണ്ട തലമുടി. ഉത്സവന് ഗാനമുണ്ടാക്കാനറിയാം. പാടാറുമുണ്ട്.

ജടിയെ കണ്ടപ്പോൾ അവനൊരു പാട്ടുണ്ടാക്കി:

'ഓ! നീലസാരി ധരിച്ചവളേ,
ഇങ്ങോട്ടൊന്നു നോക്കൂ പെണ്ണേ....!
നിന്നെക്കാണുമ്പോളെന്റെ പ്രാണൻ
അയ്യയ്യോ കത്തിയെരിയണ്.'

ജടിയുടെ കൈയിലെ വലയ്ക്കുള്ളിൽപ്പെട്ട പൊന്മ കിടന്ന് ചാടിത്തുള്ളുകയാണ്. ജടി അവന്റെ മുന്നിൽ വന്നുനിന്നു തർക്കുത്തരം പറഞ്ഞു: 'പ്രാണൻ എരിയുന്നു! തൊള്ളതുറന്നുള്ള പാട്ടുകേട്ടില്ലേ, എന്റെ പക്ഷികളെ പറത്തിക്കളഞ്ഞില്ലേ?'

'പക്ഷിയെ പിടിച്ചിട്ടെന്താകാൻ സഖീ...
എന്റെ പ്രാണന്റെ പക്ഷി
വേണമെങ്കിൽ കാല്ക്കൽ ഇട്ടുതരാം.
നിനക്കായിട്ടെന്റെ പ്രാണൻ കത്തുന്നേയ്!'

ഉത്സവൻ ഇങ്ങനെ പാടിക്കൊണ്ടിരുന്നു. അവന് വളരെ രസം തോന്നി. അവരുടെ ജാതിയിലെ പെൺകുട്ടികൾ ഇത്രയ്ക്ക് വന്യസ്വഭാവമുള്ളവരല്ല! ഇങ്ങനെ കണ്ണുകൾ നീട്ടിവലിച്ച് നോക്കുകയില്ല! ഈ പെണ്ണിന്റെ കണ്ണും മൂക്കും ചുണ്ടുകളും കല്ലിൽ നിന്ന് കൊത്തിയെടുത്തപോലെയുണ്ടല്ലോ.

ജടി പിന്നെയും അവനെ തെറിവിളിച്ചു. ചീത്തപറഞ്ഞു. ഉത്സവൻ ഉടനെ ചാടിയടുത്ത് അവളുടെ കൈപിടിച്ചു.

'നീ എന്നെ ചീത്തവിളിച്ചോ?'

'നീ പാട്ടുണ്ടാക്കിയതെന്തിനാ? പാട്ടിൽ എന്റെ പക്ഷികളെ പറത്തിക്കളഞ്ഞില്ലേ?'

ഉത്സവൻ ഉറക്കെച്ചിരിച്ചു. പിന്നെ അവളുടെ കൈയിൽ നിന്ന് വല തട്ടിപ്പറിച്ചെടുത്ത് അതിലെ പക്ഷിയെ പറത്തിക്കളഞ്ഞു. അമ്പരന്ന് അതിക്രുദ്ധയായ ജടിയുടെ മേൽ അവൻ ആ വല ഇട്ട് പറഞ്ഞു: 'നീ എന്റെ പക്ഷിയാണ്. പറന്നു പോകുമോ? നീ എന്റെ പ്രാണന്റെ പക്ഷിയാണ്....!'

ജടി കരയാൻ തുടങ്ങി. വല വലിച്ചെറിഞ്ഞ് അവിടെ നിന്നോടിപ്പോയി. ഉത്സവന്റെ ചിരി ഏറെദൂരം അവളെ പിന്തുടർന്നു.

അടുത്തദിവസം ഉത്സവൻ അവളുടെ സ്ഥലത്തേക്കെത്തി. ജടിയുടെ അച്ഛമ്മയോട്, കുമ്പിട്ട് ബഹുമാനിച്ചശേഷം ചോദിച്ചു: 'എനിക്കിത്തിരി മരുന്നു തരാമോ? കാട്ടിലൊക്കെ അലഞ്ഞുനടക്കുന്ന ആളല്ലേ. നെഞ്ഞത്ത് എന്താണാവോ ഒരു വേദന. നിങ്ങൾ വലിയ ഗുണമുള്ള ആൾക്കാരല്ലേ, മരുന്നുകളും വേണ്ടത് വെക്കു

ന്നുണ്ടല്ലോ; വില്ക്കാൻ കൊണ്ടുനടക്കുന്നവരുമല്ലേ. എനിക്കിത്തിരി വല്ലമരുന്നും തരീൻ.'

ജടി ചീറിക്കൊണ്ടു പറഞ്ഞു: 'ആ തെണ്ടിക്കു നല്ല വടികൊണ്ടുള്ള മരുന്നുകൊടുക്കണം. എന്റെ പക്ഷിയെയെല്ലാം പറത്തിക്കളഞ്ഞില്ലേ. എന്നിട്ട് വന്നേക്കണു. അറിയോ?'

ജടിയുടെ അച്ഛമ്മ ചിരിച്ചു. ജടിയെ ശാസിച്ച് അവളുടെ ജോലിപോയി നോക്കാൻ പറഞ്ഞു. ഈ ജാതിയിലെ പെൺകുട്ടികൾ പുറത്തേക്ക് നോക്കുക പോലും ചെയ്യരുത്. ജടിയുടെ തെറിച്ച സ്വഭാവവും മട്ടും കണ്ട് ജടിയുടെ അച്ഛമ്മയ്ക്ക് പേടിതോന്നി.

ഉത്സവൻ അവരുടെ സ്ഥലത്തേക്ക് പിന്നെ വന്നില്ല. ജടിയുടെ പിന്നാലെ നടന്നുനടന്ന്, ജടിക്ക് പുതിയ പുതിയ അപരിചിതമായ സുന്ദരസ്വപ്നങ്ങൾ കാണിച്ചുകൊടുത്തു. വീടിനെപ്പറ്റി, കലവറയിൽ ധാന്യം നിറഞ്ഞിരിക്കുന്നത്, ചൂരലിന്റെ ആട്ടുകട്ടിലിൽ കുഞ്ഞിനെപ്പറ്റി. ഈവക സ്വപ്നങ്ങൾ! അവൾ ആ വീട്ടിൽ കണ്ണാടിക്കുമുന്നിലിരുന്ന് വെള്ളികൊണ്ടുള്ള ആഭരണങ്ങളണിയുന്നു, നീലയും ചുവപ്പും എന്നല്ല, വിവിധനിറത്തിലുള്ള സാരിയുടുക്കുന്നു. അവ അവരുടെ വീടിന്റെ മുറ്റത്ത് കാറ്റത്തുണങ്ങാനിട്ടിരിക്കുന്നു. സ്വപ്നങ്ങൾ തുടർന്നുപോയി.....അവൻ നെയ്യുന്ന പുൽപ്പായയെക്കാൾ സുന്ദരങ്ങളായ സ്വപ്നങ്ങളുടെ വലകൾ നെയ്ത് ജടിയുടെ മേൽ എറിഞ്ഞു. ജടി വലവലിച്ചെറിഞ്ഞ് ഓടിപ്പോയില്ല. അവരിരുവരും ഓടിപ്പോയി.

ഖഡക്പൂരിൽ നിന്ന് ദിഘ, കശുവണ്ടിയുടെ കാലത്ത് ദിവസക്കൂലിക്കാരായി, മത്സ്യം പിടിക്കുന്ന സമയത്ത് മത്സ്യം പിടിച്ച് ഉണക്കമത്സ്യമുണ്ടാക്കി അവർ കഴിഞ്ഞുപോന്നു. വളരെ ദൂരത്തേക്ക് പോയില്ലെങ്കിൽ പക്ഷിപിടുത്തക്കാർ അവരുടെ അഭിശപ്തമായ ജാതിവിട്ടോടിയ കുറ്റത്തിന് അവരെ അമ്പെയ്തു കൊല്ലുമായിരുന്നു.

ഉത്സവന് സ്വപ്നങ്ങൾ മുഴുവനും യഥാർഥമാക്കാൻ കഴിഞ്ഞില്ല. എന്നാൽ, ജടി വളരെയധികം സുഖമുള്ള ജീവിതം നയിച്ചു. എന്ത് ജീവിതം! രണ്ടുപേർക്കു മാത്രം കുറച്ചുവല്ലതും വെയ്ക്കണം, ഭക്ഷണം കഴിക്കുക, പിന്നെ സ്നേഹിക്കുക, പ്രേമിക്കുക, കാശ് കിട്ടിയാൽ വസ്ത്രം വാങ്ങുക, കുന്നിക്കുരുവിന്റെ മാല, പ്ലാസ്റ്റിക് വള, വെള്ളിയും തുത്തനാകവും കൊണ്ടുള്ള അരഞ്ഞാണം എന്നിവ വാങ്ങുക. തലമുടി പലതരത്തിൽ കെട്ടിവെയ്ക്കുക, സാരിയും വേറെവിധത്തിൽ ഉടുക്കുക ഇതൊക്കെത്തന്നെ. ഉത്സവൻ അവളോട് പറയും, 'ഇപ്പോൾ നീ പക്ഷിപിടുത്തക്കാരിയൊന്നുമല്ലല്ലോ. നീ ജാതിയിൽ ഉയർന്നില്ലേ. നിന്റെ ജാതി മാറി.' തുടർന്നു പറഞ്ഞു, 'ഞങ്ങൾക്ക് ജാതിമാറാൻ പാടില്ല. നീയത് കളയരുത്, ജടീ. ഞങ്ങൾ വാക്കുകൊടുത്താണ്, സത്യം ചെയ്താണ് പെൺകുട്ടികളെ കൊണ്ടുവരുന്നത്. ജാതിക്കാർക്കെല്ലാം ചോറും ഇറച്ചിക്കറിയും കൊടുക്കും.'

'ആ കാര്യമൊക്കെ അവിടയിരിക്കട്ടെ.' ജടി കുറച്ചൊരു ഭയത്തോടെ പറഞ്ഞു. അവൾക്ക് മറ്റൊന്നും വേണ്ട. ഈ വീട്, ഈ സ്നേഹം എന്നും ഉണ്ടായാൽ മാത്രം മതി എന്നുവിചാരിച്ചു. എന്നെന്നും ശപിക്കപ്പെട്ടവരായി കഴിയേണ്ട വർഗമാണവളുടേത്. ഈശ്വരനെ വധിച്ച, കാലിന്റെ ഉപ്പൂറ്റിയിൽ അമ്പെയ്തുകൊന്ന ഇവർക്ക് ഒരുകാലത്തും സ്ഥിരമായ വീട് പാടില്ല, ഉണ്ടാവില്ല. അലഞ്ഞുനടന്നു

വേണം ജീവിക്കാൻ.' ജടി അങ്ങനെയല്ലല്ലോ ഇപ്പോൾ ചെയ്യുന്നത്.

അവളുടെ അച്ഛമ്മ അവളോട് ദേഷ്യപ്പെട്ട്, അവരുടെ നേർക്ക് മന്ത്രം ചെയ്ത അമ്പയച്ചാലോ! ജടിയുടെയും ഉത്സവന്റെയും പാവകളുണ്ടാക്കി അതിന്മേൽ കൊച്ചുശരങ്ങൾ മന്ത്രങ്ങൾ ചൊല്ലി എയ്തുകൊണ്ടിരിക്കുന്നുണ്ടാകുമോ? ജടിക്ക് അതിനാൽ എപ്പോഴും ഒരു ഭയമാണ്. വീട്ടിലെ കാര്യം പറയാതെ മറ്റുവല്ലതും പറയാൻ ജടി ഉത്സവനോട് പറയും.

'നിനക്കിത്ര ഭയമാണോ?'

അതെ,' എന്നുപറഞ്ഞ് അവൾ അവനെ ചീത്തപറയും. സ്നേഹത്തോടെ, മൃദുസ്വരത്തിൽ. എന്നിട്ട് തിരിഞ്ഞിരുന്ന് തലമുടികെട്ടാൻ തുടങ്ങും. ഇതിനെയാണോ സ്വന്തം ജാതികളയുക എന്നുപറയുന്നത്? ഇങ്ങനെയാണോ ജാതിയിൽ ഉയരുക? ഇല്ല. ജടിക്ക് ഒന്നും ഉറക്കെപ്പറയാൻ കഴിയാറില്ല. 'പോ, പോയിച്ചാക്' എന്നവൾക്ക് പറയാവുന്നതാണ് ഇടയ്ക്ക് 'ഡും, ഡും' എന്ന് മദ്ദളത്തിന്റെ അല്ലെങ്കിൽ വെറുതെകൊട്ടുന്ന ശബ്ദം കേട്ടാൽ ജടി ഞെട്ടിപ്പോകും.

പക്ഷിപിടുത്തക്കാർ അങ്ങനെ പതുക്കെ കൊട്ടിക്കൊട്ടി ഒച്ചവെച്ചാണ് നടക്കുക. കൂട്ടമായിട്ടാണവർ അലഞ്ഞുനടക്കുക. തേനീച്ചക്കൂട്ടംപോലെ ഒരുമിച്ച് ഒരു സ്ഥലത്തുനിന്ന് മറ്റൊരു സ്ഥലത്തേക്ക് നീങ്ങിക്കൊണ്ടിരിക്കുന്നു.

അങ്ങനെ ഒരു സംഘമായി കഴിയുന്നതാണ് അവരുടെ ജീവിതത്തിലെ ഏറ്റവും നല്ലകാര്യം. അവർ വെറും സാധാരണവർഗക്കാരൊന്നുമല്ല. ജരാവ്യാധന്റെ വംശക്കാരാണ്. വ്യാധനെന്നാൽ, സാമാന്യനായ ഒരുവനല്ല. വെറുതെ എന്തിനെയും കൊല്ലുകയല്ല ചെയ്തത്. സ്വയം കൃഷ്ണഭഗവാനെയാണ് അമ്പെയ്തുകൊന്നത്. സ്വന്തക്കാരും വേണ്ടപ്പെട്ടവരുമായ എല്ലാവരും ചേർന്ന് കൃഷ്ണഭഗവാന് അത്രയധികം വേദന ഏല്പിച്ചു. അവരുടെ പാപത്തിന്റെ ശിക്ഷ ഭഗവാൻ സ്വമനസ്സിലെ വേദനയായി അനുഭവിച്ചു. അവരിൽ നിന്നെല്ലാം അകലെപ്പോയി രണ്ടുനിമിഷം വിശ്രമിക്കയായിരുന്നു. ആ തുടുത്ത ചെന്താമരമൊട്ടുപോലെയുള്ള കാലുകൾ! 'ചുവന്ന ശരീരം. തുടുത്ത കാലടികൾ!' ജടിയുടെ അച്ഛമ്മ ജടിക്ക് കഥപറഞ്ഞുകൊടുക്കാറുണ്ട്. അമ്പപ്പുല്ലുകൾക്കിടയിൽക്കൂടി ജരാവ്യാധൻ നോക്കിയപ്പോൾ അവ കണ്ടയുടൻ ബുദ്ധിമോശം സംഭവിച്ചു. വിട്ടുബാണം. 'ടങ്ങ്' എന്ന് ശബ്ദമുണ്ടായി. അത്രതന്നെ. ഉടനെ എന്താണുണ്ടായതെന്നറിയോ?'

'ആകാശം ഇരുട്ടായി. സൂര്യൻ മുഖം മറച്ചു. സമുദ്രം മനസ്സിന്റെ വേദനകൊണ്ട് ജലജന്തുക്കളെ ഛർദ്ദിക്കാൻ തുടങ്ങി. മത്സ്യങ്ങൾ ചത്ത് കരയിൽ വന്നടിഞ്ഞു. ജലത്തിനടിയിലേക്ക് ജീവനും കൊണ്ടോടിയവയും കരഞ്ഞുതുടങ്ങി. പശുക്കളെ വളർത്തുന്നവർ പശുവിനെ കറക്കാൻ ചെന്നപ്പോൾ കറന്നുവീഴുന്നത് രക്തം. നല്ല പ്രഭാതം. എന്നിട്ടെന്താ, രാത്രിയിലേതുപോലെ നല്ല ഇരുട്ട്. ആകാശത്തെ താരങ്ങൾ അപ്പോഴും ജ്വലിച്ചുകൊണ്ടിരുന്നു. ആ നേരത്ത് അശരീരി കേട്ടു:

'ഭഗവാനെ ആരാണോ കൊന്നത്, അവന്റെ കൂട്ടർക്ക് വീടുണ്ടാവില്ല. ഒരിടത്ത് നില്ക്കരുത്.' ആ അശരീരി എന്താ പറഞ്ഞതെന്നോ, 'എടാ ജരാ! എടാ വ്യാധാ! ഈ ഭുവനത്തിൽ ഭഗവാൻ വീണ്ടും വീണ്ടും വരും. നിന്നെപ്പോലെ ചില അറവുകാരനും കൊല്ലുന്നവരും ഭഗവാനെ അമ്പെയ്ത് കൊല്ലുന്നു. ആരിത് ചെയ്യുന്നുവോ, അവർ വീടുകളിൽ താമസിക്കരുത്. നീ ഉടനെതന്നെ നിന്റെ വീട്ടുകാ

രെയും സ്വന്തക്കാരെയും ജാതിക്കാരെയും കൂട്ടി ലക്ഷ്യമില്ലാതെ ഇറങ്ങിപ്പൊയ്ക്കോ എന്ന്. മനസ്സിലായോ?'

'എവിടേക്ക് പോകും?'

'രണ്ടു കണ്ണുകൾ കൊണ്ടുപോകുന്നിടത്തേക്ക് പോകതന്നെ.'

'ജാതിക്കാരെ മുഴുവനും കൊണ്ടുപോണം. കൂടെക്കൊണ്ടുപോയില്ലെങ്കിൽപ്പിന്നെ വിട്ടിട്ടുപോകയോ? നിങ്ങടെ ജാതി മഹാപാപികളുടെ ജാതിയായി. അവരുടെ ജാതിയിലെ ആണിനെയും പെണ്ണിനെയും കല്യാണം കഴിക്കുന്നവർക്ക് മരണമാണ്. കല്യാണവും മറ്റും അവരവരുടെയിടയിൽ മാത്രം ചെയ്യണം. തന്റെ ജാതിവിട്ട് ഒന്നും ചെയ്യരുത്. ഇനിയും കേൾക്ക് ഹേ ജരാ! ഹേ വ്യാധാ! എന്റെ ശബ്ദം നിനക്ക് കേൾക്കാനുണ്ടോ?'

'ഉവ്വ്.'

'നിങ്ങടെ ഓരോ ചെറുക്കനും പെണ്ണും ജാതിവിട്ട് പോകരുത്, കേട്ടില്ലേ? നിന്റെ പാപം കാരണം അവരോരോരുത്തരും പാപികളാണ്. അതിനാൽ ജനിക്കുമ്പോൾത്തന്നെ അവരുടെ കല്യാണം ദൈവത്തിന്റെ കൂടെ കഴിച്ചേക്കുക.'

'കഴിച്ചേക്കാം.'

ജര കരഞ്ഞുകൊണ്ട് പറഞ്ഞുവത്രേ 'അയ്യയ്യോ! ഈ ദ്വാരകവിട്ട് പോകാൻ ആർക്കാണിഷ്ടം? എത്രസുന്ദരമായ ദ്വാരകാപുരി! നീലസമുദ്രത്തിന്റെ തീരത്ത് സ്വർണച്ചൂഡകളോടുകൂടിയ വലിയ വീടുകളും സൗധങ്ങളും! ജര വനത്തിലാണ് കഴിയാറുള്ളതെങ്കിലും ഇടയ്ക്കകലെ നിന്ന് ഈ സുഖിക്കുന്ന നഗരം കാണാൻ കഴിയുന്നത്, അന്യരുടെ സുഖം കാണുന്നത് എത്ര സന്തോഷകരമായിരുന്നു!

പിന്നീട് ജരയ്ക്ക് കുറച്ചെങ്ങാനും ശിക്ഷയാണോ കിട്ടിയത്. ഗ്രാമത്തിലെ ജാതിയിലെ എല്ലാവരെയും കൂട്ടി, സാമാനങ്ങളെല്ലാം കെട്ടുകെട്ടി, നായാട്ടുനായ്ക്കളെയും കൂടെച്ചേർത്ത് നാടായ നാടെല്ലാം, കാടായ കാടെല്ലാം അലയുക തന്നെ.

എവിടെ സത്യപുത്രൻ? എവിടെ കേരളപുത്രൻ? എവിടെ ചോളൻ? എവിടെ പാണ്ഡ്യൻ? ഒരിടത്തും നില്ക്കാതെ അലയുകതന്നെ. ഒരിടത്തും ആശ്രയം കിട്ടിയില്ല. ഒരിടത്തും ആശ്വാസം കിട്ടിയില്ല.

'എന്ത്! ഭഗവാനെ അമ്പെയ്തു കൊന്ന്, ഇനി ഞങ്ങളുടെ നാടും മുടിക്കാനത്തിയിരിക്കയാണോ! നല്ല സൂത്രക്കാരൻ കുറുക്കൻ തന്നെ! ദ്വാരകാപുരിയെ ശ്മശാനമാക്കിമാറ്റി, ഇനി ഞങ്ങളെ കൊല്ലണോ?'

ജരയ്ക്ക് ഒരിടത്തും സ്ഥലം കിട്ടിയില്ല. സ്ഥിരതാമസത്തിനു വഴിയില്ലാതായി. ഇവിടെയും അവിടെയുമായി കഴിയുകതന്നെ. മുകളിൽ ദേവാധിദേവനിരുന്ന് ദീർഘനിശ്വാസം വിട്ടു. ദ്വാപരയുഗം കഴിഞ്ഞു, കലിയുഗം വന്നു. അലഞ്ഞുനടന്ന് ജരയ്ക്ക് വയസ്സായി. ആയുസ്സ് തീരാറായി. കാലിൽ മന്തുരോഗം വന്നു വീർത്തു, നടക്കാനാകാതായി. ശരീരമാകെ വേദന. ആരോ ദയവോടെ പറഞ്ഞു കൊടുത്തു, 'രാഢിലേക്ക് പോ. വംഗരാജ്യത്തേക്ക് പോ. ഗൗഡത്തിലേക്ക് പോ. ചെല്ല്, ഗംഗ സാഗരവുമായി ഒന്നിക്കുന്നിടത്തെ രാജ്യത്തേക്ക് ചെല്ല്. അവിടെ എല്ലാ പാപികൾക്കും വഞ്ചകർക്കും ചെകുത്താന്മാർക്കും ലോഭികൾക്കും ആശ്രയം ലഭിക്കും. ആ രാജ്യം ആരെയും തിരിച്ചയയ്ക്കില്ല. അങ്ങോട്ട് പോ, നീ.'

ജര ആ നാട്ടിലെത്തി. തന്റെ കുലത്തിൽ നിന്നുതന്നെ വിവാഹം. ശ്മശാനത്തിൽ വിവാഹരാത്രിയും. 'ഫൂൽശയ്യ'യും ശ്മശാനത്തിൽ. വലിച്ചെറിഞ്ഞുപോകുന്ന കലത്തിൽ, വധുവിന്റെ വിരുന്നുസദ്യ വെച്ചൊരുക്കി, സ്വന്തക്കാർക്ക് വിളമ്പിക്കൊടുത്തു. അവരുടെ സ്ത്രീപുരുഷന്മാർ വളരെ സ്വതന്ത്രരാണ്. അവരുടെ പെൺകുട്ടികളുടെ സൗന്ദര്യം വർണിച്ചാൽ തീരില്ല. ചെമ്പു നിറമുള്ള തലമുടി നെറുകയിൽ ഉയർത്തിക്കെട്ടി പവിഴത്തിന്റെയും മറ്റും മണിമാലകൾ തലമുടിക്കെട്ടിന്മേൽ വെച്ചുകെട്ടും. അവരുടെ മുഖത്തിന് കൽപ്രതിമകളുടെ സ്വച്ഛസൗന്ദര്യമാണ്. ഏറെ തലമുറകൾവരേയ്ക്കും അവർ കുലം ത്യജിച്ചില്ല. സ്വജാതിയിൽ നിന്നു തന്നെ കല്യാണം കഴിച്ചു. രക്തത്തിന്റെ പവിത്രത അതിപ്രാചീനമാണ്. അതുകൊണ്ടാണവരുടെയും മുഖം ഇത്രസുന്ദരം.

കുറഞ്ഞുവന്ന് വന്ന്, ചത്തുപോയി പോയി ഇപ്പോൾ അവർ ഏതാണ്ട് നൂറോളം പേർ മാത്രമാണുള്ളത്. അവരുടെ കൂട്ടം വിട്ട് ആരും പുറത്തുപോയിട്ടില്ല.

നഗരത്തിലെ വഴിയിൽക്കൂടി, ഗ്രാമങ്ങളിൽക്കൂടി 'ഡും, ഡും, ഡും' എന്ന് കൊട്ടി ശബ്ദമുണ്ടാക്കി അവരലഞ്ഞു. 'പക്ഷിപിടുത്തക്കാർ പോണു! പക്ഷപിടുത്തക്കാര് പോണു!' കാണുന്നവർ പറയും. നിവൃത്തിയുണ്ടെങ്കിൽ അവർ നഗരത്തിലേക്ക് വരാറില്ല. ഇടയ്ക്ക്, കൊല്ലത്തിൽ ഒരിക്കലോ രണ്ടുപ്രാവശ്യമോ, ട്രൈബൽ വെൽഫെയർ ആപ്പീസിൽ അവർ പേരെഴുതിക്കാൻ പോകാറുണ്ട്. ആരെങ്കിലും മരിച്ചാലും പേര് എഴുതിവെച്ചുപോകും.

സർക്കാർവക പുസ്തകത്തിൽ അവർ സംരക്ഷിത ഉപജാതി-റിസർവ്ഡ് ബാക്ക്വേർഡ് ട്രൈബ്സ് ആണ്.

ജടി അതിനാൽ ഒരു ചെവികൊണ്ട്, പകുതിമനസ്സുകൊണ്ട് ഉത്സവൻ പറയുന്നതെല്ലാം കേൾക്കും. മറ്റേ ചെവികൊണ്ട്, മറ്റൊരു പകുതി മനസ്സുകൊണ്ട് കൊട്ടിന്റെ ശബ്ദം ശ്രദ്ധിക്കും.

അവരെങ്ങാൻ വന്നാലോ?

അമ്മ, അച്ഛൻ, അച്ഛമ്മ, മറ്റുള്ളവർ...?

കൂടെ വാ, കാട്ടിലേക്ക് നടക്ക്, സ്വന്തം ജാതിയിലേക്ക് തിരിച്ചു വാ' എന്ന് പറയുകയാണെങ്കിൽ ജടി എന്തുചെയ്യും?

ഉത്സവൻ അവളുടെ ഭയം കാണുമ്പോൾ ചിരിക്കും. ഗാനമുണ്ടാക്കിപ്പാടും:

'എടീ, നിന്റെ ഭയം വെറുതെ
പ്രേമമല്ലേ നെയ്തത്.
പിന്നെ ഭയമെല്ലാം വെറുതേ....!'

ജടി എന്നത്തെയും പോലെ ചീത്തവാക്ക് വിളിക്കും, പതുക്കെ, ഉത്സവൻ പറയും, "എന്റെ ജീവനുള്ളിടത്തോളം കാലം ആര് നിന്നെ കൊണ്ടുപോകും? ആ കാടന്മാരോ? അവർക്ക് ഉത്സവനെ അറിയില്ല! ഒരിക്കൽ ചെന്ന് ഇൻസ്പെക്ടറോട് പറഞ്ഞാലുണ്ടല്ലോ, എല്ലാവർക്കും ശിക്ഷ കിട്ടും." എന്നാലും ജടിക്ക് ഭയമാണ്. പക്ഷെ, ക്രമേണ ഉത്സവൻ ഒരുവിധം അവളുടെ ഭയമെല്ലാം ഇല്ലാതാക്കി.

ജടിയുടെ മടിയിൽ നല്ല തടിച്ച കുട്ടി എത്തി. തലനിറയെ തലമുടിയുള്ള കറുത്ത ആൺകുട്ടി. കണ്ടാൽ ആരും പറയും, 'ഇത് ഉത്സവന്റെ കുട്ടിതന്നെ' എന്ന്.

അച്ഛന്റെ മുഖം അങ്ങനെതന്നെ എടുത്തുവെച്ചപോലെ. കണ്ണുകൾ മാത്രം അമ്മയുടേതുപോലെ. നല്ല തെളിഞ്ഞ നീലക്കണ്ണുകൾ. ജാതിയിൽ ഉയരാനുള്ള മോഹം ഉത്സവനും നല്ലപോലെയുണ്ട്. ജടിയെ തന്റെ ജാതിക്കാരിയാക്കി. ഉത്സവന് ഒരു കാര്യം അറിയാം. പുൽപ്പായ നെയ്യുന്നവർ എന്തുകൊണ്ടും പക്ഷിപിടുത്തക്കാരായ വേടന്മാരെക്കാൾ ഉയർന്നജാതിക്കാരാണ്. ഇപ്പോൾ കൂലിപ്പണിക്ക് പോകുന്നതും ജാതിയിൽ ഒരുപടികൂടി കയറ്റംതന്നെ.

ഒരു മകന്റെ പിതാവായതോടെ കൂടുതൽ ഉയരണമെന്ന മോഹം ഉത്സവനുണ്ടാകാൻ തുടങ്ങി. ദരിദ്രരുടെ, അധഃപതിച്ചവരുടെ വലിയ സമൂഹത്തിൽ കഴിയാൻ ഇഷ്ടമില്ലാതായി. ധനികരുടെ, വലിയവരുടെ ചെറുസമൂഹത്തിലൊരു കോണിൽ സ്ഥലം കിട്ടാൻ കൊതിച്ചു. ജടിയോടും അതുതന്നെയാണ് ഉത്സവൻ പറഞ്ഞത്.

'ജടി, ഓ ജടി, ജടേശ്വരീ! ബിഡ്ഡി ആപ്പീസിൽ പോയിരുന്നു. ബി.ഡി.ഒ. ബാബു എന്താ പറഞ്ഞതെന്നറിയോ?'

'എന്ത്?'

'ഇനി ഒരു വിഷമവുമില്ല. കാശ് ചിലവുചെയ്ത് കച്ചേരിയിൽ വെച്ച് എപ്പോൾ വേണമെങ്കിൽ പേരുമാറ്റാം. കാന്ദോരി എന്നെല്ലാം കേൾക്കുമ്പോൾ നമ്മൾ താഴ്ന്നജാതിക്കാരാണെന്ന് വേഗം മനസ്സിലാവും.'

'പേരു മാറ്റും?'

'എന്തുകൊണ്ട് മാറ്റിക്കൂടാ? ഉത്സവകാന്ദോരി എന്ന് കേൾക്കണപോലെയാണോ ഉത്സവദാസ്, സാധൻചന്ദ്രദാസ് എന്ന് കേൾക്കുമ്പോൾ? വേറെ വല്ല പണിയും കിട്ടി നഗരത്തിലെങ്ങാൻ പോകാനൊത്താൽ പിന്നെ എല്ലാം ശരിയായി.'

'എന്തിന്?'

'വലിയ നഗരം. ജഗന്നാഥന്റെ അമ്പലം. അവിടെ ആരും ഒന്നും അന്വേഷിക്കാൻ വരില്ല. പേര് കാണുമ്പോൾത്തന്നെ, ങ്ഹാ, ഇവൻ ഉയർന്ന ജാതിക്കാരനാണ്. അല്ലങ്കിൽ പേരിനുശേഷം 'ദാസ്' എന്ന് എങ്ങനെ? എന്നേ വിചാരിക്കൂ.'

ഉത്സവന്റെ സംസാരം കേട്ട് ജടിക്ക് പെട്ടെന്ന് വലിയ സന്തോഷം തോന്നി. അരയിൽ കൈവെച്ച് നൃത്തം വെച്ചു പറഞ്ഞു: 'ശരി, ശരി. അതുതന്നെയാവാം. വേഗം നമുക്ക് ജാതിയിൽ ഉയരാം.'

ഉത്സവൻ വളരെ സ്നേഹത്തോട പറഞ്ഞു: 'എടീ ഭ്രാന്തീ! ഇപ്പോൾ എങ്ങനെ? മോന് വയസ്സ് തികയട്ടെ. വായിൽ ചോറ് കൊടുക്കട്ടെ. അവന് 'അന്നപ്രസാദം' കൊടുക്കട്ടെ. ഭഗവാന് പൂജയ്ക്ക് കൊടുത്തയയ്ക്കട്ടെ. ജടിക്ക് പെട്ടന്ന് ചില ചിന്തകൾ വന്നു. തന്റെ പൂർവികർ ഒരിക്കൽ ഭഗവാനെ കൊന്നവരാണ്. തന്റേതായ കുലദൈവത്തിനെയോ അവരുടെ ജാതിയുടെ നിർദിഷ്ട ദേവതയെയോ അല്ലാതെ മറ്റു ഭഗവാന് വഴിപാടു കൊടുക്കാമോ? അന്യദൈവത്തെ തനിക്ക് പൂജിക്കാമോ? എന്നിട്ട് അത് പാപമായിത്തീർന്നാൽ? അതുകൊണ്ട് നാശം വന്നാൽ?

പിന്നെ തോന്നി. ഉത്സവൻ ശരിയാണ് പറഞ്ഞത്. എല്ലാം വേണ്ടെന്നുവെച്ച് സർക്കാർ കച്ചേരിയിൽച്ചെന്ന് എഴുതി ഒപ്പിട്ട് ജാതിമാറിക്കഴിഞ്ഞാൽ അവളുടെ അമ്മയ്ക്കോ അച്ഛമ്മയ്ക്കോ വന്ന് അവളെ തൊടാനും കൂടി കഴിയില്ല. അവൾ കണ്ണടച്ചു നിന്ന് പറഞ്ഞു: 'അതുതന്നെ നല്ലത്.'

പക്ഷിപിടുത്തക്കാരുടെ മുൻതലമുറയിലെ ജരാവ്യാധന് അശരീരി കേൾപ്പിച്ച ദേവത ചിരിച്ചുവോ?

കഴിഞ്ഞു. സാധന്റെ ചോറൂണ് കഴിഞ്ഞു. അപ്പോൾ ഖഡക്പൂർസ്റ്റേഷനിലെ മോട്ടോർബോയ് ആയി ജോലിചെയ്യുകയാണ് ഉത്സവൻ. കൂലിക്കാരെന്ന സമൂഹത്തിലെ എല്ലാവർക്കും ചോറും ഇറച്ചിക്കറിയും കൊടുത്തു. കള്ളവാറ്റിന്റെ മദ്യം, ഒളിച്ചുവില്ക്കുന്നിടത്തു നിന്ന് കൊണ്ടുവന്ന് കുടിച്ച് ഛർദിച്ചു. ആശുപത്രിയിൽ വെച്ച് മരിക്കയും ചെയ്തു.

താൻ കാണിച്ചുകൊടുത്ത സ്വപ്നങ്ങൾ, താനർപ്പിച്ച പ്രാണൻ നിറഞ്ഞ സ്നേഹം, നിറഞ്ഞ ശബ്ദത്തോടെ പാടിയ പാട്ടുകൾ ഇവയെല്ലാം ഏന്തിക്കൊണ്ട് ഉത്സവൻ പോയി. ജടി ഒറ്റയ്ക്കായി. ജടി സ്വതന്ത്രയാണിപ്പോൾ. എവിടേക്കാണോ പോകാനിഷ്ടം അവിടേക്കിപ്പോൾ പോകാം. പക്ഷേ, ആട്ടുകട്ടിലിൽ കിടക്കുന്ന ചെറിയ കുട്ടി? അത് കരയുമ്പോൾ, തന്റെ മുഖത്തേക്ക് മിഴിച്ച് നോക്കുമ്പോൾ?

ജടിക്ക് മനസ്സിലായി. ഇനി തനിക്കെന്തുചെയ്യണമെന്ന് അവൾക്കറിയാം. തന്റെ കൂട്ടരുടെ അടുത്തേക്ക് പോകതന്നെ വേണം. അച്ഛമ്മയുടെ കാല് പിടിച്ച് കരയണം. അവരുടെ ബാണപ്രയോഗം കാരണമാണ് തന്റെ ഉത്സവൻ മരിച്ചതെന്ന് ജടിക്കറിയാം; ഡോക്ടറും പോലീസും എന്തെല്ലാം പറഞ്ഞാലും.

ഭയപ്പെട്ട പക്ഷിയെപ്പോലെ കുട്ടിയെ മാറത്തടക്കിപ്പിടിച്ച് ജടി അവളുടെ ജാതിക്കാരുടെ അടുത്തേക്ക് പോയി. ഹേ ഭഗവാൻ! എവിടെ അവരെല്ലാം? എവിടെ തന്റെ വീട്ടുകാരും സ്വന്തക്കാരും? വിചിത്രനിറങ്ങളിലുള്ള വസ്ത്രങ്ങളും കോഴിയും ആടും കഴുതപ്പുറത്ത് കയറ്റിയ ഭാണ്ഡക്കെട്ടുകളും തന്റെ അച്ഛമ്മയുടെ പൊട്ടിച്ചിരിയും എല്ലാം എവിടെ? എവിടെപ്പോയി?

ശ്മശാനത്തിലില്ല, ഒരിടത്തുമില്ല. ജടി ഓടി. നഗരത്തിലെ ട്രൈബൽ ബോർഡിന്റെ ആപ്പീസിലെത്തി.

'പക്ഷിപിടുത്തക്കാരുടെ വല്ല വിവരവും? അവരുടെ മേൽവിലാസം? താങ്കളുടെ അടുത്ത് അപേക്ഷിക്കയാണ്.' ജടി ആപ്പീസിലെ പ്യൂണിന്റെ കാൽ പിടിച്ച് ചോദിച്ചു. 'പോയി വല്ല ശ്മശാനത്തിലോ മറ്റോ നോക്ക്. എവിടെച്ചന്ന് കിടക്കുന്നു എന്ന് നോക്ക്.'

ജടിയുടെ കണ്ണുപൊട്ടി കണ്ണീരൊഴുകി. ഈ സമുദായം വിട്ട് അതിലേക്ക്, ഈ ജാതിവിട്ട് അതിലേക്ക്. എന്തെല്ലാം മോഹങ്ങൾ പറഞ്ഞ് ഉത്സവൻ തന്നെ കൊതിപ്പിച്ചതാണ്. എല്ലാ സ്വപ്നങ്ങളും കൊണ്ട് കടന്നുകളഞ്ഞില്ലേ. ജടി ഇനിയെന്തുചെയ്യും?

നല്ല ആരോഗ്യം, വേണ്ടത്ര സൗന്ദര്യം നിറഞ്ഞ യൗവ്വനം, ഇവയെല്ലാം കൊണ്ട് ജടി മകനെ മടിയിൽവെച്ച് സ്റ്റേഷനിൽ ചെന്നിരുന്നു. കവിളത്ത് കൈയും വെച്ച് പലതും ചിന്തിച്ചു. ജടി സദാസമയം തന്റെ മകനെക്കുറിച്ച് ചിന്തിച്ചു. മറ്റുള്ളവരാകട്ടെ ജടിയെപ്പറ്റി ചിന്തിച്ചു. അവളിനി എന്തുചെയ്യും? എവിടെപ്പോകും? കൂലിക്കാരുടെ താമസസ്ഥലത്തെ കൂലിലൈനിലെ ഹനുമാൻതൊലയിലെ സന്യാസിയോട് അഭിപ്രായം ചോദിച്ചു.

'ഇവിടെ നില്ക്ക്.'

സന്യാസി കണ്ണടച്ചിരിപ്പായി. വൃദ്ധസന്യാസി. ഏറെ ദേവീദേവന്മാരെ

പൂജിച്ച് ഭജിച്ചശേഷം ഇപ്പോൾ ഹനുമാനെ പിടിച്ചിരിക്കയാണ്. അതിനാൽ ഇപ്പോൾ സ്ഥിതി കുറച്ച് ഭേദമായിരിക്കുന്നു.

ജടി വന്നിരിക്കാൻ തുടങ്ങിയശേഷം അവിടെ വരുന്നവരുടെ എണ്ണം വർധിച്ചു. തിരക്ക് കൂടിവന്നു. സന്യാസി മനസ്സിൽ ആശ്ചര്യപ്പെട്ടു.

ഏതാനും ദിവസം കഴിഞ്ഞപ്പോൾ മൂന്നുനാലുപേർ ജടിയുടെ അടുത്തെത്തി. അവളോട് പറഞ്ഞു: 'വാ, ഞങ്ങടെ കൂടെ വാ. ആ തന്തയുടെ ആശ്രയത്തിൽ കഴിഞ്ഞിട്ട് നിനക്കെന്തുകിട്ടും? ഞങ്ങൾ നിന്നെ നഗരം കാണിച്ചുതരാം.'

ഇത്രയും കൊല്ലങ്ങളായി ജടിയുടെ സിരകളിൽ രക്തം വെറുതെ ഒഴുകുകയായിരുന്നില്ലല്ലോ. വനത്തിലായാലും എവിടെയായാലും വന്യജന്തുക്കളെയും അപരിചിതരായ മനുഷ്യരെയും അവൾക്കെന്നും ഭയമാണ്.

'പോ, ഇവിടന്ന്. തെണ്ടികൾ!' എന്നതിന്റെ കൂടെ ജടി അവരെ വേറെയും തെറിവാക്കുകൾ വിളിച്ചു. 'എനിക്കെല്ലാം അറിയാം.'

അവർതന്നെ ചെന്ന് പരാതി പറഞ്ഞതിന്റെ ഫലമായിട്ടാവണം കുറച്ചുദിവസം കഴിഞ്ഞപ്പോൾ പോലീസ് വന്നിരിക്കുന്നു. സന്യാസിയെ നല്ല ഗൗരവത്തോടെ ശപിച്ചുകൊണ്ട് പറഞ്ഞു, 'വിവരങ്ങളെല്ലാം കിട്ടുന്നുണ്ട്.'

'വിവരമോ? എന്തു വിവരമാണ്? ഞാനൊരു സന്യാസി. ഈശ്വരന്റെ പേരും വിളിച്ച് ഇവിടെ കഴിയുന്നു.'

'ഈശ്വരനാണോ അതോ ഈശ്വരിയാണോ? ഠാക്കുറാണിയുടെ കൂടെയാണോ?'

'അയ്യയ്യോ! കഷ്ടം, കഷ്ടം! നിങ്ങടെ വായ പുഴുത്തുപോകയേ ഉള്ളു.'

'ഇവിടെ ഒരു പെണ്ണിനെ നിർത്തിയിട്ടുണ്ട്. ഇവിടെ അനാവശ്യവും വാറ്റുചാരായം കുടിയും കാശുവച്ച് ശീട്ടുകളിയും ഉണ്ട്.'

'എല്ലാം നുണയാണ്.' സന്യാസിയുടെ വെളുത്ത മുഖം ചുവന്നു.

പോലീസുകാരൻ നല്ല വീട്ടിൽ പിറന്നവനാണെന്ന് തോന്നുന്നു. പറഞ്ഞു: 'എല്ലാം നുണയാണെന്ന് എനിക്കും അറിയാം. പക്ഷെ ഇവിടെ ഒരു സ്ത്രീ കാരണമാണ് ഈ കുഴപ്പമെല്ലാം. അവളെ എന്തുകൊണ്ട് പറഞ്ഞയയ്ക്കുന്നില്ല?'

'അവളെ പറഞ്ഞയച്ചാൽ ആ കൂട്ടരുടെ പിടിയിലാവും. അവർക്കതാണ് വേണ്ടത്.'

'എന്നാൽ ഇരുന്ന് മുടിയ്.' എന്ന് ദേഷ്യത്തോടെ പറഞ്ഞ് പോലീസ് പോകാനൊരുങ്ങി. പോകുമ്പോൾ വീണ്ടും ഉപദേശിച്ചു: 'എന്തിനാണവരെ ആകർഷിക്കാൻ ഇതൊക്കെ-ശർക്കര ഉള്ളിടത്തേക്ക് ഈച്ച പറന്നു വരുകതന്നെ ചെയ്യും. ആ സ്ത്രീ ഇവിടെ ഉള്ളിടത്തോളം അവന്മാർ ഉപദ്രവിക്കാൻ വരും. അവരുടെയൊക്കെ കാലമാണിപ്പോൾ. അവർ വന്ന് അവളെ പിടിച്ചു വലിച്ച് കൊണ്ടുപോയാൽ, ആരുടെ സുബുദ്ധിക്ക് കഴിയും അവരുടെ മനസ്സു മാറ്റാൻ?'

സന്യാസി വല്ലാത്ത ചിന്തയിൽപ്പെട്ടു. ജടിക്കും കാര്യം മനസ്സിലായി. താനിവിടെ നിന്നാൽ പാവം സന്യാസിക്കും ആപത്താണ്. പറഞ്ഞു: 'ദേ, എന്റെ വീടും കുടുംബവുമുള്ളപ്പോൾ ഉണ്ടായിരുന്നതാണ്, കുറച്ച് പാത്രങ്ങൾ. എല്ലാം ഇവിടെ വച്ചോളു. എനിക്കതിനുപകരം കുറച്ച് കാശ് തരണം.'

'എന്തിന്? എങ്ങോട്ട് പോകും? കുട്ടിയെ എന്തുചെയ്യും?'

'അറിയില്ല.'

'നിനക്കാരുമില്ലേ?'

'അറിയില്ല.'

സന്യാസി അവസാനം ഒരു ദീർഘശ്വാസത്തോടുകൂടി അവൾക്ക് ഒരു ചുവന്ന വസ്ത്രം കൊടുത്തു. ചുവന്ന തുണി കൊണ്ടാണ് ഇപ്പോൾ ബിഹാറിലെ മനുഷ്യർ ശവം പൊതിയുന്നത്.

ചുവന്ന വസ്ത്രവും ഒരു ചെറിയ ത്രിശൂലവും സന്യാസി അവൾക്ക് കൊടുത്തശേഷം പറഞ്ഞു: 'ഒരിക്കൽ നിന്നെ ഈ ചെന്നായ്ക്കളും കുറുക്കന്മാരും പിച്ചിച്ചീന്തി തിന്നും എന്നെനിക്കറിയാം. എന്നാലും ഈ വസ്ത്രവും അസ്ത്രവും കൊണ്ട് നീ പോ മോളേ, ഈ ഘോരകലിയിലും തേഡ് ക്ലാസ്സിൽ സാധുസന്യാസിമാർക്ക് സമാധാനമായി യാത്ര ചെയ്യാം. ആരും തലയിൽ കാലു വയ്ക്കാൻ ധൈര്യപ്പെടില്ല.'

'എന്തെങ്കിലും ചോദിച്ചാൽ...?'

'ഞാൻ, 'ജടിഠാക്കുറാണി' എന്ന് പറേഞ്ഞക്ക്.

'ഠാക്കുറാണി?'

'ങ്ഹാ. അങ്ങനെ പറയണം. പറയാൻ എന്താ വിരോധം?'

'എന്നാലും, ഠാക്കുറാണി!'

അതേപോലെ തീവണ്ടിയിൽ ആരും ജടിയെ ഉപദ്രവിച്ചില്ല. അവളുടെ മുഖവും നിറമുള്ള തുണിയും പിന്നിൽ ഒരു തുണിപ്പൊതിയിൽ മകനും കൈയിൽ ശൂലവും എല്ലാം കണ്ട് കണ്ടവരെല്ലാം അതിശയിച്ച് നോക്കി.

ജടി ജനാലയിൽക്കൂടി പുറത്തേക്ക് നോക്കി. ഇരു കണ്ണുകളും വഴിഞ്ഞൊഴുകുന്നുണ്ടായിരുന്നു. മനുഷ്യരെന്തേ അവളെ മാനിക്കാൻ തുടങ്ങിയോ? എന്താ ഇതിന്റെ പേരാണോ ജാതിയിൽ ഉയർച്ച കിട്ടുക എന്നത്. ഉത്സവനും തന്റെ കൂടെ ഉണ്ടായിരുന്നെങ്കിൽ! കച്ചേരിയും വേണ്ട, കോടതിയും വേണ്ട നിയമവും വേണ്ട. വെറും ഒരു തുണ്ടം തുണിയും ത്രിശൂലവും കൊണ്ട് ജടി എങ്ങനെ ജാതിയിൽ ഉയർന്നവളായി എന്ന് കാണാൻ കഴിഞ്ഞേനെ!

ഒരാൾ അവളെ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. അയാൾ പാട്ടു പാടുന്നുണ്ട്. ചിലപ്പോൾ ശ്യാമസംഗീതം പാടുന്നു, ചിലപ്പോൾ ഹരിനാമം മാത്രം. വയസ്സായവൻ. ലോകത്തിൽ ആരുമില്ല. തീരെ ചടച്ച മനുഷ്യൻ. ജടിയെ നോക്കി പറഞ്ഞു, 'ഹൗറയിലെത്തിയല്ലോ കുട്ടി! എവിടെ പോകും ഇനി?' ജടി ഒന്നും പറഞ്ഞില്ല. കണ്ണ് മിഴിച്ചു മിഴിച്ച് ഹൗറ സ്റ്റേഷനും അവിടത്തെ ജനാരണ്യവും വീക്ഷിച്ചു. ഇതായിരിക്കുമോ ആ ക്ഷേത്രം? ഉത്സവൻ പറഞ്ഞ അമ്പലമിതാണോ? ഇത്രയധികം മനുഷ്യരോ? അസംഖ്യം! എണ്ണാനാവില്ലല്ലോ. കാട്ടിലെ ഒരു മരത്തിന്മേൽ ഇത്ര ഇല കാണില്ല. ഇത്രയധികം മനുഷ്യർക്കിടയിൽ ജടി എങ്ങോട്ട് പോകും?

'എങ്ങോട്ടാ പോകേണ്ടത്' എന്ന് പാട്ടുകാരൻ വീണ്ടും ചോദിച്ചു.

'അറിയില്ല.' ജടി പറഞ്ഞു.

'എന്റെ കൂടെ വരുന്നോ?'

'എവിടേക്ക്?' ജടിക്ക് അയാളെ ഭയം തോന്നിയില്ല.

'എന്റെ വീട്ടിലേക്ക്. ഞാൻ വണ്ടിയിൽ പാട്ടുപാടുന്നവനാണ്.'

'പാട്ട് പാടും?'

'അതെ.'

അയാൾ എല്ലാം പറഞ്ഞു. പാട്ട് പാടി ഭിക്ഷ ചോദിച്ച് കഴിയുന്നു. ജടി കുട്ടിയേയും കൊണ്ട് കൂടെ യാചിച്ചാൽ വല്ലതും കിട്ടാൻ എളുപ്പമുണ്ട്.

'വീടെവിടെയാണ്?'

'അതുമിതും പറയാതെ. വരുന്നെങ്കിൽ കൂടെ പോന്നോ?'

ഒരു കൊല്ലം നല്ല പോലെ കഴിഞ്ഞു.

ജടി കൂടെ താമസിച്ചു. അയാൾ പാട്ടുപാടും. കാശും കൊണ്ട് വീട്ടിൽ വന്നാൽ ജടി അരിവാങ്ങി ചോറു വയ്ക്കും. ഭക്ഷണം കഴിഞ്ഞാൽ അയാൾ പുറത്ത് കിടക്കും. ജടി കതകടച്ച് മുറിയിൽ ഉറങ്ങും. അതിനുമുമ്പ് മോനെ ഏറെ നേരം കൊഞ്ചിക്കും.

'സാധനാ! സാധനാ! മോനേ എന്റെ മോനേ!' എന്നൊക്കെ പറഞ്ഞ് കുഞ്ഞിനെ സ്നേഹത്തിന്റെ മലവെള്ളം കൊണ്ട് വീർപ്പുമുട്ടിക്കും. സ്റ്റേഷന്റെ അടുത്ത് നേപ്പാളികളും ഭൂട്ടാനികളും ആയ കിഴവന്മാരും കിഴവികളും വില്ക്കുന്ന മാലകളും ഏലസ്സും യന്ത്രവും പക്ഷികളുടെ കാലിലെ തൊലി,എല്ല് എന്നിവയും വില്ക്കുന്നതുകണ്ട് ജടിക്കും നഗരത്തിലെ ബുദ്ധി തോന്നിത്തുടങ്ങി. ചിലർ അവളോട് ചോദിക്കും, 'എന്താ നീ സന്യാസിനിയായോ? എങ്കിൽ എന്റെ ഈ നീരുവാതത്തിന് വല്ല ചില്ലറ മരുന്നും പറഞ്ഞു തരാമോ?'

ജടി മുഖം വികൃതമാക്കി ആരെയും ശകാരിക്കാറില്ല. അച്ഛമ്മയ്ക്കറിവുള്ള ചില പൊടിവിദ്യകൾ ഓർമയിൽ കൊണ്ടുവരാൻ ശ്രമിച്ച്, ചിലർക്ക് ചിലപ്പോൾ മരുന്നുകൾ കൊടുക്കും.

അങ്ങനെ സുഖമായി ദിനങ്ങൾ പോയി. അങ്ങനെ തുടർന്നു പോകാമായിരുന്നു. പക്ഷേ, കൂടെയുള്ള പാട്ടുകാരനൊരു രാത്രി ഇറയം വിട്ട് അകത്തേയ്ക്ക് വന്ന് ഉറങ്ങണമെന്ന് നിർബന്ധിച്ചു. എത്രനാൾ ഒരാൾ ഇറയത്ത് കിടക്കും. ഇറയത്ത് ഒറ്റയ്ക്ക് കിടക്കാൻ എത്ര വിഷമമുണ്ടെന്ന് ജടി എങ്ങനെ അറിയും?

ജടി ത്രിശൂലമെടുത്ത് പിടിച്ചു ചോദിച്ചു, 'അറിയോ, ഞാനാരാണെന്ന്? ഏതു ജാതിയിലെ പെണ്ണാണെന്നറിയോ? എന്റെ അച്ഛനാരാണ്, അമ്മ ആരാണ്, ബന്ധത്തിലെ ആളുകൾ ആരാണ് എന്നൊക്കെ അറിയാമോ? നീ എന്നോട് അനാവശ്യം പറഞ്ഞാൽ? 'ബാണ'മുപയോഗിച്ച് കൊന്നുകളയും.'

അടുത്ത ദിവസം ജടി ആ സ്ഥലം വിട്ടു. ഏറെ ചിന്തിച്ചതിനുശേഷം 'ഠാക്കുറാണി' ആയി. അങ്ങനെ ആയില്ലെങ്കിൽ തന്റെ കുട്ടിയെ രക്ഷിക്കാനാവില്ല. തന്നെ സ്വയം രക്ഷിക്കാനാവില്ല. ഈ മനുഷ്യരുടെ ദുഷിച്ച കണ്ണുകളിൽ നിന്ന് രക്ഷപ്പെടാനാവില്ല.

അലൗകികത കൊണ്ടൊരു കോട്ട തനിക്ക് ചുറ്റും കെട്ടിയില്ലെങ്കിൽ രക്ഷപ്പെടാൻ ഒരു മാർഗവുമില്ലെന്ന് ജടിക്ക് മനസ്സിലായി. 'സൗന്ദര്യം! സുന്ദരമുഖം പോയി തുലയട്ടെ' എന്ന് ജടി അവ്യക്തമായി പറഞ്ഞു.

## മൂന്ന്

'സാധൻ, നിനക്ക് ശ്രാദ്ധം ചെയ്യണം കേട്ടോ, മോനേ.' നാലഞ്ചു പേർ വന്ന് പറഞ്ഞു.

'ചെയ്യും. ഞാൻ വാക്കു തരുന്നു. ഞാനെന്റെ അമ്മയ്ക്ക് ആനയെ കൊടുക്കും, കുതിരയെ കൊടുക്കും, ഭൂമി കൊടുക്കും, സ്വർണം കൊടുക്കും. എല്ലാം ദാനമായി കൊടുക്കും. ഞാൻ ചെയ്യുമെന്ന് വാക്ക് കൊടുത്തതല്ലേ.' അതുമല്ല. ജടി വെറും ഒരു സാധാരണ പെണ്ണായിരുന്നില്ല. 'ഠാക്കുറാണി' ആയിരുന്നു. അലൗകികവും ആധിഭൗതികവുമായ ഒരു ലോകത്തിന്റെ കവാടം തുറന്നുകൊടുക്കുന്നവളായിരുന്നു.

'നീ എന്താ പറയണേ സാധൻ! നീ ഈ പറയുന്നത് എത്രയധികം കാശു കൊണ്ടുള്ള കളിയാണെന്ന് നിനക്കറിയോ?' ബലരാമൻ നിറഞ്ഞ ആത്മാർത്ഥതയോടെ ചോദിച്ചു.

'സത്യം ചെയ്ത് പറഞ്ഞു പോയില്ലേ.'

'എന്നാൽ ചെല്ല്. ഭിക്ഷ യാചിക്കാനിറങ്ങ്. ഓരോ പടിക്കലും ചെന്ന് ചോദിക്ക്.'

സാധൻ കഴുത്തിൽ ഒരു തുണിയെടുത്തിട്ട് ഭിക്ഷയ്ക്കിറങ്ങി.

അമ്മയില്ല. സന്യാസിയായാൽ രണ്ട് വറ്റ് വച്ചുകൊടുക്കാൻ ആരുമില്ല. മുള്ളൻവാളമത്സ്യം ചുട്ട് തൊലികളഞ്ഞ് ഇഞ്ചിയുടെയും നാരങ്ങയുടെയും നീര് പുരട്ടി ഉപ്പും മുളകുപൊടിയും കൂട്ടി തടവി കൊടുത്തുകൊണ്ട് ആരും പറയുന്നില്ല, 'മോനേ. എന്റെ മടിയിലിരുന്ന് നീ ഇത് തിന്ന്,' എന്ന്.

കണ്ണിൽ വെള്ളം, കഴുത്തിൽ തുണി, അരയിൽ കീറിയ കമ്പിളി ഇങ്ങനെ സാധൻ ഭിക്ഷയിരക്കാൻ പോയി.

ആരും ഒന്നും കൊടുക്കുന്നില്ല. നടന്ന് നടന്ന് കാലിന്റെ അടി തേഞ്ഞ് ഇരുപത്തൊന്നു രൂപ കിട്ടി. ഒരു 'പാലി' (ധാന്യങ്ങളുടെ ഒരു അളവ്) അരിയും കിട്ടി. ഈ ഒരു 'പാലി' അരിയോടുകൂടി അനാദിഡോക്ടർ ജടിയുമായുള്ള ബന്ധം എന്നന്നേക്കുമായി അവസാനിപ്പിച്ചു.

ഒടുവിൽ, ബലരാമൻ കാളിഘട്ടിലേക്ക് പോയി. ഏറ്റവും ദരിദ്രനും ഭാഗ്യഹീനനുമാണെന്ന് തോന്നിയ ഒരു പുരോഹിതന്റെ അടുത്തുചെന്ന് സാഷ്ടാംഗം നമസ്കരിച്ച് പറഞ്ഞു, 'വലിയ ബുദ്ധിമുട്ടിലായിരിക്കയാണ് ഠാക്കൂർ, എനിക്കല്ല. എന്റെ കൂട്ടുകാരനാണ്. ഒരുപായം പറഞ്ഞുതരണം. പാമ്പ് ചാകണം, വടി ഒടിയുകയുമരുത്.'

'അതെങ്ങനെ? എന്താ വിഷമം എന്ന് ആദ്യം കേൾക്കട്ടെ.'

സാധന്റെ കഷ്ടസ്ഥിതി കേട്ട് ബ്രാഹ്മണന് ചിരി അടക്കാൻ കഴിഞ്ഞില്ല. ബലരാമൻ തുടർന്നു പറഞ്ഞു, 'താങ്കളൊക്കെ എന്നും മധുരം കൊടുക്കുന്നിടത്ത് ശർക്കര കൊടുക്കുന്നു. സ്വർണം കൊടുക്കേണ്ടിടത്ത് അഞ്ച് കാൽരൂപ. ഒന്ന് നോക്കിപ്പറയൂ. ശാസ്ത്രത്തിൽ ഇവന് പറ്റിയ വല്ല വിധിയും എഴുതിയിട്ടുണ്ടോ എന്നൊന്ന് പറയൂ.'

ബ്രാഹ്മണൻ മൂക്കിലേക്ക് മൂക്കുപൊടി നിറച്ചശേഷം പറഞ്ഞു: 'പ്രതിഫലം തരാനാവുമല്ലോ. അത് നിശ്ചയിച്ചിട്ടാവാം പിന്നത്തെ വർത്തമാനം.'

'എത്ര?'

'ഒരു നൂറുരൂപ എന്ന് കൂട്ടിക്കോ.'

'നൂറ് രൂപ ഉണ്ടാക്കാനുള്ള കഴിവുണ്ടെങ്കിൽ ഒന്നേകാൽ രൂപയുടെ ബ്രാഹ്മണന്റെ അടുത്തേക്ക് വരണോ?'

'എൺപത് രൂപ?'

ബ്രാഹ്മണന്റെ കണ്ണുകളിൽ ലോഭം. ഇക്കാലത്ത് ഈവക പണിയിൽ എത്ര കാശാണ് വരുമാനം. എത്ര ധൈര്യത്തോടെയാണ് ബ്രാഹ്മണൻ വിലപേശുന്നത്? കാളിഘട്ടിലെ പുരോഹിതർ ഇപ്പോൾ പട്ടിണികിടക്കുന്ന പാറ്റകളായി കഴിയുകയാണ്. അഞ്ചുരൂപ കൈയിൽ കിട്ടിയാൽ മുഴുവൻ ഭാരതം തന്നെ വേണമെങ്കിൽ ദാനം ചെയ്യാൻ തയ്യാറാകും. ബലരാമൻ ആലോചിച്ചുനോക്കി. വന്നുപോകാനുള്ള ചിലവ്, ലഹരിക്ക് കുറച്ചു കാശ്, 'എത്രയാവും?'

'എത്രയെടുക്കും?' വേഗം ഗൗരവത്തോടെ പറഞ്ഞു.

'ഠാക്കൂർ, ഞാൻ പതിനെട്ടുരൂപ കൈയിൽ തരാം. അതുകൊണ്ട് എല്ലാ കർമങ്ങളും ചെയ്തുതരണം. പറ്റില്ലെങ്കിൽ ഞാൻ വേറെ നോക്കും. കാശ് എറിഞ്ഞുകൊടുത്താൽ പുരോഹിതന്മാർക്ക് അഭാവമുണ്ടോ? ശർക്കരവിതറിയാൽ ഉറുമ്പ് വന്നെത്തില്ലേ? 'ചെയ്യാം' എന്നു പറയുന്നോ, 'ചെയ്യില്ല' എന്നുപറയുന്നോ? വേഗം ആലോചിച്ച് പറയണം. എനിക്ക് ഇവിടെ ടൈമില്ല. നിങ്ങളുടെ അടുത്ത് കൊഞ്ചാനും കുഴയാനും വിലപേശാനും ഒന്നും എനിക്ക് ടൈമില്ല.'

'കൂട്ടുകാരനെ കൊണ്ടുവന്നോ. അപ്പോൾ മോനെ, മാർക്കണ്ഡനുള്ള വസ്ത്രം, പിതൃപുരുഷന്മാർക്കുള്ള വസ്ത്രം, നെയ്യ്, പൂവ്, വിറക്, എള്ള്, പഞ്ചഗവ്യം, പഞ്ചസസ്യം ഇവയൊക്കെ നിങ്ങൾ കൊണ്ടുവരുമല്ലോ?'

'അയ്യോ, എന്റെ മിടുക്കൻ ബ്രാഹ്മണാ! അതൊക്കെ ഞങ്ങൾ കൊണ്ടുവരുകയാണെങ്കിൽപ്പിന്നെ നിങ്ങളുടെ മുഷിഞ്ഞ കുളിമുണ്ടിന്റെ നാറ്റം മണക്കാൻ വരണോ?'

ബലരാമൻ സാധനയും കൊണ്ടുവന്നു. പുരോഹിതൻ എല്ലാം ഒരുക്കി വെച്ചിരുന്നു. അദ്ദേഹത്തിന്റെ വീടിന്റെ വരാന്തയിൽ എല്ലാം വെച്ചിട്ടുണ്ട്.

'തെക്കോട്ട് തിരിഞ്ഞിരിക്ക്.'

പുരോഹിതൻ ഒരു വികാരവുമില്ലാത്ത സ്വരത്തിൽ പറഞ്ഞു. മറുവശത്ത് ചുവന്ന കണ്ണും, കുറ്റിത്തലമുടിയും നരച്ച കുടയുടെ നിറംപോലെയുള്ള ശരീരവുമായി ഒരാൾ ഇരിക്കുന്നുണ്ട്. ആ ആൾ ദാനം സ്വീകരിക്കും. പുരോഹിതൻ പറഞ്ഞു, 'അഗ്രദാനിയാണ്, ദാനം സ്വീകരിക്കുന്ന ആൾ.'

അഗ്രദാനി കണ്ണുതുറന്ന് നോക്കിപ്പറഞ്ഞു, 'തരൂ, എവിടെ അമ്മാമ! ആയിരം രൂപയുടെ 'ഛരാർദ്ദ'മല്ലേ? പത്തുമിനിട്ട് കഴിഞ്ഞിട്ട് പോരെ, എനിക്കൊന്ന് പോയി വരണം.'

'ദാ, കഴിഞ്ഞു. ന്നാ, വെള്ളം മോനെ. ആചമനം ചെയ്യ്.'

വെള്ളം തൊട്ട് ദേഹശുദ്ധിവരുത്തി. ശ്രാദ്ധമാരംഭിച്ചു. ഓരോ സാധനവും സാധനനെക്കൊണ്ട് ഒന്ന് തൊടുവിക്കും. ഉടനെത്തന്നെ അത് തട്ടിപ്പറിച്ചെടുക്കും. പതിനെട്ട് ഒറ്റരൂപയുടെ നോട്ടും കൊണ്ട് ബലരാമൻ അടുത്തിരിക്കുന്നുണ്ട്. ഇടയ്ക്കിടയ്ക്ക് നോക്കുന്നുമുണ്ട്.

അതിവേഗത്തിൽ പ്രേതക്രിയ ചെയ്തു. ഒരു നാലണയുടെ തോർത്തുമുണ്ടിൽ നിന്ന് ഓരോ നൂല് വലിച്ച് താനറിയാത്ത പലർക്കും അതീതത്തിലെ സകല പിതാക്കൾക്കും വസ്ത്രദാനം ചെയ്തു സാധൻ. പിന്നെ പുരോഹിതൻ പറഞ്ഞു: 'ഇനി പറയ്, നീ അമ്മയ്ക്ക് എന്താണ് ദാനം കൊടുക്കാൻ ആഗ്രഹിച്ചിരുന്നത്?'

'അതോ....ആന!'

'ന്നാ, മോനെ. അഞ്ച് കാൽരൂപ ഇട്.'

'ഇതുകൊണ്ട് ആനദാനം ചെയ്യാം. വികല്പമായി വിലയെടുത്താൽ മതി. അപ്പോൾ ഇത്തരത്തിലും ദാനം ചെയ്യാവുന്നതാണ്. മനസ്സിലായോ?'

ബലരാമൻ കടലാസിൽ 'ആന' എന്നെഴുതി അതിന്റെ നേർക്ക് 'ഒന്നേ കാൽ' രൂപ എന്നും എഴുതി.

സാധന്റെ മുഖം ഭയവിഹ്വലമായി. വിമൂഢനായി അവൻ ചിന്തിച്ചു: 'എന്തായീ പറയുന്നത്! ഒന്നേകാൽ രൂപയുടെ ആനദാനം ചെയ്താൽ ഫലം കിട്ടുമോ?' ഇതറിഞ്ഞിരുന്നെങ്കിൽ സാധൻ.......

'ഇനിയും അഞ്ച് കാൽരൂപ അശ്വദാനം ചെയ്യ്.' വലിയൊരു മത്സരം പോലെ നടന്നു. സാധൻ പറയുന്നു: അശ്വം, ഭൂമി, സ്വർണം, ധാന്യം, വസ്ത്രം, ധാതുകൊണ്ടുണ്ടാക്കിയ പാത്രങ്ങൾ......ഒപ്പം പുരോഹിതൻ ഓരോന്നിനും ഒന്നേകാൽ രൂപ, ഒന്നേകാൽരൂപ എന്ന് പറഞ്ഞുകൊണ്ടുപോകുന്നു. ഇതെല്ലാം തന്റെ കൈവശമുള്ള പതിനെട്ടുരൂപയിൽ ഒതുങ്ങുകയില്ലേ എന്ന് ബലരാമന് ചിന്ത. ഇത്ര അപരിമിതമായ ദാനവും യജ്ഞവും.....

'ഗോദാനം അഞ്ചണകൊണ്ട് ചെയ്യാൻ പറയണേ പുരോഹിതമഹാശയാ' ബലരാമൻ ഇടയിൽ വിളിച്ചുപറഞ്ഞു. ചണയുടെ ചെറുകമ്പുകൾ കത്തിച്ച ഹോമത്തിന്റെ പുകകാരണം അഗ്രദാനിയുടെ കണ്ണ് മുഴുവൻ തുറക്കാനാവുന്നില്ല. ബലരാമൻ പറഞ്ഞതുകേട്ട് ചോദിച്ചു, 'അഞ്ചണകൊണ്ട് പശുദാനമോ?'

'അതായില്ലെങ്കിൽ അമ്മാമനും മരുമകനും വിരല് വായിലിട്ട് നുണഞ്ഞു ചാകാം. ഇനി ദക്ഷിണയും കൊടുക്കണ്ടേ?'

സാധന്റെ ദേഹത്തിൽ അമ്മയുടെ കീറിപ്പറിഞ്ഞ ചുവന്ന തുണിക്കഷണം. സാധനെ ഇപ്പോൾ കണ്ടാൽ മദിച്ച എരുമയെപ്പോലെയുണ്ട്. ചണയുടെ ഉണങ്ങിയ തണ്ട് കത്തിച്ച് ചെറിയൊരു മൺപാത്രത്തിൽ ഏതാനും അരിമണി വേവിച്ചു. ശ്രാദ്ധത്തിനുള്ള അന്നം, പിണ്ഡച്ചോറ്. അരിവേവുന്ന മണം വന്നപ്പോൾ സാധന് ക്ഷമ കെട്ടുതുടങ്ങി.

'ഇനി സാധൻ, ആചമനം ചെയ്ത് ബ്രാഹ്മണനെ നമസ്കരിച്ച് എണീറ്റോ.'

സാധൻ എണീറ്റു. സാധൻ നോക്കുന്നത് നിലത്തേക്കാണ്. അവന്റെ തോർത്തുമുണ്ടിൽ അനാദിഡോക്ടർ കൊടുത്ത ഒരു 'പാലി' അരി കെട്ടിവെച്ചിരിക്കുന്നു. ആ അരി മുഴുവനും എന്തേ ബ്രാഹ്മണൻ വേവിക്കാത്തത്? അരി അമ്മയ്ക്കു തന്നതല്ലേ. ഏതാനും മണികൾ മാത്രം വേവിച്ചതിന്റെ അർഥം? സാധന് സംശയം. മൂക്കുകൊണ്ട് പന്നിയെപ്പോലെ ഒച്ചയുണ്ടാക്കിപ്പറഞ്ഞു:

'എന്റെ കൈയിൽ പതിനെട്ടുരൂപ. പഠിപ്പിച്ച് വലിയ ഹരിശ്ചന്ദ്രരായിപ്പോകാനോ, വലിയ രാമചന്ദരനായിപ്പോകാനോ?'

ബലരാമൻ ചിരിക്കാൻ പോയെങ്കിലും നിയന്ത്രിച്ചു. സാധൻ മുട്ടുകുത്തി

യിരുന്ന് തോർത്തുമുണ്ടിൽ അരി കെട്ടിയെടുത്തു. ബ്രാഹ്മണൻ വിടുമോ? 'എന്താ ഈ കാണിക്കുന്നത് മോനെ? ആ അരി എനിക്കു കിട്ടേണ്ടതാണ്.'

'എടാ, തൊട്ടുപോകരുത്.'

സാധൻ ബ്രാഹ്മണനെ തെറിപറഞ്ഞു. ഈ ബ്രാഹ്മണനല്ലേ അവനെ ക്കൊണ്ട് ജടിറാക്കുറാണിക്കുവേണ്ടി വിലമതിക്കാത്തത്ര ഐശ്വര്യം ദാനം ചെയ്യിപ്പിച്ചത്? ജടിറാക്കുറാണി ഇപ്പോൾ നേരിട്ട് സ്വർഗത്തിലേക്കു പോകയാവില്ലേ? അവളുടെ പൂർവപുരുഷൻ അമ്പെയ്തുകൊന്ന അതേ ഭഗവാന്റെ അടുത്തേക്ക്? അദ്ദേഹത്തിന്റെ കാല്ക്കലേക്ക്? ദേവലോകത്തിലേക്ക്? സാധൻ എല്ലാം ഇത്രവേഗം മറന്നതെന്തുകൊണ്ട്?

'സാധൻ, നീ എന്താ ചെയ്യണേ?'

'അരി ഞാൻ കൊണ്ടുപോയി വെച്ച് ചോറാക്കും.'

'അയ്യോ, ഇത് ശ്രാദ്ധത്തിന്റെ അരിയാണ്. നിനക്ക് തിന്നാൻ പാടില്ല.'

'ഞാനെടുക്കും ബലരാമാ!'

മദം കയറിയ ആനയെപ്പോലെ സാധൻ അട്ടഹസിച്ചു. സാധൻ പറഞ്ഞു: 'വീട്ടിൽ അരിമേടിച്ച് വെയ്ക്കാൻ രണ്ട് ചില്ലിക്കാശില്ല. എന്നിട്ടീ അരി ഞാൻ കൊടുക്കയോ?'

'എടാ, മറയാ! മറയശിരോമണി!'

'അരി എന്റെയാണ്, ബലരാമാ! എന്റെ പിന്നാലെ വെറുതേ വരണ്ട.'

പുരോഹിതൻ വെറുതേ പഴിപറഞ്ഞു.

'ശ്രാദ്ധത്തിന്റെ അരിവെച്ച് തിന്നുക? എന്നാൽ ഈ ശ്രാദ്ധം വെറുതെ ആയെടാ.'

'എന്തുകൊണ്ട്? ഞാൻ ആനയെ, കുതിരയെ, പശുവിനെ ഒക്കെ തന്നില്ലേ? സ്വർണവും വെള്ളിയും വസ്ത്രവും തന്നില്ലേ? എന്നിട്ടേതു 'സാല'യാണ് എന്റെ അമ്മയുടെ ശ്രാദ്ധം തുലച്ചുകളയുന്നതെന്ന് കേൾക്കട്ടെ!'

അരിക്കിഴി മാറോടുചേർത്ത് സാധൻ ആടിപ്പാടി വീട്ടിലെത്തി. വീട്ടിൽച്ചെന്ന് തീ പിടിപ്പിച്ച് അരിവെക്കണം. ചോറിന്റെ മണം എത്ര നല്ല മണമാണ്. ചോറിന്റെ സുഗന്ധത്തിൽ സാധൻ അവന്റെ അമ്മയെ നേടുകയായിരുന്നു. എത്രകാലം ചോറു വെക്കുമോ, ചൂടുള്ള ചോറുണ്ണുമോ, അന്നൊക്കെ അവന്റെ സായാഹ്ന–പ്രഭാതങ്ങളിലെ അമ്മ അവന്റെ കൂടെയുണ്ടാവും

അമ്മയുടെ ഓർമ, പുരോഹിതനോട് കയർത്തുപെരുമാറിയതിൽ പശ്ചാത്താപം, എല്ലാ ദുഃഖവും സാധന്റെ കണ്ണുകളിലൂടെ വഴിഞ്ഞൊഴുകി. അമ്മയോടായിപ്പറഞ്ഞു, 'അമ്മേ, അമ്മ എങ്ങനെയെങ്കിലും സ്വർഗത്തിലേക്കു പോകൂ. സാധൻ ഇപ്പോൾ ഇത്തിരി അരിവെച്ച് ചോറുണ്ണട്ടെ. എന്നെ കുറ്റപ്പെടുത്തല്ലേ, അമ്മേ.'

# ബായെൻ

ഭഗീരഥൻ വളരെ ചെറിയകുട്ടിയായിരിക്കുമ്പോൾത്തന്നെ അവന്റെ അമ്മ ചണ്ഡിയുടെ ദേഹത്തിൽ ബായെൻ ആവേശിച്ചു. അതേത്തുടർന്ന് ചണ്ഡിയെ എല്ലാവരും ഗ്രാമത്തിൽ നിന്ന് ആട്ടിപ്പായിച്ചു. ബായെൻ ആവിഷ്ടനായാൽ ആ സ്ത്രീയെ പിന്നെ 'ബായെൻ' എന്നു വിളിക്കുന്നു. അങ്ങനെയുള്ള സ്ത്രീയെ കൊല്ലുക പാപമാണ്. ഈ ബായെൻസ്ത്രീ മരിച്ചാൽ, ഗ്രാമത്തിൽ കുട്ടികളൊന്നും ഉണ്ടാവില്ല. പിശാചുബാധിച്ചാൽ, ബാധിച്ച പെണ്ണിനെ ചുട്ടുകൊല്ലും. ബായെൻ ബാധിച്ച സ്ത്രീയെ ചാകാതെ സംരക്ഷിക്കണം. അതുകൊണ്ട് ചണ്ഡിയെ എല്ലാവരും കൂടി ഗ്രാമത്തിൽ നിന്ന് ഒഴിപ്പിച്ച് അവളെ റെയിൽവേലൈനിന്റെ മറുവശത്ത് ഒരു കുടിലുണ്ടാക്കി, അതിലാക്കി.

ഭഗീരഥൻ മറ്റൊരമ്മയുടെ അടുത്താണ് വളർന്ന് വലുതായത്. രണ്ടാനമ്മയുടെ സ്നേഹവും സ്നേഹമില്ലായ്മയും ലഭിച്ച് വലുതായി. സ്വന്തം അമ്മ എന്നാലെന്തെന്ന് അവനറിയില്ല. പാടത്തിന്റെ അപ്പുറത്ത് ഒരു പാലമരച്ചുവട്ടിൽ വൈക്കോൽ മേഞ്ഞ ഒരു കുടിൽ അവൻ കണ്ടിട്ടുണ്ട്. അതിലാണ് ചണ്ഡിബായെൻ ഒറ്റയ്ക്ക് താമസിക്കുന്നതെന്ന് പലരും പറഞ്ഞുകേട്ടിട്ടുണ്ട്.

ഈ ചണ്ഡിബായെൻ ആരുടെയങ്കിലും അമ്മ ആയിരിക്കുമെന്ന് വിചാരിക്കാൻ തന്നെ കഴിഞ്ഞിട്ടില്ല. കുടിലിന്റെ മുകളിൽ ഒരു ചുവന്ന തുണിക്കഷണം കൊണ്ടുള്ള കൊടി പറക്കുന്നത് ദൂരത്തുനിന്ന് കാണാം. ഇടയ്ക്ക് ഭ്രാന്തിയെപ്പൊലൊരുവൾ, പാടത്തിന്റെ അരികിലെ വരമ്പത്തുകൂടി ചൈത്രമാസത്തിലെ നല്ല വെയിലിൽ ചുവന്ന തുണി ഉടുത്ത്, വടികൊണ്ട് ഒരു ചെറിയ ടിന്നിന്മേൽ കൊട്ടി ഒച്ചയുണ്ടാക്കിപ്പോകുന്നതു കാണാം. മിക്കവാറും വരണ്ടുതുടങ്ങിയ പൊട്ടക്കുളത്തിന്റെ നേർക്കാണ് പോകുക. പിന്നാലെ ഒരു നായയും. വരുന്നുണ്ട് എന്നറിയിക്കാൻ ടിന്നുകൊട്ടി ഒച്ചയുണ്ടാക്കിയാണ് ബായെൻ എവിടേക്കും പോകുക. ബായെൻ ആൺകുട്ടികളുടെയോ പുരുഷന്മാരുടെയോ നേർക്ക് നോക്കിയാൽ അവരുടെ രക്തം മുഴുവനും വലിച്ചെടുക്കും എന്നാണ് വിശ്വാസം.

ബായെന് അതിനാൽ ഒറ്റയ്ക്ക് താമസിക്കേണ്ടിവരുന്നു. ബായെൻ പോകുന്നതറിഞ്ഞാൽ കുട്ടികളും യുവാക്കളും വൃദ്ധരും എല്ലാം വഴിവിട്ട് പോകും.

ഒരിക്കൽ, ഒരുദിവസം മാത്രം, തന്റെ അച്ഛൻ മലിന്ദർ ബായെനോട് സംസാരിക്കുന്നത് ഭഗീരഥൻ കണ്ടിട്ടുണ്ട്. അന്ന് മകനോട് അച്ഛൻ ഭീഷണസ്വരത്തിൽ പറഞ്ഞു: 'കീഴ്പോട്ടു നോക്കൂ, ഭഗീരഥാ!'

ബായെൻ ഒച്ചവെയ്ക്കാതെ ഓരോ അടിവെച്ച് പൊട്ടക്കുളത്തിന്റെ വക്കത്ത് നിന്നു. കുളത്തിലെ വെള്ളത്തിൽ ചുമന്ന തുണി, ചെമ്പുനിറമുള്ള മുഖം, ജടപിടിച്ച തലമുടി, ആ രണ്ടു കണ്ണുകളിലെ ദാഹിക്കുന്ന നോട്ടം അവൻ കണ്ടു. ഭഗീര

ഥനെ അങ്ങനെ നോക്കി കണ്ണുകൾ കൊണ്ട് കൊന്നുകളഞ്ഞേക്കും. ഇല്ല, ഭഗീര ഥനെ അങ്ങനെ നോക്കിയില്ല. നേരിട്ട് നോക്കിയതുതന്നെയില്ല. അവനെ കുള ത്തിലെ ചളിവെള്ളത്തിൽ ഒരു നിഴൽ പോലെ കണ്ടതേയുള്ളു. എന്നിട്ടുതന്നെ അവൻ ഞെട്ടിവിറച്ച്, അച്ഛന്റെ വസ്ത്രം കടന്നുപിടിച്ചു.

'എന്തിനാണ് വന്നത്?' ഭഗീരഥന്റെ അച്ഛൻ പരുക്കൻസ്വരത്തിൽ ചോദിച്ചു.

'എനിക്ക് തലയിൽ തേയ്ക്കാൻ എണ്ണയില്ല, ഗംഗാപുത്രാ! വീട്ടിലൊരു തുള്ളി മണ്ണെണ്ണയില്ല. ഒറ്റയ്ക്കെനിക്ക് പേടിയാവുന്നു!'

ബായെൻ, ചണ്ഡിബായെൻ കരഞ്ഞു. വെള്ളത്തിലേക്ക് പ്രതിബിംബത്തി ന്മേൽ കണ്ണീർത്തുള്ളികൾ വീണു.

'എന്തേ, ശനിയാഴ്ചതേറും നിന്റെ ഓഹരി കൊണ്ടുതരുന്നില്ലേ?'

ഓരോ ശനിയാഴ്ചയും ശ്മശാനത്തിലെ ശവദാഹത്തിന് സഹായിക്കുന്ന ജാതിക്കാരായ ഡോമുകളിൽ ഒരാൾ ചണ്ഡിക്ക് റേഷൻപോലെ അരി, പരിപ്പ്, ഉപ്പ്, എണ്ണ എന്നിവയെല്ലാം പാലമരത്തിന്റെ അടുത്തായി വെച്ചുപോരും. മരംസാക്ഷി യായി വിളിച്ചുപറയും, 'വീട്ടുസാമാനം വെച്ചുപോയിരിക്കുന്നു' എന്ന്. ഉടനെ ഓടി പ്പോരുകയും ചെയ്യും.

'എല്ലാം നായ തിന്നുകൊണ്ടുപോകും.'

'കാശ് വേണോ?' ന്നാ, കാശെടുത്തോ!'

'എനിക്ക് ആരാ സാധനങ്ങൾ വില്ക്കുക?'

'ഞാൻ വാങ്ങിക്കൊണ്ടുതരാം. നീ ഇപ്പോൾ ഇവിടുന്നു പോ.'

'എനിക്ക് ഒറ്റയ്ക്ക് പാർക്കാൻ വയ്യ.'

'ബായെനാകാൻ പോയതെന്തിനാ? പോകാൻ പറഞ്ഞില്ലേ!'

ഭഗീരഥന്റെ അച്ഛൻ കുളക്കരയിൽ നിന്ന് കുറെ ചളി വാരിയെടുത്തു.

'ഗംഗാപുത്രാ, ഈ ചെക്കൻ.....?'

ഭഗീരഥന്റെ അച്ഛൻ അവളെ മുഴുമിക്കാനനുവദിക്കാതെ ചീത്തവിളിച്ച് ചളി അവളുടെ നേർക്ക് എറിഞ്ഞു. ചണ്ഡിബായെൻ വേഗം ഓടിപ്പോയി.

'അച്ഛാ, അച്ഛനെന്തിനാ ബായെനോട് വർത്തമാനം പറഞ്ഞത്?'

ഭഗീരഥന് വല്ലാതെ ഭയം തോന്നി. ബായെനോട് സംസാരിച്ചാൽ തന്റെ അച്ഛൻ മരിച്ചുപോകും, തീർച്ചയാണ്. അച്ഛൻ മരിക്കുമെന്ന വിചാരം വന്നാലുടനെ തലയിൽ ഇടിത്തീവീണപോലെയാണവന് തോന്നുക. അച്ഛനും പോയാൽ പിന്നെ മറ്റമ്മ, തന്നെ വീട്ടിൽ നിന്ന് അടിച്ചോടിക്കും. അതിന് സംശയമില്ല എന്നവനറിയാം.

'ഇപ്പോഴാണ് ബായെനായത്. അത് നിന്റെ അമ്മയാണ്.'

അച്ഛൻ അതിഗംഭീരസ്വരത്തിലാണ് ഇക്കാര്യം പറഞ്ഞത്. തൊണ്ടയിൽ മണ്ണിൻകട്ട തടഞ്ഞിരുന്നപോലെ ഭഗീരഥന്. അമ്മ! ബായെൻ ആരുടെയെങ്കിലും അമ്മയാവും! ബായെൻ അപ്പോൾ മനുഷ്യനാണ്! ബായെൻ മണ്ണിൽ കുഴിച്ചുമൂ ടിയ കുട്ടികളുടെ ശവം മാന്തിപ്പുറത്തെടുക്കും, അതിനെ കൊഞ്ചിക്കും, പാലു കൊടുക്കും, ബായെന്റെ ദൃഷ്ടിയിൽപെട്ടാൽ ഒത്ത ഒരു മരംപോലും അങ്ങനെ ത്തന്നെ ഉണങ്ങിപ്പോകും. ഭഗീരഥൻ നല്ല ജീവസ്സുള്ളവനല്ലേ. എന്നിട്ടെങ്ങനെ ബായെന്റെ വയറ്റിൽ ജനിച്ചു? നൂറു ചോദ്യങ്ങൾ. ഭഗീരഥന് ഉത്തരം കിട്ടുന്നില്ല.

'ആദ്യം മനുഷ്യസ്ത്രീയായിരുന്നു, നിന്റെ അമ്മയായിരുന്നു.'

'അച്ഛന്റെ ഭാര്യ?'

'അതെ! എന്റെ ഭാര്യ.'

മലിന്ദർ എന്താലോചിച്ചിട്ടാണാവോ, ദീർഘശ്വാസം വിട്ടു. തുടർന്നുപറഞ്ഞു: 'ഞാൻ നിന്നോട് എല്ലാം പറഞ്ഞുതരാം. ഒരു പേടിയും വേണ്ട.'

ഭഗീരഥൻ ആശ്ചര്യഭാവത്തിൽ അച്ഛന്റെ മുഖത്തേക്ക് നോക്കി, വരമ്പത്തുകൂടി നടന്നു. മലിന്ദർഗംഗാപുത്രന്റെ അത്തരം ഒരു സ്വരം അവനിതിനുമുമ്പ് കേട്ടിട്ടില്ല. അവർ വെറും ഡോം ജാതിക്കാർ മാത്രമല്ല. ശ്മശാനത്തിലെ ഡോമുകളാണ്. ശ്മശാനത്തിൽ ഇപ്പോൾ മുൻസിപ്പാലിറ്റിക്കാർ ഒരേ ഒരു ഡോമിനെ മാത്രം നിയമിക്കുന്നു. ഭഗീരഥന്റെ കൂട്ടർ മുള, ചൂരൽ എന്നിവയുടെ പണിചെയ്യുന്നവരാണ്. സർക്കാർവക കോഴിവളർത്തുകേന്ദ്രത്തിൽ ജോലിചെയ്യുന്നു. കോഴിയുടെ വിസർജനം ചേർത്ത് വളമണ്ണുണ്ടാക്കുന്നു. ഈ ഭാഗത്ത് മലിന്ദർ ഒഴികെ മറ്റാരും തന്റെ പേര് എഴുതി ഒപ്പിടാൻ അറിയുന്നവരല്ല. അതിനാൽ മലിന്ദറിന് കുറച്ചുനാളായി താലൂക്കിലെ ശവമുറിയിൽ ജോലികിട്ടിയിരിക്കുന്നു. ശവങ്ങൾ സൂക്ഷിക്കുന്ന മുറി. സർക്കാർ ജോലി. നാല്പത്തിരണ്ട് രൂപ മാസശമ്പളമുള്ള ജോലി. മലിന്ദറിന് എഴുതാനറിയാമല്ലോ. ഇടയ്ക്ക് ഉടമസ്ഥനില്ലാത്ത ശവങ്ങൾ ചുണ്ണാമ്പും ബ്ലീച്ചിങ്ങ് പൗഡറും ഇട്ട് ചീച്ചശേഷം എല്ലുകളെല്ലാം വേറെ എടുക്കുന്നുണ്ടെന്നും ഭഗീരഥനറിയാം. നല്ല എല്ലുകൾ, മുഴുത്ത മനുഷ്യരുടെ എല്ലുകൾ, തലയോട്, ചിലപ്പോൾ വാരിയെല്ലും, നെഞ്ഞത്തെ പലകയെല്ലും കിട്ടും. എല്ലാം കിട്ടിയാൽ നല്ല ലാഭമാണ്. കൽക്കത്തയിലെ ഹബു ഡോക്ടർക്ക് ഇവയെല്ലാം വിറ്റാൽ നല്ല ലാഭമുണ്ടാക്കാം. സർക്കാർ ബാബു അവകൊണ്ട് പോയിവിറ്റ് ഓരോ തവണയും പത്തും പതിനഞ്ചും രൂപ അച്ഛനു കൊടുക്കുന്നു. അച്ഛനതുകിട്ടിയാൽത്തന്നെ വളരെ സന്തോഷം. ഈ പുറംവരവിന്റെ കാശ് അച്ഛൻ പലിശയ്ക്ക് കൊടുക്കുന്നു. പലിശയുടെ പണം കൊണ്ട് ഏതാനും പന്നികളെയും വാങ്ങിയിട്ടുണ്ട്.

മലിന്ദർ ഒരുതരം അയഞ്ഞ കുപ്പായമാണ് ധരിക്കുക. കാലിൽ ഷൂസിട്ടാണ് താലൂക്ക് ടൗണിലേക്കു പോകുക. താമസസ്ഥലത്തെ ഒരു ബഹുമാനപ്പെട്ട വ്യക്തിയാണ്. ആ മലിന്ദർ ചുവന്ന കണ്ണുകളോടെ, ചണ്ഡിബായെന്റെ കുടിലിനുമീതെ, കാവിനിറത്തിലുള്ള ആകാശത്ത് സിന്ദൂരപ്പൊട്ടുപോലെ പറക്കുന്ന ചുവപ്പുകൊടിയുടെ നേർക്ക്, ഏറെനേരം നോക്കിനിന്നു. തന്നോടു തന്നെ എന്നപോലെ പിറുപിറുക്കുന്നു:

'ഇരുട്ടത്ത് പേടിച്ച് വിറയ്ക്കുമായിരുന്നു. ഇരുട്ടത്ത് ഇരിക്കാൻ പേടിയാണ്. എന്നിട്ടിത്തരം ഒരു പെണ്ണിനെ ഭഗവാൻ ബായെനാക്കിയില്ലേ! ഇനി മരിച്ചാലേ അവൾക്ക് ശാന്തിയുള്ളു. സ്വയം മരിക്കയല്ലാതെ ആരെങ്കിലും അവളുടെ ജീവനെടുക്കുമോ? എടുക്കില്ല.'

വളരെ ദുഃഖമുള്ള സമയത്തല്ലാതെ മലിന്ദർ ഇത്രയധികം സംസാരിക്കാറില്ല. 'ആരാണ് മനുഷ്യരെ ബായെനാക്കുന്നത്, അച്ഛാ?'

'ഭഗവാൻ!'

മലിന്ദർ, ഭഗീരഥന്റെ അടുത്തുകൂടി ഈ ഉച്ചവെയിലത്ത് വല്ല നിഴലും നീങ്ങിപ്പോകുന്നുണ്ടോ എന്ന് സൂക്ഷിച്ചുനോക്കി. തെരുവിലെ വില്പനക്കാരെപ്പോലെ, പൂക്കളും മറ്റുസാധനങ്ങളും പലതും പറഞ്ഞ് സാമർഥ്യത്തോടെ വില്ക്കു

ന്നതുപോലെ, ഈ ബായെന്മാർക്കും പല സൂത്രങ്ങളും അറിയാം. ഏതെങ്കിലും ഒരു കുട്ടിയെ ബായെൻ പിടിക്കാൻ തീർച്ചയാക്കിയാൽ, ആ കുട്ടിയുടെ മുഖത്ത് തണൽ കാണാം. സ്വയം അദൃശ്യയായി തന്റെ തുണിത്തുമ്പുകൊണ്ട് മറച്ചുപിടിച്ച് കുട്ടിയെ കൊണ്ടുപോകും. കുട്ടി മരിച്ചുപോയശേഷം ആരെങ്കിലും കുറ്റംപറഞ്ഞാൽ ബായെൻ ചിരിക്കും. എന്നിട്ട് സ്വയം പറയും, 'എനിക്കെങ്ങനെ അറിയാൻ? നല്ലവെയിലത്ത് കുട്ടി പോകുന്നതുകണ്ടപ്പോൾ തണലുപിടിച്ചുകൊടുത്ത തല്ലേ. നിങ്ങടെ കുട്ടി ഇത്ര വെണ്ണപ്പാവയാണെന്നാരറിഞ്ഞു? തൊട്ടുനോക്കിയതാണ്, അറിയാൻവേണ്ടി. എന്തൊരു ചൂട്! ചൂടേറ്റു മരിച്ചുപോയാലോ എന്നു വിചാരിച്ചു.'

ഭഗീരഥന്റെ അടുത്തെങ്ങും ദുർഗന്ധം വമിക്കുന്ന തുണിയുടെ നിഴൽ കാണാനില്ലെന്നറിഞ്ഞപ്പോൾ മലിന്ദറിന് സമാധാനമായി.

'നീ എന്തിനാ പേടിക്കണേ, മോനെ. നിനക്ക് ഒരു ദോഷവും അവൾ ചെയ്യില്ല.'

എന്നാലും ഭഗീരഥന് പേടി മാറിയില്ല. ആ വശത്തേക്കു തന്നെ അവന്റെ വിചാരം പോയിക്കൊണ്ടിരുന്നു. പാടത്തേക്ക് പോകുമ്പോഴായാലും പശുക്കളെ മേയ്ക്കാൻ പോയാലും അവിടേക്ക് റെയിൽവേലൈൻ കടന്ന് ഓടിച്ചെന്നാലെന്താ എന്നവന് തോന്നും. ഒറ്റയ്ക്ക് താമസിക്കുന്ന ബായെന് എത്രത്തോളം പേടിയുണ്ട് എന്ന് അറിഞ്ഞുവരാം. തലയിൽ എണ്ണതേച്ച് കുളിച്ച് തലമുടി എങ്ങനെയാവും ഈ ചൈത്രത്തിന്റെ കാറ്റിൽ ഉണക്കുന്നത് എന്നു കണ്ടുവരാം. വിചാരിക്കയല്ലാതെ പോകാനാകാറില്ല ഭഗീരഥന്. പേടിയാണ്.

പോയിട്ട് പിന്നെ തിരിച്ചുവരാനേ കഴിഞ്ഞില്ലെങ്കിലോ? അവിടെ തന്നെ ഒരു മരമാക്കിമാറ്റിയാലോ? ഒരു കല്ലാക്കി തന്നെ അവിടെത്തന്നെ വെച്ചാലോ? ഏറെനാൾ ഭഗീരഥൻ നോക്കിനില്ക്കാറാണ് പതിവ്. പാലമരത്തിന്റെയും കുടിലിന്റെയും ഇടയിൽക്കൂടി കാണുന്ന ആകാശം ആരുടെയോ നെറ്റിപോലെയുണ്ട്.

ആ നെറ്റിയിൽ സിന്ദൂരപ്പൊട്ടുപോലെ ചുവന്ന തുണിയുടെ കൊടി. ചിലപ്പോൾ അനങ്ങാതെ നില്ക്കുന്നുണ്ടാവും. ചിലപ്പോൾ കാറ്റിൽ അനങ്ങുകയും പറന്നു കൊണ്ടിരിക്കയും ചെയ്യും. അങ്ങോട്ട് ഓടി അടുക്കാൻ തോന്നുമെങ്കിലും ഉടനെ മനസ്സുമാറി തന്റെ വീട്ടിലേക്ക് തന്നെ ഓടിപ്പോകും.

ആശ്ചര്യം തന്നെ. ഒരു ബായെന്റെ മകനാണെന്ന് പറഞ്ഞ് അവനെ ആരും വേറിട്ട് നിർത്തുകയോ വെറുക്കുകയോ ചെയ്യുന്നില്ല. മറിച്ച് കൂടുതൽ ഇഷ്ടം കാണിക്കുന്നു. ബായെന്റെ മകനെ ഇഷ്ടപ്പെട്ടാൽ, അവന് വേണ്ടത് ചെയ്താൽ ബായെനത് അറിയാൻ കഴിയും. ബായെനും നല്ലപോലെ പെരുമാറും.

നല്ലപോലെ ഭഗീരഥനെ നോക്കുന്നവരുടെ വീട്ടിലെ കുട്ടികൾക്ക് ഒന്നും വരില്ല. ആട്ടി ഓടിക്കുന്നവരുടെ കുട്ടികൾ ചത്തുപോകും. ഭഗീരഥന്റെ ഇപ്പോഴത്തെ അമ്മയും അവനെ ഒന്നും പറയില്ല, മറ്റമ്മയല്ലേ. ദേഷ്യമോ, സ്നേഹമോ, വെറുപ്പോ, അടുപ്പമോ ഒന്നും കാണിക്കാത്തത് അവൾക്ക് സ്വന്തം ആൺകുട്ടി ഇല്ലാത്തതുകൊണ്ടാണ്. രണ്ടുപെൺകുട്ടികളുണ്ട്-ഗൈരവിയും സൈരവിയും ആൺമക്കളില്ലെങ്കിൽ ഭർത്താവിന്റെ മേൽ അധികാരം കാണിക്കാനാവില്ല. ഈ മറ്റമ്മയ്ക്ക് മുറിച്ചുണ്ടാണ്. മുകളിലെ തൊണ്ണവരെ പുറത്തേക്ക് കാണാം. അതിനാൽ വീട്ടിൽ നിന്നധികം പുറത്തേക്കു പോകാൻ ഇഷ്ടമില്ല. എന്തുമുഖം കാണിക്കാനാണ്

പോകുന്നത് എന്ന് സ്വയം പറയും. അവൾ ചിരിക്കാത്തപ്പോഴും ചിരിക്കയാണെന്ന് തോന്നും. ഭർത്താവിനോട് പറയും, 'നോക്കൂ, ഞാൻ മരിച്ചാലുണ്ടല്ലോ എന്റെ വായ നല്ലപോലെ മൂടിക്കെട്ടണേ. ശവം കൊണ്ടുപോകുമ്പോൾ വല്ലവരും കണ്ടാൽ ദേകോന്ത്രം പല്ലി ചത്തു എന്ന് വിളിച്ചു പറയും.'

ജശി ഏതുനേരവും പണിയെടുക്കും. വീട് വൃത്തിയാക്കുക, അരിവെക്കുക, വിറക് അടുക്കുക, ചാണകം കോരുക, ചാണകപ്പട്ട ഉണക്കുക, പന്നികളെ വയലിൽ നിന്ന് ഓടിക്കുക, മക്കളുടെ തലയിലെ പേനെടുക്കുക. ഭഗീരഥനോട് മോനേ, മോനേ എന്ന് വിളിച്ച് സംസാരിക്കുക ഇതൊക്കെയാണ് പണി. മോനേ, കുളിക്കാൻ പോ, ഉണ്ണാൻ വാ മോനേ എന്നെല്ലാം പറയുന്ന കേട്ടാൽ സ്വന്തം അമ്മയാണെന്ന് തോന്നും. ബായെന്റെ മകനല്ലേ, വേണ്ടപോലെ നോക്കി പെരുമാറിയില്ലെങ്കിൽ തന്റെ ഇപ്പോഴുള്ള രണ്ടു പെൺകുട്ടികളെയും ബായെൻ മന്ത്രവാദം ചെയ്ത് ബാണമയച്ച് കൊല്ലും. ജശിക്കതറിയാം. കുറെക്കഴിഞ്ഞാൽ ഭഗീരഥന്റെ സമ്പാദ്യത്തിന്മേൽ വേണ്ടിവരും കഴിയാൻ, എന്നും അവൾക്കറിയാം.

ഇടക്കിടക്ക് തൊണ്ണ കാണിച്ചിട്ടാണെങ്കിലും ഭയത്തോടെ കവിളത്ത് കൈവെച്ച് അവളാലോചിച്ചുകൊണ്ടിരിക്കും. ആർക്കറിയാം. ഉച്ചനേരത്ത് ബായെൻ കളിമണ്ണുകൊണ്ട് തന്റെ പെൺകുട്ടികളുടെ പാവയുണ്ടാക്കി വെച്ച് അതിന്മേൽ മന്ത്രം ചൊല്ലി ബാണമെറിയുന്നുണ്ടാകുമോ! അപ്പോൾ വിരൂപയായ ജശിയെ കൂടുതൽ വിരൂപയായി കാണാം. വളരെ ദുഃഖത്തോടെയാണെങ്കിലും മലിന്ദർ ഡോമുകളുടെ ഇടയിലുള്ള ഏറ്റവും അധികം വൃത്തികെട്ട, കാണാൻ ഭംഗിയില്ലാത്ത പെൺകുട്ടിയെ രണ്ടാമത്തെ ഭാര്യയാക്കികൊണ്ടുവന്നു. ഡോമുകളുടെ ഇടയിൽ സുന്ദരിയായ പെൺകുട്ടികൾ പലരും ബായെനായി പോകയാൽ മലിന്ദർ സുന്ദരിയെ വീണ്ടും കൊണ്ടുവരാൻ തുനിഞ്ഞില്ല. മലിന്ദരന് സുന്ദരികളെ കണ്ടുകൂടാ എന്നായി.

മലിന്ദർ ഭാര്യയെ നല്ലപോലെ സ്നേഹിച്ചിരുന്നു. അതോർത്തിട്ടു തന്നെയാവാം മകനോട് ചണ്ഡിബായെനെപ്പറ്റി സംസാരിച്ചത്! രണ്ടുപേരും കൂടി റെയിൽവേ ലൈനിന്റെ അരികിൽ കൂടി നടന്നുപോകുകയായിരുന്നു. മലിന്ദരന്റെ കൈയിൽ ഇറച്ചിയുടെ പൊതി. മലിന്ദരന് ഒരു വലിയ ദുർബലതയുണ്ട്. താൻ വളർത്തിയ പന്നികളെ കൊല്ലുകയില്ല. പന്നിയെ വളർത്തി വലുതാക്കിയാൽ വെട്ടുവാൻ സമയമാകുമ്പോൾ ഒന്നിച്ചവയെ ആർക്കെങ്കിലും വില്ക്കും. ഏതറവുകാരനാണ് അവനിത്തിരി ഇറച്ചികൊടുക്കുക അവന് വില്ക്കും.

തണലിൽ ഇത്തിരി ഇരിക്കാം. തന്റെ പതിമൂന്നു വയസ്സായ മകന്റെ അനുവാദം കിട്ടിയശേഷം മലിന്ദർ വടവൃക്ഷത്തിന്റെ തടിയിന്മേൽ ചാരി ഇരുന്നു. ഭഗീരഥൻ ചോദിച്ചു, 'കൊള്ളക്കാരൊക്കെ ഈ വഴിക്കല്ലെ പോകുന്നത്? അല്ലേ അച്ഛാ?'

ഭഗീരഥൻ ഇപ്പോൾ സർക്കാർ സ്കൂളിലാണ് പഠിക്കുന്നത്. ഈ സർക്കാർ സ്കൂളിന്റെ ചുമരിന്മേൽ ഒട്ടിക്കാൻ അവരുടെ മാസ്റ്റർ ക്ലാസ്സിലെ പിള്ളേരെക്കൊണ്ട് ഏതാനും പോസ്റ്ററുകൾ എഴുതിപ്പിച്ചു. അക്ഷരങ്ങൾ എഴുതിക്കൊണ്ടുവരുന്നത് മാസ്റ്റർ തന്നെ. അത് മഷി കൊണ്ടാക്കുന്നത് കുട്ടികൾ. ഭഗീരഥനും ചെയ്തിട്ടുണ്ട്. അതിലെ വരികൾ വായിച്ചപ്പോൾ ഭഗീരഥന് ആയിരത്തിത്തൊള്ളായിരത്തി അമ്പത്തഞ്ചിലെ അയിത്തോച്ചാടനനിയമത്തിനുശേഷം അവരൊന്നും അയിത്തക്കാരല്ല

എന്നവന് മനസ്സിലായി. ഭാരതീയ ഭരണഘടന, ഭരണകൂടത്തിലെ നിയമങ്ങൾ എന്നൊക്കെ പറഞ്ഞ ചില കാര്യങ്ങളുണ്ടെന്നും അതിൽ ആദ്യമായിത്തന്നെ മൗലിക അധികാരത്തെപ്പറ്റി വളരെ വ്യക്തമായി എഴുതിയിരിക്കുന്നു എന്നും അത നുസരിച്ച് എല്ലാവരും ഒരുപോലെയാണെന്നും എല്ലാമവനറിയാൻ കഴിഞ്ഞു.

പോസ്റ്റർ ഇപ്പോഴും തൂങ്ങിക്കിടക്കുന്നുണ്ട്. പക്ഷെ മറ്റു സഹപാഠികളും മാസ്റ്റർമാരും ഭഗീരഥന്മാർ കുറച്ചു ദൂരത്തിരിക്കുന്നതുതന്നെയാണിഷ്ടപ്പെടുന്ന തെന്നും ഭഗീരഥൻ കണ്ടിട്ടുണ്ട്. ഈ സ്കൂളിൽ മറ്റു ജാതിയിലെ കുട്ടികൾ അത്രക്ക് പാവങ്ങളും ദരിദ്രരുമല്ലെങ്കിൽ വരുന്നില്ല. എന്തിനവർ വരണം? നാലു പുറത്തും വേണ്ടത്ര സ്കൂളുകളായില്ലേ.

എന്തായാലും ഭഗീരഥൻ ഈയിടെ ഒരു പ്രത്യേക ഭാഷയിലാണ് സംസാ രിക്കുന്നത്. മലിന്ദരന് മകന്റെ സംസാരം കേൾക്കാൻ വളരെ ഇഷ്ടമാണ്. മകന്റെ മുമ്പിൽ താൻ തികച്ചും അയോഗ്യനായ ഒരു പിതാവാണെന്ന് അവന് തോന്നു ന്നുണ്ട്.

കൊള്ളക്കാരെപ്പറ്റി ഭഗീരഥൻ ചോദിച്ചു. സോനാഡാങ്ങ, പലാശി ധുമു ലിയ എന്നീ സ്ഥലങ്ങളിൽ സന്ധ്യ കഴിഞ്ഞു വണ്ടി വന്നു നിന്നാൽ ധാരാളം കള്ളന്മാരും കൊള്ളക്കാരും വന്നിറങ്ങുന്നുണ്ട്. ഈയിടെ കുറെ കൂടുതലായിരി ക്കുന്നു. പറഞ്ഞുവന്നാൽ എല്ലാവരും കൊള്ളയടിക്കുന്നവരാണ്. മാന്യന്മാർ, പാവ ങ്ങൾ, വിദ്യാർത്ഥികൾ, കോളനിയിലെ താമസക്കാർ, നല്ല വീടുകളിലെ യജമാന ന്മാർ എല്ലാവരും മറ്റുവല്ലവരുടെ പേരും പറഞ്ഞ് വണ്ടിമുറികളിൽ കയറുന്നു. എന്നിട്ട് കൃത്യസമയത്ത് വണ്ടിയിലെ ചങ്ങല വലിക്കും. അന്ധകാരം നിറഞ്ഞ ആൾ പാർപ്പി ല്ലാത്ത എവിടെയെങ്കിലും വണ്ടി നിർത്തും. പിന്നെ അവനവനാകുന്നത് എല്ലാ വരും തട്ടിയെടുക്കും. എതിർക്കുന്നവരെ അടിക്കും, കൊല്ലും, എന്തും ചെയ്യും. സന്ധ്യയായാൽ ഈ വടവൃക്ഷച്ചുവട് ഒരു ഭയങ്കര സ്ഥലമായിത്തീരുന്നു.

അതുകൊണ്ടാണ് ഭഗീരഥൻ കൊള്ളക്കാരെപ്പറ്റി ചോദിച്ചത്. മലിന്ദർ അക്കാര്യം അത്ര കാര്യമായെടുത്തില്ല. ശൂന്യമായ വയലിലേക്കും മൈതാനത്തി ലേക്കും പിന്നെ ആകാശത്തേക്കും എന്തോ തേടുന്നപോലെ നോക്കി, പിന്നെ പറ ഞ്ഞു. ഞാൻ പണ്ട് നല്ല സുന്ദരനായ യുവാവായിരുന്നു. നിന്റെ അമ്മയും നല്ല വെളുത്ത സുന്ദരിയായ വധു. ഈശ്വരന്റെ ഇച്ഛ!

ഭഗവാനാണ് ഒരു ദിവസം ഇവരുടെ വാസസ്ഥലത്ത് വന്ന് എല്ലാം തലകീ ഴാക്കിയത് എന്നപോലെ! ചണ്ഡി ചണ്ഡിബായെനായി. നിഷ്ഠുരയും നിർദ്ദയിയു മായി കുട്ടികളെ കൊല്ലുന്നവളായി മാറി. മലിന്ദർ വേദനിക്കുന്ന മനസ്സുമായി കഴി ഞ്ഞു. കഴിയുകതന്നെ വേണം. ഒരാൾ അമാനുഷനായാൽ, മനുഷ്യന്റെ പിടി ഏല്ക്കാത്ത അലൗകിക ജഗത്തിലെ അദൃശ്യകവാടം തുറന്ന് കടന്നുപോയാൽ, മറ്റെ ആൾക്ക് മനുഷ്യനെ പോലെയുള്ള മനുഷ്യനായി ജീവിക്ക തന്നെ വേണം.

തന്റെ അച്ഛൻ തന്നോടെന്തോ പറയാനാഗ്രഹിക്കുന്നുണ്ടെന്ന് ഭഗീരഥന് മനസ്സിലായി. ഭഗീരഥൻ ആശ്ചര്യപ്പെട്ടു. അന്ന് ഒരു ദിവസം ബായെനോട് അച്ഛൻ സംസാരിച്ചതാണ് പിന്നെ ഉണ്ടായിട്ടില്ല. ഇന്ന് വീണ്ടും തന്നോടെന്തിന് ബായെ നെപ്പറ്റി പറയുന്നു! മലിന്ദർ ഭഗീരഥന്റെ കൈ അമർത്തി പിടിച്ചു പറഞ്ഞു, 'എന്തി നാണ് ഭയം? എല്ലാവർക്കും അറിയാം. നീ നിന്റെ അമ്മയെപ്പറ്റി അറിയാതിരിക്കയോ?'

അവർ ഗംഗാപുത്രരാണ്. ഡോമുകൾ, മലിന്ദർ മുള ചുമക്കാറുണ്ട്, വിറകു വെട്ടാറുണ്ട്. ചണ്ഡിക്ക് പച്ചമണ്ണിന്റെ ശവക്കുഴിയുടെ പണിയായിരുന്നു. ദഹിപ്പിക്കാതെ അടക്കം ചെയ്യുന്ന പണി.

ഇതവരുടെ പരമ്പരാഗതമായ അനന്തരാവകാശമാണ്. ഈ ഗ്രാമത്തിന്റെ തെക്കുള്ള കുളത്തിന്റെ വക്കത്ത് ഒരു വടവൃക്ഷമുണ്ട്. അതിന്റെ ചുവട്ടിലാണ് കുഴിച്ചിടുന്ന ശ്മശാനം. അഞ്ചുവയസ്സിലും കുറവായ കുട്ടികൾ മരിച്ചാൽ ഇപ്പോൾ ഇവിടെയാണ് ദഹിപ്പിക്കുന്നത്. അന്നൊക്കെ ഇവിടെ കുഴിച്ചിടാറാണ് പതിവ്. ഇവിടെ ചണ്ഡിയുടെ അച്ഛൻ കൈക്കോട്ടും പിക്കാസും കൊണ്ട് കുഴികുഴിക്കും. കുഴിച്ചിട്ടുകഴിഞ്ഞാൽ മീതെ മരക്കൊമ്പുകളും മറ്റും വെച്ച് അടക്കും. കുറുക്കനും മറ്റും വന്ന് മാന്താതിരിക്കാൻ. രാത്രി കുറുക്കൻ വന്നാൽ ഓടിക്കയും ചെയ്യും. ഉറക്കെ “ഹൊയി ഹൊയി” എന്ന വിളി രാത്രി എന്നും കേൾക്കാം.

മദ്യവും കഞ്ചാവും എന്നും വേണം ചണ്ഡിയുടെ അച്ഛന്. ഒരു മുളങ്കൊട്ടയും കൈയിൽ പിടിച്ച് ശനിയാഴ്ച തോറും ഗ്രാമത്തിലെല്ലാം നടക്കും. എന്നിട്ട് വിളിച്ചുപറയും, ‘ഞാൻ നിങ്ങടെ സേവകനാണേയ്, ഞാൻ ഗംഗാപുത്രനാണേ, എനിക്കെന്തെങ്കിലും ഈ കൊട്ടയിൽ ഭിക്ഷയിട്ടുതരണേ.’

എല്ലാവർക്കും അവനെ പേടിയാണ്. അവന്റെ കണ്ണിൽ പെടാതിരിക്കാൻ കുട്ടികളെ അകത്തേക്ക് കൊണ്ടുപോകും. ഒരക്ഷരം മറുപടിയായോ മറുത്തോ പറയാതെ എല്ലാവരും അവന് ഭിക്ഷ ഇട്ടുകൊടുക്കും.

ഒരു ദിവസം ഒരു വെളുത്ത പെൺകുട്ടി-തുറിച്ച നോട്ടവും ചുമന്ന തലമുടിയും-വന്ന് നിന്നു. എന്നിട്ടവനോട് പറഞ്ഞു, ഞാൻ ചണ്ഡിയാണ്. മറ്റൊരു ഗംഗാപുത്രന്റെ മകളാണ്. അച്ഛനില്ല. മരിച്ചുപോയി. അച്ഛന്റെ ഭിക്ഷ എനിക്കു തരീൻ എന്നു വിളിച്ചു പറഞ്ഞു.

-നിന്റെ അച്ഛന്റെ പണി നീ ചെയ്യുമോ?

-ചെയ്യാം.

-നിനക്ക് ഭയമില്ലേ?

-എനിക്ക് പേടിയൊന്നുമില്ല.

ഭയം, പേടി എന്നാലെന്തെന്ന് ചണ്ഡിക്ക് ആദ്യം അറിയില്ലായിരുന്നു. മക്കൾ മരിച്ചാൽ അമ്മയും അച്ഛനും കരയുന്നു. അതിന്റെ അർഥം മനസ്സിലാക്കാം. എന്നുവെച്ച് മരിച്ചു കഴിഞ്ഞാൽ വീട്ടിൽ എടുത്തു വെക്കാനാവില്ലല്ലോ! അതിനെ മറവു ചെയ്യുന്ന പണി ചണ്ഡിയുടെയാണ്. ജീവിക്കാനൊരു മാർഗ്ഗം. ഇതിൽ ഭയപ്പെടാനെന്തുണ്ട്? നിഷ്ഠുരതയും എന്താണ്? ഉണ്ടെങ്കിൽ തന്നെ എല്ലാം ഈശ്വരൻ വിധിച്ചതല്ലേ? ഈ നിയമം ഗംഗാപുത്രർ ഉണ്ടാക്കിയതല്ല. എന്നിട്ട് അവരെ മനുഷ്യരെന്തിനിത്ര വെറുക്കുന്നു? എന്തുകൊണ്ട് ഭയപ്പെടുന്നു.

ഈ ചണ്ഡിയെ മലിന്ദർ കല്യാണം കഴിച്ചു. അപ്പോഴും മലിന്ദർ സർക്കാർ ബാബുവിന്റെ കൂടെ എല്ല് വില്ക്കുന്ന പണി ചെയ്തിരുന്നു. മൃഗങ്ങളുടെ ശ്മശാനത്തിലെ എല്ല് വളത്തിനുപയോഗിക്കുന്നു. ആ എല്ലുകൾക്കും വിലയുണ്ട്. കൈയിൽ കാശുണ്ടായി, ഉള്ളിൽ നല്ല ധൈര്യവും. രാത്രി തുറന്ന പാടത്തോ മറ്റോ ചെന്ന് നിന്ന് ഉറക്കെ വിളിച്ചു പറയും - എനിക്കാരെയും പേടിയില്ല, ഞാൻ തീ തിന്നുന്നവനാണ്, ആരെയും പേടിയില്ല-പിന്നെ തിരിച്ചുപോരും.

സന്ധ്യക്ക് റാന്തൽ കൈയിൽ പിടിച്ച് വടവൃക്ഷച്ചുവട്ടിൽ ഒറ്റയ്ക്ക് നടക്കുന്ന ചണ്ഡിയെ കണ്ടപ്പോൾ ചോദിച്ചു. 'എടീ നിനക്ക് ഇരുട്ടിനെ പേടിയില്ലേ' 'ഇല്ല. എനിക്ക് തീ വിഴുങ്ങാനറിയാം. അറിയോ?' ചണ്ഡിയുടെ ചിരികണ്ട് മലിന്ദർ ആശ്ചര്യപ്പെട്ടു. ആ വൈശാഖമാസത്തിൽ തന്നെ അവൻ അവളെ കല്യാണം കഴിച്ചു. അടുത്ത വൈശാഖത്തിൽ ഭഗീരഥൻ മടിയിലെത്തി.

ചണ്ഡി ഭഗീരഥനെ ഒക്കത്തെടുത്ത് ഒരു ദിവസം കരഞ്ഞുകൊണ്ട് വന്ന് പറഞ്ഞു, 'അവരെന്നെ കല്ലെറിഞ്ഞു, അറിയോ ഗംഗാപുത്ര. എന്റെ കണ്ണ് ചീത്തയാണത്രേ.'

'ആരാണ് എറിഞ്ഞത്?'

മലിന്ദർ വേലികെട്ടാൻ നോക്കുകയായിരുന്നു. ഇത് കേട്ട് കോപം കൊണ്ട് നൃത്തം വെക്കാൻ തുടങ്ങി. ചോദിച്ചു, 'ആരാണെന്റെ ഭാര്യയെ കല്ലെറിഞ്ഞത്? ആർക്കാണിത്ര ധൈര്യം?' മലിന്ദർ തെറിവിളിച്ചു പറഞ്ഞു. ചീത്ത പറഞ്ഞു.

ചണ്ഡി കുറച്ചുനേരം അവന്റെ നേർക്ക് നോക്കി നിന്നു. പറഞ്ഞു, 'ഈ കൈക്കോട്ടെടുക്കാൻ എനിക്ക് തോന്നുന്നില്ല, ഗംഗാപുത്ര. മനസ്സിനിഷ്ടമില്ലെങ്കിലും ഈശ്വരൻ ഇത് ചെയ്യിക്കുന്നല്ലോ. ഞാനെന്തു ചെയ്യും?'

ചണ്ഡി അന്ധാളിച്ച് നിന്ന് തല ആട്ടിക്കൊണ്ടിരുന്നു. സ്വന്തം കൈകാലുകളിലേക്ക് നോക്കി. അവളുടെ വംശത്തിൽ സഹോദരനോ അച്ഛന്റെ അനിയനോ ആരെങ്കിലും ഒരാണുണ്ടായിരുന്നെങ്കിൽ അവരിതു ചെയ്യും. പക്ഷെ ആരുമില്ല. അവർ ആദിയുഗം മുതല്ക്കേ ശ്മശാനദാസന്മാരാണ്. ഹരിശ്ചന്ദ്രൻ ചണ്ഡാളനായപ്പോൾ ചണ്ഡിയുടെ പഴയ കാരണവരാണ് ജോലികൊടുത്തത്. ഹരിശ്ചന്ദ്രൻ വീണ്ടും രാജാവായപ്പോൾ സാഗരമേഖലയായ പൃഥിവി അദ്ദേഹത്തിന്റേതായി. കൈനിറയെ ദാനം ചെയ്തു.

ആ ആദ്യത്തെ കാരണവർ രാജസഭയിൽ നിന്ന് വിളിച്ചു കൂവി ചോദിച്ചു, 'ഞങ്ങൾക്കെന്താണ് ഏർപ്പാട് ചെയ്തിരിക്കുന്നത്' രാവണന്റെ ചിത ഗംഗാപുത്രരുടെ ചെവിയിൽ എപ്പോഴും പൊട്ടിത്തെറിക്കയാണ്. അതുകൊണ്ടാണവർ എപ്പോഴും ഇത്ര ഉറക്കെ സംസാരിക്കുന്നത്. പതുക്കെ പറഞ്ഞാൽ അവർക്ക് കേൾക്കില്ല.

–എന്ത് ഏർപ്പാട്?

–ബ്രാഹ്മണന് പശുവും കാളയും ലഭിക്കും. സന്യാസിക്ക് ഭിക്ഷ എന്നും കിട്ടും. ഞങ്ങൾക്കെന്താണ് ലാഭം? ഞങ്ങൾക്കെന്തു കിട്ടും?

–പൃഥിവിയിലുള്ളത്ര ശ്മശാനങ്ങൾ

–എന്തു തന്നു?

–പർവതം മുതൽ സാഗരം വരെ നീണ്ടുകിടക്കുന്ന ഭൂമിയിലെ ചുടലസ്ഥലങ്ങൾ നിങ്ങൾക്ക് തന്നിരിക്കുന്നു.

–തന്നോ?

–തന്നു, തന്നു, തന്നു.

അപ്പോൾ ആ ആദി ഗംഗാപുത്രൻ കൈകൾ ഉയർത്തി പിടിച്ച് നല്ലപോലെ നൃത്തം വെച്ചു, സോല്ലാസം പറഞ്ഞു.

–ഹാ! ഞങ്ങൾക്ക് എല്ലാ ശ്മശാനങ്ങളും കിട്ടിയല്ലോ! എല്ലാ ശ്മശാന

ങ്ങളും! ഈ ലോകത്തിലെ സകല ശ്മശാനവും ഞങ്ങളുടെ........

ആ മനുഷ്യന്റെ വംശത്തിലെ ഒരുവളായ ചണ്ഡി എങ്ങനെ ജാതിത്തൊഴിലിനെ ചവിട്ടിമെതിക്കും? അങ്ങനെ ചെയ്താൽ അവൾ ദൈവരോഷത്തിനിരയാവുകയില്ല എന്നെങ്ങനെ പറയാം. എന്നാൽ ഈയിടെയായി പിക്കാസ്സോ, കൈക്കോട്ടോ എടുത്ത് കുഴിക്കാനൊരുമ്പെട്ടാൽ ചണ്ഡി ഭയപ്പെടാൻ തുടങ്ങിയിരിക്കുന്നു. അങ്ങനെ ചെയ്യുമ്പോൾ മുഖം തിരിച്ചുപിടിക്കുന്നു. കുഴിക്കുമീതെ മുള്ളും മരക്കൊമ്പുകളും വെച്ചാലും ഭയം. എപ്പോഴെങ്കിലും കുറുക്കനോ ചെന്നായയോ ദുരാഗ്രഹവും കൊണ്ട് ചെന്ന് കുഴി മാന്തിത്തുടങ്ങുമോ എന്ന ഭയം. വടവൃക്ഷത്തടിപോലെയുള്ള കാൽപത്തികൾ കൊണ്ടവ ഇപ്പോൾ കുഴി മാന്താൻ തുടങ്ങും എന്ന പേടി കലർന്ന ചിന്ത.

ഭഗവാൻ - ഭഗവാൻ - ഭഗവാൻ എന്ന് ചണ്ഡി പിറുപിറുക്കും ഭഗവാൻ എന്നു പറയാനറിയില്ല, 'ഭഗമാൻ' എന്ന് പറഞ്ഞ് കരയാൻ തുടങ്ങും. ഓരോട്ടത്തിന് വീട്ടിലെത്തും. വീട്ടിലെത്തി വിളക്കു കൊളുത്തി ഇരുന്ന് ഭഗീരഥന്റെ മുഖത്തേക്ക് നോക്കി പിന്നേയും ഭഗവാനെ വിളിക്കും. ആ സമയത്തൊക്കെ അവളുടെ മനസ്സിലെ പ്രാർഥന ഒന്നു മാത്രമാണ്. ഈ ഗ്രാമത്തിലെ ഓരോ കുഞ്ഞും അഖണ്ഡപരമായുസ്സോടു കൂടി ജനിക്കട്ടെ, അവരെല്ലാം എന്നും ജീവിച്ചുതന്നെ ഇരിക്കട്ടെ എന്ന പ്രാർഥന ഒന്നുമാത്രം. ആദ്യമൊന്നും അവൾക്കിത്തരം ബലഹീനത ഉണ്ടായിരുന്നില്ല. ഇപ്പോഴാണിത് വന്നിരിക്കുന്നത്.

ഭഗീരഥനെപ്പറ്റി ഓർക്കുമ്പോൾ ഓരോ കുട്ടിയെയും ഓർത്ത് വിഷമിക്കും. വല്ലാത്തവിഷമം. വടവൃക്ഷച്ചുവട്ടിൽ അധികം നേരം കഴിയേണ്ടി വന്നാൽ അവളുടെ സ്തനങ്ങൾ പാല് നിറഞ്ഞ് തുടിക്കാൻ തുടങ്ങും. മുഖം താഴ്ത്തി പിടിച്ച് കുഴി കുഴിക്കുമ്പോൾ തന്റെ അച്ഛനെ അവൾ പഴിക്കും. തന്റെ മകളെ ഈ കാര്യത്തിനെന്തിന് നിയോഗിച്ചു? നിങ്ങൾ വേറെ ആരെയെങ്കിലും നോക്കിക്കോളൂ. എനിക്കിപ്പോൾ മനസ്സ് വരുന്നില്ല.

ചണ്ഡി ഇങ്ങനെയും ഒരിക്കൽ പറഞ്ഞുനോക്കി. പക്ഷെ അവളെ അതും പറഞ്ഞിരിക്കാൻ ആർ സമ്മതിക്കും. വരുന്നവർ ഈ വക വാക്കുകൾ കേൾക്കാൻ തയ്യാറില്ല. മലിന്ദർ ഇതൊന്നും മനസ്സിലാക്കിയതുതന്നെയില്ല. മറ്റുള്ളവർ കാണാൻ ഭയപ്പെടുന്ന, വെറുക്കുന്ന, തൊടാനിഷ്ടപ്പെടാത്ത ശവശരീരവും, എല്ലുകളും തൊലിയും എല്ലാമാണല്ലോ അവന്റെ ജീവിതം. അതല്ലേ അവരുടെ ജീവിക്കാനുള്ള മാർഗം. ചണ്ഡിപറയുന്നത് കേട്ട് അവൻ അവഹേളിക്കും, 'പോടി! നിന്റെ ഒരു പേടി വെറുതേ......!'

ഈ സമയത്താണ് ആ ഭയങ്കരസംഭവം നടന്നത്. ഗ്രാമത്തിലേക്ക് ഇവരെ കാണാനായി മലിന്ദരന്റെ ഒരു അകന്ന സഹോദരി വന്നു. അവളുടെ മകൾ കുറച്ചു ദിവസത്തിനകം ചണ്ഡിയോട് വളരെ അടുത്തു. ഗ്രാമത്തിൽ അക്കൊല്ലം വസൂരി രോഗം ധാരാളം ഉണ്ടായിരുന്നു. ചണ്ഡിയും മറ്റും അതിന്റെ കുത്തിവെപ്പെടുത്തില്ല. പകരം ശീതളാദേവിയെ പൂജിച്ചു. വന്ന സഹോദരിയുടെ മകളെ ഒക്കത്തുവെച്ചു. ശീതളാദേവിക്ക് പൂജക്ക് കൊടുത്തു. റെയിൽവേലൈനിന്റെ പണി നടക്കുമ്പോൾ ബിഹാറി കൂലിപ്പണിക്കാർ ശീതള ദേവിയെ സ്ഥാപിച്ച് പൂജിച്ചിരുന്നു. അങ്ങനെ അവിടെമൊരു പൂജാസ്ഥാനമായി. സ്ഥിരമായി ഒരു ബിഹാറി പുരോഹിതൻ എന്നും

ദേവിയെ പൂജിച്ചു വരുന്നു.

ഏതാനും ദിവസത്തിനുള്ളിൽ എന്തൊരാശ്ചര്യം! ദേവിയുടെ ദയവുകൊണ്ട് ആ കൊച്ചു കുട്ടി മരിച്ചു. ചണ്ഡിയുടെ വീട്ടിൽ വെച്ചല്ല മരിച്ചത്. മറ്റൊരിടത്തു വെച്ച്. ആ കുട്ടിയുടെ അമ്മയും അച്ഛനും അമ്മായിയും ചെറിയച്ഛനും എല്ലാവരും കൂടി ചണ്ഡിയെ കുറ്റപ്പെടുത്തി. ചണ്ഡിയാണ് കുട്ടിയെ തിന്നതെന്ന് പറഞ്ഞു.

'ഞാനോ?'

'അതേ അതേ, നീ തന്നെ!'

'ഞാനല്ലാട്ടോ ഞാനല്ലേയ്!' ചണ്ഡി അവരുടെ കൂട്ടത്തിലുള്ള സകലസ്ത്രീ പുരുഷന്മാരുടെയും നേർക്ക് നോക്കി അത്യന്തം വേദനയോടെ പറഞ്ഞു.

'അതേടീ നീ തന്നെ!'

'ഒരിക്കലുമില്ല...' ചണ്ഡി പാമ്പിനെപോലെ ചീറി, 'എന്നെക്കൊണ്ടൊ രാൾക്കും ചീത്ത വരില്ല, ഞാനാരുടെ വംശത്തിലെയാണെന്നറിയോ?'

ഭീരുക്കളും അന്ധവിശ്വാസികളുമായ മനുഷ്യർ പേടിച്ചിട്ടാണെങ്കിലും അവ ളോട് ചോദിച്ചു. 'ടുക്കിനിയെ മണ്ണിൽ കുഴിച്ചിടുമ്പോൾ നിന്റെ മുല ചുരന്ന് പാല് വീണതെന്തേപിന്നെ?'

'കഷ്ടം കഷ്ടം ഇത്ര മണ്ടന്മാരാണല്ലോ.' ചണ്ഡി കുറച്ചു നേരത്തേക്ക് വെറുപ്പും വിസ്മയവും കലർന്ന ദൃഷ്ടിയോടെ എല്ലാവരെയും മാറി മാറി നോക്കി. എന്നിട്ട് പറഞ്ഞു. 'ശരി. പിതൃപുരുഷന്മാരുടെ ശാപം എനിക്ക് കിട്ടട്ടെ. എനിക്ക് പേടിയില്ല. ഞാൻ ഭയപ്പെടുകയില്ല. ഈ പണി ഇന്നു തൊട്ട് വേണ്ടെന്ന് വെക്കുന്നു.'

'ഈ പണി വേണ്ടെന്ന് വെക്കയോ?'

'അതെ, വിടും. ചെല്ലിൻ വീരപുരുഷന്മാരല്ലേ എല്ലാം. കുറ്റപ്പെടുത്താൻ വന്നിരിക്കുന്നു! എനിക്കീ പണി ചെയ്യാൻ, കുറെ നാളായി മനസ്സില്ലാതായിട്ട്. ഗംഗാ പുത്രന് സർക്കാര് വക ജോലി കിട്ടും. ഈ പണിചെയ്ത് ഞാനെന്തിന് ചാകണം?'

സമുദായത്തിലെ എല്ലാവരെയും അതിശയിപ്പിച്ചുകൊണ്ട് ചണ്ഡി തന്റെ വീട്ടിലെത്തി. മലിന്ദരനോട് പറഞ്ഞു. 'ജോലി എവിടെയാണോ അവിടെ നിങ്ങൾക്കൊരു സ്ഥലം കിട്ടില്ലേ? അവിടേക്ക് പോകാം. ഇവരെന്നെ എന്താ പറ ഞ്ഞതെന്നറിയോ?'

മലിന്ദർ എല്ലാം തമാശയായി എടുത്ത് കാര്യഗൗരവം കുറയ്ക്കുവാനായി പൊട്ടിച്ചിരിച്ചുകൊണ്ട് പറഞ്ഞു, 'അവരെന്താ പറഞ്ഞേ, നീ ബായെനായെന്നോ?'

അതൊരാർത്തനാദമായിരുന്നു. മലിന്ദർ ഉടനെ അത് നിയന്ത്രിച്ചു. എന്താണു പറഞ്ഞുപോയത്? എന്തു ഭയാനകമായ കാര്യമാണ് ഉച്ചരിച്ചുപോയത് ഈ മലിന്ദർ? മുളയുടെ തൂണ് പിടിച്ച് ചണ്ഡി വിറക്കാൻ തുടങ്ങി. ഉത്തേജനം കൊണ്ടും ദുഃഖം കൊണ്ടും ദേഷ്യംകൊണ്ടും നാലിരട്ടി ഉയർന്ന സ്വരത്തിൽ ചോദിച്ചു: 'വീട്ടിൽ വംശത്തിന്റെ നിലനില്പിന് ഒരു ആൺകുട്ടിയുള്ളപ്പോൾ ഈ വാക്ക് നാവിന്മേൽ കൊണ്ടുവന്നല്ലോ? ഞാൻ ബായെനോ? ഞാനെന്റെ കുട്ടിയെ വിട്ട് ചത്ത കുട്ടിയെ ഞാൻ കൊഞ്ചിക്കുമെന്നോ? ഞാൻ ബായെനാണെന്നോ?'

'മിണ്ടാതിരി!' മലിന്ദർ അവളെ ശാസിച്ചു. അപ്പോൾ നല്ല നട്ടുച്ച സമയ മാണ്. ഉച്ചനേരത്ത് ചീത്തവാക്കും മറ്റും പറഞ്ഞാൽ അത് കാറ്റിന്റെ വായിലൂടെ പരക്കും. ഈ സമയത്ത് തലയിൽ എണ്ണയും വയറ്റിൽ ചോറും ഇല്ലെങ്കിൽ വല്ലാതെ

കോപം വരും. ആക്രോശിക്കും. നുണ പറയും. കുശുമ്പു തോന്നും. കുശുമ്പുവാക്കുകൾ പറയും. മലിന്ദരന് ചുറ്റുമുള്ളവരുടെ സ്വഭാവം നല്ലപോലെ അറിയാം.

ചണ്ഡി ബായെനല്ലാ, ഞാൻ ബായെനല്ല! ചണ്ഡിയുടെ കരച്ചിൽ കാറ്റിലലിഞ്ഞു. കാറ്റ് ഈ കരച്ചിലിന്റെ കാര്യം ഈശാന കോണിലും അഗ്നികോണിലും ആകാശത്തെല്ലായിടത്തും എത്തിച്ചു. അങ്ങനെ ഒരു തവണ കരഞ്ഞതിൽ പിന്നെ ചണ്ഡി മിണ്ടാതായി. പിന്നെ ഒരു വാക്കും അവൾ പറഞ്ഞില്ല. മലിന്ദരനോട് പറയുകയുണ്ടായത്രേ.

–നമ്മൾ അന്ധകാരത്തിലെവിടേക്കാണ് പോകുന്നത്

–എവിടേക്ക്?

–ഓടിപ്പോകാം?

–എവിടേക്ക്?

–അറിയില്ല.

ചണ്ഡി മലിന്ദരന്റെ അടുത്തുവന്ന് ഭഗീരഥനെ മടിയിലെടുത്തു വെച്ചിരുന്നു.

'അടുത്തേക്ക് ചേർന്നിരിക്കൂ. മാറിൽ ഞാൻ തലവെക്കട്ടെ.'

കുറച്ചു കഴിഞ്ഞ് പറഞ്ഞു.

'എനിക്ക് വല്ലാത്ത ഭയം തോന്നുന്നു.'

'പിതൃപുരുഷന്മാരുടെ പണി ചെയ്തില്ലെന്ന് ശപഥം ചെയ്തു പോന്നപ്പോൾ മുതൽ പേടിയാവുന്നു. ഇത്രയും നാൾ ഒട്ടും പേടിച്ചിട്ടില്ലല്ലോ. ഇന്നെന്താ ഇത്ര ഭയം. നിങ്ങളെ ഇനി കാണില്ലേ! ഭഗീരഥനെ ഇനി ഒരിക്കലും കാണാനാവില്ലേ, എന്റെ ഭഗ്വാൻ!' മലിന്ദർ കണ്ണു തുടച്ചു. ഇത്രയും മകനോട് പറഞ്ഞ വിഷമം. തുടർന്നു പറഞ്ഞു,

–ഇപ്പോൾ മുഴുവൻ ഓർമ്മയില്ല മോനേ. അന്ന് അവളെക്കൊണ്ട് ഭഗവാൻ അങ്ങനെ പറയിപ്പിച്ചതാണ്, നിനക്കറിയോ?

–എന്നിട്ട്?

–പിന്നെ കുറച്ചു ദിവസത്തേക്ക് വല്ലാത്തപോലെ ഇരുന്നു. അത്യാവശ്യം വീടു പണി ചെയ്യും. മോനെ മടിയിലിരുത്തി ഇരിക്കും. പാട്ട് പാടും. മൺവിളക്കുകൾ കൊളുത്തിവെച്ചും പുകച്ചും ഇരുന്ന് എന്തോ ശ്രദ്ധിച്ചു കേൾക്കും.

രണ്ടുമാസം ഒരേപോലെ കഴിഞ്ഞുപോയി. പ്രത്യേകിച്ചൊന്നും ഉണ്ടായില്ല. ചണ്ഡിയെ വിളിക്കാൻ ആരും വന്നില്ല. ആർക്കും ആവശ്യമുണ്ടായില്ല. ഗ്രാമത്തിലാകെ എല്ലാവരും ശാന്തമായി കഴിഞ്ഞു. ചണ്ഡിയും വളരെ ശാന്തയായി മാറി. പറഞ്ഞു, 'ഈ കൊച്ചു കുഞ്ഞുങ്ങൾക്ക് മറ്റെന്തെങ്കിലും ഏർപ്പാട് ചെയ്യണം. ഞാൻ ചെയ്യുന്നത് തീരെ നല്ലതല്ല.'

–ഉണ്ടാവും. വേറെ വഴി ഉണ്ടാവും. പലയിടത്തും ഉണ്ടായി വരുന്നുണ്ട്.

ചണ്ഡി ചോദിച്ചു, 'ഞാനീ ചെയ്തത് ശരിയാണോ തെറ്റാണോ എന്ന് ആരാണൊന്ന് പറഞ്ഞു തരാൻ? മനസ്സ് എന്തൊക്കെയോ പറയുന്നു. രാത്രി ഉറക്കത്തിൽ മകനാരെയാണാവോ ഓടിക്കുന്നത്! ശബ്ദം ഞാൻ കേൾക്കുന്നുണ്ട്.'

–നീയത് കേട്ടു?

–മോൻ എന്തിനെയോ ഓടിപ്പിക്കുന്നത്, ചെന്നായയെ ആണോ കുറുക്കനെയാണോ? എന്റെ മനസ്സങ്ങനെ പറയുന്നു.

–ഒന്ന് മിണ്ടിതിരിക്ക് ചണ്ഡി!

മലിന്ദരന് ഭയം തോന്നി. ഇടയ്ക്കിടക്ക് തോന്നും ചണ്ഡി ബായെ നായിക്കഴിഞ്ഞു എന്ന്. ആകാൻ പോകുന്നു എന്ന്. ചണ്ഡി രാത്രിയിൽ ഞെട്ടി ഉണർന്ന് വടവൃക്ഷച്ചുവട്ടിൽ നിന്ന് ആരുടേയോ കരച്ചിൽ കേൾക്കുന്നു. മറ്റുള്ള വർ പറഞ്ഞത് സത്യമാണോ? ഇവിടെ ഇങ്ങനെ കഴിയുന്നതിലും ഭേദം ഇവിടം വിട്ട് നഗരത്തിലേക്ക് പോകയല്ലേ എന്നും തോന്നും.

സമുദായവും ചണ്ഡിയെ മറന്നില്ല. ചണ്ഡിയുടെ നേർക്ക് ദൃഷ്ടിവെച്ചു കൊണ്ടുതന്നെ ഇരുന്നു. ഇത് പാവം ചണ്ഡിക്കറിയില്ലായിരുന്നു! സമൂഹത്തിന് വേണ്ട നേരത്ത് ശരിയായ ലക്ഷ്യത്തോടെ അവളെ ശ്രദ്ധിച്ചു, വേണ്ടാത്തപ്പോൾ അലക്ഷ്യമായി നോക്കിക്കൊണ്ടിരുന്നു. ഈ സമൂഹമെന്നതിന് കഴിയാത്തതായി ഒന്നുമില്ല.

അതുകൊണ്ടുതന്നെ, കാറ്റും കോളുമുള്ള ഒരു രാത്രിയിൽ മലിന്ദർ മദ്യ പിച്ച് ബോധമില്ലാതെ ഉറങ്ങുമ്പോൾ അവരുടെ വീടിന്റെ മുറ്റം മനുഷ്യരെ ക്കൊണ്ട് നിറഞ്ഞു. മലിന്ദരനെ കേതൻ വിളിച്ചുണർത്തി പറഞ്ഞു, 'ചണ്ഡിക്കെന്തോപോലെ, ഒന്ന് വന്ന് നോക്ക്, നിന്റെ ഭാര്യ ബായെനല്ലേ എന്നൊന്ന് നോക്കി വാ.'

ഉറക്കച്ചടവുള്ള കണ്ണുകളോടെ മലിന്ദർ ഒരു മായനെപ്പോലെ കേതന്റെ നേർക്ക് നോക്കി കുറച്ചുനേരം. 'ചെന്ന് നോക്കിക്കോ, നോക്കിക്കോ. വീട്ടിൽ ബായെനെ വെച്ചുകൊണ്ടിരുന്ന് ഞങ്ങടെ ആൺകുട്ടികളെ അവസാനിപ്പിക്കാൻ നോക്കയാണോ, ഇത്ര ദിവസമായിട്ട്?'

മലിന്ദർ ചെന്ന് നോക്കി, കണ്ടു. വടവൃക്ഷച്ചുവട്ടിൽ പന്തം കത്തുന്നു. റാന്തൽ കത്തുന്നു. ചുറ്റുമുള്ള ആണുങ്ങളെല്ലാം കടന്നൽ കൂടുപോലെ പൊതിഞ്ഞു നില്ക്കുന്നു. ആരും ഒന്നും പറയുന്നില്ല.

–ചണ്ഡീ...!

മലിന്ദരിന്റെ ആർത്തനാദം അന്തരീക്ഷത്തിൽ കൂടി ചീറിപ്പോയി. എല്ലാ വരും സ്തബ്ധരായി നിൽക്കുന്നു. ഇവരെന്ത് ചെയ്യുന്നു എന്ന് എല്ലാവരും നോക്കു കയാണ്.

–ചണ്ഡീ..!

ചണ്ഡി നില്ക്കുകയാണ്. കൈയിൽ അരിവാൾ അടുത്ത് റാന്തൽ ഒരു മര ക്കൊമ്പ് അടർത്ത് നിവർത്തി പിടിച്ചിരിക്കുന്നു.

–ചില്ലയും മറ്റും കൊണ്ട് വന്ന് ഞാൻ കുഴിമൂടുകയായിരുന്നേയ്!

–എന്തിന്? നീ എന്തിനേ എണീറ്റ് പോന്നത്?

–കുറുക്കൻ ഓരിയിട്ടപ്പോൾ ഞാൻ വന്നു. അവ മിണ്ടാതായി. ഞാൻ വിചാ രിച്ചു അവ കുഴിയിൽ കാലുകൊണ്ട് മാന്തുകയാണെന്ന്. ശവം വലിച്ചെടുക്കാൻ

–നീ ബായെൻ...!

ഗ്രാമത്തിലെ ജനങ്ങൾ മന്ത്രധ്വനി പോലെ ഒരുമിച്ച് പറഞ്ഞു.

–ആരും കാവലിനില്ലായിരുന്നു.

–നീ ബായെൻ

–എന്റെ വംശത്തിന്റെ ജോലിയാണ്. അതിവർക്കെന്തറിയാം?

–നീ ബായെൻ!

–ഞാൻ ബായെനായെന്നോ? എനിക്ക് കൊച്ച് ആൺകുട്ടിയില്ലേ. എന്റെ മാറത്ത് പാല് ഉണ്ട്. ബായെനല്ല ഞാൻ! ഗംഗാപുത്രാ, ഒന്ന് പറയൂന്നേയ്! നിങ്ങൾക്കെല്ലാം അറിയണതല്ലേ?

റാന്തലിന്റെ വെളിച്ചത്തിൽ മഴയിൽ നനഞ്ഞൊട്ടിക്കിടക്കുന്ന സാരിത്തലപ്പും മാറും മന്ത്രമുഗ്ധനെപോലെ മലിന്ദർ നോക്കിനിന്നു. മലിന്ദറിന്റെ നെഞ്ഞ് തകരുകയായിരുന്നു. അവൻ പാമ്പിനെ കണ്ടാൽ പിടിക്കാനെത്തുന്നവനാണെന്നാര് പറഞ്ഞു, തീയിൽ കൈയിടാൻ മടിക്കാത്തവനാണെന്നാര് പറഞ്ഞു! അതിനൊക്കെ പോന്നവനെങ്കിൽ നീ, ഇപ്പോൾ ചെല്ല് അടുത്തേക്ക് കാണട്ടെ. എത്ര സ്നേഹിച്ച് കല്യാണം കഴിച്ച് കൊണ്ടുവന്നതാണ്. എത്ര സ്നേഹം നിറഞ്ഞ വീടുണ്ടാക്കിയതാണ്! നീ പോയാൽ എല്ലാം നശിച്ചു! എല്ലാം നശിച്ചില്ലാതാവും!

മലിന്ദർ അടുത്തേക്ക് ചെന്നു. ചുവന്ന കണ്ണുകൾ കൊണ്ട് ചണ്ഡിയെ നല്ല പോലെ നോക്കി ഉറക്കെ പറഞ്ഞു, അയ്യയ്യോ എന്റെ പൊന്നേ, നീ ബായെനായോ! വടവൃക്ഷത്തിന്റെ ചുവട്ടിൽ വന്ന് ആർക്കാണെടി നീ മുലകൊടുത്തത്! അയ്യയ്യോ.....?

–ഗംഗാപുത്രാ! ഹായ് ഹായ്!...

ചണ്ഡിയുടെ നെഞ്ഞു പൊട്ടുന്ന കരച്ചിൽ മണ്ണിന്നടിയിലെ മൃതശിശുക്കളെ, ചണ്ഡിയുടെ അച്ഛന്റെ അശാന്തമായ ആത്മാവിനെ, അവരുടെ ആദിപുരുഷനായ ആദ്യത്തെ ഡോമിനെപോലും, ഭയപ്പെടുത്തി. മനുഷ്യലോകത്തിൽ നിന്ന് അമാനുഷനായി അലൗകിക ജഗത്തിലേക്ക് പോകുന്ന സമയത്ത് മനുഷ്യന്റെ ആത്മാവ് ഒരു പക്ഷെ ഇതുപോലെയാവാം കരയുക. ആകാശവും ഭൂമിയും പാതാളവും വിറപ്പിച്ചുകൊണ്ട്.....!

പക്ഷെ മലിന്ദർ വീട്ടിലേക്കോടി വന്ന് ചണ്ഡിയുടെ പിതാവിന്റെ ശനിപൂജയ്ക്ക് കൊട്ടുന്ന ചെറിയ തമ്പേറ് എടുത്ത് വീണ്ടും വടവൃക്ഷച്ചുവട്ടിലെത്തി. വടികൊണ്ട് അതിന്മേൽ കൊട്ടി കൊട്ടി ഗ്രാമമാകെ കുലുക്കി വിറപ്പിച്ചുകൊണ്ട് വിളിച്ചു പറയുകയാണ്. 'ഞാൻ മലിന്ദർ ഗംഗാപുത്രൻ എല്ലാവരോടും പറയുന്നു. എന്റെ ഭാര്യ ബായെനായി, എന്റെ ഭാര്യ ബായെനായി...'

–എന്നിട്ടോ?

ഭഗീരഥൻ ബാക്കി കേൾക്കാനാഗ്രഹിച്ചു

–എന്നിട്ടെന്താ, അവളെ ബേൽതലയിലേക്കു കൊണ്ടു പോയി. പാലമരച്ചുവട്ടിൽ ഒറ്റക്കാക്കി. ഒറ്റക്കിരിക്കാൻ ഭയപ്പെട്ടിരുന്ന അവൾ എന്നന്നേക്കുമായി ഒറ്റക്കായി. ദേ കേൾക്ക്, അവൾ പാട്ട് പാടുന്നു. ബായെൻ പാടുന്നത് കേൾക്ക്.

വളരെ ദൂരത്തു നിന്ന് ടിൻ കൊടുക്കുന്ന ശബ്ദവും അത്ഭുതകരമായ ഒരു പാട്ടിന്റെ സ്വരവും ഒഴുകി വന്നു. കേൾക്കുമ്പോൾ തോന്നും ആ പാട്ടിൽ അക്ഷരങ്ങളില്ല അർഥമില്ല എന്ന്. പക്ഷെ ക്രമേണ ആ പാട്ടിൽ അർഥം തെളിഞ്ഞു വന്നു.

ഉറക്കമേ വാ, ഉറക്കമേ വാ വാ!

എന്റെ പൊന്നിനുറക്കം.....

ഭഗീരഥന് ഈ പാട്ടറിയാം, ഈ പാട്ട് പാടിയാണ് ഗൈരവി–സൈരവിമാരെ മറ്റമ്മ ഉറക്കാറുള്ളത്.

–പോകാം. വീട്ടിലേക്ക് പോകാം ഇനി..... ആകെ അമ്പരന്നുപോയ ഭഗീര

ഥനെയും കൊണ്ട് മലിന്ദർ വീട്ടിലേക്ക് പോയി. ബായെന്റെ പാട്ട് അവന്റെ മന സ്സിൽ കടന്നു. രക്തത്തിൽ അലിഞ്ഞു ചേർന്നു. അസഹനീയമായ വേദനയോടെ അതവന്റെ ചെവിയിൽ മുഴങ്ങിക്കൊണ്ടിരുന്നു.

ഏതാനും ദിവസങ്ങൾക്കുശേഷം ഭഗീരഥൻ ഒറ്റക്ക് പൊട്ടക്കുളത്തിന്റെ അടു ത്തേക്ക് വന്നു. ഉച്ചനേരമാണ്. വളരെ ദൂരത്തു നിന്നേ ടിന്നിന്റെ ഒച്ച കേൾക്കുന്നു ണ്ടായിരുന്നു. അത് കേട്ട് ഓടി ഓടി വന്നതാണ്. വെള്ളത്തിൽ ബായെന്റെ നിഴൽ. ബായെൻ അവനെ നോക്കുന്നില്ല. കീഴ്പോട്ടു നോക്കി മൺകുടത്തിൽ വെള്ളം നിറക്കുകയാണ്.

–വേറെ തുണിയില്ലേ?

ബായെൻ ഒന്നും പറഞ്ഞില്ല. മുഖം തിരിച്ചു പിടിച്ചു.

–നല്ല തുണി ഉടുക്കണോ?

–ഗംഗാപുത്രന്റെ മകൻ വീട്ടിൽ പോ.

–ഞാൻ! ഞാനിപ്പോൾ സ്കൂളിൽ പഠിക്കുന്നുണ്ട്. ഞാൻ നല്ല കുട്ടിയാണ്.

–എന്നോട് സംസാരിക്കല്ലേ കുട്ടാ! ഞാൻ ബായെനാണ്.

–ഞാൻ വെള്ളത്തിലെ ഛായയോടാണ് പറയുന്നത്.

–എന്റെ ഛായക്കും പാപമുണ്ടെന്ന് ഗംഗാപുത്രന്റെ മകനറിയില്ലേ?

–എനിക്ക് പേടിയില്ല.

–മതി. വീട്ടിലേക്ക് പോ. ഇപ്പോൾ വല്ലാത്ത ചൂടാണ്. കൊച്ചു കുട്ടികൾ ഈ നേരത്ത് പുറത്തു നടക്കരുത്.

–ഒറ്റയ്ക്ക്, ഒറ്റയ്ക്ക് കഴിയാൻ പേടിയുണ്ടോ?

–ഒറ്റയ്ക്കോ? ഇല്ലില്ല. എനിക്കൊരു പേടിയുമില്ലെടാ. ഒറ്റയ്ക്ക് കഴിയാൻ ഒരു ബായെൻ ഭയപ്പെടുകയോ?

–എങ്കിൽ പിന്നെ കരയുന്നതോ?

–ആര് പറഞ്ഞു?

–ഞാൻ കേട്ടിട്ടുണ്ട്.

–ഗംഗാപുത്രന്റെ മോൻ കേട്ടിട്ടുണ്ട്? ഞാൻ കരയുന്നത്?

വെള്ളത്തിലെ ചുവന്ന ഛായ വിറക്കുന്നു. ബായെന്റെ കണ്ണിൽ കണ്ണീർ. കണ്ണ് തുടച്ചു. പറഞ്ഞു,

–ഗംഗാപുത്രന്റെ മോൻ വീട്ടിലേക്ക് പോ. ഇനി ഒരിക്കലും വരരുത്. വരി ല്ലെന്ന് സത്യം ചെയ്യണം. വരില്ലല്ലോ, ഇല്ലല്ലോ. ഞാനതല്ലെങ്കിൽ ഗംഗാപുത്രനോട് പറയും.

വരമ്പത്തുകൂടി ബായെൻ നടന്നുപോകുന്നത് ഭഗീരഥൻ കണ്ടു. തലമുടി ഒന്നിച്ച് പറന്നു കൊണ്ടിരിക്കുന്നു. തുണിയുടെ തുമ്പ് ചുവന്നതാണ്. ഭഗീരഥൻ അവിടെത്തന്നെ ഏറെനേരം ഇരുന്നു. കുളത്തിലെ വെള്ളം നിശ്ചലമാകുന്നതു വരെ. പക്ഷെ പിന്നീടാരും പാട്ടുപാടിയില്ല.

ഉറക്കമേ വാ, ഉറക്കമേ വാ.. എന്റെ പൊന്നിനുറക്കം...

കുടിലിൽ ചെന്നശേഷം ബായെനും ഏറെ നേരം ഇരുന്ന് പലതും ആലോ ചിച്ചു. ഓർത്തോർത്ത് ഒരന്തവും കാണാതെ എണീറ്റു. ഒരു പൊട്ടിയ കണ്ണാടി വലിച്ചെടുത്തു. മുഖം എന്നു പറയാനൊന്നുമില്ല. ബായെൻ തന്നോടു തന്നെ

പതുക്കെ പറയുകയായിരുന്നു. തലമുടി കോതാൻ ശ്രമിച്ചു. ജട തന്നെ ജട. അവൻ തുണി വേണോ എന്ന് ചോദിച്ചതെന്തേ? അവന് ഓർമ ഉണ്ടാവാൻ വഴിയില്ലല്ലോ. തന്റെ വെളുത്ത തുണിയും സുന്ദരമായ മുഖവും? പുരികം ചുളിച്ചു പിടിച്ച് ബായെൻ ഏറെ നേരം ചിന്തിച്ചു. എത്രനാളായി ഒരു മനുഷ്യനെപ്പോലെ വേണ്ടത് ചിന്തിക്കാൻ കഴിയാതായിട്ട്. ചിന്തിക്കാൻ അവൾക്കൊന്നുമില്ലതാനും. മരത്തിന്റെ ഇലകൾ അനങ്ങുന്ന ശബ്ദം, കാറ്റിന്റെ ഇരമ്പൽ, വണ്ടിയുടെ ഒച്ച. ഇവയെപ്പറ്റി എത്ര തവണ ചിന്തിക്കും. ഇവയെപ്പറ്റി എന്തുണ്ട് ചിന്തിക്കാൻ!

ഇന്നെന്തുകൊണ്ടോ തന്റെ മകന് നാശം സംഭവിക്കുമോ എന്ന് ഭയന്നു. ഒരു ഭാര്യയെപ്പോലെ തന്നെ ബുദ്ധിയില്ലാത്ത മലിന്ദരനോട് ദേഷ്യം തോന്നി. കുട്ടിയെ വീട്ടിൽ ഇരുത്തിക്കൂടെ. വേണ്ടപോലെ അവനെ നോക്കേണ്ടത് ആരുടെ ചുമതലയാണ്? ബായെന്റെ കണ്ണിൽ പെടാതെ നോക്കേണ്ടത് ആരാണ്? എണീറ്റ് റാന്തൽ കത്തിച്ചു. റെയിൽവേ ലൈനിൽ കൂടി വേഗം വേഗം നടന്നു. ലൈനിൽ കൂടി കുറച്ചു പോയാൽ ലെവൽക്രോസിങ്ങും വാച്ച്മാന്റെ മുറിയും ആയി. ആ വഴിക്കാണ് മലിന്ദർ വരാറ്. അതിലേ വന്ന് പാടത്തിന്റെ അരികിൽ കൂടി വീട്ടി ലേക്ക് പോകും. അവൾ ലൈനിൽ കൂടി നടന്നുചെന്നപ്പോൾ കുറെപേർ നില്ക്കു ന്നതു കണ്ടു. അവർ എന്തോ എടുത്തു മാറ്റുന്നതുപോലെയുണ്ട്. അല്ല, റെയിൽവേ ലൈനിന്മേൽ മുളകൾ അട്ടിയിടുന്നു.

ഇന്ന് ബുധനാഴ്ച രാത്രിയിലെ ഫൈവ് അപ്പിൻമേൽ ബാഗുകൾ വരും. ധാരാളം പണമുണ്ടാകും. വളരെ നാളായി ഇവർ ഇതിനായി ഒരുങ്ങുന്നു.

–നിങ്ങൾ ആരാണ്?

ബായെൻ റാന്തൽ ഉയർത്തി അവളുടെ മുഖത്തിനടുത്ത് പിടിച്ച് ആട്ടി ക്കൊണ്ടിരുന്നു. ആളുകൾ മുഖമുയർത്തി നോക്കി. ഭയന്ന് വിളർത്തു. പേടിച്ച് കണ്ണു കൾ തുറിച്ചു. തന്റെ സമുദായത്തിൽ പുരുഷന്മാർ ഈ വിധം ഭയപ്പെടുന്നത് അവ ളൊരിക്കലും കണ്ടിട്ടില്ല. ഒന്നിച്ചവർ പറഞ്ഞു,

–ബായെൻ!

–നിങ്ങൾ മുളകൾ അട്ടിയിടുകയാണ്? വണ്ടി നിർത്താൻ? കൊള്ളയടി ക്കാൻ? എന്തേ ഓടിപ്പോകുന്നത്? എന്നെ കണ്ട് പേടിച്ച്? ആദ്യം മുളകൾ എടുത്ത് മാറ്റ്! വലിയ കുഴപ്പമുണ്ടാവും.

അവർക്ക് മുളകൾ എടുത്തു മാറ്റാനായില്ല. ഒരു മഹാപാപം സംഭവിപ്പി ക്കാതിരിക്കാൻ ഇവർക്കാവില്ല. മനുഷ്യസമൂഹം എന്നും അതുതന്നെയാണ് ചെയ്യു ന്നത്. അവരുടെ പണിയാണിത്. ഇവരിൽ ഒരാളല്ലേ തമ്പേറ് കൊട്ടി അവളെ ബായെ നാക്കി സമൂഹത്തിൽ നിന്ന് തള്ളി പുറത്താക്കിയത്. കാറ്റിലും മഴചാറ്റിലും നടന്ന ചണ്ഡി റാന്തൽ കൈയിലെടുത്തു. എത്ര നിസ്സഹായയാണവളിപ്പോൾ. ഒന്നും ചെയ്യാനാവാത്ത ചണ്ഡി. അവൾ ബായെനാണെങ്കിൽ ഈ അന്ധകാരത്തിലെ ദാനവന്മാരെങ്കിലും വന്ന് വരുന്ന വണ്ടിയെ നിർത്താത്തതെന്താണ്? ഇല്ല. ഒന്നിനു മാവില്ല. സമൂഹത്തിനിതേ സാധിക്കൂ. നിസ്സഹായയായ ചണ്ഡി ഇപ്പോൾ എന്തു ചെയ്യും? എങ്ങനെ സഹായിക്കും?

കൈയിൽ റാന്തലുമായി റെയിൽവേ ലൈനിൽ കൂടി അവൾ ഓടാൻ തുടങ്ങി. ഒരു കൈ ഉയർത്തി വരുന്ന വണ്ടിയോട് വരരുത്, വരരുത്, ഇവിടെ മുള

കൂമ്പാരം കൂട്ടിയിട്ടിരിക്കുന്നു എന്ന് വീശി വീശി പറഞ്ഞുകൊണ്ടിരുന്നു.

അനുസരണയില്ലാത്ത കുറുമ്പൻ കുട്ടിയെപ്പോലെ വണ്ടി ഒന്നും വിലവെക്കാതെ ഓടി അടുത്തു. ചണ്ഡിയുടെ മീതെ കൂടി കടന്നുപോയി. തന്റെ ജീവൻ നല്കി വലിയൊരു അപകടം സംഭവിക്കുന്നതിൽ നിന്ന് വണ്ടിയെ രക്ഷിച്ചതിന് ചണ്ഡിയുടെ പേര് വളരെ ദൂരം വരെ എത്തി. വേണമെങ്കിൽ സർക്കാരിന്റെ ആഫീസിലും എത്തിക്കാണും.

മോർഗിൽ നിന്ന് ചണ്ഡിയെ കൊണ്ടുവന്നപ്പോൾ ഇൻസ്പെക്ടറും മലിന്ദരന്റെ ഗ്രാമത്തിലേക്ക് വന്നു. കൂടെ ബി.ഡി.ഒ.

–റെയിൽ കമ്പനി ചണ്ഡിഗംഗോദാസിക്ക് മെഡൽ കൊടുക്കും. നിങ്ങളുടെ വിവരമെല്ലാം എനിക്കറിയാം. അവൾക്കാരുമില്ല. എന്നാലും അന്വേഷിച്ച് നോക്കേണ്ടത് ആവശ്യമായതിനാലാണ് ഇദ്ദേഹം വന്നിരിക്കുന്നത്.

–നല്ല ധൈര്യം വേണം. ധൈര്യമുള്ള കാര്യമാണവൾ ചെയ്തത്. എല്ലാവരും പുകഴ്ത്തുന്നുണ്ട് താലൂക്കിൽ. നിന്റെ കുടുംബം?

എല്ലാവരും മിണ്ടാതെ നിന്നു. അവർ ഒരാൾ മറ്റെ ആളെ നോക്കിനിന്നു, കഴുത്തും ചുമലും അനക്കി നിലത്തേക്ക് നോക്കിനിന്നു. ഒരാൾ  പറഞ്ഞു,

–അതേ അവൾ ഞങ്ങളുടെ ജാതിയാണ്.

ഭഗീരഥൻ ആശ്ചര്യപ്പെട്ടു. എല്ലാവരുടെ മുഖത്തേക്കും നോക്കി. ചണ്ഡിയെ ഇവർ സ്വന്തം ജാതിയിൽപ്പെട്ടതെന്ന് പറഞ്ഞു! ചണ്ഡിയെ ഇവർ സ്വീകരിച്ചു.

–നിങ്ങളുടെ എല്ലാവരുടെ കൈയിലും സർക്കാർ മെഡൽ തരുന്നതല്ല.

–എന്നാൽ എനിക്ക് തന്നേക്കു.

ഭഗീരഥൻ മുന്നോട്ട് വന്ന് പറഞ്ഞു.

–നീ ആരാണ്?

–അവർ എന്റെ അമ്മയാണ്.

–അതു ശരി. നിന്റെ പേര്? നീ എന്തുചെയ്യുന്നു?

ബി.ഡി.ഒ. എഴുതാൻ തുടങ്ങി. ഭഗീരഥന്റെ കണ്ണിൽ നിന്ന് കണ്ണീരൊഴുകി. ശബ്ദം അടഞ്ഞു പോയി. പറഞ്ഞു,

–എന്റെ പേര് ഭഗീരഥൻ ഗംഗാപുത്രൻ, അച്ഛൻ പൂജാമലിന്ദർ. ഡോമുകളുടെ കൂടെ ഒരു വീട്ടിൽ താമസിക്കുന്നു.  അമ്മ ഈശ്വർ ചണ്ഡിഗംഗാദാസി. ഭഗീരഥൻ തന്റെ വംശവൃത്താന്തം പറയാൻ തുടങ്ങി.

# ബെഹുല *

നദിയുടെ പേര് ബെഹുല. ഗ്രാമത്തിന്റെ പേര് ബെഹുല. ബ്ലോക്ക് ഇർഫാൻപൂർ, ബ്ലോക്ക് ആഫീസ്, ഹെൽത്ത് സെന്റർ, കൃഷി, കോ-ഓപ്പറേറ്റീവ് ആഫീസ് എല്ലാം ഇർഫാൻപൂരിൽ. ബാലിഗഞ്ജ് സ്റ്റേഷനിൽ നിന്ന് തീവണ്ടിയിൽ രണ്ടരമണിക്കൂർ പോയാൽ ഇർഫാൻപൂർ സ്റ്റേഷനായി. അവിടെ ഇറങ്ങിയശേഷം നടന്നു തന്നെ പോകണം. ശീതഗ്രീഷ്മങ്ങളിൽ നെൽപ്പാടത്തിലെ വരമ്പുകളിൽ കൂടിയും പാട ത്തിൻ മദ്ധ്യത്തിലുള്ള നടവഴിയിൽ കൂടിയും പോകാം. വർഷകാലത്ത് നടക്കുക വളരെ കഷ്ടമാണ്. ചളി തന്നെ ചളി. വഴുക്കുന്ന ചളി. കരഞ്ഞു കരഞ്ഞുകൊണ്ട് ബെഹുലക്ക് വരുന്നു, കരഞ്ഞു കരഞ്ഞുകൊണ്ട് ബെഹുലയിൽ നിന്ന് പോകുന്നു എന്നാണ് ഗ്രാമത്തിലുള്ളവർ പറയുന്നത്.

ഇവിടേക്കാണ് വസന്തകുമാർ വന്നിരിക്കുന്നത്. ഹഫ്കിൻ ഇൻസ്റ്റിറ്റ്യൂട്ടി ലായിരുന്നു. ബംഗാളി യുവാവ്. പത്തുമാസം തികയാതെ പ്രസവിച്ചവരും ശോഷി ച്ചവരും, തടയുവാൻ കെല്പില്ലാത്തവരുമായ മനുഷ്യരുടെ ശരീരത്തിൽ കാളസർപ്പം അഥവാ കരിനാഗം, അതിലും കുറഞ്ഞ ശക്തിയേറിയ വിഷമുള്ള പാമ്പുകൾ എന്നി വയുടെ വിഷം എങ്ങനെ പ്രവർത്തിക്കുന്നു എന്നതാണ് വസന്തന്റെ ഗവേഷണ വിഷയം. അതിനാണ് ഇവിടേക്ക് വന്നതും. ഈ ഇരുപത്തിനാല് പർഗാനയിലെ കുഗ്രാമത്തിലേക്ക്. ആരോഗ്യമില്ലാത്തവരും ക്ഷയിച്ചുവരുന്ന ആരോഗ്യത്തോടു കൂടിയവരും പ്രതിരോധഹീനരായവരും കരിനാഗങ്ങളും ധാരാളമുണ്ട് ഇവിടെ. ഗ്രാമം നല്ല വളപുഷ്ടിയുള്ളതാണ്. കാളസർപ്പങ്ങളുടെ പെരുപ്പത്തിന്, മുഴുവൻ ഗ്രാമത്തിലും ദരിദ്രരായ ആരോഗ്യമില്ലാത്ത മനുഷ്യരുടെ വിളവും കുറച്ചൊന്നു മല്ല. ഈ രണ്ടു കൃഷികൾ എത്ര മലവെള്ളവും മഴയും വരൾച്ചയും വന്നാലും നശിക്കാതെ വളരുന്നു. കാളസർപ്പത്തിനെ ഇവിടെയുള്ളവർ ചന്ദ്രചൂഡനെന്ന് വിളി ക്കുന്നു. ശിരസ്സിൽ ചന്ദ്രനുള്ള പാമ്പെന്ന് പേരുകേട്ടവയാണിവ. ഇവിടെ ഈ സർപ്പ ത്തിന്റെ കടിയേറ്റ് മരണവും വേണ്ടത്ര ഉണ്ടാകുന്നു. "ബ്യാംഗെറസ് ക്യാറുലിയുസ്" ഭാരതത്തിൽ സർവ്വത്ര കാണാം. സമതലഭൂമിയിൽ സ്റ്റീലിന്റെ നീലനിറമുള്ള ഉജ്ജ്വ ലമായ തൊലിയിന്മേൽ ഏപ്പിൽ ഏപ്പിൽ നേരിയ വെളുത്തവരയുണ്ട്. നീളം 1500 മില്ലിമീറ്റർ. ആൺ പാമ്പുകൾക്ക് നീളം കൂടും. രാത്രിയിൽ മാത്രം സഞ്ചരിക്കുന്ന സ്വഭാവം. മൂർഖൻ പാമ്പിനുശേഷം ഈ കാളസർപ്പത്തിന്റെ കടിയേറ്റാണ് അധികം പേരും മരിക്കുന്നത്. പുരുളിയയിൽ ഈ പാമ്പ് 'ഡോമനാചിതി' എന്ന പേരിൽ അറിയപ്പെടുന്നു. എന്തു കൊണ്ടെന്നാൽ ഡോമുകൾ ശ്മശാനത്തിൽ ജോലിക്കാ

---

* നാഗരാജാവു വാസുകിയുടെ സഹോദരി മനസാദേവിയുടെ ശാപത്താൽ ബെഹുല നദിയായി തീർന്നുവെന്ന് മനസാമംഗൾ എന്ന ഗീതികാവ്യം.

രാണ്. ഈ പാമ്പ് കടിച്ചാൽ പിന്നെ ഡോമിനെ വിളിക്കയേ വേണ്ടു എന്ന അർഥ ത്തിലാണാ പേര്. കടിച്ചോ, ഡോമിനും ബ്രാഹ്മണനും ആളുപോകാം. മൃത്യു അനി വാര്യമെന്ന് വിശ്വാസം. മരിച്ചാൽ ശവമെടുക്കുന്നതിനു മുമ്പും പിമ്പും ക്രിയകൾക്ക് ബ്രാഹ്മണൻ വേണമല്ലോ.

മൂർഖൻ പാമ്പിന്റെയോ മറ്റോ കടി കൊണ്ടാൽ 12 മുതൽ 15 മില്ലിഗ്രാം വിഷം ദേഹത്തിൽ പ്രവേശിച്ചിട്ടുണ്ടെങ്കിൽ പാമ്പു വിഷത്തിന്റെ ആന്റിസീറം ഉപ കരിക്കും. കാളസർപ്പത്തിന്റെ വിഷം 6 മില്ലിഗ്രാമിലധികം ദേഹത്തിലെത്തിയാൽ ആന്റിസീറം കൊണ്ട് പ്രയോജനമില്ല. പാമ്പുകൾക്ക് വരണ്ടസ്ഥലങ്ങളാണ് ഇഷ്ടം. പ്രത്യേകിച്ച് ഇഷ്ടിക ക്കൂമ്പാരം.

വസന്തകുമാർ ബെഹുല ഗ്രാമത്തിൽ വന്ന് ഒരു ജന്മിയുടെ വീട്ടിലാണ് താമസം. ജന്മി ഹേദോ നസ്കറുടെ ഈ വീടു മാത്രമാണ് ഈ ഗ്രാമത്തിലെ കല്ലും കുമ്മായവും കൊണ്ടുണ്ടാക്കിയ ഒരു നല്ല വീട്. വസന്തകുമാരന് താമസിക്കാൻ സ്ഥലം കൊടുത്തത് നിവൃത്തിയില്ലാത്തതുകൊണ്ടാണ്. ഈ ജന്മി ഹേദോനസ്കർ കാളസർപ്പങ്ങളെ പോറ്റി വളർത്തുന്നുണ്ട് എന്നു പറയാം. ഇഷ്ടിക വാർത്ത് ചൂളയ്ക്ക് വെച്ച് വില്ക്കുന്ന ബിസിനസ്സ് തുടങ്ങാൻ മംഗളകരമായ ഒരു തീരു മാനം അദ്ദേഹത്തിനൊരിക്കൽ തോന്നിയതനുസരിച്ച് ഇഷ്ടികക്കമ്പനി തുടങ്ങി. ലക്ഷത്തിലധികം ഇഷ്ടിക ചൂളയ്ക്ക് വെച്ചു. പിന്നീട് ചിലവ് കഴിഞ്ഞ് ലാഭം അധി കമില്ല എന്നറിഞ്ഞപ്പോൾ ആ വ്യവസായം വിട്ടു. അങ്ങനെ ഇഷ്ടികയുടെ അട്ടി കളും ചൂളയ്ക്കുവെച്ച അടുപ്പുകളും കാളസർപ്പങ്ങൾക്ക് പറ്റിയ വാസസ്ഥലമായി. ഏതാനും ഇഷ്ടികകൾ ഉപയോഗിച്ച് തന്റെ വീടിന്റെ രണ്ടാംനില പണിതു. അതി നുശേഷം മകന്റെ വിവാഹം കഴിഞ്ഞു. വധു കൽക്കത്തയിൽ നിന്നാണ്. കിണറി നടുത്ത് ഒരു കുളി മുറി പണിയേണ്ടി വന്നു. വീട് പണിത ആശാരി തന്നെ അള വെല്ലാം എടുത്തു. വേണ്ടത്ര ഇഷ്ടിക എടുത്തുകൊണ്ടുവരാൻ അട്ടിയിട്ടിടത്തേക്ക് ചെന്നതും പോയവർ ആർത്തുവിളിച്ച് ഓടിപോന്നു. വന്ന് പറഞ്ഞു, 'ബാബൂ! പാമ്പിനെ വളർത്തുകയാണോ? അയ്യയ്യയ്യോ! ഇത്രയധികം കരിനാഗങ്ങളെ ജന്മ ത്തിൽ കണ്ടിട്ടില്ലേയ്! ബാബു, ചന്ദ്രചൂഡൻ കടിച്ചാൽ പിന്നെ ബാക്കിയില്ല ബാബു!'

ഹേദോനസ്കർ ഗർജ്ജിച്ചു, 'എത്ര രൂപയുടെ ഇഷ്ടികയാണ് ബാക്കിക്കി ടക്കുന്നതെന്നറിയോ?'

'അതിനി ബാബു അറിഞ്ഞാൽ മതി ഞങ്ങളെ കൊണ്ടാവില്ല.'

'ഛിരി (ശ്രീ) മാലിനെ വിളിച്ച് കാണിക്കട്ടേ.'

'ഛിരിമാലല്ല ധന്വന്തരിയെത്തന്നെ വിളിച്ചാലും ഞങ്ങളങ്ങോട്ട് പോവില്ല. ചന്ദ്രചൂഡന്റെ കൃഷിസ്ഥമാണവിടെ.' ശ്രീപദമാൽ ഈ ഗ്രാമത്തിലെ പാമ്പ് വിഷം ഇറക്കുന്ന മന്ത്രവാദിയാണ്. വിച്ച് ഡോക്ടർ ആണ്. കുട്ടികൾക്ക് പേടിക്കും മറ്റും ചിലതും ചെയ്യും. കളിപ്പാട്ടമായ കിലുക്കാം പെട്ടി ഉണ്ടാക്കും. ഇപ്പോൾ ആൾ ഗ്രാമത്തിലില്ല. ഭാര്യയുടെ പിതാവ് കൊടുത്ത അരബിഘ നിലത്തിന്റെ കാര്യം അന്വേഷിക്കാൻ പോയിരിക്കുന്നു. ബാദായിൽ നിന്ന് തിരിച്ചു വന്ന ഉടൻ നസ്ക റിന്റെ സ്ഥലം പരിശോധിക്കാനെത്തി. നോക്കി വന്ന ശ്രീപദ് കയർത്ത് പറഞ്ഞു, 'എന്താണീ കാണിച്ചിരിക്കുന്നത്? ഇത്രയധികം ഇഷ്ടിക, അതും ഗ്രാമത്തിന്റെ നടുക്ക്, മനുഷ്യരെ കൊല്ലുന്ന യന്ത്രമാണ്! അല്ലെങ്കിൽ തന്നെ പാമ്പിന്റെ ഉപ

ദ്രവം കൊണ്ട് പൊറുക്കാൻ വയ്യ. എന്നിട്!'

'നീയും അങ്ങനെ പറയുന്നോ?'

'അവിടം വരെ നടന്നു ചെന്ന് നോക്കി വരീൻ.' ഹേദോനസ്കർ വേഗം തന്നെ കൽക്കത്തയിൽ നിന്ന് കാർബോളിക് ആസിഡ് കൊണ്ടുവന്നു. തന്റെ വീട് സുരക്ഷിതമാക്കി വെച്ചു. പക്ഷെ ഗ്രാമത്തിൽ ഇത്തരം പാമ്പു കടി ഏറ്റ മരണങ്ങൾ സംഭവിച്ചുകൊണ്ടിരുന്നു. മാസത്തിൽ ഒരാളെ, രണ്ടാളെ നിശ്ചയമായും കടിക്കും. ശ്രീപദ് എല്ലാ കേസ്സും എടുക്കാറില്ല. എടുക്കില്ലെങ്കിൽ പാമ്പുകടി ഏറ്റിടത്ത് കെട്ടലും മറ്റും കഴിച്ച് ഇർഫാൻപൂരിലെ ഹെൽത്ത് സെന്ററിലേക്ക് പറഞ്ഞയക്കും. ഹെൽത്ത് സെന്റർ കണ്ടാൽ കൽക്കത്ത ഇത്ര അടുത്താണെന്ന് തോന്നുകയില്ല. ഡോക്ടറുടെ കൈയിൽ സൾഫാ ഡയിസിൻ, എന്റ റോകിനോൾ, ചുമക്കുള്ള മിക്സചർ എന്നിവ മാത്രമേ ഉള്ളൂ. അദ്ദേഹം പൊട്ടാസ്യം പെർമാങ്കനേറ്റ് കടിച്ചിടത്ത് ഇട്ട് കെട്ടിക്കൊടുക്കും. വിഷം കയറാതിരിക്കാൻ ശ്രീപദ് കെട്ടിക്കൊടുത്ത കെട്ട് പരിശോധിക്കും. എന്നിട്ട് പറയും, കൽക്കത്തക്ക് കൊണ്ടുപോകാൻ. സാധാരണ ശ്രീപദും കൂടെ വരും. അത്രയ്ക്ക് ബുദ്ധിയില്ലാത്ത ആളല്ല, വിഷപ്പാമ്പിനെ കണ്ടുപിടിച്ച് കടിപ്പിച്ച് വിഷം വലിച്ചെടുപ്പിക്കും. ചികിത്സിച്ച് ഭേദപ്പെടുത്തുകയും ചെയ്യും. അതിനായില്ലെങ്കിൽ ഹെൽത്ത് സെന്ററിലേക്ക് കൊണ്ടുവരും. അതാണ് നിയമം. ഇത്രയധികം പാമ്പു കടി കേസ്സുകളുള്ള സ്ഥലമായിട്ടും ഹെൽത്ത്സെന്ററിൽ സർപ്പദംശനത്തിനുപയുക്തമായ മരുന്നുകളൊന്നും തന്നെയില്ല. പാമ്പുവിഷത്തിന്റെ ആന്റിസീറം ഒരിക്കലും കൊണ്ടുവെക്കുകയില്ല. ഡോക്ടർ രോഗിയെ കൽക്കത്തയ്ക്ക് കൊണ്ടുപോകാൻ പറയും. ശ്രീപദ് പറഞ്ഞു, 'ബാബു, ഉറക്കം വന്നു തുടങ്ങി, കണ്ണുകാണാതാകുന്നുണ്ട്, സംസാരിച്ചാൽ തിരിയുന്നില്ല, തോളിടിയുന്നു, കൽക്കത്തവരെ കൊണ്ടുപോയാൽ എത്തുമോ, ഇപ്പോൾ വണ്ടിയുമില്ല.'

രോഗിയുടെ കൂടെ വന്നവർ, സ്വന്തക്കാർ പറയും 'ഒന്നും ചെയ്യാനില്ല ഇനി ഒരാശയുമില്ല. യമന്റെ വിളി വന്നു.'

'ഇഞ്ചിഷൻ കൊടുക്കണില്ലേ?'

'പാമ്പിന്റെ ഇഞ്ചിഷൻ ഇല്ല'

'ഇല്ല!'

രോഗിയെ ചുമട്ട് കട്ടിലിലെടുത്തു. കൂടെയുള്ളവരെല്ലാം കരഞ്ഞുകരഞ്ഞ് അവനെയും കൊണ്ട് തിരിച്ചു. ശ്രീപദ് മണ്ണിൽ വെറുതെ ഓരോന്ന് വരച്ചും കുറിച്ചും കൊണ്ടിരുന്ന് പറഞ്ഞു, 'വോട്ടിന്റെ സമയത്ത്, കള്ളന്മാര്, വോട്ട് മേടിക്കും. എത്ര പേര് ചെന്നാലും അവരോടൊക്കെ പറയും ഇഞ്ചിഷന്റെ മരുന്ന് കൊടുത്തയക്കാമെന്ന്. അത് കൊടുത്താൽ മനുഷ്യൻ അങ്ങനെ ചത്തുപോവില്ല. ഡാലകള്! മഥുരയിലെത്തിയാൽ എല്ലാവരും കൃഷ്ണനായി മാറി.'

ഡോക്ടർ സ്നേക്ക്വെനം ആന്റിസീറം വീണ്ടും ചോദിച്ച് ആളെ വിട്ടു. ഫലമുണ്ടായതെന്താ, ഗർഭനിരോധഗുളികകളും സൾഫാ സായിഡിനും കിട്ടുകയുണ്ടായി. ഇവ ഡോക്ടർ കൊടുക്കുന്നുണ്ട്, ആശയറ്റ, ചാകാൻ കിടക്കുന്ന ന്യൂമോണിയ-ടൈഫോയിഡ്-വയറിളക്കം-ഡിസൻട്രി-കൃമിരോഗം എന്നീ രോഗികൾക്ക്. എല്ലാതരം സുഖക്കേടുകളും ചികിത്സിക്കണം. കൽക്കത്തക്ക് മാറ്റം കിട്ടാൻ ശ്രമി

ക്കുന്നുണ്ട്. ഇവിടെ വന്നശേഷം അദ്ദേഹത്തിന്റെ ഭക്തി കൂടിയിരിക്കുന്നു. ഈശ്വരൻ തന്നെയാണ് എല്ലായ്പ്പോഴും മനുഷ്യനെ രക്ഷിക്കുന്നതെന്ന് വിശ്വസിക്കുന്നു. അതല്ലെങ്കിൽ ന്യുമോണിയകൊണ്ട് ചാകാൻ പോകുന്ന രോഗി ഗർഭനിരോധഗുളിക കഴിച്ച് സുഖപ്പെടുന്നതെങ്ങനെ! ഗുളികകളിലും തീർച്ചായും ഈശ്വരന്റെ ആശീർവ്വാദം ഉണ്ടായിരിക്കണം!

പാമ്പുകടി ഏറ്റവർ പലസമയത്തും മരിച്ചുപോകുന്നു. ശവദാഹത്തിനുമുമ്പുള്ള കർമ്മങ്ങളെല്ലാം ഇന്നും എല്ലാവരും ചെയ്തുവരുന്നുണ്ട്. പക്ഷെ അതുകഴിഞ്ഞാൽ ബെഹുലയിലെ ജലത്തിൽ ഒഴുക്കിവിടും. നദി അതിന്റെ പേരുകൊണ്ടു തന്നെ ശപിക്കപ്പെട്ട ഒന്നാണ്. സർപ്പം കൊത്തിയ ശവം അതിന്ന് വഹിച്ചുകൊണ്ടുപോകേണ്ടിവരുന്നു. ബെഹുലക്ക് വർഷകാലത്ത് അത്രയധികം ഒഴുക്കില്ല. അതിനാൽ ശവങ്ങൾ പതുക്കെപ്പതുക്കയേ ഒലിച്ചുപോകുന്നുള്ളൂ. *ഭാര്യയായ ബെഹുല ദരിദ്രനായ ഭർത്താവ് ലക്ഷീന്ദരന്റെ ശവം വലിച്ചുകൊണ്ടുപോകയാണെന്നു തോന്നും. ഒഴുക്കധികമുള്ള, നല്ല വീതിയുള്ള താമലി നദിയിലേക്ക് ഈ നദിചെന്ന് ചേരുന്നതിനുമുമ്പ് ഒരു തിരിവും അവിടെ വല്ലാത്ത ഒഴുക്കും താഴ്ചയുമുണ്ട്. അവിടെ എത്തുമ്പോൾ വാഴപ്പോളകളും മറ്റും ചുഴിയിലെന്നപോലെ ശവങ്ങൾ തിരിയും. പിന്നെ ഒഴുകിപ്പോകും. ഒഴുകിച്ചെന്ന് താമലിയിൽ എത്തിപൊന്തിവരും.

ഈ ഗ്രാമീണർക്കിടയിൽ ശ്രീപദന് ഒരു സ്ഥാനവും മാനവും ഒക്കെ ഉണ്ട്. പക്ഷെ കാളസർപ്പം കടിച്ചാൽ പെട്ടെന്നൊന്നും ശ്രീപദന് ചെയ്യാൻ കഴിയില്ല. കടിച്ച സ്ഥലത്തിനുമീതെ കെട്ടുക, മുറിവിൽ നിന്ന് വിഷം വായകൊണ്ട് വലിച്ചു കളയുക എന്ന കൃത്യങ്ങൾ ചെയ്താലും ആന്റിസീറം കൊടുത്തില്ലെങ്കിൽ ആശയ്ക്ക് വഴിയില്ല. ഇതെല്ലാം കണ്ട് കണ്ട് ശ്രീപദന് ഒരു സമാധാനവും കിട്ടാത്തപോലെ. തന്നിൽപോലും വിശ്വാസം കുറഞ്ഞു വരുന്നതുപോലെ. ഹെൽത്ത് സെന്ററിൽ ഇഞ്ചക്ഷൻ മരുന്നു വന്നാൽ ശ്രീപദനാവും ഏറ്റവും സന്തോഷം. ഈ ഗ്രാമം വിട്ട് എങ്ങോട്ടെങ്കിലും പോകാമെന്നു വെച്ചാൽ എത്ര വീട്ടുകാർക്കാണ് ഭയപ്പെട്ട് കഴിയേണ്ടിവരുക, ശങ്കയുടെ കരിനിഴൽ ഓരോ വീട്ടിലും വന്നുവീഴും.

മരണം നിശ്ചയമാണെന്ന വിധി അവരുടെ തലയിൽ വരച്ചുവെച്ചുപോവുകയാവും താനെന്ന് ശ്രീപദനും അറിയാം. ഉറങ്ങുമ്പോൾ അറിയാതെ കട്ടിലിൽ നിന്ന് കൈ താഴോട്ട് വീണാൽ പാമ്പു കടിക്കും. അടുപ്പിൽ നിന്ന് വെണ്ണീറ് വാരാൻ കൈവച്ചാൽ പാമ്പു കടിച്ചു. രാത്രി പുറത്തേക്കിരിക്കാൻ പോയാൽ പാമ്പുകടി കൊള്ളും. എല്ലായിടത്തും ഈ കാളസർപ്പം തന്നെ ഹേദോനസ്കറിന്റെ ഇഷ്ടികകൂമ്പാരം ഈ സർപ്പദംശനമധികരിക്കാൻ വഴിവെച്ചിരിക്കയാണ്.

പാമ്പ് കടിക്കും, മനുഷ്യർ മരിക്കും. ഈ അനുഭവം മനുഷ്യരിലും ഒരു പരാജയമനോഭാവം വളർത്തിയിരിക്കുന്നു. നദിയുടെ പേരും ഈ പരാജയത്തിനെ സഹായിക്കുന്ന ഒന്നായല്ലോ. നദിയുടെ പേർ ബെഹുലയാവുമ്പോൾ പുരുഷന്മാരിൽ പ്രത്യേകിച്ച് ലക്ഷീന്ദരന്മാരുണ്ടാകുക തന്നെ ചെയ്യും. മനസാപൂജയുമായി ഒരു ബന്ധവുമില്ല. ഇവിടെ മനസ വാസ്തുരൂപത്തിൽ മൊന്തയും മനസച്ചെടിയുടെ കൊമ്പും വെച്ചാണ് പൂജിക്കപ്പെടുന്നത്. പൂജദിവസം പലവിധ വിഭവങ്ങൾ

* സർപ്പറാണി മനസാ ദേവിയുമായി ബന്ധപ്പെട്ട കഥയിലെ നായികാനായകന്മാർ

വെച്ചുണ്ടാക്കും. അടുത്തദിവസം ഒന്നും വെക്കാൻ പാടില്ല. പലരും ഈ പൂജയെ 'രാന്നാപൂജ' എന്നും പറയുന്നുണ്ട്. ആവശ്യമില്ലാത്ത ഇഷ്ടികകൾക്കിടയിൽ കാള സർപ്പം കൃഷിചെയ്ത് സ്വർണ്ണം വിളയാൻ തുടങ്ങിയതു മുതൽ ഹേദോനസ്ക രനും മനസാപൂജ ആഘോഷത്തോടെ കഴിക്കാൻ തുടങ്ങി. സ്വയം പറഞ്ഞു കൊണ്ടു നടക്കുന്നതെന്താ, 'ഇവന്മാർക്ക് ഒരു ശ്രദ്ധയുമില്ല. നോക്കാതെ നടന്നി ട്ടാണ് പാമ്പ് കടിക്കുന്നത്. എന്റെ ഇഷ്ടികയിൽ നിന്നാണത്രേ പാമ്പിത്ര വർധി ച്ചത്! എന്നിട്ടെന്താ എന്നെ കടിക്കാൻ വരാത്തത്?'

വസന്തനോടും ഇത് പറഞ്ഞു. വസന്തൻ മറ്റൊരു തരം മനോഭാവത്തോ ടുകൂടിയ ആളാണ്, മറ്റൊരു ലോകത്തിലെയും. ഗവേഷണം ചെയ്യാൻ വന്നു. ഹേദോനസ്കറിന്റെ സർവ്വശക്തിമാനെന്ന ഭാവം വസന്തന് അത്ര വിലയില്ലാത്ത കാര്യം. എസ്.ഡി.ഒ. വസന്തന്റെ സഹോദരിയുടെ ഭർത്താവാണ്. അദ്ദേഹത്തിന്റെ മാദ്ധ്യമത്തിൽ കൂടിയാണ് ഈ താമസത്തിനുള്ള വ്യവസ്ഥ. ഒരു മജിസ്ട്രേറ്റിനെ ഒബ്ലൈജ് ചെയ്യാൻ കഴിഞ്ഞതിൽ ഹേദോനസ്കരനും സന്തുഷ്ടനായി. ഭരണമെ ങ്ങനെയായാലും ആരുടെയായാലും നിയമവും നിയമാധികാരികളുമായി അടുപ്പ മുണ്ടായാൽ എന്തെങ്കിലും ഗുണവും ലാഭവും ഉണ്ടാകുകതന്നെ ചെയ്യും.

ഹേദോ പറയുന്നതു കേട്ട് ഈ ഗ്രാമീണ മനുഷ്യന്റെ സംസ്കാരമില്ലായ്മ മനസ്സിലാക്കിയ വസന്തൻ ചിരിച്ചുകൊണ്ട് പറഞ്ഞു. 'താങ്കൾ കാർബോളിക് ഒഴി ക്കുന്നു. വീട്ടിലാണെങ്കിൽ നല്ല വെളിച്ചമുണ്ട്. കാടും പടലും ഇല്ല. ചെരിപ്പോ ഷൂസോ ഇല്ലാതെ പുറത്തിറങ്ങുന്നില്ല. അതുകൊണ്ട് പാമ്പ് കടിക്കുന്നില്ല.'

'അല്ല സാറെ, ഇഷ്ടികയുടെ അട്ടി–ഇഷ്ടികയുടെ അട്ടി എന്നെല്ലാവരും പറയുന്നില്ലേ. അതവിടെ ഇല്ലാത്തപ്പോൾ മനുഷ്യരെ പാമ്പ് കടിക്കാറില്ലേ? എനി ക്കോർമ്മയുള്ളപ്പോൾ തൊട്ട് ഞാൻ കാണുന്നതല്ലേ, ബെഹുലയിൽ വാഴച്ചങ്ങാടം ഒഴുകിപ്പോകുന്നു. ഛിരിപദനും അത്ര കൈപ്പുണ്യമില്ല. അല്ലെങ്കിൽ മന്ത്രവാദിയല്ലേ, എന്നിട്ട് ഇഞ്ചിഷന്റെ കാര്യം പറയണതെന്താ?'

'പറയാറുണ്ട്?'

'അയ്യോ എന്റെ കുട്ടാ! ഞങ്ങളെ കീറി തിന്നും. ഇഞ്ചിഷന്റെ മരുന്ന് കൊണ്ടു വരാനുള്ള വ്യവസ്ഥ ചെയ്യാൻ പറയാറില്ലേ? ഇഞ്ചിഷന്റെ കാര്യം പറഞ്ഞതും അവൻ തോറ്റു എന്നല്ലേ അർത്ഥം?'

'ഹെൽത്ത് സെന്ററിൽ ആന്റിസീറം വെക്കുന്നില്ലേ? എന്തായീ പറയുന്നത്?'

'എപ്പോഴെങ്കിലും അതിവിടെ ഉണ്ടാവും? ഈ തെക്കുവശത്ത് എത്രമാത്ര മാണ് പാമ്പിന്റെ കോപം? സർവ്വത്ര പാമ്പ് തന്നെ. നൂറുകണക്കിന് മനുഷ്യർ മരി ക്കുന്നു! നരനും നാഗവും കൂടിയാണ് വാസം. പറയുമ്പോൾ പറയാറില്ലേ! ഹെൽത്ത് സെന്ററും ഉണ്ട്. അവിടെ ഇഞ്ചിഷൻ എവിടെയാണ്? വല്ലാതെ ആളുകൾ മരിക്കു മ്പോൾ ഇത്തിരി മരുന്ന് അവിടേക്കയക്കും. എന്തിനാണ് അയക്കുന്നതും? പാമ്പ് കടിക്കുക വിധി കാരണമാണ്. ആര് എപ്പോഴാണ് അതിൽ നിന്ന് രക്ഷപ്പെട്ടിട്ടു ള്ളത്?'

വസന്തന്റെ മനസ്സിൽ അക്കാഡമിക് അറിവ് ഉണർന്നു. പാമ്പിനെ കുറിച്ച് ഇത്തരം പരാജയബോധം എന്തുകൊണ്ട്? ആലോചിച്ചുകൊണ്ടിരുന്നു. പാമ്പുക ടികൊണ്ടുള്ള മരണം എവിടെ ക്രോണിക്കായുണ്ടോ അവിടെയൊക്കെ

സ്നേക്ക്വെനം ആന്റിസീറം എന്തുകൊണ്ട് വേണ്ടത്ര ഇല്ല? സർക്കാർ വക ആരോഗ്യവിഭാഗവും എന്താണ് വിശ്വസിക്കുന്നത്, പാമ്പുകടി വിധിയാണെന്നോ, ഭാഗ്യത്തിലങ്ങനെയാണെഴുതിയിരിക്കുന്നതെന്നോ?

'പാമ്പ് കടിച്ചാൽ?'

'ഷിരിപദ്'

'മാറ്റാനാകുമോ?'

'ആയാലും ആയില്ലെങ്കിലും ആ ഒരാൾ തന്നെ. പക്ഷെ മരിച്ചുപോയാൽ വലിയ വിഷമമാണ്. മകനാ വഴിക്ക് തിരിഞ്ഞില്ല.'

'അച്ഛന് ഈ പണിതന്നെയായിരുന്നു?'

'നല്ല മനുഷ്യനായിരുന്നു. രാമപദമാൽ,പേരു പറഞ്ഞാൽ ഇവിടെ എല്ലാവർക്കും അറിയാമായിരുന്നു. ഒരു ദിവസം മരിച്ചു. പിറ്റേന്ന് നദിയിലൊഴുക്കാൻ കൊണ്ടുപോകയാണ്. രമാപദന്റെ അടുത്ത് കൊണ്ട് വന്ന് അച്ഛൻ കരഞ്ഞു,

'ബാബൂ! രക്ഷിക്കണം.'

'കുട്ടിക്ക് ജീവനുണ്ടല്ലോ! ജീവനോടെ ഒഴുക്കിക്കളയുകയോ?'

'ജീവൻ കൊടുക്കൂ. അഞ്ഞൂറ് രൂപ തരാം', ഇൻസ്പെക്ടർ പിതാവ് കരഞ്ഞു. രമാപദനാ കുട്ടിയെ രക്ഷിച്ചു. കാശും മേടിച്ചു. എന്റെ കണ്ണുകൊണ്ട് ഞാൻ കണ്ടിട്ടുള്ളതല്ലേ. ഞാനന്ന് വളരെ ചെറുതാണ്.'

'ശ്രീപദനെ ഒന്ന് കാണണമല്ലോ.'

'അവനെന്തു ഗുണമാണ്? കുപ്പിയിലോ?'

'ഇഞ്ചെക്ഷൻ?'

'ഇഞ്ചിഷൻ!'

'എന്നാലും പാമ്പുകടിയുമായി ബന്ധപ്പെട്ട ജോലി ചെയ്യുന്നുണ്ടല്ലോ.'

'അതുണ്ട്.'

'എന്നെ രണ്ടു തവണ കടിച്ചു. ജീവിച്ചിരിപ്പുണ്ടല്ലോ, അപ്പോൾ മരുന്നുകൊണ്ട് കാര്യമുണ്ട് എന്ന് തീർച്ച.'

'വെളുത്ത പൊടി?'

'പൗഡർ-സീറം.'

'അതുകൊണ്ട് കാര്യം നടക്കും? ഉവ്വോ? ആ വെളുത്തപൊടി ഇഞ്ചിഷൻ കൊടുത്താൽ മനുഷ്യർ ജീവിക്കും, രക്ഷപ്പെടും?'

'ഞാനിപ്പോഴും ഇതാ ജീവിച്ചിരിക്കുന്നു.'

ഹേദോനസ്കർ വിഷയം മാറ്റി ചോദിച്ചു, 'ഇത്ര വലിയ മജിസ്ട്രേറ്റിന്റെ ബന്ധത്തിലുള്ള ആളായിട്ട് ഈ നിസ്സാരക്കാരുടെ പണിക്കിറങ്ങിയതെന്തിനേ?' ഇത് നല്ല മാന്യന്മാർക്ക് ചേർന്ന പണിയാണ്?'

വസന്തനതിനുത്തരം പറഞ്ഞില്ല, ചോദിച്ചു, താങ്കളുടെ പൈപ്പ് എവിടെയാണ്?

'അതാ അവിടെ. താഴത്താണ് പൈപ്പ്.'

സെപ്ടിക്ക് അടുത്തു തന്നെ. മാന്യന്മാരായവർ വരുമ്പോഴൊക്കെ ഹേദോനസ്കരുടെ മുറി! സ്റ്റൗ, പാത്രം എല്ലാം? 'വെക്കണ്ടേ. ഭക്ഷിക്കണ്ടേ വല്ലതും?'

'ഞങ്ങളുടെ അടുക്കളയിൽ വെച്ച് ഉണ്ണാം.'

ശരി ശരി. കേൾക്കൂ, വാടക മേടിച്ചോളൂ. ഇനി ഭക്ഷണത്തിന് ചിലവ് വേറെ. എനിക്കെല്ലാം കിട്ടുന്നുണ്ടല്ലോ. താങ്കൾക്കപ്പോൾ മേടിക്കുന്നതിനെന്താ?'

'പോട്ടെ, പാലെന്തായാലും മേടിക്കണ്ട.'

'ടിന്നിലെ പൊടിപ്പാലുണ്ടല്ലോ.'

ഹേദോ ചിരിച്ചുപോയി. പറഞ്ഞു,

'മനസ്സിലായി. ഉം. അളിയൻ നിഷേധിച്ചിട്ടുണ്ടാവും. ശരി. എന്തെങ്കിലും എപ്പോഴെങ്കിലും വേണമെങ്കിൽ പറയണം.'

ഒന്നു രണ്ടു ദിവസത്തിനകം തന്നെ ശ്രീപദനും വസന്തനും തമ്മിൽ കണ്ടു. സ്നേഹിതരായി. ഒരു ജീവൻ രക്ഷിച്ചതിൽ കൂടി, ചരൺബേരയുടെ യുവതിയും ഗർഭവതിയുമായ മകളെ പാമ്പ് കടിച്ചു.

വസന്തൻ ചായ കുടിച്ച് കപ്പും സോസറും കഴുകുകയായിരുന്നു. നല്ല ഉയരമുള്ള ഒരാൾ പെട്ടെന്നോടി വന്ന് പറഞ്ഞു,

'വേഗം ഇഞ്ചിഷൻ ചെയ്യൂ. വരൂ വരൂ, ബാബു. ഹരിപദ് വിളിക്കുന്നു.'

'എന്തിന്?'

'മാലതിയെ പാമ്പ് കടിച്ചു. ഗർഭമുള്ള കുട്ടി!' വസന്തൻ ഇഞ്ചിഷൻ മരുന്നെടുത്ത് ചോദിച്ചു, 'കെട്ടിയില്ലേ?'

'ഉവ്വുവ്വ്. അതൊക്കെ ഹരിപദ....'

ചരൺബേരയുടെ വീട്ടിൽ മുറ്റത്ത് മകൾ കിടക്കുന്നു. വസന്തൻ നോക്കി. നിയമമനുസരിച്ച് തുടയിന്മേൽ മൂന്നു ദിക്കിൽ കെട്ടിയിരിക്കുന്നു. കെട്ടിയതിന്റെ താഴെ വേണ്ടതുപോലെ കീറിയിരിക്കുന്നു. ചടച്ച് എല്ല് പൊന്തിച്ച ചപ്പറത്തല മുടിക്കാരൻ ശ്രീപദൻ ക്ഷിപ്രഹസ്തങ്ങളോടെ കെട്ടഴിച്ച്. വേഗം തന്നെ കുറച്ച് മുകളിൽ കെട്ടി, കെട്ടുമ്പോൾ പറഞ്ഞു.

'ബാബുവന്നോ? ഇഞ്ചിഷൻ കൊടുക്കൂ. വേഗം കൊടുക്കൂ ഇഞ്ചിക്ഷൻ. അത്രക്ക് ആഴത്തിൽ കടിച്ചിട്ടില്ല. എന്നാലും ചന്ദ്രചൂഡനാണല്ലോ!' വസന്തൻ ഇഞ്ചിഷൻ കൊടുത്തു. പാത്രം ഇരക്കുന്നത് കണ്ടതുകൊണ്ട് ചോദിച്ചു, 'ചൂടുവെള്ളം പിടിക്കയായിരുന്നോ?'

'അതേ'

കടിച്ചതിന്നടുത്തായി ഉപ്പൂറ്റിയിന്മേൽ ശ്രീപദൻ പതുക്കെ കോറി. ഉടനെ ആ പെൺകുട്ടി അവ്യക്തമായി 'അഃ' എന്ന് ശബ്ദമുണ്ടാക്കി. ഉടനെ ശ്രീപദൻ പറഞ്ഞു, 'ആവൂ, കടത്ത് കടന്നു. ഇനി ആശക്ക് വകയുണ്ട്, ഒച്ചവന്നുവല്ലോ.'

'അങ്ങിനെത്തന്നെ പറയു ശ്രീപദാ. അവളുടെ ഭർത്താവ് ഇവിടെ വിട്ടിട്ട് പോയി. മോളേ, എന്നിട്ടിതെന്താണുണ്ടായത്!'

ശ്രീപദൻ ചീത്തപറഞ്ഞ് ശകാരിച്ചു, 'വെറും മണ്ണിൽ കലവും കുടവും കൂട്ടിവെച്ചിരിക്കുന്നു. ഇത്രക്കറിയില്ലേ? ഈ സ്ഥലം എന്തുതരമാണെന്നോർത്തില്ലേ? കുടത്തിന്റെ ഉള്ളിൽ കടന്നിരിക്കയായിരുന്നു വീരൻ, മനസ്സിലായോ ബാബൂ? അതിന്നടുത്തേക്ക് ചെന്നതും കൊത്തി.'

'പാമ്പെവിടെ?'

'വലിയ ബ്രാഹ്മണനല്ലേ! കാലനിദ്രയിലാണ്. പിന്നീട് കൊണ്ടുപോയി ദഹിപ്പിക്കണം.' ഏതാനും മണിക്കൂറുകൾ കഴിഞ്ഞപ്പോൾ പെൺകുട്ടിയുടെ ആപത്തു

നീങ്ങി. ചരണനും ഭാര്യയും ശ്രീപദനെ പ്രണമിച്ചു. ശ്രീപദൻ ചിരിച്ചുകൊണ്ട് പറഞ്ഞു, 'രക്ഷിച്ചത് ഇദ്ദേഹമാണ്.' വസന്തനും അവരുടെ പ്രണാമങ്ങൾ ലഭിച്ചു. ശ്രീപദൻ പറഞ്ഞു, 'മകളുടെ ഭർത്താവ് വന്നാൽ മനസാമംഗൾ ആയിക്കോട്ടെ ഒരു ദിവസം, എന്താ ചരൺ. ഏറെക്കാലമായി നല്ലപോലെ ഒന്നു നടത്തിയിട്ട്. മരത്തടി വഞ്ചിയിൽ കടത്തി ധാരാളം കാശുണ്ടാക്കിയിട്ടില്ലേ!'

'അത് പിന്നെ പറയാനുണ്ടോ!'

'ശരി ബാബു, പോകാം. രണ്ടു വാക്ക് സംസാരിക്കാം. ഇവിടത്തെ ആപത്ത് തല്ക്കാലം നീങ്ങി.'

ചരണന്റെ വീട്ടിൽ നിന്നിറങ്ങിയശേഷം ശ്രീപദൻ പറഞ്ഞു, 'വരൂ, വരൂ, പാമ്പിന്റെ കൃഷി എത്ര വലുതായി എന്ന് കാണാം.'

വളരെ അകലെ നിന്നു തന്നെ ഇഷ്ടിക കൂട്ടിയിട്ടിരിക്കുന്നത് അവർ കണ്ടു. ശ്രീപദൻ ബീഡി കത്തിച്ചു. നിലത്തേക്ക് ഒന്നു രണ്ടു തവണ തപ്പിയശേഷം പറഞ്ഞു, 'അതാണ് പാമ്പു കൃഷി സ്ഥലം, ഹേദോനസ്കർ!'

'അദ്ദേഹത്തിന്റെയാണത്?'

'അല്ലെങ്കിൽ ഇത്ര ധൈര്യം വേറെ ആർക്കാ?' പാമ്പിന്റെ താവളം. പാമ്പു കടിച്ച ശവം ചുമന്നുകൊണ്ടുപോയി ബെഹുലയിലെ വെള്ളത്തിന് മതിയായി. വർഷകാലം വന്നാലല്ലാതെ വെള്ളം നനവില്ല. അതിന്റെ കൂടെ നസ്കർ പാമ്പ് കൃഷി തുടങ്ങി വെച്ചു.

' ഒരു കാര്യം, പാമ്പ് കടിച്ച് മരിച്ചാൽ ശവം ദഹിപ്പിക്കാത്തതെന്താ?' ശ്രീപദൻ വിഷാദഭാവത്തിൽ ചിരിച്ച് പറഞ്ഞു, 'ചെന്ന് പറഞ്ഞു നോക്കിൻ. കൊല്ലാൻ വരും. നദിക്ക് നല്ല കഴിവല്ലേ. വലിച്ചുകൊണ്ടു പോയി താമലിയിലേക്ക് തള്ളും. ശവം ഒഴുകിച്ചെന്ന് സമുദ്രത്തിൽ ചേരും. ബെഹുല ചാകാറായി. ഇത്രയധികം! എത്ര കനാലും തോടും പുഴയും ഉണ്ടോ എല്ലാം ഒടുക്കം സമുദ്രത്തിലല്ലേ അവസാനം! ദഹിപ്പിക്കണം, ശവത്തിന്റെ വസ്ത്രങ്ങൾ വേണമെങ്കിൽ ഒഴുക്കിക്കളയാം, ഇതു പറയാനുള്ള ഊക്ക് ആർക്കാണുള്ളത്?' ഇത്രയും പറഞ്ഞശേഷം തെളിഞ്ഞ യുക്തി നിഷ്ഠമായ മനസ്സ് തന്റെ നേർക്ക് നോക്കുന്നതുകണ്ട് വസന്തൻ അതിശയിച്ചു.

'ഇഷ്ടിക കൂട്ടിവെച്ചിരിക്കുന്നത് തകർത്ത് കളഞ്ഞു കൂടേ?'

ശ്രീപദൻ പറഞ്ഞു, 'വരൂ എന്റെ മുറിയിലിരുന്ന് വർത്തമാനം പറയാം.'

വസന്തൻ പാമ്പിനെ സംബന്ധിച്ച ഗവേഷണം ചെയ്യുന്നുണ്ട്. പക്ഷെ പാമ്പാട്ടിയെപ്പറ്റിയോ വിഷമിറക്കുന്നവനെപ്പറ്റിയോ ഉള്ള ധാരണയും വിശ്വാസവും ശരത്ചന്ദ്രന്റെ 'ശ്രീകാന്തി'ലെ ആദ്യഭാഗത്തിലെഴുതിയതിന്റെ അടിസ്ഥാനത്തിൽ മാത്രമാണ്. ഈ ശ്രീപദൻ ഒരു തരത്തിലും ശരത്ചന്ദ്രന്റെ കഥാപാത്രമായ 'ഷാഹജി'യെ പോലെയല്ലല്ലോ എന്നറിഞ്ഞപ്പോൾ മനസ്സിലൊരിടി കൊണ്ടപോലെ. ശ്രീപദന്റെ ഭാര്യ അവർക്ക് ചായ ഉണ്ടാക്കി കൊണ്ടുവന്നു വെച്ചുപോയി. അവരും ഒട്ടും തന്നെ 'അന്നദചേച്ചി'യുടെ അടുത്തുകൂടെ പോയിട്ടു പോലുമില്ല എന്ന് കണ്ട് വീണ്ടും മനസ്സ് ഞെട്ടി. പിന്നെ സ്വയം മനസ്സിലാക്കി വസന്തൻ. തന്റെ ധാരണയുടെ അടിസ്ഥാനം ആ നോവലിന്റെ ചലച്ചിത്ര രൂപമായിരുന്നു. അതല്ലെങ്കിൽ പശ്ചിമ ബംഗാളിലെ പാമ്പാട്ടിയും മിസ്സിസ്സ് പാമ്പാട്ടിയും മഞ്ചത്തിലോ വെള്ളി

ത്തിരയിലോ കാണുന്ന നല്ല നടീനടന്മാരെപോലെ ആകുക എന്നത് വളരെ വിഷമമാണ്. പാലും വെണ്ണയും മത്സ്യവും മാംസവും സുഖവും സമ്പത്തും ഉള്ളവർക്കല്ലേ തിരശ്ശീലയിലും മഞ്ചത്തിലും ദുർഗതി അനുഭവിക്കുന്ന നിരാഹാരരായ പാത്രങ്ങളാകാനവസരം കിട്ടുന്നത്.

ശ്രീപദൻ പറഞ്ഞു, 'എവിടന്നാണ് ഇവിടെ എത്തിയത്? ഇർഫാൻപൂരിലെ ഡോക്ടർ പറഞ്ഞു, കേട്ടോ, താങ്കളിവിടേക്ക് വരുന്നുണ്ടെന്ന്. ഇത്തരം ഒരു നശിച്ച സ്ഥലത്തേക്ക് എന്തിനേ....?'

'പാമ്പുകടികൊണ്ട് ഏറെ പേർ മരിക്കുന്നു. പാമ്പു കടിക്കുന്നതിനെ സംബന്ധിച്ചാണ് എനിക്ക് ഗവേഷണം ചെയ്യേണ്ടത്. അതുകൊണ്ടിവിടേക്ക് വന്നു.'

'ഡോക്ടറാണ്? ഇഞ്ചിഷൻ ചെയ്യാനാവും?'

'ഡോക്ടറല്ല. പക്ഷെ ഞാനിവിടെ ഉള്ളിടത്തോളം കാലം ഇഞ്ചെക്ഷൻ കൊടുക്കാം.'

'എത്ര നാളുണ്ടാവും?'

'മൂന്നുമാസം.'

'അതുശരി. ഇഷ്ടികയെപ്പറ്റി എന്താ പറഞ്ഞേ?'

'അതവിടന്ന് തട്ടിനീക്കാനാവില്ലേ എന്ന്?'

'അതു പറയാൻ പോയാൽ കുഴപ്പാ. ഹേദോനസ്കരന് അതിന്റെ വില മുതലായാലല്ലാതെ കൊടുക്കില്ല. ഒരു കോണ്ടാക്ടർ വന്നു. ഇഷ്ടിക കൊണ്ടു പോകാൻ. ആബാദിലേക്ക്. ബെഹുല കടന്ന് താമലി വഴിക്ക് വഞ്ചിയിൽ കൊണ്ടു പോകാൻ'.

'എന്നിട്ടോ?'

'പിശാചല്ലേ? ഞാൻ പറഞ്ഞു അത് വിറ്റ് കളയു ബാബു. അവിടെ പാമ്പിൻ കൂടാവും. എന്നോട് തട്ടിക്കയറി. വില കുറച്ചോ? ശരിക്ക് വില കിട്ടാതെവില്ക്കയോ? ഇഷ്ടിക അവിടെ കിടന്നു. ക്രമേണ പാമ്പിന്റെ നഗരമായി. ശരിക്ക് വില തരാനാളു വരുമ്പോൾ അതിന്റെ അടുത്തേക്കാര് പോകും? പാമ്പിനോട് കളിക്കാനാകുമോ? കഴിഞ്ഞകൊല്ലം ഞാൻ പറഞ്ഞു, വൈശാഖത്തിൽ. നല്ല ഉണങ്ങിയ മണ്ണ് ചുറ്റും കാനവെട്ടി തീയിടാൻ, അതിനെത്ര മണ്ണെണ്ണ വേണ്ടി വരും. കാനയിലും മുള്ളും വിറകും ഇട്ട് അതിന്മേലും മണ്ണെണ്ണ ഒഴിക്കണം. അപ്പോൾ പാമ്പെല്ലാം ചാവും. ഞാൻ മേദിനിപൂരിൽ നിന്ന് വന്നവനാണ്. അവിടെ ഒരു പൊളിഞ്ഞു വീണ കോട്ടയിൽ പാമ്പിന്റെ വാസം തുടങ്ങി. പാമ്പ് വർധിച്ചപ്പോൾ തീയിട്ടു. എല്ലാ പാമ്പുകളെയും ചുട്ട് ഭസ്മമാക്കി, ഗവർമണ്ട്. ആ സ്ഥാനത്താണ് ഇപ്പോൾ ഒരു സ്കൂൾ ഉള്ളത്.'

'എന്നിട്ട് ഹേദോ സമ്മതിച്ചില്ല?'

'ഇല്ല, ആ ഇഷ്ടിക എന്റെ വീടിന്റെ അടുത്തൊന്നുമല്ല. പിന്നെ എത്രടിന്ന് മണ്ണെണ്ണ വേണം. കാശ് നിങ്ങള് തരുമോ എന്നൊക്കെപ്പറഞ്ഞു. ആ മനുഷ്യന് മണ്ണെണ്ണയ്ക്ക് ഒരു പൈസയും ചിലവാവില്ല. മണ്ണെണ്ണകൺട്രോളിന്റെ ഉടമയാണ്. എന്നാലും ചെയ്തില്ല.'

'താങ്കളോട് എനിക്ക് ഒരുപാട് സംസാരിക്കാനുണ്ട്. ഇങ്ങനെ കെട്ടാനും കീറി വിഷം കളയാനും വലിച്ചുകളയാനും കെട്ടുകൾ നീക്കിക്കെട്ടാനും എല്ലാം

എങ്ങനെ പഠിച്ചു? അച്ഛനിൽ നിന്ന്?'

'തീർച്ചയായും, ബാബു. ഞാൻ ഇഞ്ചിഷനെപ്പറ്റി പറയുന്നകാരണം എല്ലാവരുടെ വിചാരം, എനിക്കൊന്നുമറിയില്ല എന്നാണ്. ഷിരിപദൻ വെറും വേഷംകെട്ടാണെന്ന് പറയുന്നു. പക്ഷേ,'

'എന്താ?'

'താങ്കൾക്കെല്ലാം അറിയാമല്ലോ.'

'പറഞ്ഞോളൂ.'

ശ്രീപദൻ മടിച്ചു മടിച്ച് പറഞ്ഞു:

'അതു പിന്നെപ്പറയാം. ഇപ്പോൾ പോകൂ. കുളിയും ഭക്ഷണവും കഴിക്കൂ. താങ്കൾ ഇവിടെയുണ്ട്, ഞാനും ഇവിടെത്തന്നെ ഉണ്ടല്ലോ!'

വസന്തൻ തിരിച്ചുപോന്നു. മുറിയിലേക്ക് കടന്നതും ഹേദോനസ്കരന്റെ വേലക്കാരി വലിയ കിണ്ണത്തിൽ ചെറുകിണ്ണങ്ങൾ വെച്ച് അടച്ചുകൊണ്ടുവന്നു. കൊണ്ടുവെച്ച് അവൾ പറഞ്ഞു: 'യജമാനത്തിഅമ്മ പറഞ്ഞു, ഭേദപ്പെട്ട വീട്ടിലെ കുട്ടിയല്ലേ. എങ്ങനെയാണ് രണ്ട് വറ്റ് മാത്രം വേവിച്ചു തിന്നണത്! കറി ഉണ്ടാക്കാൻ ഇനി വിഷമിക്കണ്ട എന്ന് പറയാൻ പറഞ്ഞു."

വസന്തൻ കിണ്ണം തുറന്നുനോക്കി. മത്സ്യത്തിന്റെ വലിയ വലിയ കഷണങ്ങൾ കണ്ടപ്പോൾ തലതിരിഞ്ഞു:

'അവരോട് ചെന്ന് പറഞ്ഞേക്കൂ. ഇന്ന് കൊടുത്തയച്ചത് ശരി, എടുക്കുന്നു. ഇനിയിങ്ങോട്ട് കൊടുത്തയയ്ക്കേണ്ടതില്ല. ഞാനിത്രയധികമൊന്നും കഴിക്കില്ല.'

ഹേദോനസ്കരന്റെ ഇഷ്ടികപുരാണം കേട്ടശേഷം വസന്തന്റെ മനസ്സിൽ ഒരു 'പക്ഷെ' വന്നുകൂടിയതെവിടന്നാണാവോ? വളരെ ശാന്തസ്വഭാവക്കാരനാണ് വസന്തൻ. എന്തിനെപ്പറ്റിയെങ്കിലും ക്ഷുബ്ധനായാലും അതുമിതും പറയുന്ന സ്വഭാവമില്ല. അതിന്റെ കൂടെ ഇടത്തരം കുടുംബത്തിലെ സ്വഭാവവും ജീവിതവും കാരണം അന്യരുടെ കാര്യത്തിൽ ആവശ്യമില്ലാതെ തലയിടാനും ഇഷ്ടമില്ല. എന്നാൽ, പാമ്പിനെ സംബന്ധിക്കുന്നതാണല്ലോ ജോലി. പാമ്പുകടിച്ച് മരിച്ചാലുള്ള ഭയാവഹത നല്ലപോലെ കണ്ടറിയാം. ഒരാളുടെ ഇഷ്ടികഅട്ടികാരണം ഗ്രാമത്തിൽ ഇത്രയധികം പേർ മരിക്കയോ? ഒരുവർഷത്തിൽ ചുരുങ്ങിയത് ഇരുപത്, ഇരുപത്തഞ്ചുപേർ!

ഈ വിവരം വസന്തൻ തന്റെ സഹോദരിഭർത്താവിനോടും പറഞ്ഞു. ക്ഷണിച്ച് ഉണ്ണാൻ പോയതാണ്. എസ്.ഡി.ഒ. ഒട്ടും കാര്യമായെടുത്തില്ല. പറഞ്ഞു: 'ഇതിനു മുമ്പ് മനുഷ്യർ പാമ്പുകടിച്ച് മരിക്കാറില്ലേ? ഇഷ്ടിക കൂട്ടിവെച്ചതുകൊണ്ടാണോ മരിച്ചത്?'

'ഡെത്ത് റേറ്റ് അധികമായിവരുന്നു.'

'അതെന്തായാലും നീ അതിനെപ്പറ്റി തലപുകയ്ക്കാൻ പോകണ്ട. ആ മനുഷ്യൻ അത്ര മര്യാദക്കാരനൊന്നുമല്ല.'

'വാസ്തവത്തിൽ ആദ്യമായി വേണ്ടതെന്താണെന്നോ, ഹെൽത്ത് സെന്ററിൽ ആന്റിസീറം അത്യാവശ്യമാണ്.'

'ആവശ്യത്തെപ്പറ്റി അറിയാം. ഡോക്ടറില്ലേ, റികിസിഷൻ കൊടുത്തുനോക്കട്ടെ.'

സഹോദരിയുടെ ഭർത്താവ് വസന്തനോട് തന്റെ സ്വന്തം പ്രശ്നങ്ങളെപ്പറ്റി സംസാരിച്ചു. ഇപ്പോൾ ബെഹുലബ്ലോക്കിൽ ഒരുവിധം ശാന്തമായ സ്ഥിതിയാണ്. പങ്കുകൃഷിക്കാരുടെ പ്രശ്നങ്ങൾ ഒരുവിധം സമാധാനം കണ്ടെത്തിയിരിക്കുന്നു. എല്ലാവരും സന്തുഷ്ടരല്ല. പക്ഷേ, എല്ലാവരെയും ഒരുപോലെ സന്തോഷിപ്പിക്കുന്നതെന്തെങ്കിലും എവിടെയെങ്കിലും ഉണ്ടായിട്ടുണ്ടോ? പഞ്ചായത്ത് വോട്ടെടുപ്പും ഒരുവിധം അവസാനിച്ചു. ഹേദോനസ്കരാണ് 'പഞ്ചായത്ത് പ്രധാൻ.' ഒരുവിധത്തിലും ആ ഗ്രാമവാസികളുടെ സ്വഭാവത്തിലും സമ്പർക്കത്തിലും വൈരസ്യം കൊണ്ടുവരുന്നത് ഉചിതമാവില്ല. ഒരു കർഷകൻ പഞ്ചായത്ത് പ്രധാനായാൽ ഗ്രാമവാസികളുമായുള്ള സമ്പർക്കം അത്ര നന്നായിരിക്കില്ല. ഞാൻ പറയുന്നതെന്താണെന്നോ? അവർ തമ്മിൽ ഉരസലുണ്ടാകുന്നെങ്കിൽ അവർ തമ്മിൽത്തന്നെ ഉണ്ടായാൽ മതി. നീ അതിനൊരു കാരണമാവരുത്. ഒരിക്കലും പൊട്ടിത്തെറിക്കാനുതകുന്ന സിച്യുവേഷൻ സൃഷ്ടിക്കരുത്. പുറത്തുനിന്നുവന്ന ആരെങ്കിലും ഉണ്ടായാൽ മതി, എല്ലാറ്റിനും ഒരു പൊളിറ്റിക്കൽ ഭാവം വരും. എന്തുസംഭവത്തിനും.'

വസന്തൻ ഇത്രയും അറിവുകൾ ശേഖരിച്ച് ഗ്രാമത്തിലേക്ക് തിരിച്ചുവന്നു. ശ്രീപദമാൽ വസന്തനെ വിളിച്ചു. 'ചരൺബേരായുടെ വീട്ടിൽ മനസ*മംഗളപൂജയുണ്ട്. പാട്ടും നൃത്തവും എല്ലാം ഉണ്ടാകും. മനസയ്ക്ക് ചരൺ നിവേദ്യമർപ്പിക്കും. താങ്കളെന്തായാലും വേഗം തന്നെ തിരിച്ചെത്തിയല്ലോ. പോകാം, എല്ലാം കാണാം.'

വസന്തൻ പോകാമെന്ന് സമ്മതിച്ചു. ഹേദോനസ്കർ അസന്തുഷ്ടി പ്രകടിപ്പിച്ചു. 'ഇത്രവലിയ ആളുടെ അളിയനായിട്ട് അവിടേക്കൊക്കെ പോകയോ? അവന്മാര് ദേവിക്ക് ഖിചഡി (അരിയും പരിപ്പും പച്ചക്കറികളും ചേർത്ത ചോറ്)യാവും നിവേദിക്കുന്നത്. അത് തിന്നുകയോ?'

'പാമ്പിനെക്കൊണ്ടുള്ള കളിയല്ലേ! നിരസിക്കാനാവുമോ?'

ഹേദോനസ്കർ ഇത് അത്രനല്ല മനസ്സോടെയല്ല വീക്ഷിക്കുന്നത്. ഭാര്യയോട് പറഞ്ഞു: 'നാനാവിധ സാധനങ്ങളൊന്നും വെച്ചുണ്ടാക്കിക്കൊടുക്കേണ്ട ആവശ്യമില്ല. മാന്യനാണത്രേ! ഒരു ജോലിക്ക് വന്നിട്ട് എന്താണ് ഉദ്ദേശ്യമെന്നാർക്കറിയാം! *കണ്ടില്ലേ, വലിയ സ്നേഹമുള്ള ചങ്ങാതി ആരാണ്, ഛിരെമാൽ (ശ്രീമാൽ)!'*

'നിങ്ങൾക്ക് എതിർക്കാനാകുമോ?'

'അതെങ്ങനെ പറ്റും? വലിയ ആപ്പീസറുടെ അളിയനല്ലേ! അത്രയ്ക്ക് വിരോധം പറഞ്ഞ് ഇടയണമെന്നുമില്ല. നല്ല പേരോടെത്തന്നെ വല്ലവിധത്തിലും മൂന്നു മാസം കഴിച്ചുകൂട്ടി പോയിക്കിട്ടിയാൽ മതി. ശാന്തികിട്ടും! ആപ്പീസറ് പറഞ്ഞു, 'നസ്കർ അവനെ ഒന്ന് താമസിപ്പിക്ക്' എന്ന്. അല്ലെങ്കിൽ ഞാനീ കുഴപ്പം വല്ലതും വലിച്ച് കേറ്റുമോ?'

'മീൻകാരൻ മത്സ്യവും കൊണ്ട് മുറിയിലേക്ക് വരുന്നു. താണജാതിക്കാരി ചീരവില്ക്കാൻ വന്ന് അവളും കടക്കുന്നു. എല്ലാം തൊട്ട് അയിത്തമാക്കി നശിപ്പിച്ചു.'

'അതൊന്നും പറയല്ലേ. ഇപ്പോൾ അയിത്തം ശുദ്ധം എന്നൊക്കെപ്പറഞ്ഞ് ചെന്നാൽ അസ്സല് അടികിട്ടും. അത് സഹിക്കാനാവുമോ നിനക്ക്?'

---

* ബംഗാളികളുടെ സർപ്പപ്പാട്ട്

വസന്തനൊന്നും അറിഞ്ഞതുതന്നെയില്ല. സന്തോഷത്തോടെ മനസാമംഗളം പാട്ട് കേൾക്കാൻ പോയി.

ചരണന്റെ മുറ്റം നല്ലപോലെ അടിച്ച് മെഴുകിയിട്ടിരിക്കുന്നു. പെട്രോമാക്സിന്റെ വെളിച്ചം. മനസയുടെ കൊടിയുമായി ശ്രീപദൻ വന്നു നിന്നു. ഒരു കാലിന്മേൽ കിങ്ങിണി. ഒരു കൈയിന്മേലും കിങ്ങിണിയുള്ള വള. അവകൊണ്ട് താളം പിടിച്ച് പാട്ടുപാടുന്നു. ഒരു കൂട്ടുകാരനും മകനും ഏറ്റുപാടുന്നു.

'മനസയുടെ ഗാനം' എന്നുപറഞ്ഞാൽ ബെഹുലയുടെ കഥയാണ്. ഈ ഗാനം കേട്ടപ്പോൾ അതിന് ഈ വിഭാഗത്തെ പശ്ചാത്തലത്തിലാക്കിയാണ് പാടുന്നതെന്ന് വസന്തന് തോന്നി.

ശ്രീപദന്റെ ഗാനത്തിലെ ബെഹുലയും ലക്ഷീന്ദരും കുടുംബമായി ജീവിക്കുന്നവരാണ്. ഒടുവിൽ, ലക്ഷീന്ദർ സ്വർഗം പ്രാപിക്കുന്നു. ബെഹുലയ്ക്ക് ശാപം കിട്ടുന്നു. ദേവതകൾ പറഞ്ഞു, 'ദേവന്മാരുടെ സഭയിൽ ലാസ്യരസം കാണിച്ച് ബെഹുല നൃത്തം വെച്ചതിന്റെ ഫലമായി പാപം നേടി. ഈ പാപത്തിൽ നിന്ന് രക്ഷ കിട്ടണമെങ്കിൽ, ബെഹുലയ്ക്ക് നദിയായി ഒഴുകണമെന്നും പാമ്പുകടിച്ച് മരിച്ച ശവം ഈ നദീജലത്തിൽക്കൂടി ധാരാളം ഒഴുകിപ്പോയാൽ പാപമോചനം കിട്ടുമെന്നും.' ബെഹുല ചോദിക്കുന്നു, 'എന്നാണെനിക്ക് സദ്ഗതി കിട്ടുക?' ദേവതകൾ അതിനുത്തരം പറയുന്നില്ല. മറഞ്ഞുപോയി. അന്നുമുതൽ ബെഹുല നദിയായി ഒഴുകുകയാണ്. ഗാനാവസാനത്തിൽ മനസാദേവിവന്ദനവും മുറ്റത്ത് കൊടികുത്തലും ഉണ്ട്.

എത്ര വിലയേറിയ അറിവ്. മുഴുവൻ മസൂർപരിപ്പിന്റെ ഖിചഡി. അഞ്ചുതരം പച്ചക്കറി വറുത്തത്. ഇതെല്ലാമാണ് നിവേദ്യം. അത് ഭക്ഷിച്ചശേഷം ഉറച്ച വിശ്വാസത്തോട ശ്രീപദൻ പറഞ്ഞു:

'ഇവിടെത്തന്നെയാണ് എല്ലാം ഉണ്ടായത്. ചമ്പായിനഗരം ഇപ്പോൾ ബെഹുലയുടെ അടിയിലാണ്. ബെഹുല എവിടെനിന്നാണോ നദിയായി മാറിയത്, ആ സ്ഥാനത്ത് ഒരു വലിയ കടമ്പ്മരമുണ്ട്. വൈശാഖമായാൽ പൂക്കളുണ്ടാവും.'

ചരൺ പറഞ്ഞു: 'വൈശാഖം വരെ താങ്കളിവിടെ ഉണ്ടെങ്കിൽ കാണാം. ബെഹുല ഉത്സവമുണ്ട്. അന്ന് പലയിടത്തുനിന്നും സാധനങ്ങൾ എത്തും. പാമ്പിന്റെ കളികൾ കാണിക്കും. കാണണ്ട കാര്യമാണ്.'

ശ്രീപദൻ പറഞ്ഞു: 'പാമ്പിനെ പിടിക്കാൻ വരുന്നതാണ്.'

'പാമ്പിനെ പിടിക്കും?'

'ഇല്ലേ പിന്നെ! പിടിക്കില്ലേ! പാമ്പ് ഇപ്പോൾ വളരെ നല്ല വ്യവസായമായിരിക്കയല്ലേ. എത്രവേഗമാണ് പിടിക്കുക എന്നോ. തൊലിക്ക് കൽക്കത്തയിൽ നല്ല വിലയുണ്ട്. ജീവനുള്ള വിഷപ്പാമ്പിനെ പിടിച്ച് വൈദ്യന്റെ അടുത്തുകൊണ്ടുപോയി മരുന്നിന് വിഷം എടുത്ത് വില്ക്കും.'

'താങ്കൾ ആ പണി ചെയ്യാറില്ലേ?'

'ഇല്ല. അച്ഛൻ അരുതെന്ന് പറഞ്ഞിട്ടുണ്ട്.'

'എങ്ങനെ ജീവിക്കുന്നു?'

'ജീവിക്കുന്നില്ല. മുഖം കണ്ടാൽ മനസ്സിലാവുന്നില്ലേ? നസ്കരന്റെ നിലം തന്നെ ഒരാശ്രയം. ആശ്രയമില്ലായ്മ എന്നുപറയാം.'

'എത്രനിലമുണ്ട്?'

'സർക്കാർ നിയമമില്ലേ സീലിങ്ങ്!' അതിനെയെല്ലാം പറ്റിച്ച് വളരെയേറെ ഭൂമി കൈവശം വയ്ക്കുന്നു. ഇത് ദേവസ്വംവക, ഇവിടെ കമ്പനി ഉണ്ടാക്കണം എന്നൊക്കെപ്പറയുന്നു. ചിലഭാഗം പഴമരത്തോട്ടത്തിനാണെന്ന് പറഞ്ഞ് നീക്കിവെച്ചിരിക്കുന്നു. ഒരുഭാഗം മുഴുവനും മത്സ്യവ്യവസായം ചെയ്യാനാണത്രേ. ബാക്കിയെല്ലായിടത്തും കൃഷി, നെല്ല്, ഉഴുന്ന്, ചണ. എന്തുമാത്രം കൃഷി!

'അദ്ദേഹം ശ്രമിച്ചാൽ ഇഞ്ചെക്ഷൻ വരും.'

'ശ്രമിക്കുന്നതെന്തിന്? ഒരുകാലത്തും ഒന്നും ചെയ്തിട്ടില്ല. ഒരു നല്ലകാര്യം! പഞ്ചായത്തിന്റെ സാക്ഷാൽ മാതാവും ആണ്. ഞങ്ങളെല്ലാം എന്നന്നേക്കും ആ മനുഷ്യന്റെ അടിമകളായിക്കഴിയുന്നു.'

ഭക്ഷണം കഴിഞ്ഞു. ശ്രീപദൻ പറഞ്ഞു, 'നമുക്ക് പോകാം. ഞാൻ താങ്കളെ കൊണ്ടാക്കാൻ കൂടെവരാം. രാത്രിയായില്ലേ. അവന്മാരും ഇറങ്ങി ഇഴയാൻ തുടങ്ങിയിട്ടുണ്ടാവും. നില്ക്കൂ, ഞാനൊരു വടിയെടുക്കട്ടെ. വടി കൊട്ടിക്കൊട്ടി ഒച്ചയുണ്ടാക്കിപ്പോയാൽ ഒരു സമാധാനമുണ്ട്. ടോർച്ച് വിളക്ക് വാങ്ങണം, വാങ്ങണം എന്ന് വിചാരിച്ചിട്ട് ഇനിയും കഴിഞ്ഞിട്ടില്ല.'

'വേണ്ട, ഞാൻ പൊയ്ക്കോളാം. പക്ഷേ, താങ്കളുടെ കൂടെ കുറച്ചിരിക്കണം. എന്റെ ജോലിയിൽ താങ്കൾ സഹായം ചെയ്തുതന്നില്ലെങ്കിലാവില്ല."

'ആ കാര്യം ഏറ്റു. ഇരിക്കാം. ഒരു ചോദ്യം, ഈ ഇഞ്ചിഷൻ കൊണ്ട് രക്ഷപ്പെടുമല്ലോ?'

'കൃത്യസമയത്തിന് കൊടുക്കണം. എന്നാലും വളരെയധികം വിഷം കടന്നുകഴിഞ്ഞിട്ടുണ്ടെങ്കിൽ ഫലമില്ല.'

'ഈ ഇഞ്ചിഷൻമരുന്നുകമ്പനികൾ ഉണ്ടാക്കാത്തതെന്താ? പല മരുന്നും ഉണ്ടാക്കുന്നില്ലേ?'

'മരുന്നുണ്ടാക്കുന്നത് ലാഭകരമല്ല. നാലുലക്ഷത്തിലധികം പേരെ പാമ്പ് കടിക്കുന്നുണ്ട്. അതിൽ ഇരുപതിനായിരം മരിക്കുന്നു. വിഷമില്ലാത്ത പാമ്പായിരിക്കും കടിച്ചിരിക്കുക. എന്നാലും ഭയപ്പെട്ട് അവരും മരിക്കുന്നു. ഒന്നുമറിയാത്ത മന്ത്രവാദിയുടെ കൈയിൽ കുറച്ചൊക്കെ മരിക്കുന്നുണ്ട്. ഇതുകേട്ട് താങ്കൾ കോപിക്കരുത്.'

'ഇല്ലില്ല, കോപിക്കുകയില്ല. എന്റെ കഴിവിനെപ്പറ്റി എനിക്കറിയില്ലേ? നാളെ ബാക്കി സംസാരിക്കാം. ഇപ്പോൾ പോകൂ.'

അടുത്തദിവസം വസന്തൻ ശ്രീപദന്റെ വീട്ടിലേക്കു പോയി. തന്റെ കാര്യമല്ലേ. ശ്രീപദൻ അത്യന്തം സാധാരണമട്ടിൽ യുക്തിനിറഞ്ഞ കാര്യങ്ങൾ സംസാരിച്ച് വസന്തനെ ആശ്ചര്യപ്പെടുത്തി. ശ്രീപദൻ തുടർന്നു: 'നല്ല സ്ഥലത്തുതന്നെയാണ് താങ്കൾ വന്നിരിക്കുന്നത്. ഭക്ഷണം കഴിക്കാതെ പട്ടിണികിടക്കുന്ന പാവങ്ങളുടെ ശരീരത്തിൽ കാളസർപ്പത്തിന്റെ – ഞങ്ങൾ അതിനെ 'ചന്ദ്രചൂഡനെ'ന്നു പറയുന്നു – വിഷം ബാധിച്ചാൽ എന്താണുണ്ടാവുക? ഞാനത് ഇരുന്ന ഇരിപ്പിൽ പറഞ്ഞുതരാമല്ലോ. ഇവിടെ മുഴുവൻ പേരും അന്നാഹാരമില്ലാതെ പട്ടിണിപ്പരിഷകളാണ്.'

'സ്വന്തം കണ്ണുകൊണ്ട് കാണാൻ കഴിയുമെന്ന് തോന്നുന്നു.'

'ധാരാളം കിട്ടും, ഹേദോനസ്കരന്റെ ഇഷ്ടികക്കൂട്ടം!' താങ്കളുടെ സഹോദരിയുടെ ഭർത്താവ് എന്തുപറയുന്നു? എന്തിനാണ് ആശ്ചര്യപ്പെടുന്നത്? ഇവിടെ ഒരു വിവരവും ഒളിച്ചുവെയ്ക്കാൻ കഴിയില്ല. മജിസ്ട്രേട്ടിന്റെ ബന്ധക്കാരനായതു കൊണ്ടാണ് ഹേദോ മിണ്ടാതിരിക്കുന്നത്. അല്ലെങ്കിൽ താങ്കളീവിധം താണ ആൾക്കാരുടെ കൂടെ നടക്കുന്നതും ഇടപഴകിക്കഴിയുന്നതും കണ്ട് മിണ്ടാതിരിക്കുമോ? പണമില്ലേ! പിന്നെന്താ? ഹേദോയുടെ വല്യച്ഛന്റെ മകൻ പരാൺനസ്കർ നുകവും കരിയും പിടിച്ചുഴുന്ന കർഷകനാണ്. അതിനാൽ അയാൾ ഹേദോവിന്റെ അടുത്ത് താഴ്ന്നതരം ആളാണ്. എഴുപതിൽ എല്ലാം സ്വന്തമാക്കി. ഒരു പടക്കം പോലും പൊട്ടിയില്ല. ആ പാവം ഭയപ്പെട്ടോടി. പോകുമ്പോൾ പറഞ്ഞു, 'കൊയ്യുമ്പോൾ നിങ്ങൾ ഭാഗിച്ചെടുക്കിൻ' എന്ന്.

'കാളസർപ്പം കടിച്ചാൽ എന്തെന്തു ലക്ഷണം നോക്കിയാണ് അതാണെന്ന് അറിയുന്നത്?'

'എന്റെ ബാബൂ! അവറ്റ തനി യമനാണ്. മൂർഖനും കരിനാഗവും കടിച്ചാൽ മയക്കം വരും. തലകറക്കം പോലെ തോന്നും. മൂർഖൻ കടിച്ചാൽ നീറ്റം കൂടും. ചന്ദ്രബോസ കടിച്ചാൽ വെന്തുപോകും. ഇദ്ദേഹം – കരിനാഗം കടിച്ചാൽ ഉടനെ വേദന തോന്നില്ല. അതിന്റെ വിഷപ്പല്ല് വളരെ ചെറുത്. കുറച്ചുകഴിഞ്ഞാൽ എല്ലിനുള്ളിൽ തുളച്ചുകയറുന്ന വേദന, വിറ, കടിച്ചിടത്ത് വേദന, മുഴുവൻ ശരീരത്തിൽ പരന്നാൽ ഉറക്കം. കണ്ണുകളിൽ മയക്കം.'

'താങ്കൾക്കെല്ലാം അറിയാം.'

'പുസ്തകത്തിലെഴുതിയിട്ടുണ്ടോ?'

'ഇതേപോലെത്തന്നെ എഴുതിയിരിക്കുന്നു.'

'ദേഷ്യം തോന്നരുത്. താങ്കളുടെ പുസ്തകത്തിൽ നിന്നുള്ള പഠിപ്പ്, പിന്നെ എന്താ പറയുന്നത്, ലാബറി......?'

'ലാബറട്ടറി.'

'അതുതന്നെ. അവിടെ പാമ്പിനെ നോക്കിപ്പഠിക്കലും. ഞങ്ങളിവിടെ മനുഷ്യർക്കും പാമ്പുകൾക്കും ഇടയിലാണ് വാസം. അതല്ലേ പാമ്പിന്റെ വിഷമിറക്കുന്ന മന്ത്രവാദി! മാൽ!'

'ഈ ചികിത്സ താങ്കൾ ചെയ്യുന്നുണ്ടല്ലോ. അത് വംശപരമ്പരയായ ജോലിയാണ്. ഇഞ്ചക്ഷനിലും വിശ്വസിക്കുന്നു. സാധാരണ പാമ്പാട്ടികളും വിഷമിറക്കുന്നവരും ഡോക്ടർമാരുടെ ഇഞ്ചക്ഷനിൽ ദേഷ്യപ്പെടുന്നവരാണല്ലോ.'

'നോക്കൂ. ഞാൻ വ്യക്തമായിപ്പറയാം. മറ്റുള്ളവരുടെ കാര്യമല്ല. ഞാൻ അവരെപ്പോലെ വിലയില്ലാത്ത അറിവില്ലാത്തവനല്ല. നില്ക്കൂ, കാണിച്ചുതരാം. ഓ, രാധീ! സർട്ടിഫിക്കറ്റ് കൊണ്ടുവാ, മോളേ.'

ശ്രീപദന്റെ സഹോദരപുത്രി ഒരു നിറംമങ്ങിയ, മഷിവിളറിത്തുടങ്ങിയ കടലാസ് കൊണ്ടുവന്നു. ചട്ടയിട്ട് വെച്ചതാണ്. അതിൽ, 'ശ്രീപദിമാൽ താമലിസ്കൂളിൽ നിന്ന് പാമ്പുചികിത്സയ്ക്ക് രണ്ടാംസ്ഥാനം കരസ്ഥമാക്കി പാസ്സായിരിക്കുന്നു', എന്ന് എഴുതിയിരിക്കുന്നു.

അത് ഒന്നും പറയാതെ തിരികെ കൊണ്ടുപോകാനാവശ്യപ്പെട്ടശേഷം ശ്രീപദൻ ബീഡി കത്തിച്ചു. കണ്ണുകളിൽ ഏതോ അതീതകാലത്തിന്റെ കഥകൾ, വേദന.

പിന്നെപ്പറഞ്ഞു: 'അന്ന് എല്ലായിടത്തും സ്കൂൾ ഇല്ല. മാസം രണ്ടുരൂപ കൊടു ത്താൽ ഇർഫാൻപൂരിലെ സ്കൂളിൽ പഠിക്കാം. ഹേദോയുടെ അച്ഛനെപ്പോലെ എന്റെ അച്ഛന് ഭാഗ്യമുണ്ടോ?'

'തന്നില്ല?'

'ഇല്ല. പറഞ്ഞു, ഇന്ന് മാലിന്റെ മകൻ പഠിക്കും. നാളെ മുക്കുവന്റെ മകനും പഠിക്കും. മറ്റന്നാൾ നിങ്ങളെല്ലാവരും തലയിൽ കാലുവെച്ച് നടക്കും. അതൊന്നും വേണ്ട.'

'അന്നുതൊട്ട് ഈ പണിയാണ്.?'

'ഈ പണിയിൽ പണമില്ല. കൃഷിപ്പണിയുള്ളപ്പോൾ, ഹേദോയുടെ പാടത്ത് പണിതാൽ വല്ലതും കിട്ടും. അല്ലെങ്കിൽ വെറും വയറ്. അക്കാര്യം പോട്ടെ. ഞാനി ത്തിരിയെല്ലാം കണ്ടുപഠിച്ചു. അച്ഛന്റെ കൂടെ കൽക്കത്തയ്ക്ക് പോകാറുണ്ടായി രുന്നു. അവിടത്തെ ആസ്പത്രികണ്ടിട്ടുണ്ട്. ആസ്പത്രി നല്ലതാണ് ബാബൂ. ഡോക്ടറും നല്ലതാണ്. ആദ്യമൊക്കെ കോളറയും ടൈഫോയിഡും വന്നാൽ എല്ലാം ചാകാറുണ്ട്. ഇപ്പോൾ വേഗം തന്നെ ഡയമണ്ട് ഹാർബർ ആസ്പത്രിയിൽ കൊണ്ടുപോയാൽ മാറിക്കിട്ടും. ഇർഫാൻപൂരിലേക്ക് പ്രസവക്കേസ് കൊണ്ടുപോ യിട്ട് എത്ര സ്ത്രീകൾ മരിക്കാതെ രക്ഷപ്പെട്ടു.'

'അങ്ങനെയാണോ വിശ്വാസം വന്നത്?'

'അല്ല, പിന്നെയും പലതുമുണ്ട്. ഈ മാൽജാതി ശരിക്കും അതിനുള്ളവ രാണെങ്കിൽ എനിക്കും അത് കഴിയും.'

'അതെങ്ങനെ?'

'മനുഷ്യർ ഭയം കൊണ്ടാണധികം മരിക്കുന്നത്. ആദ്യം മുറിവുനോക്കും. കടിച്ചിടത്ത് നോക്കി വിഷമില്ലാത്ത പാമ്പാണ് കടിച്ചതെന്ന് മനസ്സിലായാൽ ഉടനെ രോഗിക്ക് ആശ കൊടുക്കും. പല വിദ്യകളും കാണിക്കും. മന്ത്രങ്ങൾ ചൊല്ലും. മുറിവ് വൃത്തിയാക്കും. മരുന്ന് പുരട്ടും, കൊടുക്കും. രോഗി രക്ഷപ്പെട്ടാൽ എനിക്ക് കൈനിറയെ കിട്ടും. മനുഷ്യർ ഭയംകൊണ്ടാണ് മരിക്കുന്നത്, ബാബൂ. ചേര, നീർക്കോലി എന്നീ പാമ്പുകൾ വിഷമില്ലാത്തവയാണ്. കടിച്ചയുടനെ എല്ലാവരും വിചാരിക്കുന്നതെന്താ, ഉഗ്രൻ ആരെങ്കിലും, വെള്ളിക്കെട്ടനോ കരിമൂർഖനോ ആകും എന്നാണ്.'

'വിഷമുള്ള പാമ്പ് കടിച്ചാലെന്തുചെയ്യും?'

'എല്ലായ്പോഴും അവ കടിക്കാറില്ല. കടിച്ച സ്ഥലം നോക്കും. ആരാണ് കടിച്ചതെന്ന് മനസ്സിലാക്കും. അധികം കാര്യമായി കടിച്ചിട്ടില്ല എന്നുകണ്ടാൽ മുറി വിനു മുകളിൽ കെട്ടും, മരുന്നുകൊടുക്കും, മന്ത്രം പറയും, ഉഴിഞ്ഞുകളയും.'

'കൊടുക്കുന്ന മരുന്നുകൊണ്ട് ഫലം കിട്ടും?'

'ഉവ്വ്, ബാബൂ. ശരീരത്തിലേക്ക് വിഷം അത്രയൊന്നും കയറിയിട്ടില്ലെങ്കിൽ മരുന്ന് ഫലിക്കും. അമ്പഴങ്ങ, നാരങ്ങ-ചെറുനാരങ്ങനീര്, വെളുത്തതും നീലയും ശംഖുപുഷ്പം, പഞ്ചസാര എന്നിങ്ങനെ പലതും ചേർത്ത് മരുന്നുണ്ടാക്കിക്കൊ ടുക്കും. ആദ്യം കെട്ടണം, പിന്നെ കടിച്ചതിന്നടുത്ത് മുറിക്കണം. മുഖത്ത് തുണി യിടണം. അതായത്, മുറിവിൽ. എന്നിട്ട് രക്തം വലിച്ചെടുത്ത് തുപ്പണം. വേറെയും പല മരുന്നും ഉണ്ട്.'

'രക്ഷപ്പെടും?'

'എന്റെ ബാബു, രക്ഷപ്പെടുമോ എന്നോ? ഇതുകൊണ്ടല്ലേ ഇത്രയും പേർ ഇവിടെ രക്ഷപ്പെട്ടത്. നിങ്ങൾ പറയുമായിരിക്കും പൊടിവിദ്യ എന്നോ മുറിയൻവൈദ്യനെന്നോ. പറയുന്നവർ പറയട്ടെ. കൽക്കത്ത എത്ര ദൂരെയാണ്. ഇഞ്ചിഷന്റെ മരുന്നില്ല, ഡോക്ടറുമില്ല. ഇത്രയെങ്കിലും ഒരുപായമുണ്ടല്ലോ, ഭാഗ്യം.'

'വളരെ നല്ലപോലെ തന്നെ കടിച്ചാലെന്തുചെയ്യും?'

'ഇരുട്ടത്ത് നടക്കുന്നതിനാൽ കാലിലാണധികപക്ഷവും കടിക്കുന്നത്. വീട്ടിൽ വന്നും കടിക്കും. ഉറക്കത്തിന്റെ ശക്തിയിൽ കൈ കട്ടിലിൽ നിന്ന് താഴേക്ക് വീണുകിടന്നാൽ കൈയിൽ കടിക്കും. അപ്പോൾ കെട്ടുന്നതുകൊണ്ടുപകരിക്കും. കഴുത്തിലും നെഞ്ഞിലും അരയിലും മറ്റും കടിക്കുന്നതു വളരെ കുറവാണ്. കടിച്ചാൽ മരിക്കും. കെട്ടാൻ ഇടമെവിടെ?'

'എല്ലായിടത്തും കെട്ടുന്നതുകൊണ്ട് ഫലമുണ്ടോ? നല്ലപോലെ കടിച്ചാൽ....?'

'കെട്ടും. കീറും. വലിച്ചെടുക്കും. പിന്നെ ഇർഫാൻപൂരിലേക്ക് കൊണ്ടുപോകാൻ പറയും. അവിടെ കൊണ്ടുചെന്നിട്ട്, കഴിഞ്ഞകൊല്ലത്തിൽത്തന്നെ, ഇഞ്ചിഷൻ കൊടുത്തു, രക്ഷപ്പെട്ടു. നല്ലപോലെ കടിച്ചാൽ ഈ മാലിനെക്കൊണ്ടു സാധിക്കില്ല, ബാബു. ചില വേഷംകെട്ടുകാർ ഉണ്ട്. അവർ കെട്ടഴിക്കും മന്ത്രങ്ങൾ ചൊല്ലിക്കാണിക്കും. പക്ഷേ, ബാബുവിനറിയില്ലേ, ദേഹത്തിൽ വിഷം കയറി പടർന്നുകഴിഞ്ഞാൽ ഇഞ്ചിഷൻ കൊണ്ടും പ്രയോജനമില്ല. കൽക്കത്തയിലെ ഡാക്കട്ടർസാബ് പറഞ്ഞതല്ലേ. അങ്ങനെയാണ് അച്ഛൻ രക്ഷപ്പെടാതെപോയത്.'

'പാമ്പ് കടിച്ചു?'

'ഉം. ചന്ദ്രചൂഡൻതന്നെ.'

ഈ കാര്യം വസന്തനും അറിയാം. പന്ത്രണ്ടു മില്ലിഗ്രാമിലധികം സർപ്പവിഷം, പതിനഞ്ച് മില്ലിഗ്രാമിലധികം വൈപ്പറിന്റെ വിഷം, ആറ് മില്ലിഗ്രാമിലധികം കരിനാഗത്തിന്റെ വിഷം ശരീരത്തിൽ പടർന്നുകഴിഞ്ഞാൽ ആന്റിസീറം വിഫലമാണ്. വൈപ്പറിന്റെ വിഷം രക്തത്തിലെത്തിയാൽ രക്തത്തിലെ ചുവന്ന കണികകൾ നശിക്കുന്നു. മൂക്ക്, വായ, മൂത്രം, മലദ്വാരം എല്ലായിടത്തുകൂടിയും രക്തസ്രാവം ഉണ്ടാകുന്നു. അതിദാരുണമായ മൃത്യുവാണ്. മാംസപേശികളെ അലിയിച്ചുകൊണ്ടുള്ള അസഹ്യമായ മരണം. മൂർഖന്റെയും കാളസർപ്പത്തിന്റെയും വിഷം ന്യൂറോടോക്സിൻ ആണ്. ഞരമ്പുകളെ അവശമാക്കും. പേശികൾ സങ്കുചിതമാകും. വായിൽ നിന്ന് പതയൊഴുകും. ഉറക്കം വരുന്ന ഭാവം. ശ്വാസം കുറഞ്ഞുവരും. പിന്നെ മരണം.

ശ്രീപദൻ പറഞ്ഞു: 'എനിക്കറിയാം. എനിക്കെത്ര കഴിവുണ്ടെന്ന് ഇഞ്ചിഷൻ ഉള്ള സ്ഥിതിക്ക് മനുഷ്യരെന്തിന് ചാകണം?'

"വളരെ ക്ഷീണിച്ച ശരീരത്തിലും ഇതുതന്നെയാണോ സംഭവിക്കുന്നത്?'

'ഇതുതന്നെ. പക്ഷേ, ഭക്ഷണം കഴിക്കാത്ത പാവങ്ങൾക്ക് മനസ്സിന് കരുത്തില്ല. കുറച്ച് വിഷം കയറിയാലും ചാവും.'

വസന്തൻ അത്യന്തം ചിന്താകുലനായി തന്റെ മുറിയിലേക്കു പോയി. വളരെ കുറച്ചു വിഷം ശരീരത്തിൽ കയറിയാലും ഒരാൾ മരിക്കുന്നു! ദുർബലശരീരമായ

തുകൊണ്ട്, പ്രതിരോധശക്തി ശരീരത്തിനില്ലാത്തതുകൊണ്ട്.

പെട്ടെന്ന് ഒരു വിചാരം വന്നു. എല്ലാം വെറും അക്കാദമിക് അറിവനുസരിച്ച് നോക്കിയാലാവില്ല. ദുർബലശരീരത്തിൽ കാളസർപ്പവിഷം എങ്ങനെ പ്രവർത്തിക്കുന്നു. അത് നോക്കിക്കണ്ടറിഞ്ഞ് എഴുതിയെടുക്കാമല്ലോ. വലിയ നഗരത്തിൽ നിന്ന് അധികം ദൂരെയല്ലാത്ത ഒരു ഗ്രാമത്തിൽ ഇത്ര അന്ധകാരം എന്തുകൊണ്ട്?

ലാഭം കിട്ടുന്നതുപോരാഞ്ഞതിനാൽ നസ്കർ ഇഷ്ടിക വില്ക്കുകയില്ല. അതുകാരണം സർപ്പങ്ങൾക്ക് വംശവൃദ്ധി. മനുഷ്യർക്ക് മരണം. മനുഷ്യർ ആഹാരമില്ലാതെ ദുർബലരാകുന്നതോ? നസ്കർ ഈ ക്രോണിക് അനാഹാരാവസ്ഥയിൽ എന്തെങ്കിലും വേഷത്തിലുണ്ടോ? എന്തുകൊണ്ട് ഹെൽത്ത്സെ ന്ററിൽ ആന്റിസീറം ഇല്ലാതെവരുന്നു?

ഹെൽത്ത്സെന്ററിലെ പയ്യൻഡോക്ടർ തലയാട്ടിപ്പറഞ്ഞു, ഈ 'എന്തുകൊണ്ടെ'ന്നതിന് ഉത്തരം തന്റെ കൈയിലില്ലെന്ന്. കൽക്കത്തയിലെ ആരോഗ്യവകുപ്പിന്റെ ആപ്പീസിൽ മന്ത്രിമാർ വരെ അറിയുന്നതും നോക്കുന്നതുമായ ഫയലുകളുണ്ട്. മനുഷ്യന്റേതായ പ്രശ്നങ്ങൾ ഈ ഫയലുകളിലെ എഴുതപ്പെട്ട അക്ഷരങ്ങൾ മാത്രമായിത്തന്നെ കിടക്കുന്നു.

'ഞങ്ങളുടെ ആസ്പത്രി കണ്ടാലറിയാം. ഒരു കട്ടിലിൽ ആറ്പെറ്റ സ്ത്രീകളാണ് കുട്ടികളുമായി കഴിയുന്നത്. അങ്ങനെയൊക്കെ ആകാമോ! ആന്റിസീറം! ആന്റിസീറം ചോദിച്ചപ്പോൾ അയച്ചത് എന്റ ടോാകിനോൾ. ഒഫീഷ്യലി മലേറിയയില്ല. മലേറിയ ഉണ്ടെന്നറിയിച്ചാൽ അതിന്റെ മരുന്നയയ്ക്കില്ല. അപ്പോൾ കൊടുത്തുവിടുന്നത് പെട്ടിപെട്ടിയായി കോൺട്രാസെപ്റ്റീവ് ഗുളികകൾ. ഒരു മിക്സ് ചറും.'

'എന്തായീ പറയുന്നത്?'

'ഡെറ്റോളില്ല, പഞ്ഞിയില്ല, സിറിഞ്ച് ഇല്ല, ക്ലിനിക്കൽ ടെസ്റ്റിനുവേണ്ട ഒരു സാധനവും ഇല്ല. മെർക്യൂറോക്രോം വരെ തരില്ല. ക്വാർട്ടർ ഇല്ല. പെൺനഴ്സില്ല, ഒന്നിനും സാങ്ഷനില്ല. എന്നാലും മനുഷ്യർ ജീവനോടെ രക്ഷപ്പെടുന്നുണ്ട്. എന്തുകൊണ്ടെന്നറിയാമോ? ഇവരെ യമനും അത്ര പ്രിയമില്ല എന്നുതോന്നുന്നു. കേസുകളെല്ലാം കൽക്കത്തയ്ക്കോ ഡയമണ്ട് ഹാർബറിലേക്കോ അയയ്ക്കുകതന്നെ. എന്തുചെയ്യാം?'

'ആന്റിസീറം വേണമെന്ന് പറഞ്ഞയയ്ക്കൂ.'

'അയയ്ക്കാം, അയയ്ക്കാം.'

'കിട്ടുകയില്ല?'

'അതല്ല. താങ്കളുടെ കൈയിലുണ്ടെന്ന് കേട്ടല്ലോ.'

'അതു വളരെ കുറച്ചുമാത്രം.'

'തരുമോ?'

'നോക്കട്ടെ. താങ്കളുടെ ആവശ്യം അധികമല്ലേ. മനസ്സിടിഞ്ഞുപോകയാണ്, അറിയോ? ഇഞ്ചെക്ഷൻ കൊടുത്താൽ രക്ഷപ്പെടും എന്നറിയാം. പക്ഷേ, ശ്രീപദൻ കേസ്സും കൊണ്ടുവരുമ്പോൾ എനിക്കെന്താ തോന്നാറെന്നോ?"

'എന്താണ്?'

'ഇൻട്രാവീനസ് കൊടുക്കാനറിയില്ല ശ്രീപദന്. പക്ഷേ, ട്രെയിനിങ്ങ് കൊടുത്താൽ ശ്രീപദനെപ്പോലെ ഒരു ബുദ്ധിമാന് രണ്ടുതരം ഇഞ്ചെഷനും ഇൻട്രാമസ്കുലറും ഇൻട്രാവീനസും കൊടുക്കാൻ കഴിയും. നല്ല ബുദ്ധിയുള്ള ആളാണ്. ലിഗേചർ, സക്ഷൻ എല്ലാം ചെയ്തശേഷമാണ് ഇവിടെ കൊണ്ടുവരുക. അവൻ രക്ഷപ്പെടുത്തുന്നുണ്ട്. എന്നാലും ഒരു ക്വാക്ക് ആണല്ലോ. ഞാൻ ഡോക്ടറും.'

'സക്ഷൻ ചെയ്യുന്നത് നല്ലതാണോ?'

'അയാളുടെ പല്ലും തൊണ്ണും നല്ലതാണ്. താങ്കൾ സീറം തരുമോ?'

'നോക്കട്ടെ.'

'താങ്കളുടെ സഹോദരിയുടെ ഭർത്താവിനോട് പറയൂ.'

വസന്തൻ ചിരിച്ചു, ചോദിച്ചു: 'അപ്പോൾ വിവരം എല്ലാവർക്കും അറിയാം, അല്ലേ? ഹിമാദ്രിച്ചേട്ടനിവിടെ വന്നിട്ടേയില്ല. ഞാനും ആരോടും പറഞ്ഞിട്ടില്ല. പിന്നെ എങ്ങനെ എല്ലാവരും അറിഞ്ഞു?'

'ചെറിയ ഗ്രാമം. കുറച്ച് സ്ഥലമല്ലേയുള്ളൂ!'

'പറയാം.'

ഹിമാദ്രി വസന്തനോട് സന്തുഷ്ടനായല്ല സംസാരിച്ചത്. പറഞ്ഞു: 'ഞാനെഴുതിത്തരാം. കൽക്കത്തയിൽ ഈ സ്ഥലത്ത് പോയാൽ കിട്ടുന്നത് കുറച്ചുമാത്രം. പക്ഷേ, എന്റെ പേര് എല്ലാവർക്കും അറിയാനിടയാവരുത്. ഹെൽത്ത് ഡിറക്ടറേറ്റ് ഒന്നും ചെയ്യുകയില്ല. കൽക്കത്തയിലെ ആസ്പത്രികൾ തന്നെ സിവിലൈസ്ഡ് രാജ്യത്തിന് ലജ്ജാവഹമാണ്. പുറത്തെ ഗ്രാമങ്ങളിലെല്ലാം ഹെൽത്തിന്റെ കഥ ഇന്നും ആദമിന്റെ കാലത്തേതുതന്നെ. ഹെൽത്ത്സെന്റർ മരുന്നു തരുക! ഹെൽത്ത്സെന്റർ! എത്ര ആസ്പത്രികളിൽ ഒ.ടി. എയർകണ്ടീഷന്റാണ്! എക്സ്റേ മെഷീൻ ഉപയോഗിക്കാവുന്ന നിലയിലാവുമോ? രോഗികളുടെ കിടക്കകൾ വൃത്തിയായിരിക്കുമോ? വാർഡുകളിൽ നായ്ക്കൾ ഓടുന്നു! ഇത്തവണ ഞാനെഴുതിത്തരാം. പക്ഷേ, ഇതും പറഞ്ഞ് എന്നെ എപ്പോഴും ഉപദ്രവിക്കരുത്. ഞാൻ ജോലി ചെയ്യാൻ വന്നിരിക്കയാണ്. ജോലിനോക്കി സമാധാനത്തോടെ കഴിയണമെന്നുണ്ട്. പുലിയുടെ മാടത്തിൽ മുയൽ കടന്നിരിക്കയാണ്. നിന്നെക്കൊണ്ട് രണ്ടുദിവസത്തെ ഉത്സാഹം കാണിച്ച് ഒന്നും തീർക്കാനാവില്ല.'

വസന്തൻ കൽക്കത്തയ്ക്ക് പോയി. ആന്റിസീറവും കൊണ്ട് തിരിച്ചുവന്നു. ആരെയാണോ സമീപിച്ചത് അദ്ദേഹം പറഞ്ഞു, 'ഓ! ആന്റിസീറം!'

ഒന്നാലോചിച്ചശേഷം കൊടുത്തു. എന്തെങ്കിലും പറയണമല്ലോ എന്നു വെച്ച് ചോദിച്ചു:

'ഇതുകൊണ്ട് സബ്റിയാക്ഷനും ഉണ്ട്.'

'അറിയാം.'

'എന്തറിയാം?'

'ഇതു ഞങ്ങളുടെ ഇൻസ്റ്റിറ്റ്യൂട്ടിലാണ് തയ്യാറാക്കുന്നത്. ഇവയെല്ലാം ഇവിടെത്തന്നെയാണോ വെയ്ക്കുന്നത്?'

'ഞാനങ്ങനെയാണ് കാണുന്നത്. ചുമരിന്നൊരു ശോഭ! അല്ലാതെന്ത്?'

വസന്തന്, ഇത് പീടികയിൽ കിട്ടുന്ന മരുന്നായിരുന്നെങ്കിൽ എന്ന് തോന്നി. പല തർക്കുത്തരബുദ്ധികളും മനസ്സിലുണർന്നു. തീരെ നിരാശനായി. പാമ്പുകടി

ഒരു കമ്പനിയെയും ആകർഷിക്കുന്നില്ല. കമ്പനി എന്തിനാഗ്രഹം കാണിക്കണം. നാലുലക്ഷം പേരെ പാമ്പുകടിക്കുന്നുണ്ടങ്കിൽ ഇരുപതിനായിരത്തോളം മരിക്കുന്നു. അതിശയകരമായ കാര്യം! മറ്റൊന്നും കൂടി. എത്രയോ വർഷങ്ങളായി ഈ ഇരുപതിനായിരത്തിന്റെ സംഖ്യയിൽ മാറ്റമോ കുറവോ വരുന്നില്ല! ഭാരതത്തിൽ മനുഷ്യനും പാമ്പും തമ്മിൽ എന്തെങ്കിലും ഉടമ്പടി നടത്തിയിട്ടുണ്ടോ?'

ശരി. കമ്പനികൾ ഉണ്ടാക്കണ്ട. സർക്കാർ ഈ മരുന്ന് ഉണ്ടാക്കുന്നുണ്ടല്ലോ. സർപ്പവിഷങ്ങൾ കൊണ്ട് കുതിരകളെ ഹൈപ്പർ-ഇമ്യൂണൈസ് ചെയ്യുന്നു. കുതിരയുടെ പ്ലാസ്മ മരുന്നുകൾവഴിക്ക് ഉണക്കിയാണിതു ചെയ്യുന്നത്. ഡ്രൈഅവസ്ഥയിൽ ആന്റിസീറം വളരെക്കാലം നിലനില്ക്കുന്നു.

മരുന്ന് തയ്യാറാക്കുന്നുവെങ്കിൽ അത് വേണ്ടപോലെ വിതരണം ചെയ്യാത്തതെന്തുകൊണ്ട്? കൽക്കത്തയിൽ മരുന്നിന്റെ ഗോഡൗൺ ഉണ്ടാക്കിയിട്ടെന്തു ലാഭം? പാമ്പുകടി സംബന്ധിച്ച ചികിത്സയുടെ ഏർപ്പാടുകൾ കൽക്കത്തയിൽ വെച്ചിരിക്കുന്നതെന്തുകൊണ്ട്? കൽക്കത്തയിൽ നിന്നധികം ദൂരെയല്ലാത്ത ഇർഫാൻപൂരിലെ ഹെൽത്ത്സെന്ററും ബെഹുല ബ്ലോക്കും എന്തുകൊണ്ട് കാളസർപ്പത്തിന്റെ ഭയത്തിൽ കഴിയണം?

ഹേദോനസ്കർ ഇഷ്ടിക വില്ക്കാത്തതെന്തുകൊണ്ട്? ഹേദോനസ്കരന് ശിക്ഷ നല്കാനുള്ള നിയമം ഭരണത്തിന്റെ കൈയിലില്ലാത്തതെന്തുകൊണ്ട്?

ആരോഗ്യകേന്ദ്രത്തിലെ ഡോക്ടറുടെ വാക്കുകൾ ഓർമവന്നതിനാൽ സ്ടെറൈൽ പൈറോജൻ ചേർത്ത ഫിസിയൊലോജിക്കൽ സാൾട്ട് സൊല്യൂഷൻ വാങ്ങിച്ചപ്പോൾ രണ്ടു സിറിഞ്ചും വാങ്ങി. ഒരു ടോർച്ചും, ഏതാണ്ടുദ്ദേശം സൈസു നോക്കി കൃത്രിമസാന്റക്കിന്റെ പംപ്ഷൂ ഒരു ജോഡിയും വാങ്ങിച്ചു.

വേണമെന്നുവെച്ച് തന്നെയാണ് സന്ധ്യക്കുള്ള വണ്ടിക്ക് തിരിച്ചുപോന്നത്. ഹെൽത്ത്സെന്ററിലെ ഡോക്ടറുടെ വീട്ടിൽപ്പോയി ആന്റിസീറവും സൊല്യൂഷനും കൊടുത്തു. തന്റെ പേര് ഒരുവിധത്തിലും പുറത്തുവരരുതെന്നും അങ്ങനെ ചെയ്താൽ തമ്മിൽ ഉരസലാവും എന്നും പറഞ്ഞു വസന്തൻ. ഡോക്ടർക്ക് വളരെ സന്തോഷമായി. 'ഒരിക്കലും മറക്കില്ല സഹോദരാ! പാമ്പുകടിച്ച രോഗികൾ ഇഞ്ചക്ഷനില്ലാതെ നുരയും പതയും വന്ന് പിടയുന്ന കാഴ്ച എത്രമാത്രം വേദനിപ്പിക്കുന്നതാണെന്നോ!'

ഹെൽത്ത്സെന്ററിലെ ചളിപുരണ്ട കുമ്മായം പൊളിഞ്ഞുവീണ, ചിതലുകയറിയ, വിണ്ടുതുടങ്ങിയ ചുമരിന്മേൽ കലണ്ടറുകളിൽ നിന്ന് വെട്ടിയെടുത്തൊട്ടിച്ച സായിബാബ, ബാമാക്ഷേപ, ശാരദാമണിയും രാമകൃഷ്ണനും എന്നിവരുടെ പടങ്ങൾ വസന്തനോർമവന്നു. ശാസ്ത്രോചിതമായ ചികിത്സ ഭരണകൂടത്തിന്റെ ക്രൂരമായ ഔദാസീന്യം കൊണ്ട് വിഫലമാകുമ്പോൾ ഭാഗ്യംകെട്ട ഡോക്ടർ ഈ മഹാപുരുഷന്മാരുടെയും സ്ത്രീകളുടെയും മുൽഗാവ്കർ വരച്ച ചിത്രങ്ങളുടെ നേർക്ക് ആശയോടെ നോക്കിക്കേഴുകയാവും പതിവ്. കാളസർപ്പം കടിച്ചാൽ സായിബാബയുടെ ഭസ്മം കൊണ്ടോ തേൻ കൊണ്ടോ ഒരു ഫലവുമില്ല. ചോദിച്ചു:

'ആദ്യമേ ട്രെയിനിങ്ങ് കൊടുത്തിട്ടുണ്ടാവും?'

'എന്തിന്?'

'ആന്റിസീറം കൊടുക്കാൻ.'

'ഉവ്വ്, ഉവ്വ്.'

'ആന്റിറിയാക്ഷനുവേണ്ടിയുള്ള മരുന്നുകൾ താങ്കൾ എങ്ങനെയെങ്കിലും ശേഖരിച്ചുവെയ്ക്കണം.'

'ആവാം.'

'പോകട്ടെ ഇനി?'

'അവയെല്ലാം എടുക്കുകയാണോ?'

'കുറച്ചു വെയ്ക്കുന്നു.'

'ധാരാളം മരിക്കുന്നുണ്ട്. അറിയില്ലേ?'

'അറിയാം.'

'വല്ലാത്ത ഇരുട്ടാണല്ലോ!'

'ടോർച്ചുണ്ട്.'

ഇരുട്ടത്ത് ടോർച്ച് തെളിയിച്ച് ബെഹുലയുടെ നേർക്ക് നടക്കുമ്പോൾ വസന്തന്റെ മനസ്സിൽ ഇന്ന് ആനന്ദം. താൻ ചെയ്യാൻ വന്ന ജോലിയും ഈ ആനന്ദവും തമ്മിൽ ബന്ധമൊന്നുമില്ല.

അടുത്തദിവസം ശ്രീപദന് ടോർച്ചും ഷൂസും കൊടുത്തശേഷം പറഞ്ഞു: 'വെറുതെ തരുന്നതല്ല. താങ്കളെക്കൊണ്ട് കാര്യം നിവർത്തിക്കാനുണ്ട്.'

'എന്നെക്കൊണ്ടോ?' ശ്രീപദൻ ഷൂസിന്മേൽ കൈകൊണ്ട് തലോടി, വാസനിച്ചുനോക്കി. ഭാഷയിൽ പറയാവുന്നതിലധികം കൃതജ്ഞതനിറഞ്ഞ കണ്ണുകളോടെ വസന്തനെത്തന്നെ നോക്കി. 'ശരി, ഇനി നല്ലപോലെ ഓർമിച്ച് ഒരു കാര്യം പറയൂ. കാളസർപ്പം കടിച്ചു, പക്ഷേ, അധികം വിഷം ശരീരത്തിലേക്ക് കടന്നിട്ടില്ല. താങ്കൾ എല്ലാം ചെയ്തുനോക്കി. എന്നിട്ടും ആ രോഗി ഏതാനുംദിവസത്തിനു ശേഷം മരിച്ചുപോയി. അങ്ങനെ ആരെയെങ്കിലും കിട്ടിയിട്ടുണ്ടോ?'

'ദുനിദാസി.'

'അവളാരാ?'

'ശ്മശാനത്തിൽ പണിയുന്ന ഡോംസാഗരന്റെ ഭാര്യ.'

'ആ കേസെന്തായിരുന്നു എന്നു പറയൂ.'

'എഴുതണോ?'

'വേണം.'

'എന്നാൽ ചായ ഉണ്ടാക്കാൻ പറയട്ടെ?' രാധീ, ചായയുണ്ടാക്കൂ മോളെ.'

'പറയൂ.'

'ദുനിദാസി രാത്രി ഉറങ്ങുകയായിരുന്നു. നിലത്ത് പായ വിരിച്ച് കിടന്നാണിവരധികവും ഉറങ്ങുന്നത്. അദ്ദേഹം വന്ന് അവളുടെ തള്ളവിരലിൽ കടിച്ചു. എന്നെ വിളിച്ചു. ചെന്നു. നല്ലപോലെ കെട്ടി. കടിച്ചിടത്ത് കീറി. രക്തം വലിച്ച് തുപ്പി. രാത്രിമുഴുവനും ഞാനവിടെത്തന്നെ ഇരുന്നു. വെളിച്ചായപ്പോഴേക്കും, ആപത്തില്ല എന്ന് മനസ്സിലായി. എന്നാലും കെട്ടഴിച്ചില്ല. സ്ഥലം മാറ്റിക്കെട്ടി. വൈകുന്നേരം ഒരുവിധം സംസാരിച്ചു. കണ്ണുകൾ കൊണ്ട് നല്ലപോലെ നോക്കി. രക്തം പുറത്തേക്കുവരുന്നത് കാറ്റുതട്ടിയാൽ കട്ടയാവുന്നുണ്ട് എന്ന് കണ്ടു. കൈയ്ക്ക് നല്ല സ്വാധീനം. സൂചികൊണ്ട് കുത്തിയപ്പോൾ വേദനിച്ചതിനാൽ അവൾ തെറിയും പറഞ്ഞു. ഞാൻ തിരിച്ചുപോന്നു.'

രാധി ചായകൊണ്ടുവന്നു. പാലില്ലാത്ത ശർക്കരയിട്ട ചായ. അത്യന്തം തൃപ്തിയോടെ അവസാനത്തെ തുള്ളിപോലും നക്കിക്കുടിച്ചശേഷം ശ്രീപദൻ ഗ്ലാസ് താഴെ വെച്ചുതുടർന്നു: 'അടുത്തദിവസം സാഗർ വിളിച്ചു. ചെന്നപ്പോൾ എന്താണ് കണ്ടത്? ഞാൻ പോരുമ്പോൾ കെട്ട് അഴിച്ചിരുന്നു. പാമ്പുകടിച്ച അന്നു തന്നെ അവളുടെ കാലിന്മേൽ മുളയുടെ വക്കുകൊണ്ട് പൊട്ടിയിരുന്നു. വേദനയും ഉണ്ടായിരുന്നു. ആ കാലുണ്ട് നല്ലപോലെ നീരുവന്ന് വീർത്തിരിക്കുന്നു. നെഞ്ഞത്ത് ഇടയ്ക്ക് വേദന. ഇടയ്ക്കിടയ്ക്ക് ബോധമില്ലാതാകുന്നു. ബോധം വരുമ്പോൾ ശ്വാസത്തിന് വിഷമമുണ്ടെന്ന് പറയുന്നു. ശ്വസിക്കാൻ കഴിയുന്നില്ല. നെഞ്ഞ് വേദനിക്കുന്നു എന്നുപറഞ്ഞതിനാൽ വേഗം ഇർഫാൻപൂരിലേക്ക് കൊണ്ടുപോയി. രക്ഷപ്പെട്ടില്ല.'

'ഡോക്ടർ എന്തുപറഞ്ഞു?'

'പറഞ്ഞതോ, പാമ്പുകടിക്കുള്ള ചികിത്സ നീ വേണ്ടപോലെത്തന്നെ ചെയ്തു ഛിരിപദാ. പക്ഷേങ്കില്, അതിന്റെ ശരീരത്തിൽ ഒന്നുമില്ല. ഒരു ശക്തിയുമില്ല. അതുകൊണ്ടാണ് മുളകൊണ്ട് പൊട്ടിയിടത്ത് വിഷക്രിയ ഉണ്ടായത് എന്ന്.'

തന്റെ ശ്രമം വിഫലമായിപ്പോയതിലുള്ള വിഷമം കാരണം, കോപത്തോടെ ഒന്നുരണ്ടു പ്രാവശ്യം വെറുതെ തുപ്പി, പറഞ്ഞു: 'ഡോക്ടറുടെ കൈയിലും ആവശ്യമുള്ള ഇഞ്ചിഷൻ മരുന്ന് ഇല്ലായിരുന്നു. യുവതി, മൂന്ന് മക്കളുടെ അമ്മ, ടെറ്റനസ് കാരണം മരിച്ചുപോയി. വായിലെ നുരയും പതയും! മക്കളേ, നോക്കാൻ ആളുവേണ്ടേ? സാഗറനിപ്പോൾ കുറച്ചുദിവസം മുമ്പ് വീണ്ടും കല്യാണം കഴിച്ചു. ഏഴുമാസം അവൻ കരഞ്ഞുകരഞ്ഞ് ചത്തു എന്നുപറയാം.'

'ഈ ഒരു കേസുമാത്രമേയുള്ളു.'

'വേണ്ടതുണ്ട്. നേരിട്ട് കാണിച്ചുതന്നെ തരാം. ഉണ്ടല്ലോ കുറച്ചുനാളും കൂടി. കാണാൻ കിട്ടും. ഒരുകാര്യം, വിഷം ഇറക്കി. എന്നിട്ടും ശരീരത്തിൽ വിഷക്രിയ ഉണ്ടാവും.'

'ഉവ്വ്, ഉണ്ടാവും.'

'അതിനെന്തുചെയ്യണം?'

'ഡോക്ടറില്ലാതെ ഒരു വഴിയുമില്ല.'

'മരുന്നില്ല, ഇഞ്ചിഷനില്ല, ഡോക്ടറെന്തുചെയ്യും?'

'രോഗി മരിക്കും.'

'ഞങ്ങൾക്ക് എല്ലാത്തരം മരണവുമുണ്ട്. ഇനി ഞാൻ പറയുന്നത് കേൾക്കൂ. ഇഞ്ചെക്ഷനുള്ള സൂചിയും മരുന്നും എല്ലാം ഞാൻ കൊണ്ടുവന്നിട്ടുണ്ട്. താങ്കളെ പഠിപ്പിക്കാം.'

'എന്നെയോ?'

'അതെ! താങ്കളെ.'

'എനിക്ക് പറ്റുമെന്നാണ് പറയുന്നത്?'

'പറ്റും. ആദ്യം ഒരു കേസ് വരുമ്പോൾ ഞാനെന്തെല്ലാം ചെയ്യുന്നു എന്ന് നോക്കി മനസ്സിലാക്കണം.'

'മോനെയും പഠിപ്പിക്കുന്നുണ്ട്. അവനും കാണാനാവില്ലേ?'

'അവനും കാണട്ടെ. താങ്കളും എന്നും ജീവിച്ചിരിക്കയില്ലല്ലോ.'

'എനിക്ക് കഴിയും.'

'ഉം...., കഴിയും. എനിക്കറിയാം. അതിനാൽ ഞാൻ ഞരമ്പിൽ കുത്തിവെയ്ക്കുന്നു. താങ്കൾ കാലിലോ കൈയിലോ നല്ല സ്ഥലം നോക്കി തൊലിക്കടിയിലേക്ക് കുത്തിവെക്കണം. എത്രത്തോളം മരുന്ന് കയറ്റണം, എത്ര പൊടി ചേർത്ത് ഉണ്ടാക്കണം, എല്ലാം ഞാൻ പറഞ്ഞുതരാം. ഇപ്പോൾ ഉള്ള സീറം വളരെനാളത്തേക്കുണ്ട്.'

'ചീത്തയായിപ്പോവില്ലേ?'

'ഇല്ല.'

'ഇഞ്ചിഷൻ കൊടുത്ത് എനിക്ക് രക്ഷപ്പെടുത്താനാകും!?'

'തീർച്ചയായും.'

ശ്രീപദൻ തല രണ്ടുകൈയിലും താങ്ങിയിരുന്നുപോയി. പിന്നെ കണ്ണുതുടച്ച് പറഞ്ഞു: 'പിതൃപുരുഷന്മാർ കോപിക്കും. കോപിക്കട്ടെ! ഭഗവാനും എല്ലാം അറിഞ്ഞാണ് എന്നെ അയച്ചത്. ഒന്നും ചെയ്യാൻ കഴിയുന്നില്ലാന്നേയ്. മുമ്പുള്ളവർ തലയിൽ വെച്ചുപോയത് ഇപ്പോൾ വലിയൊരു ഭാരവും ഉപദ്രവവുമായി. തെറ്റാണ് ചെയ്യുന്നതെങ്കിലും മനുഷ്യർ രക്ഷപ്പെടുമല്ലോ'

'ഉവ്വ്, രക്ഷപ്പെടും.'

'എങ്കിൽ പഠിപ്പിക്കണം.'

'ചെയ്യാം, ചെയ്യാം.'

ശ്രീപദന്റെ പഠിക്കാനുള്ള കഴിവ് കണ്ട് വസന്തൻ വിസ്മയിച്ചുപോയി. വസന്തൻ ആദ്യം സ്വന്തം മുറിയിലിരുന്ന് കൈയിലെയും കാലിലെയും മാംസപേശിയിൽ തൊലിക്ക് കീഴെ ഡിസ്റ്റിൽഡ്വാട്ടർ കുത്തിക്കയറ്റി പഠിപ്പിച്ചു. അതിനുശേഷം വസന്തന്റെ ശരീരത്തിൽ ശ്രീപദനെക്കൊണ്ട് ചെയ്യിച്ച് പ്രാക്ടീസ് ചെയ്യിച്ചു. അതിന്റെ ഫലമായി രണ്ടുപേരുടെയും കൈയും കാലും വേദനതന്നെ. എന്നാലും ശ്രീപദൻ അതിവേഗത്തിൽ പഠിച്ചു.

അമോണിയം ക്ലോറൈഡ് ചൂടുള്ള വെള്ളത്തിൽ ഉപയോഗിക്കുന്നതും പഠിപ്പിച്ചു. തിളച്ച വെള്ളത്തിൽ തുണി മുക്കി ആവിപിടിക്കാൻ പഠിപ്പിച്ചു. രണ്ടുപേരും ഒരേപോലെ ഉത്കണ്ഠിതരും സന്തുഷ്ടരും ആയിരുന്നു. ശ്രീപദൻ പറഞ്ഞു, 'താങ്കളെന്നെ പഠിപ്പിച്ച വിദ്യകൾ കൊണ്ട് മനുഷ്യർ രക്ഷപ്പെടുമല്ലോ. മനുഷ്യർ രക്ഷപ്പെട്ടാൽ മനസാദേവിക്ക് കോപമുണ്ടാവില്ല.'

'എന്ത്? ആരുടെ കോപം?'

'അതല്ലേ പറയുന്നത്! യുഗമനുസരിച്ച് മന്ത്രം! ഇവന്മാർ പ്രസവസമയത്തുപോലും ഭാര്യമാരെ ആസ്പത്രിക്കയയ്ക്കില്ല! ടൈഫോയിഡ് വന്നാലും ചെയ്യില്ല. പാമ്പ്കടിച്ചാൽ ഡോക്ടറുടെ അടുത്തുകൊണ്ടുപോയി അവിടെ ഇഞ്ചിഷൻ ഉണ്ടെങ്കിൽ കൊടുക്കാമെന്നുപറഞ്ഞാൽ കൊടുക്കാനനുവദിക്കില്ല.'

വസന്തൻ കേട്ട് ചിരിച്ചു. കൽക്കത്തയിൽ നിന്ന് അധികംദൂരെയല്ലാത്ത, എന്നാൽ ഒരു ബന്ധവുമില്ലാത്ത ഈ ബെഹുലയിലെ കൂട്ടുകാരൊന്നുമില്ലാത്ത ജീവിതം ശ്രീപദൻ കാരണം വസന്തന് പലവിധത്തിലും ആകർഷകമായിത്തീരുകയാണ്. എന്തെല്ലാം അറിവുകളും നേടാൻ കഴിയുന്നു! ശ്രീപദൻ പറഞ്ഞു, ചന്ദ്രചൂഡന്മാരിൽ വിവാഹവും ഇണചേരലും പൗഷമാസത്തിലും മാഘത്തിലുമാണ്.

ഇത്തവണ അഗ്രഹായണത്തിലെ കൊയ്ത്തുകഴിഞ്ഞാൽ എല്ലാവരിൽ നിന്നും പിരിവെടുത്ത് മണ്ണെണ്ണ വാങ്ങണം. ഇഷ്ടികക്കൂമ്പാരത്തിൽ തീകൊടുത്ത് വംശം നശിപ്പിക്കണം. ഓ, പാമ്പുകളുടെ ഒരധികാരം! മനസാപുരിപോലെയല്ലേ!'

ഇതിനുശേഷം ഒരു സംഭവം. ഹേദോനസ്കരന്റെ മാസശമ്പളക്കാരൻ ചെറുക്കൻ, ശശി പാമ്പിന്റെ ശല്യമോർക്കാതെ ഇഷ്ടികക്കൂട്ടത്തിൽ നിന്ന് മൂന്നു നാല് ഇഷ്ടികയെടുത്തുകൊണ്ടുപോകാൻ ചെന്നതും അവന്റെ തുടയിന്മേൽ, കോപിച്ച കാളസർപ്പം കൊത്തി. വസന്തനെ വിളിക്കാൻ ശ്രീപദൻ ആളെ അയച്ചു പറഞ്ഞു, 'ഇരുത്താൻ പറ്റുന്നില്ല. പല്ല് കൂട്ടിക്കടിക്ക മാത്രം ചെയ്യുന്നു.'

ശശി തീർച്ചയാക്കി, അവൻ മരിക്കയേ ഉള്ളൂ എന്ന്. പേടിച്ചരണ്ടുപോയതിനാൽ സർപ്പം ഊക്കിൽ കടിച്ച്പോലെയുള്ള ലക്ഷണങ്ങൾ ശശിയിൽ കാണുവാൻ തുടങ്ങി. ശ്രീപദൻ അവനെ ഉറക്കെ ശാസിച്ചു: 'ഒന്ന് ഗോഷ്ടികാണിക്കാതിരിക്കെടാ, ശശി!'

വസന്തൻ വന്നുനോക്കി. കെട്ടലും മറ്റും കഴിഞ്ഞിരിക്കുന്നു. വെള്ളം ചൂടാക്കുന്നു. അമോണിയം ക്ലോറൈഡ് തയ്യാറാക്കിവെച്ചിരിക്കുന്നു.

വസന്തൻ പറഞ്ഞു: 'ഇഞ്ചെക്ഷൻ കൊടുക്കൂ. ഞാൻ കാണിച്ചുതന്നപോലെ ചെയ്യൂ.'

'ഷിരിപദ് ഇഞ്ചിഷൻ കൊടുക്കയോ?'

നോക്കിനില്ക്കുന്നവരെല്ലാം ഭയപ്പെട്ടു. ആന്റിറാബിഡ് ഇഞ്ചെക്ഷൻ കൊടുത്ത ലൂയിപാസ്ചറുടെ ആത്മവിശ്വാസത്തോടെ ശ്രീപദൻ ഗർജിച്ചു: 'വിഷഹരിയുടെ ആജ്ഞയനുസരിച്ച് ചെയ്യാൻ പോകുന്ന എന്റെ പണിയിൽ വിശ്വസിക്കാത്തവർ ഉടനെ ഓടിപ്പോവിൻ.'

ഇഞ്ചെക്ഷൻ കൊടുത്തിട്ട് ശ്രീപദൻ ഉറക്കെപ്പാടി:

'മനസാദേവി ദയ കാണിച്ചു.
ഭുജംഗജനനി ഭുജംഗവിഷം തട്ടിയെടുത്തു
വിഷമെത്തി സപ്തസ്വർഗത്തിൽ
പിതാശങ്കരൻപേരിൽ
മനസാമാതാ ശപഥം ചെയ്തു
വിഷമെല്ലാം ശങ്കരൻതൻ കണ്ഠഹാരമായി
ജയ ജയ ശുഭങ്കരാ, ജയ ജയ ശങ്കരാ.'

ശ്രീപദൻ രണ്ടുകാര്യവും നല്ല കൗശലത്തോടെ നടത്തിക്കൊണ്ടിരുന്നു. വിഷഹാരിമനസയെ വന്ദിക്കലും ശാസ്ത്രീയക്രിയകളും. ചൂടുവെള്ളത്തിൽ അമോണിയം ക്ലോറൈഡ് ഇട്ട് മുറിവിലൊഴിച്ചു. ചൂടുവെള്ളം കൊണ്ട് ആവിപിടിച്ചു. ഇഞ്ചെക്ഷൻ കൊടുത്ത് ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ കെട്ടിയത് അഴിച്ച് സ്ഥലം മാറ്റിക്കെട്ടി. വീണ്ടും തൊള്ളതുറന്നു പാടാൻ തുടങ്ങി:

'ധ്വനി ധ്വനി, ഉയരട്ടെ ധ്വനി!
ധ്വനി ഉയർന്നാൽ ഇല്ല വിഷം!
എല്ലിലും മജ്ജയിലും ധ്വനി!
ധ്വനി ഉയർന്നാൽ കയറില്ല വിഷം!'

'വസന്തൻ, ഇനി പേടിക്കാനില്ല. ശശി രക്ഷപ്പെട്ടു' എന്ന് പറഞ്ഞതും ശ്രീപ

ദൻ സഞ്ചികാണിച്ച് ശശിയുടെ അമ്മയോട് പറഞ്ഞു: 'നസ്കരന്റെ അടുത്തുനിന്ന് അരിയും പരിപ്പും മേടിച്ച് മനസാമാതാവിന് നിവേദ്യം കാണിക്കവെയ്ക്ക്. നെഞ്ചത്തടിച്ച് കരയണം. എന്നിട്ട് പറഞ്ഞോ, നിങ്ങടെ ഇഷ്ടികക്കൂട്ടത്തിൽ നിന്നാണ് പാമ്പുകടിച്ചത്. അരിയും പരിപ്പും തരുകതന്നെ വേണം എന്ന്. വിടരുത്.'

'അത് പറയാനുണ്ടോ? ഈ ദുഗ്ഗക്കാവ്റാണി അത്രയെളുപ്പം ഹേദോനസ്കരനെ വിടുമോ? ആ ഇഷ്ടികക്കൂട്ടം എന്റെ എല്ലാം നശിപ്പിച്ചേനെ. ഈ ഛിരിപദൻ! ദേവിയുടെ കല്പന കിട്ടി ഇഞ്ചിഷൻ കൊടുത്ത് രക്ഷപ്പെടുത്തി.'

'അതേയതെ. എല്ലപ്പോ! ദേവിയുടെ കല്പനയില്ലെങ്കിൽ കൊടുക്കാൻ പാടില്ലല്ലോ. ഇത്ര അന്ധവിശ്വാസം എന്തിനാണ്? എന്റെ സർവവും തന്ന് നിങ്ങടെ ജീവൻ രക്ഷിക്കുന്നുണ്ട്. എപ്പോഴെങ്കിലും രണ്ട് കായയോ ചേമ്പോ നിങ്ങളിൽ നിന്ന് വാങ്ങിക്കുന്നുണ്ടോ? നിങ്ങളില്ലേ, വെറും തീട്ടംതീനികളാണ്. വിളിക്കുമ്പോൾ ഇതൊക്ക ചെയ്യാൻ വരരുത്. അതാ വേണ്ടത്.'

ശശിയുടെ അമ്മ ശ്രീപദന്റെ കാല്ക്കൽ വീണു. അവിടെയുള്ളവരെല്ലാം ശശിയുടെ അമ്മയെ ശകാരിച്ചു. ശ്രീപദനാണെങ്കിൽ പോന്ന നടനാണ്. വേദി ഇപ്പോൾ തന്റെ മാത്രമാണെന്നറിയാം. അതിനാൽ പറഞ്ഞു, 'ഇനിയും പറയാനുണ്ട്. എല്ലാം കേൾക്ക്.'

'എല്ലാം പറയാം. എന്തും പറയാം. എന്റെ ചത്തമോനെ ജീവിപ്പിച്ചുതന്നില്ലേ! ദേവിയുടെ സേവകനല്ലേ. അമ്മയുടെ സേവകൻ. അവർ പറയാതെ എന്തെങ്കിലും സംഭവിക്കുമോ? അവർ സ്വപ്നത്തിൽ വന്ന് പറഞ്ഞു, 'വസന്തനെ അയയ്ക്കുന്നു. നിന്നെ എല്ലാം പഠിപ്പിക്കും. ബെഹുലയുടെ ഇന്നത്തെ സ്ഥിതി കണ്ട് വല്ലാത്ത മനോവിഷമം എന്നും പറഞ്ഞു.'

'ഇനിയും പറയേൻ!'

'ഹേദോനസ്കർ സർക്കാർ കൊടുക്കുന്ന മണ്ണെണ്ണ വീട്ടിൽ ഒളിപ്പിച്ചുവച്ച് പെരുപ്പിക്കയാണ്. അയാളുടെ ഇഷ്ടികക്കൂട്ടം കാരണമാണീ വല്ലാത്ത നാശങ്ങൾ. എന്നാലും ഇഷ്ടിക കൊടുക്കില്ല. ഈ വരുന്ന ആഗ്രഹായണമാസത്തിൽ കൊയ്ത്തുകഴിഞ്ഞാൽ നമുക്കെല്ലാവർക്കും കാശ് പിരിച്ചെടുക്കണം. മണ്ണെണ്ണ വാങ്ങണം.'

'വാങ്ങിയിട്ട്?'

'ഇഷ്ടികക്കൂമ്പാരത്തിന് തീയിടണം. ചന്ദ്രചൂഡന്മാരുടെ വംശം നശിപ്പിക്കണം. അല്ലെങ്കിൽ നമ്മളാരും ബാക്കിയുണ്ടാവില്ല.'

'അങ്ങനെ ആവാം! അങ്ങനെത്തന്നെ ആവാം!' പുറത്തേക്ക് വന്നശേഷം ശ്രീപദൻ പറഞ്ഞു: 'ഇന്നത്തെ ദിവസം ഒരു ദിവസമാണ്. ഞാൻ ഇഞ്ചിഷൻ കൊടുത്ത് ശശി രക്ഷപ്പെട്ടില്ലേ, ങ്ഹേ?'

'പക്ഷേ, സ്വപ്നം കിപ്നമെന്നൊക്കെപ്പറഞ്ഞത്?'

'സത്യം!' ശ്രീപദൻ വസന്തന്റെ കൈ കടന്നുപിടിച്ച് പറഞ്ഞു: 'ദേവിയുടെ ദയവ് എനിക്ക് ധാരാളം ഉണ്ട്. അന്ന് താങ്കളെ വകവെയ്ക്കാതെ സംസാരിച്ച് പോയിട്ട് വളരെയധികം മനസ്താപമുണ്ടായി. അന്നുരാത്രി ദേവിയുണ്ട് വന്നിരിക്കുന്നു, ചന്ദ്രചൂഡനെ ആഭരണമായണിഞ്ഞ്. സ്വപ്നത്തിൽ എന്നോട് പറഞ്ഞു, 'നീ വേഗം അടുത്തേക്ക് ചെല്ല്. അവനെ ഞാനാണ് പറഞ്ഞയച്ചിരിക്കുന്നത്.'

വസന്തന് മനസ്സിലായി. ശ്രീപദന്റെ സ്വപ്നംകാണൽ ഓട്ടോസജെഷ്നാണ്. അങ്ങനെ പഴയവിശ്വാസങ്ങളെ കൈവിട്ട് അറിവിന്റെ മാർഗത്തിലേക്കിറങ്ങിവരാനാഗ്രഹിക്കയും അതിന് മാപ്പുചോദിക്കയുമാണ്. ശ്രീപദന്റെ മനസ്സിന്റെ മൂലകളിലെ ഈവക കെട്ടുപിണച്ചിലുകൾ ഇഴപിരിച്ചുകൊടുക്കുവാൻ തനിക്കാവില്ലെന്ന് വസന്തനറിയാം. ശ്രീപദനെ സംബന്ധിച്ചിടത്തോളം തമസ്സിനെ ത്യജിച്ച് ജ്യോതിർഗമയനാകുക സംഭാവ്യമല്ല. രണ്ടും – അന്ധകാരവും വെളിച്ചവും ചേർന്ന ഒരു സ്ഥിതിയിൽ കഴിയും. എന്തുകൊണ്ടെന്നാൽ, പേരിനുമാത്രമാണ് ശ്രീപദൻ ഇരുപതാംനൂറ്റാണ്ടിൽ ജീവിക്കുന്നത്. വാസ്തവത്തിൽ, ഇരുപതാംനൂറ്റാണ്ടിലെ നാഗരികസൗകര്യങ്ങളിൽ നിന്ന് അകന്ന് അന്ധകാരത്തിലാണ് ജീവിതം നയിക്കുന്നത്. അതിനാൽ അന്ധകാരത്തിൽത്തന്നെ വാസം എന്നുപറയാം. വിഷഹാരിയായ മനസാദേവിയെ തള്ളിക്കളയാൻ ശ്രീപദനാവുകയില്ല.

ശ്രീപദൻ പറഞ്ഞു: 'നാളെ ചന്തയ്ക്ക് പോകണം. നാളെ രാത്രി എന്റെ കൂടെ ഊണുകഴിക്കണം, കേട്ടോ. അതെന്റെ ഗുരുദക്ഷിണയാണ്.'

'ചിലവ് ചെയ്യുകയോ?'

'ചെയ്യില്ലേ പിന്നെ! അസ്സലായി. നല്ല മത്സ്യം, ഉരുളക്കിളങ്ങ് എല്ലാം കൊണ്ടുവരും. എന്റെ വീട്ടുകാരി പാലുകൊണ്ട് 'പിഠെ' പലഹാരമുണ്ടാക്കും. നമുക്ക് നല്ല പോലെ ഉണ്ണാം.'

വസന്തൻ രാവിലെ ഇർഫാൻപൂരിലേക്കു പോയി. വരുമ്പോൾ മധുരപലഹാരം വാങ്ങിക്കൊണ്ടുവന്നു. സന്ധ്യക്ക് ഇറങ്ങാൻസമയത്ത് ഹേദോനസ്കർ പറഞ്ഞു: 'ഛിരിയുടെ വീട്ടിൽ ഉണ്ണാൻ പോകയാണല്ലേ. താണവരുമായി ഇത്രയടുപ്പം വേണോ?'

വസന്തൻ ചിരിച്ചുകൊണ്ട് പറഞ്ഞു: 'എന്റെ സുഹൃത്താണ്.'

'സുഹൃത്ത്!'

'അതെ, ഞാനെന്നാൽ ഇനി ഇവിടെ താമസിക്കുന്നില്ല. എനിക്ക് ഒരു അടുപ്പവും പാടില്ല.'

ഹേദോ പെട്ടെന്ന് പരിഭ്രമിച്ചു പറഞ്ഞു: 'നക്സലുകൾ ഇങ്ങനെയൊക്കെപ്പറയുമായിരുന്നു. താങ്കൾ അതല്ലല്ലോ!'

'അല്ലല്ല, ഒരിക്കലുമല്ല.'

'ഗ്രാമം, ദേശം, സമുദായം ഇതൊക്കെ ഉണ്ടല്ലോ.'

'ഞാൻ പോകുന്നു.'

'ഛിരെ ഇഞ്ചിഷൻ കൊടുത്തു എന്നു കേട്ടു.'

'ഉവ്വ്.'

'വിഷഹാരിദേവിയുടെ ആജ്ഞ?'

'അങ്ങനെ പറയുന്നു.'

'ദേവി അവന് കല്പന കൊടുത്തു?'

'ഞാനെങ്ങനെ അറിയും, പറയൂ? അയാളാണ് പൂജിക്കുന്നത്. നുണപറയുന്നതരം ആളാണോ എന്നും അയാൾക്കുമാത്രമറിയാം.'

'അല്ലല്ല. അതുപറഞ്ഞാൽ നാവ് ചീഞ്ഞുപോകും. കൊടുക്കട്ടെ, കൊടുക്കട്ടെ! ഗ്രാമത്തിന് നല്ലകാലം വരട്ടെ!'

'നല്ലതുതന്നെ വരും.'

'ഞാൻ കേട്ടതും ശശീടെ അമ്മ അരി, പരിപ്പ്, മസാലയെല്ലാം കൊടുത്തു. ദേവിക്ക് നിവേദ്യം കൊടുക്കട്ടെ! മോൻ രക്ഷപ്പെട്ടില്ലേ.

'അവൻ രക്ഷപ്പെട്ടു. പക്ഷേ, താങ്കളുടെ ഇഷ്ടികക്കൂമ്പാരത്തിന് എന്തെങ്കിലും ചെയ്തില്ലെങ്കിൽ എല്ലാവരും രക്ഷപ്പെടില്ല.'

'നോക്കട്ടെ. വിലയൊത്താൽ കൊടുത്തേക്കാം.'

ശ്രീപദന്റെ വീട്ടിൽ കുടുക്കവിളക്കിന്റെ വെളിച്ചത്തിലിരുന്ന് താറാവിന്റെ ഇറച്ചികൊണ്ട് കറി, ചേമ്പ് ഉപ്പേരി, ചോറ്, രസഗൊള എന്നിവയെല്ലാം കഴിച്ചശേഷം ശ്രീപദൻ പറഞ്ഞു: 'ദേവിയുടെ പാട്ട് കേൾക്കണോ?'

'തീർച്ചയായും.'

മനസാമംഗളഗാനം. രാത്രി കവിയുന്നു. കുറുക്കൻ ഓരിയിടുന്നു. ചുറ്റും നിശ്ശബ്ദം. വസന്തന്റെ മനസ്സ് ദാവഭരിതമായി.

കുറച്ചുദിവസത്തിനുശേഷം താമലിയിലേക്ക് ചെല്ലാൻ ശ്രീപദനെ വന്നു വിളിച്ചു. സ്കൂൾമാസ്റ്ററെ പാമ്പുകടിച്ചു. ശ്രീപദൻ പോയി. നല്ലപോലെ ശ്രമിച്ചു. പക്ഷേ, പാമ്പുകടിച്ചിട്ട് എട്ടുമണിക്കൂർ കഴിഞ്ഞശേഷമാണ് വിളിവന്നത്. അതിനാൽ മൃതദേഹത്തിന്മേലായിരുന്നു ശ്രമം നടത്തിയിരുന്നത്. എന്നാലും, ഒരുകാര്യം വസന്തന് മനസ്സിലായി. ഗ്രാമങ്ങളിലെല്ലാം ശ്രീപദന് ഒരു പുതിയ പ്രതിഛായ കൈവന്നിരിക്കുന്നു. താമലിയിലും വിഷമിറക്കുന്ന ആളുണ്ട്, ഭൂഷൺമാൽ. ഈ ഭൂഷൺ തന്നെയാണ് ശ്രീപദനെ വിളിപ്പിച്ചത്. ഇതൊരു നേട്ടമാണ്, പുതിയ വെളിച്ചമാണ്. ഭൂഷൺ തന്റെ ഗ്രാമത്തിലേക്ക് ശ്രീപദനെ വിളിപ്പിച്ചു. അതായത് ശ്രീപദന് ഇഞ്ചെക്ഷൻ കൊടുക്കാനുള്ള കഴിവിനെപ്പറ്റി ഭൂഷൺ കേട്ടിരിക്കുന്നു. ഈവിധത്തിൽ നാളുകൾ കടന്നുപോയി. ശ്രീപദന്റെയും ഹെൽത്ത്സെന്ററിലെ ഡോക്ടറുടെയും സഹായത്തോടെ വസന്തൻ തന്റെ പേപ്പർ തയ്യാറാക്കുന്ന പണി തുടർന്നു. കുതിരയുടെ പ്ലാസ്മയിൽ ഉണക്കിസൂക്ഷിക്കുന്ന സീറം കാരണം അലർജിയില്ലാത്തവരും പ്രതിരോധശക്തിയില്ലാത്തതുകൊണ്ട് സെക്കന്ററി സിംപ്ടം ഡെവലപ്ചെയ്ത് മരിച്ചുപോകാവുന്നതാണ്. ഭക്ഷണമില്ലാതെ ശരീരത്തിന് പുഷ്ടിയും ശക്തിയുമില്ലാത്തവർ, ഡ്രോപ്സി, വീർത്ത പ്ലീഹ, ധാരാളമായുള്ള പല്ലുകളുടെ ക്ഷതങ്ങൾ, പരിക്കുകൾ ഇവർക്ക് നിത്യസുഹൃത്തുക്കളാണ്. അതുകൊണ്ട് മറ്റ് ലക്ഷണങ്ങളും കാണാവുന്നതാണ്. മരിക്കുന്നു, മനുഷ്യൻ മരിക്കുന്നു. എന്നാൽ, രക്ഷപ്പെടുന്ന രോഗികൾ ഡോക്ടറുടെ മനസ്സിന്റെ ശക്തി വർധിപ്പിക്കുന്നു; ശ്രീപദന്റെയും. ശ്രീപദനിൽ നിന്ന് വസന്തൻ പുതിയതായി പലതും പഠിച്ചു. പാമ്പുകടിച്ച രോഗികൾ വെറും ഭയംകൊണ്ടും മരിച്ചേക്കാം. വസന്തൻ അതിനെപ്പറ്റി വായിച്ചിട്ടുണ്ട്. ഈ ഭയത്തിന്റെ മുഖഭാവം, രക്തമാംസങ്ങളാലുള്ള മുഖം ശ്രീപദൻ വസന്തനെ കാണിച്ചുകൊടുത്തു.

**'രാജീവ ധോബിയുടെ മരണം കണ്ടോ? ഞാൻ ചന്തയ്ക്ക് പോയനേരം. അവനെ ഒരു നിസ്സാരൻ കടിച്ചു. അവരാദ്യം തന്നെ ബ്രാഹ്മണനെ വിളിച്ചു. ഭയത്തിന്റെ ഊക്ക് കാരണം നെഞ്ഞിനുള്ളിലെ ഉടുക്കുകൊട്ട് നിന്നു. ഭാര്യ കരഞ്ഞുകൊണ്ട് പറയാൻ തുടങ്ങി: 'എവിടേക്കാണ് പോയിരുന്നത്? നിങ്ങൾ അടുത്തുണ്ടായിരുന്നെങ്കിൽ ഒന്നും വരില്ലായിരുന്നല്ലോ!' നീർക്കോലി കടിച്ചപ്പോൾ വലിയ**

ആളാണ് കടിച്ചതെന്ന് തീർച്ചയാക്കി. അതുതന്നെ! അതല്ലേ ശാസ്തരത്തിൽ പറഞ്ഞേക്കണത്, രോഗിയെ ഒറ്റയ്ക്കാക്കരുത്. ശകാരിച്ചായാലും അടിച്ചിട്ടായാലും മനസ്സിൽ നല്ല കരുത്തുണ്ടാവണം. അതുണ്ടാക്കണം.'

'ഭയപ്പെട്ട് ഹാർട്ട് ഫെയിലായി.'

'ഈ ഭയം എങ്ങനെ നീക്കാം, പറയൂ.'

'മകൻ പഠിക്കുന്നില്ലേ?'

'പിന്നെ! മന്ത്രവും തന്ത്രവും പഠിക്കാൻ വന്നിരിക്കും. ഇപ്പോൾ അവന് ഇഞ്ചിഷനിലും വലിയ ഉത്സാഹമുണ്ട്. പക്ഷേ, ലക്ഷണമൊന്നും മുഴുവനുമറിയില്ല. അവന്റെ കൈയിൽ വിട്ടുകൊടുക്കില്ല. ഇതേവരെ കൊടുത്തിട്ടില്ല.'

'കെട്ട് മാറ്റിക്കെട്ടിയില്ലെങ്കിൽ ഗാങ്ഗ്റീൻ വരും. വേഗം അഴിച്ചാൽ രോഗി മരിക്കും. അത് പഠിപ്പിക്കണം.'

'എല്ലാം, എല്ലാം പഠിപ്പിക്കുന്നുണ്ട്. ഞാൻ ചികിത്സയ്ക്ക് കാശു മേടിക്കാറില്ലല്ലോ. നിശികാന്ത മുക്കുവൻ എനിക്ക് പ്ലാവിൻ പലകകൊണ്ട് ഒരു പെട്ടിയുണ്ടാക്കിത്തന്നു. അവന്റെ അമ്മയെ രക്ഷപ്പെടുത്തി. പെട്ടിതന്ന് അവൻ പറയാണ്, 'ഇതിൽ മരുന്നെല്ലാം വയ്ക്കാം. ഇഞ്ചിഷൻ മരുന്നും വയ്ക്കൂ. അമ്മയുടെ പേരിൽ ഇതിരിക്കട്ടെ. നിങ്ങളും നിങ്ങളുടെ ഇഞ്ചിഷനുമാണ് ഇനി രക്ഷ. പിന്നെ താങ്കളുടെ ജോലി നടക്കുന്നുണ്ടല്ലോ?'

'ഉവ്വുവ്വ്. ഇവിടേക്ക് വന്നില്ലായിരുന്നെങ്കിൽ ഭക്ഷണം കഴിക്കാതെ ജീവിക്കുന്നവരുടെ ശരീരത്തിൽ ഇഞ്ചെക്ഷൻ കൊടുത്താലും എന്തെല്ലാം ലക്ഷണങ്ങൾ കാണാൻ കഴിയും, എങ്ങനെ മനുഷ്യർ സഹിക്കുന്നു എന്നൊക്കെ അറിയാനേ കഴിയില്ല.'

'നല്ലപോലെ കഴിയുന്നവരെ പാമ്പുകടിക്കില്ല. ആനയെ കടിച്ചാലറിയാം, നല്ലപോലെ ഭക്ഷണം കഴിക്കുന്ന ശരീരത്തിൽ പാമ്പുകടികൊണ്ട് എന്തെല്ലാം ലക്ഷണങ്ങളുണ്ടാകുന്നു എന്ന്. ഇവന്മാരെയൊന്നും പാമ്പ് കടിക്കില്ല. കടിച്ചാലും ചാകുന്നത് പാമ്പായിരിക്കും. അയ്യയ്യോ! നസ്കരനല്ലേ ആള്!'

'എനിക്ക് പോകാനുള്ള ദിവസം അടുത്തു.'

'അതോർക്കുമ്പോഴാണ് വിഷമം. ഇനിയും വരും, ഒരുപക്ഷേ.'

'നോക്കൂ! ജോലിക്കാണെങ്കിലും വരണം. അല്ലെങ്കിലും നോക്കണം. ഒരിക്കൽ വിട്ടുപോയ തൊഴുത്തിലേക്ക് പശുവുണ്ടോ തിരിച്ചുവരുന്നു!'

'താങ്കളുടെ മനസാദേവിയുടെ കഴുത്തിൽ എന്താണിട്ടിരിക്കുന്നത്? കരിനാഗത്തിന്റെ തൊലികൊണ്ടുള്ള ആഭരണമാണോ? കാണാൻ നല്ല ഭംഗിയുണ്ടല്ലോ.'

'അതെ. കൊല്ലുമ്പോൾ തൊലിഉരിച്ച് മാലയുണ്ടാക്കണം. ഞങ്ങടെ നിയമമതാണ്. മാൽജാതിക്കാരിൽ എല്ലാവരും നിയമം പാലിക്കാറില്ല. ഇപ്പോൾ എത്രയാണ് കൊല്ലുന്നത്. തൊലിവില്ക്കയല്ലേ, കൽക്കത്തയിൽ. മൂർഖന്റെയും മറ്റും തൊലിക്ക് ഇരട്ടിവിലയാണ്. വിഷപ്പാമ്പിൽ നിന്നുള്ള ലാഭം രണ്ടുതരത്തിലല്ലേ ഇപ്പോൾ.'

വസന്തൻ പോകയായി എന്നുകേട്ടപ്പോൾ ഹേദോനസ്കരനാണ് അധികം സന്തോഷം. ഇർഫാൻപൂരിലെ പോലീസ് സ്റ്റേഷനിലിരുന്ന് മനസ്സിലെ ഇരിപ്പ് പറഞ്ഞു: 'ഒരു ഉദ്യോഗസ്ഥന്റെ, മജിസ്ട്രേട്ടിന്റെ അളിയനാണെന്നുവെച്ച് ഒന്നും

പറഞ്ഞില്ല. അല്ലെങ്കിൽ കാണിച്ചുകൊടുക്കുമായിരുന്നു. നക്സലുകളുടെ കൂടെയല്ലേ ഇരിപ്പും എല്ലാം. ആ ഛിരിപദന്റെ കൂടെയാണേതുനേരവും. താണജാതിക്കാർക്ക് ഇഞ്ചിഷൻ കൊടുക്കുന്നു, അവിടെയൊക്കെപ്പോയി ചോറുണ്ണുന്നു. കൊയ്ത്തുസമയത്ത് ഇവന്മാരെ അടക്കിവെയ്ക്കാൻ വിഷമമാവും. അവൻ രണ്ടു ദിവസത്തേക്ക് വന്നിട്ട് എന്നെ നശിപ്പിച്ചു.' എന്തെങ്കിലും കുഴപ്പമുണ്ടാക്കിയിട്ടാണോ പറയുന്നത് എന്നു ചോദിച്ചാൽ, ഒന്നും ഉണ്ടാക്കിയില്ല. പക്ഷേ, ഗ്രാമത്തിലെ കാറ്റ് മാറ്റിവീശാൻ തുടങ്ങിയില്ലേ? ഛിരിമാൽ ഇപ്പോൾ കാലിൽ ഷൂസും കൈയിൽ ടോർച്ചുമായല്ലേ നടക്കുന്നത്. താണജാതിക്കാര് ഷൂസിടാൻ തുടങ്ങിയാൽ മനസ്സിലാക്കിക്കോളൂ, ഘോരകലിയാണ് എന്ന്. എന്താ, പാമ്പ് കടിക്കില്ലേ? കടിക്കുമ്പോൾ ഷൂസിനെന്ത് ചെയ്യാനാവും, തടുക്കുമോ? ആർക്കെങ്കിലും ആകുമോ?'

വിഷഹാരി മനസാദേവി നസ്കരന്റെ വാക്കുകൾ കേട്ടു എന്നു തോന്നുന്നു. രാത്രിയിൽ നല്ല ഉറക്കത്തിൽ ആരോ വാതിലിൽ മുട്ടുന്ന ശബ്ദം കേട്ടു വസന്തൻ. ആരോ ദുഃഖത്തോടെ കരഞ്ഞ് വിളിക്കുന്നു. ചാടിപ്പിടഞ്ഞെണീറ്റുചെന്ന് കതക് തുറന്നു. ഹേദോനസ്കർ സ്വയം വന്നിരിക്കുന്നു. കൂടെ വേറെയും ചിലരുണ്ട്. ശ്രീപദന്റെ മകൻ പതിതനും. അവൻ കരഞ്ഞുകൊണ്ട് പറഞ്ഞു:

'ഇഞ്ചിഷനും കൊണ്ട് വേഗം വരൂ, ബാബൂ. എന്റെ അച്ഛോ, എന്റെ അച്ഛോ...!'

'ശ്രീപദനെ?'

'അതേ ബാബൂ, ഉറക്കത്തിൽ. കക്ഷത്തിലാണ് കടിച്ചത്.'

പെട്ടെന്ന് വലിയൊരു വെളിച്ചം. ശശിയുടെ കൈയിൽ പെട്രോമാക്സ്. ഹേദോനസ്കരന്റെ സ്വരത്തിലും ഭാവത്തിലും ഭയം. ശ്രീപദനെ പാമ്പുകടിക്കുക എന്നതിന്റെ ഗുരുത്വം ഹേദോവിനറിയാം. പറഞ്ഞു, 'വിളക്കും കൊണ്ട് പോകാം.'

'താങ്കളും വരുന്നുണ്ടോ?'

'ഛിരിപദാ.......'

വസന്തൻ ടോർച്ചും കൊണ്ടോടി. തോളിൽ സഞ്ചിതൂങ്ങുന്നു. ശ്രീപദനെ പാമ്പുകടിച്ചു! ശ്രീപദനെ!

മുറ്റത്ത് വലിയൊരു തിരക്ക്. എല്ലാവരെയും തള്ളിനീക്കി വസന്തൻ അകത്തേക്ക് കടന്നു. ചിലർ കരയാൻ തുടങ്ങി.

'മാലിനെ രക്ഷിച്ചേടുക്കൂ ബാബൂ. ഇല്ലെങ്കിൽ എനിക്ക് ജീവക്കണ്ട.'

ശ്രീപദൻ ചുമരിന്മേൽ ചാരിയിരിക്കുന്നു. മുന്നിൽത്തന്നെ ചത്തുകിടക്കുന്ന കാളസർപ്പം. ശ്രീപദൻ കൈയുയർത്തി ഭാര്യയുടെ ചുമലിൽ വെച്ചു. ഭാര്യ നിർത്താതെ കരയുന്നു. കക്ഷത്തിൽ കീറിയതിന്റെ മുറിവ്. ശ്രീപദന്റെ കണ്ണുകളിൽ മയക്കം വരുന്നു. കണ്ണിമകൾ അടഞ്ഞുവരുമ്പോഴൊക്കെ വേണമെന്നുവെച്ച് തുറന്നുപിടിക്കുന്നു.

'ശ്രീപദാ...'

'ബാബൂ! വസന്തബാബൂ!'

'വേഗം വെള്ളം തിളപ്പിക്കിൻ, ആരെങ്കിലും. കുറച്ചധികം വെള്ളം. പെട്രോമാക്സ് ഇവിടെ വെയ്ക്കൂ. ശ്രീപദാ! ഞാൻ ഇഞ്ചെക്ഷൻ തരാം." ഇഞ്ചെക്ഷൻ കൊടുക്കുമ്പോൾ വസന്തന്റെ കൈ വിറയ്ക്കുന്നു. ശ്രീപദൻ ചിരിക്കാൻ ഭാവി

ക്കുന്നു. നേരിയ ചിരി. വളരെ ദൂരത്തേക്ക് പോകുന്നതിനിടയ്ക്ക് കാറ്റിൽ ഒഴുകിവരുമ്പോലെ പതിഞ്ഞ സ്വരം. പറഞ്ഞു: 'പതിതൻ കെട്ടാനാഗ്രഹിച്ചു. എവിടെ കെട്ടും?'

'ശ്രീപദാ, ഏറ്റവും അധികം ഡോസ് തന്നിട്ടുണ്ട്, കേട്ടോ?'

'തന്നോളൂ.'

തീരെ ഭയമില്ലാത്തവനെപ്പോലെ ശ്രീപദന്റെ കക്ഷത്തിൽ വസന്തൻ മുറിവേല്പിച്ചു. ശ്രീപദൻ വീണ്ടും ചിരിച്ചു: 'ഒന്നും അറിയുന്നില്ല. കാര്യമില്ല ബാബൂ. ഇരിക്കൂ!'

ചൂടുവെള്ളം, അമോണിയം ക്ലോറൈഡ്. ഓരോ ശ്രമവും വൃഥാവിലാണെന്നറിഞ്ഞിട്ടും വസന്തൻ ചെയ്തു.

ശ്രീപദൻ വളരെദൂരത്തുനിന്ന് പറയുമ്പോലെ പറഞ്ഞു:

'അവിടെ മുറിച്ചിട്ടെന്താ കാര്യം, ബാബൂ? കക്ഷത്തിനും ഹാർട്ടിനും അധികം ദൂരമില്ല എന്നല്ലേ പറയാറ്?'

'ശ്രീപദാ, ഇങ്ങോട്ട് നോക്കൂ.'

'നോക്കാൻ കണ്ണിൽ ദൃഷ്ടിയില്ല, ബാബൂ. ഉറക്കം! വല്ലാത്ത ഉറക്കം!'

'ചൂടുവെള്ളത്തിന്റെ പാത്രം? കമ്പിളിത്തുടുക്ക് ഇങ്ങോട്ടു തരൂ.'

കമ്പിളികൊണ്ടുള്ള പൂജയ്ക്കിരിക്കുന്ന തടുക്ക് ചൂടുവെള്ളത്തിൽ മുക്കി കക്ഷത്തിൽ ആവിപിടിച്ചു. ശരീരം ഒന്നും അറിയുന്നില്ല. വസന്തൻ ശ്രീപദന്റെ നാഡി നോക്കി. നെഞ്ചത്ത് ചെവിവെച്ച് ശ്രദ്ധിച്ചു.

ശ്രീപദൻ നന്നെ വിഷമിച്ചുനോക്കി, വിക്കിവിക്കിപ്പറഞ്ഞു: 'നസ്കർ ഇഷ്ടിക വിറ്റില്ല!'

വസന്തൻ നെഞ്ചത്തു ചെവിയമർത്തി ശ്രദ്ധിക്കയാണ്. പതുക്കെ എണീറ്റു. ശ്രീപദനെ പതുക്കെ താഴെ കിടത്തി. ഉടനെ മുഖം മറച്ചുപിടിച്ച് ഉറക്കെ കരയാൻ തുടങ്ങി. ബെഹുലയിൽ ഒഴുകുന്ന നൂറുനൂറുപേർ ഒരുമിച്ചു കരഞ്ഞു. രാത്രി ഞെട്ടിവിറങ്ങലിച്ചുനിന്നു. കരിനാഗത്തിന്റെ പഴക്കം ചെന്ന തൊലികൊണ്ടുള്ള ശിരോഭൂഷണം ധരിച്ച പിച്ചളകൊണ്ടുള്ള മനസാദേവി ഒരേ ദൃഷ്ടിയോടെ സ്നേഹം നിറഞ്ഞ വികസിച്ച കണ്ണുകളോടെ നോക്കിക്കൊണ്ടിരിക്കുന്നു.

നേരം പുലർന്നു. എല്ലാം നശിച്ച പ്രഭാതം. എങ്ങനെയാണ് വാർത്ത പരക്കുന്നതെന്നറിയില്ല. താമലി, ബകുൽപൂർ, ഗാങ്ങ്ടി, ഫുലെ എന്നീ ഗ്രാമങ്ങളിലെ മാൽജാതിക്കാരെല്ലാം എത്തി. ഇപ്പോൾ വസന്തൻ വെറും ഒരു കാഴ്ചക്കാരൻ മാത്രം. ഇതിലൊന്നും തനിക്ക് പങ്കില്ല. ഒന്നും ചെയ്യാനില്ല.

വാഴത്തടികൊണ്ടുള്ള ചങ്ങാടം തയ്യാറായി. അതിന്മേൽ വിരിപ്പ് വിരിച്ചു. ശ്രീപദന്റെ ചാരനിറമുള്ള ശരീരം അതിൽ കിടത്തി. ഓരോരുത്തരും ചങ്ങാടത്തിന്മേൽ മണ്ണുകൊണ്ടുള്ള ചെറിയ ചിരാതുപോലെയുള്ള അടപ്പുകൾ വെച്ച്, അരിമണിയും തുളസിയിലയും വെച്ച്, ശ്രീപദനെ ഓരോ മാലനും നമസ്കരിച്ചു.

ഗ്രാമത്തിന്റെ വലിപ്പം നോക്കുമ്പോൾ വളരെ നീണ്ട ശവയാത്രതന്നെ. എല്ലാവരും 'ഹരി'ശബ്ദമുയർത്തുന്നു. കണ്ണുകൾ തുടയ്ക്കുന്നു. പുരുഷന്മാർ ലജ്ജ കൂടാതെ കരയുന്നു. ബെഹുലനദിയിലേക്ക് ചങ്ങാടം ഇറക്കിവിട്ടു. എല്ലാവരും ഇപ്പോൾ അടുത്തടുത്ത് നില്ക്കുന്നു. ചങ്ങാടം വലിച്ചുകൊണ്ട് വൃദ്ധയായ

ബെഹുല സന്തോഷത്തോടെ ഒഴുകിപ്പോകുന്നു. ശപിക്കപ്പെട്ട നദി! ശപിക്കപ്പെട്ട ബെഹുല! പതുക്കെ, വളരെപ്പതുക്കെ ചങ്ങാടം നീങ്ങിക്കൊണ്ടിരിക്കുന്നു. വസന്തൻ നടന്നുകൊണ്ടിരിക്കയാണ്. ഭൂതം ബാധിച്ച മനുഷ്യനെപ്പോലെയുണ്ട്. നടന്നു നടന്ന് എല്ലാവരും പെട്ടന്ന് നിന്നു. തിരിവ്. നദി തിരിയുന്നിടത്ത് ചുഴി. അവിടെ ചങ്ങാടം വട്ടത്തിൽ കറങ്ങി. അത് ഒരു നിയമംപോലെയാണ്. അത് നോക്കിനില്ക്കുന്നവരുടെ കണ്ണുകളിൽ ഇരുട്ട്. ഇത്രവെയിലുള്ള പകലായിട്ടും ദൃശ്യം എത്ര അന്ധകാരമയം. ആരോ പറയുന്നു, 'ഏഴു പ്രാവശ്യം തിരിയും. അതിനുശേഷം മുങ്ങിപ്പോയി താമലിയിൽ പൊന്തിവരും.'

അതോടെ ഒന്നിച്ച് ആർത്തനാദം ഉയർന്നു. എന്തുകൊണ്ടെന്നാൽ, എല്ലാവരെയും വിസ്മയിപ്പിച്ചുകൊണ്ട് ചങ്ങാടം വട്ടത്തിൽ കറങ്ങിക്കൊണ്ടുതന്നെയിരുന്നു. കാറ്റുകാരണം ശ്രീപദന്റെ മുഖത്തുനിന്ന് തുണി നീങ്ങിപ്പോയി. വസന്തൻ സദയം നോക്കുമ്പോൾ മനസ്സിലാക്കുകയായിരുന്നു. പകുതിയടഞ്ഞ കണ്ണുകളിൽ എന്തോ ആക്ഷേപത്തിന്റെ ഭാവം. ആരോടോ അവജ്ഞ. മനുഷ്യർ, സർപ്പദംശന ഭീതരായ മനുഷ്യർ. റിസർച്ച് പേപ്പറല്ല, കൽക്കത്തയിൽ വി.വാ.ദി.ബാഗി ആപ്പീസിലെ ഡെസിമൽ സ്റ്റാറ്റിസ്റ്റിക്സല്ല. മനുഷ്യർ നശ്വരരാണ്. അതുകൊണ്ടാണ് അവർക്ക് മനുഷ്യരുടെ പ്രയോജനം. ഭയം അകറ്റേണ്ടതത്യാവശ്യമായിരിക്കുന്നു. അവരെ രക്ഷിക്കേണ്ടതും വളരെ ആവശ്യമാണ്.

ശശിയുടെ അമ്മ ഉറക്കെക്കരഞ്ഞു: 'ഞങ്ങളെ അനാഥരാക്കിപ്പോയല്ലോ! അതാണ് പോകാൻ കഴിയാത്തത്. അതാണ് വട്ടംകറങ്ങിക്കൊണ്ടിരിക്കുന്നത്. പിന്നേം പിന്നേം നമ്മളെ നോക്കയാണ്.'

പിന്നെ മരിച്ച ശ്രീപദനും മനസ്സിലായപോലെ പിതൃദത്തമായ ഉത്തരവാദിത്വം താനേറ്റെടുത്തു. തന്റെ ആ ചുമതല ഇനിയേറ്റെടുക്കാൻ ആരുമില്ല. മകൻ പതിതൻ ഒന്നും പഠിച്ചിട്ടില്ല. വസന്തൻ ഉടനെ പോകും. പിണ്ഡം വെക്കാനുള്ള അധികാരം താൻ പതിതന് കൊടുത്തു. പക്ഷെ തന്റെ പൈതൃകം ഏറ്റെടുക്കാൻ ആരുമുണ്ടായില്ലല്ലോ. ശ്രീപദന്റെ അനന്തരാവകാശി വെറും പിണ്ഡം വെച്ചതുകൊണ്ടു മാത്രമാവുകയില്ല. അത്യന്തം നിരാശയോടെ ശ്രീപദൻ നദിയോട് എന്തോ മന്ത്രിച്ചപോലെ. ബെഹുല ചങ്ങാടത്തിനെ വലിച്ചുകൊണ്ടുപോയി താഴ്ത്തിക്കളഞ്ഞു.

വസന്തൻ തിരിച്ചു വന്നു. ദിവസം മുഴുവൻ കിടക്കയിൽ കിടന്നു. കുളിച്ചില്ല, ഭക്ഷണം കഴിച്ചില്ല. രാത്രിയും അങ്ങനെ തന്നെ കഴിച്ചുകൂട്ടി.

രാവിലെ എണീറ്റതും ഹേദോനസ്കരനെ വിളിച്ചു പറഞ്ഞു, 'മണ്ണെണ്ണ പുറത്തെടുക്കൂ. സർക്കാർ വക മണ്ണെണ്ണ'.

'എന്തിനാണ്?'

'അത് കാണാം.'

'പക്ഷെ എന്തിനാണെന്ന് പറയാതെ....'

കൂടുതൽ പറയണമെന്ന് ഹേദോവിനുണ്ട്. ശ്രീപദന്റെ മരണം ഹേദോയുടെ മനസ്സിലും തട്ടിയിരിക്കുന്നു. മണ്ണെണ്ണ എന്നുവെച്ചു അഥോറിട്ടി തന്റെ എന്നല്ലേ അർത്ഥം. പക്ഷേ വസന്തൻ കൂടുതൽ പറയാനേ അനുവദിച്ചില്ല.

'ആദ്യം ഗ്രാമത്തിലെ എല്ലാവരെയും വിളിക്കും, നസ്കർ ബാബു. മണ്ണെണ്ണ

അവരെക്കൊണ്ട് പുറത്തേക്കെടുപ്പിക്കും. അതിനുശേഷം എസ്.ഡി.ഒ.യെ വിവരം അറിയിക്കും. പിന്നെ കൽക്കത്തയിൽ ചെന്ന് വേണ്ടതു ചെയ്യും. നിങ്ങളുടെ ഇഷ്ടി കമാടം....... എസ്.ഡി.ഒ. എന്റെ സഹോദരിയുടെ ഭർത്താവ് മാത്രമല്ല, നല്ല കഴി വുള്ള ആളാണ്. ഇവർക്കൊക്കെ പെർമിറ്റ് ഉണ്ടായിട്ടുപോലും താങ്കൾ മണ്ണെണ്ണ കൊടുക്കുന്നില്ല. എല്ലാം സ്വന്തമാക്കി വെക്കുന്നു. മുഴുവൻ മാറ്റിവെക്കാറാണ് പതി വെന്ന് എനിക്കറിയില്ലേ? പഞ്ചായത്തിൽ പ്രമുഖനായി! ഈ വക ദുഷ്പ്രവൃത്തിക ളുടെ കണക്കെടുത്താൽ ആരെങ്കിലും പ്രമുഖനാക്കിവെക്കുമോ?'

ഹേദോനസ്കർ ശാന്തനും നിർവിരോധിയുമായ വസന്തന്റെ കണ്ണുകളിൽ തന്റെ സമാഗതമായ പരാജയം വായിച്ചു. ഉടനെ മനസ്സിൽ തോന്നി, വല്ലാതെ ഒറ്റപ്പെട്ട ഒരു ഗ്രാമമാണ് ഇത്. പോലീസ് സ്റ്റേഷനാണെങ്കിൽ ഇർഫാൻപൂരിൽ. മനസ്സിൽ അടിസ്ഥാനമില്ലാത്ത ഭയം. എഴുപത്-എഴുപത്തൊന്നിൽ ഇത്തരമൊരു ഭയവും കൊണ്ട് ഓടേണ്ടിവന്നിരുന്നു.'എടുത്തോളൂ. എത്ര ടിൻ വേണ്ടിവരും?' വരണ്ട ശബ്ദത്തോടെ ഹേദോ ചോദിച്ചു. 'ഒരു ടിൻ വെച്ച് ബാക്കിയെല്ലാം എടുക്കും. ശശി! ചരൺ, സാഗർ, നിശികാന്തൻ എല്ലാവരെയും വിളിക്ക്. ഇരുപത് പേർ വേണം.' വസന്തന്റെ സ്വരത്തിലെന്നല്ല മനസ്സിലും ഹിംസ്രഭാവം കലർന്ന ആനന്ദം. നസ്കരന്റെ വിളറിവിഷണ്ണമായ മുഖം കാണുമ്പോൾ തനിക്കിത്ര ആനന്ദം ലഭിക്കുമെന്ന് ഇതിനു മുമ്പറിയില്ലായിരുന്നു. 'ഹോസ്പൈപ്പുകളും തരണം. ഗ്രാമ ത്തിൽ തീപിടിച്ചാൽ കെടുത്താൻ വേണ്ടി സർക്കാർ തന്നതല്ലേ. താങ്കളത് വഴുതി നക്ക് നനയ്ക്കാനുപയോഗിക്കുന്നു.'

ചരണനും മറ്റുള്ളവരും വന്നെത്തി. വസന്തൻ പറഞ്ഞു, 'ടിന്നുകൾ എടുക്ക്. പൈപ്പുകളും. കഴിയുന്നത്ര വൈക്കോൽ കൊണ്ടുവരണം.' ചരണനും മറ്റുള്ളവരും വസന്തന്റെ മുഖത്തേക്ക് നോക്കി. ശ്രീപദന്റെ മരണമേല്പിച്ച അങ്ങേയറ്റത്തെ ആഘാതം, ശോകം, ഗതികേട് എല്ലാം ആ മുഖത്തുണ്ടെങ്കിലും വസന്തനവരെ അവരുടെ ജീവിതത്തിന്റെ പ്രഥമാവശ്യമായ മാനവതാബോധത്തിലേക്ക് വീണ്ടും സ്വച്ഛന്ദം ഒഴുകുന്ന ജീവിതധാരയിലേക്ക് കൊണ്ടുപോകാനൊരുങ്ങിയിരിക്കയാണ്.

'നല്ല നീളമുള്ള മുളകൾകൊണ്ടു പോകണം. സ്ത്രീകളും കുട്ടികളും അങ്ങോട്ടടുക്കരുത്.'

വൈക്കോലിട്ട് ചുറ്റും നിറച്ചു. ഇഷ്ടികയുടെ മുകളിലേക്ക് വലിച്ചെറിഞ്ഞ് മൂടി. അങ്ങനെ വൈക്കോൽ മാത്രം കാണാം എന്നായി. ഇഷ്ടികക്കുചുറ്റും വൈക്കോൽ കൊണ്ടൊരു മതിൽ പണിതപോലെ. തീയിനെപ്പറ്റി കൂടുതലറിവുള്ള ശ്മശാനത്തിലെ സാഗർ ഡോം പറഞ്ഞു, 'ആൺപിള്ളർ പോയി മരത്തിന്റെ കൊമ്പും ചില്ലയും വെട്ടിക്കൊണ്ടുവരട്ടെ. ശ്മശാനത്തിൽ അത്തി മരങ്ങൾ വേണ്ട തുണ്ട്. തീ ഒരിക്കൽ പിടിച്ചാൽ പിന്നെ കെടുകയില്ല.'

ചരൺ പറഞ്ഞു, ഓരോ വീട്ടിൽ നിന്നും ഉമി ചോദിച്ചു മേടിച്ചുകൊണ്ടുവ രണം. തണുപ്പുകാലത്ത് തീയിട്ട് കായാൻ വേണ്ടി എല്ലാവരും എടുത്തു വെച്ചിട്ടു ണ്ടാകും.'

വൈക്കോൽ കൊണ്ടുള്ള മതിലിന്മേലും ഇഷ്ടികമുകളിലെ വൈക്കോലി ന്മേലും മണ്ണെണ്ണ നല്ലപോലെ തളിച്ചു. സ്പ്രേ ചെയ്തു. വസന്തൻ പറഞ്ഞു, 'ഒരു മിച്ച് നാലുവശത്തും തീ കൊടുക്കണം. തുണി നനച്ച് കത്തിച്ചെറിയുക. മതിൽ

കെട്ടിയ വൈക്കോലിലെ തീ കെടരുത്. വീണ്ടും വീണ്ടും വൈക്കോലിട്ടു കൊടുക്കുക. പാമ്പുകൾ പുറത്തേക്ക് ഓടുന്നത് കണ്ടാൽ അടിച്ചു കൊല്ലുക.'

'അത് ഇനി പറയാനുണ്ടോ ബാബു. ഛരിപദനെ തിന്നപ്പോൾ പിന്നെ ഒരെണ്ണം ബാക്കിയുണ്ടാകാൻ പാടുണ്ടോ!'

തീ കത്തി. ആളിക്കത്തി. എല്ലാവരും വളരെ മോഹത്തോടെ നോക്കിനിന്നു. പുറത്തുനിന്നുകൊണ്ട് തന്റെ അറിവും കഴിവും ഉപയോഗിച്ച് സാഗർ ഇഷ്ടികകൾ പുറത്തേക്ക് തട്ടിയിട്ടു. ഇഷ്ടികകൾക്കിടയിൽ മുളകൊണ്ട് കുത്തി. നല്ലപോലെ കുത്തിനോക്കണം. ഇവന്മാര് സമുദ്രത്തിലേക്ക് ഓടിപ്പോകാൻ നോക്കയാണ്. ദേ നോക്ക്, ദേ നോക്ക്...... തീയിന്റെ ചൂടുകൊണ്ട് കാളസർപ്പങ്ങൾ പുറത്തേക്ക് എടുത്തു ചാടുന്നു. എല്ലാവരും ഉറക്കെ ആർക്കുന്നു. എല്ലാവർക്കും ഒരു പുതിയ ഉത്സാഹം കിട്ടിയപോലെ. വൈക്കോലിന്റെ മതിലിൽ മുളകൾ വീഴുന്നു. മരങ്ങൾ കൊണ്ടിടുന്നു. മണ്ണെണ്ണ തളിച്ചു കൊണ്ടിരിക്കുന്നു. പാമ്പുകൾ പുറത്തേക്ക് വന്നു കൊണ്ടിരിക്കുന്നു. മരിച്ചുപോകുന്നു. ഗ്രാമീണരുടെ ശോകം, കാളസർപ്പത്തിനോടുള്ള ഭയം, ഹേദോനസ്കരനോടുണ്ടായിരുന്ന രോഷം എല്ലാം ഈ ജ്വലിക്കുന്ന തീയിലേക്ക് ഒഴുകി വീണു. അതിനാൽ തീ കൂടുതൽ ഉഗ്രമായി കത്തിക്കൊണ്ടിരുന്നു.

# മൗലികാവകാശവും ഭിഖാരി ദുസാദും

സ്ഥലം നവാഗഡിന്റെ അതിർത്തിയിൽ ബസ്സോടുന്ന വഴിയുടെ ഓരത്തു തന്നെ. നവാഗഡ് ഒരു ചെറിയ സ്റ്റേറ്റ് അഥവാ ഒരു വലിയ ജമീന്ദാരി. ജമീന്ദാർക്ക് 'രാജ' എന്ന സ്ഥാനപേരും പദവിയും കിട്ടിയിരുന്നു. സ്വാതന്ത്ര്യം കിട്ടിയ വർഷത്തിൽ രാജാസാഹെബിന്റെ വയസ്സ് ഒന്നുമാത്രം. എന്നിട്ടും ഇപ്പോഴും രാജാസാഹെബ് എന്ന പേരിൽ തന്നെ അറിയപ്പെടുന്നു. താലൂക്കെല്ലാം പോയെങ്കിലും രാജാസാഹെബ് തീരെ പാപ്പരായില്ല. നാട്ടുരാജ്യസമൂഹം തങ്ങളുടെ അധികാരം കൈമാറിയ സമയത്ത് ഏറെനിലം അന്നത്തെ പതിവുനിയമമനുസരിച്ച് ഇരുപത്തഞ്ച് ദേവീദേവന്മാരുടെ പേരിൽ എഴുതിവെച്ചിരുന്നു. പക്ഷെ രാജാസാഹെബിന്റെ കാര്യത്തിൽ അങ്ങേയറ്റം ന്യായക്കേട് ചെയ്തു. രാജ്യസർക്കാർ വലിയ പാപമാണ് ചെയ്തത്. ബസ്സിനുള്ള വഴി, റെയിൽപാളം പണിയാൻ എന്നീ കാര്യങ്ങൾക്കായി സർക്കാരും കേന്ദ്രസർക്കാരും ഏറെ നിലം എടുത്തുകൊണ്ടുപോയി, ഈ ദേവിദേവന്മാർക്ക് എന്ന് പറഞ്ഞ് നീക്കി വെച്ചതിൽ നിന്ന്.

രാജാസാഹെബിന്റെ കിശോരാവസ്ഥയിൽ തന്നെ ഇതെല്ലാം സംഭവിച്ചു. നല്ല കഴിവുള്ള രാജമാതാവും അവരുടെ അനുഗതനായ വക്കീലും ഈ അക്രമവിധികളും നിയമങ്ങളും സഹിക്കാനാവാതെ വേദനിച്ചു മരിച്ചുപോയി. പിന്നീട് റാഞ്ചിയിലും പാറ്റ്നയിലും വക്കീലുമാരോട് ഉപദേശം ആരാഞ്ഞു. ഇവിടെ രാജാസാഹെബിന്റെ ദിവസങ്ങൾ കഴിച്ചുകൂട്ടാനുള്ള വ്യവസ്ഥകൾ. എല്ലാം ഒരുമിച്ചു നടന്നു. കൃഷി, വനം, കാടുവെട്ടൽ, കാട്ടുമരങ്ങൾ അറക്കാൻ കമ്പനി, ലോറി ട്രാൻസ്പോർട്ട് വ്യവസായം എന്നിവ പോഷിപ്പിച്ച് കൊണ്ടു വന്നശേഷം മനസ്സിൽ പ്രതികാരബോധം ഉണർന്നു. അതിന്റെ പേരിലും ഓട്ടം തുടങ്ങി.

ഈ ആറുവർഷത്തിനിടയ്ക്ക് എന്തെങ്കിലും പ്രതിവിധി ചെയ്യാനായോ ഇത്രയും ശ്രമം കൊണ്ട്! ഇന്ന് നവാഗഡിൽ വലിയ ആഘോഷം. പ്രാഥമിക വിദ്യാശാലയ്ക്ക് മുടക്കം. രാജമാതാ ട്രാൻസ്പോർട്ടിന്റെ നൂറുലോറിക്കും മുടക്കം. രാജാസാഹെബിന്റെ നിവാസമായ 'ശൂരനിവാസി'ൽ നിന്ന് നിറക്കടലാസ്സിൽ പൊതിഞ്ഞ മധുരപലഹാരങ്ങൾ നിറച്ച താലങ്ങൾ തൊഹരിയിലെ കച്ചേരി, ടാഹാഡിലെ ശിവക്ഷേത്രം എന്നിവിടങ്ങളിലേക്ക് ഉപഹാരമായി പോയിക്കൊണ്ടിരിക്കുന്നു.

വളരെ നാളുകൾക്ക് ശേഷം നവാഗഡിലെ ജനങ്ങൾക്ക് ഇന്ന് സുഖവും സന്തോഷവും അനുഭവിക്കുന്നപോലെ. രാജാസാഹെബ് എല്ലാവരെയും അറിയിച്ചു, എല്ലാവരും സന്തോഷം കൊണ്ടാടുക, ആനന്ദിക്കുക, ആഘോഷിക്കുക, വീടുകൾ തോറും വിളക്കുകൾ കത്തിക്കുക, അവരവർക്ക് കഴിയും വിധത്തിൽ.... അത്രയ്ക്കൊന്നുമില്ലെങ്കിലും എല്ലാവരും ഇന്ന് സമാധാനവും സന്തോഷവും അനുഭവിക്കും പോലെയുണ്ട്.

പത്തുമാസം മുമ്പ് രാജാസാഹെബിന്റെ നിലം പാട്ടത്തിനെടുത്ത കൃഷിക്കാർക്കിടയിൽ എന്തെന്നില്ലാത്ത പ്രക്ഷുബ്ധാവസ്ഥ കാണപ്പെട്ടു. ഇത്തരം ലഹള കഴിഞ്ഞ കൊല്ലത്തിൽ അഞ്ചെട്ടു തവണ ഉണ്ടായി. ഒരിക്കലും പോലീസ് വരുകയുണ്ടായില്ല. പക്ഷെ ആദ്യം രാജാസാഹെബിന്റെ ആൾക്കാർ പാട്ടക്കൃഷിക്കാരെ തല്ലി. അപ്പോൾ പോലീസ് വന്നു. പാട്ടക്കൃഷിക്കാരിൽ കുറച്ച് നേതാവാണെന്ന് തോന്നിയവരെ പോലീസ് പിടിച്ചുകൊണ്ടുപോയി. ഇങ്ങനെ സംഭവിച്ചുപോരുന്നു. സംഭവിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. നവാഗഡിലെ മണ്ണ് എത്ര പഴകിയതാണോ ഈ വകസംഭവങ്ങളും അത്ര പഴക്കം ചെന്നവയാണ്.

അതിനിടക്ക് പാട്ടക്കാരുടെ സംഖ്യ കൂടിവരുന്നുണ്ടായിരുന്നു. കൃഷിയുടെ വിളവ് ഭാഗം വക്കുന്നതിലും അവർ ജാഗ്രത കാണിച്ചു. ഒരു തൃതീയ ശക്തി ഇവർക്ക് പിന്നിലുണ്ടോ എന്ന് പോലീസിന് സംശയം. ഈ തൃതീയ ശക്തിയും ഒരു കക്ഷിയിലും ഒതുങ്ങി നില്ക്കുന്നില്ലപോലും. കമ്യൂണിസ്റ്റായാലും ആദിവാസി ഹിതസംരക്ഷകരായാലും തീവ്രവാദികളായാലും എല്ലാം ഈ ദരിദ്രരായ കൃഷിക്കാരെ സഹായിക്കയാണ്. അതുകൊണ്ടാണ് ഇത്തവണ കുഴപ്പമുണ്ടായത്. മൂന്നുമാസം മുമ്പ് ഈ പാട്ടക്കൃഷിക്കാർ നടത്തിയ സമരത്തിൽ അവർ ഒരു തുണിയിൽ എഴുതിയതിങ്ങിനെയായിരുന്നു.

'അധ്വാനിച്ചുണ്ടാക്കിയ വിളവിന്റെ പകുതിയിന്മേൽ ഞങ്ങൾക്ക് മൗലികാവകാശമുണ്ട്.'

തുണിയുടെ രണ്ടുവശത്തും മുളവെച്ച് കെട്ടി അതും പിടിച്ച് അവർ നടന്നിരുന്നു. അതിലെഴുതിയിരിക്കുന്ന വാക്കുകൾ അത്യധികം അസ്വാസ്ഥ്യ ജനകമാണ്. ഒപ്പമൊപ്പം അവകാശമോ? രാജാസാഹെബിന്റെ പങ്ക് പാട്ടക്കാരോ! അവരുടെ ശ്രമത്തിന്റെ ഫലത്തിൽ പകുതികിട്ടാൻ അവർക്ക് ന്യായമായ അധികാരമോ? ഇത് ശരിയല്ല. അവർക്കിടയിൽ ഇത്രയ്ക്കൊക്കെ എഴുതാനറിയുന്ന ആളാരാണ്? ആരാണ് എഴുതിക്കൊടുത്തത്?

താൻ വഞ്ചിക്കപ്പെട്ടെന്ന് രാജാസാഹെബിന്റെ മനസ്സിൽ വലിയ ദുഃഖമുണ്ടായി. നിഷ്ഠുരതയാണിത്, ശരിയല്ല ഇത്. എന്നും താൻ ചൂഷണം ചെയ്യപ്പെടുന്നു. സർക്കാർ തന്റെ നിലമെല്ലാം എടുത്ത് ബസ്സിനും തീവണ്ടിക്കും വഴിയുണ്ടാക്കികൊടുത്തു. അങ്ങനെ വഴിയുണ്ടായതു കൊണ്ടാണല്ലോ തന്റെ രാജാമാതാ ട്രാൻസ്പോർട്ടിന്റെ ലോറികൾ ആ വഴിയിൽ കൂടി മരം, കരി, പച്ചക്കറി, കൂലിക്കാർ എന്നിവ കൊണ്ടു പോകുന്നത്. റെയിൽവേയിലെ വാഗണുകൾ തന്റെ അറുത്ത മരപ്പലകകളും മറ്റും കൊണ്ടുപോകുന്നു. പക്ഷെ അതെല്ലാം നിസ്സാരകാര്യങ്ങൾ. ആ വക വഞ്ചനകളോട് പ്രതികരിച്ച് തീർന്നിട്ടില്ല, അപ്പോഴേക്കും ഈ കൃഷിക്കാർ എന്തു പുതിയ അതിക്രമവും കൊണ്ടാണീ വരുന്നത്? വിളവിന്റെ തുല്യപങ്ക് വേണമെന്നോ? സർക്കാരിന്റെ ലേബർ ഡിപ്പാർട്ട്മെന്റ് നിശ്ചയിക്കുന്ന നിയമമനുസരിച്ച് അവർക്ക് പങ്കു വേണം?

ഇത്തവണ പാട്ടകൃഷിക്കാർ രാജാസാഹെബിന്റെ ആൾക്കാരെ കൊയ്യാനനുവദിച്ചില്ല. അവർ പറഞ്ഞത് എതിർപ്പു വന്നാൽ അടിക്കാനാണ്. അടിച്ചടിച്ച് മഥുരാസിങ്ങിനെ നല്ലപോലെ പരിക്കേല്പിച്ചു. ചന്ദൻമല്ലിന്റെ തോക്ക് തട്ടിപ്പറിച്ചു. സ്വയം രാജാസാഹെബിന് തന്നെ വെടിവെക്കേണ്ടി വന്നു. ഏറെപ്പേർ മരിച്ചു.

ഇതൊക്കെ ഉണ്ടാകും. ഉണ്ടായിക്കൊണ്ടേ ഇരിക്കും. നവാഗഡിലെ മണ്ണിന്റെ അത്ര പഴക്കമുള്ളവയാണീ സംഭവങ്ങൾ. മുത്തശ്ശിമാർ കുട്ടികളെ ഉറക്കുമ്പോൾ പഴങ്കഥകൾ പറയുന്ന ഈണത്തിൽ പറഞ്ഞു കൊടുക്കും, 'അതിനുശേഷം വന്നു രാജാസാഹെബ്! ചോദിച്ചു ഇതെന്താ ദുഃഖിയ, ഇത്തരം ദുഷ്ടവിചാരം പാടുണ്ടോ? നിങ്ങടെ മുത്തച്ഛൻ അങ്ങോട്ട് പറയും, ഇതിലെന്താ തെറ്റ്? വിളവ് പകുതി തന്നേക്കു. എന്നിട്ട് നിങ്ങടെ കൊലയാളി സിപ്പായിമാരെ പറഞ്ഞുവിടൂ. അപ്പോഴെന്തുണ്ടായി! രാജാസാഹെബ് വെക്കുന്നു വെടി! നിങ്ങടെ മുത്തച്ഛനെ വെടിവെച്ചു. കരള് പൊട്ടി. നെഞ്ഞ് തുറന്ന് രക്തം ഒഴുകി, എങ്ങനെ, ഗംഗ പാലത്തിനടിയിൽ ഒഴുകുന്നപോലെ.....'

ഇതുതന്നെ സംഭവിച്ചുകൊണ്ടിരിക്കുന്നു. നിലത്തിന്റെ ധനികനായ ഉടമയും ദരിദ്രരായ കൃഷിപ്പണിക്കാരും പാട്ടക്കാരും ചേർന്നുള്ള കഥ ഇത്തരത്തിൽ തന്നെ ആവർത്തിക്കുന്നു. ഈ കഥയിൽ മാറ്റം വരുത്താൻ ആർക്കുമാകുന്നില്ല. പക്ഷെ ഇത്തവണ മാറി, അവർ അടിച്ചും അടികൊണ്ടും കൊണ്ട് മുദ്രാവാക്യം വിളിച്ചു. പരിശ്രമത്തിന്റെ വിളവിൽ പകുതിഭാഗത്തിന് ഞങ്ങൾക്ക് മൗലികാവകാശം ഉണ്ട്. മുഴുവൻ അവകാശമുണ്ട്...! ഇങ്ങനെ ഒരു സംഭവം നവാഗഡിലെ മണ്ണിൽ ജീവിതകാലത്തുണ്ടായിട്ടില്ല. അതിനാൽ നവാഗഡിൽ പോലീസ് എന്നും ഇരിപ്പായി. ദുഃഖിയയുടെ ശവം കൊണ്ടുപോയി. പരിക്കേറ്റവരെല്ലാം ആസ്പത്രിയിൽ. സമാധാനം ഇല്ലാതാക്കിയതിനും നിയമവിരുദ്ധമായി പ്രവർത്തിച്ചതിനും പാട്ടക്കൃഷിക്കാരുടെ പേരിൽ കേസ്. പെട്ടെന്ന് പുതിയ മറ്റൊരു കാര്യം! പാട്ടക്കൃഷിക്കാരുടെ യൂണിയൻ കോടതിയിൽ ഹർജി കൊടുത്തിരിക്കുന്നു. അവരും വിടില്ല. വാദിക്കും.

ഈവക കാരണങ്ങളാൽ നവാഗഡിൽ പോലീസ് സ്ഥിരമായതിനെതുടർന്ന് എല്ലാവരും മിണ്ടാതായി. മൂന്നുമാസം ഒന്നും ഉണ്ടായില്ല. രാജാസാഹെബ് ഇതിൽ എന്താണ് നേടിയതെന്നോ, കാറ്റുപോലും പതുക്കെ വീശാൻ തുടങ്ങി. എന്താണീ നടക്കുന്നത്. അതുതന്നെ ഓരോരുത്തരുടെ നാവിലും.

ഭിഖാരി ദുസാദിനെ ആരും വിലവെക്കാറില്ല. കണക്കാക്കേണ്ട കാര്യവുമില്ല. അത്ര ഭീരു. എല്ലാത്തിൽ നിന്നും ഒഴിഞ്ഞു കഴിയുന്ന ഒരു മനുഷ്യൻ. നടന്ന് നടന്ന് ആടുകളെ മേയ്ക്കലാണ് തൊഴിൽ. ആടുകൾ മാത്രമാണ് അവന് ഒരു സഹായം. ആടുകളല്ലേ, അവയെ നോക്കാൻ വലിയ പാടില്ല. പലതരം ഇലകൾ അവ തിന്നുന്നു. പുല്ല് പിന്നെ തിന്നുമല്ലോ. കൊല്ലത്തിൽ ഒന്നിലധികം പ്രാവശ്യം ഒന്നിലധികം കുട്ടികളും ഉണ്ടാകുന്നു.

വേറെ വല്ലവരുമായിരുന്നെങ്കിൽ ആടു മേച്ചും തലേലെഴുത്ത് മാറ്റിയേനെ. ഭിഖാരിയുടെ ഒരു വിധി! അവന്റെ ആടുകളും കുടുംബാസൂത്രണം നടത്തുകയാണ്. രണ്ട് പെണ്ണാട്, ഒരു മുട്ടനാട് അല്ലെങ്കിൽ ഒരു പെണ്ണാട് രണ്ട് മുട്ടനാട്. ഇതുകൊണ്ട് അധികം പെരുകില്ലല്ലോ! എന്തുചെയ്യാനാണ് മഹാരാജ്? ഭിഖാരിയുടെ ഒരു നശിച്ച വിധി!

മറ്റു വല്ലവരുമാണെങ്കിൽ ആടിനെ മേച്ചുകൊണ്ട് തന്നെ ഭാഗ്യം തെളിയും. നിന്റെ യോഗം മാറാത്തതെന്താണെടാ?

എങ്ങനെ മാറാനാണ്? കാട്ടിൽ മേയ്ക്കാൻ കൊണ്ടുപോകും. വിറക് പെറുക്കാൻ പോകും. കുറുക്കൻ പിടിച്ചുകൊണ്ടുപോകും., ഇത്തിരി ചോളത്തിന്റെ പൊടി തന്നു പോകൂ, ലാലാജി. ആ നാരങ്ങാക്കറി ഇത്തിരിയും. അഞ്ചു പൈസയ്ക്ക്. അഞ്ചുപൈസയ്ക്ക് ഉപ്പും തരണം.

മതി! അതുകൊണ്ട് തീർന്നു.

അതേ ലാലാജി.

ഭിഖാരി, നീ ആടിനെ ചന്തയിൽ വില്ക്കാത്തതെന്താ. ചന്തയിൽ കൊണ്ടുപോയി വിറ്റാൽ അധികം വിലകിട്ടും.

എന്തുചെയ്യാനാണ്? എനിക്ക് ആരും നല്ല വില തരില്ല.

ഭിഖാരി സ്വല്പം ഭയത്തോടെ ഒന്നുചിരിച്ചു. ഒരു നിലയുമില്ലാത്ത തന്റെ അസ്തിത്വത്തെപറ്റി ലജ്ജിതനെന്ന ഭാവത്തിൽ നടന്നുപോയി. ഇടക്ക് അവൻ ആട്ടിൻ കുട്ടിയെ ഒക്കത്തെടുത്ത് വലിയ ആടിനെ തെളിച്ചുകൊണ്ട് കാടിന്റെ ഭാഗത്തേക്ക് പോകുന്നതു കാണാം. മുഖത്ത് എന്തെന്നില്ലാത്ത ആശങ്കയും ഭയവും. വായയുടെ കോണിൽ പതവന്ന് നില്ക്കുന്നു. ഭിഖാരി വല്ലാതെ ഭയപ്പെടുമ്പോൾ നാവ് ഉണങ്ങിവരളും. ചുണ്ടിന്റെ അറ്റത്ത് പതപോലെ വരും. ആദ്യമാദ്യം നവാഗഡിലെ ആളുകൾ ആശ്ചര്യപ്പെടാറുണ്ടായിരുന്നു.

എന്തുപറ്റി ഭിഖാരി?

പോലീസ് വന്നു. പോലീസ്!

അതിന് നിനക്കെന്താ?

ആടിനെ പിടിച്ചുകൊണ്ടുപോകും.

ഓടി. ഭിഖാരി ഓടി. കാട്ടിലാണെങ്കിൽ ചെന്നായയും കുറുക്കനും. ആടുകളുടെ ശത്രുവാണവ. ഭിഖാരിക്ക് ഒരേ ഒരു ശത്രു. പോലീസ്. കാട്ടിലേക്ക് കടന്നുകൂടി. അരിവാളുകൊണ്ട് കൊമ്പുകൾ വെട്ടി. വാക്കത്തികൊണ്ട് കൊമ്പുകൾ വെട്ടി. ആടുകൾക്ക് ചെറിയൊരു കൂടുണ്ടാക്കി. ആടുകളെ അതിലാക്കി. അതിന്റെ മുമ്പിലിരുന്ന് ഭിഖാരി വിറക്കുന്നു.

അവന്റെ മുതൽ എന്നുപറയാൻ വേറെ ഒന്നുമില്ല. സ്വത്ത് ഈ ആടുകൾ മാത്രം. നിലമോ പറമ്പോ ഇല്ല, ഭാര്യയോ കുട്ടികളോ ഇല്ല. ഒരു തൊഴിലും ഇല്ല. ശരീരത്തിൽ വസ്ത്രമെന്നു പറയാൻ അരയിലൊരു തുണിക്കഷണം. ആടിനെ തീറ്റണം. ഇതൊരു ചീത്ത കാര്യമല്ല. പത്ത് പതിനഞ്ചു ആടുകളായാൽ സുമാദിയിലെ ചന്തയ്ക്ക് കൊണ്ടുപോകും. ഗർഭമുള്ളതിനെ വില്ക്കില്ല. മറ്റെല്ലാറ്റിനെയും വില്ക്കും. എന്നിട്ടൊരു മുണ്ട് വാങ്ങണം. എല്ലായ്പ്പോഴും കച്ചമുണ്ടുപോലെ ചെറിയ മുണ്ടാണ് വാങ്ങാറ്. എന്നിട്ടത് കോണകം പോലെ ഉടുക്കും. ഒരു പുതിയ തോർത്ത് വാങ്ങണം.

എന്നിട്ട് സുമാദിയിൽത്തന്നെയോ അല്ലെങ്കിൽ വേറെ ഏതെങ്കിലും ദുസാദുക്കളുടെ കൂട്ടത്തിൽ കൂടാൻ അന്വേഷിച്ച് കണ്ടുപിടിക്കണം. ചന്തയിൽ ധാരാളം ക്ഷുരകന്മാർ ഇരിക്കുന്നുണ്ട്. അവരോട് ചോദിച്ചാൽ പറഞ്ഞുതരും. വിധവയായാലും കിഴവിയായാലും ഒരു ദുസാദിനിയെ കല്യാണം കഴിക്കണം. അപ്പോൾ വേണമെങ്കിൽ ചെറിയൊരു വീടും ഉണ്ടാക്കാം. രണ്ടുപേരുണ്ടാകുമ്പോൾ ആടുകളും പെരുകം.

പക്ഷെ ഒരു വിധത്തിലും ഭിഖാരിയുടെ സ്വപ്നങ്ങൾ സത്യമാകാറില്ല. ബാഢാ ഗ്രാമത്തിലെ ദുസാദുകൾ കാട്ടുപ്രദേശത്ത് ഒരു ചെറുഗ്രാമമുണ്ടാക്കിയിട്ടുണ്ട്. അവിടെ ചെന്നുകൂടി ഭിഖാരി ഒരു വിധം സുഖമായിത്തന്നെ കഴിഞ്ഞുപോന്നിരുന്നു. പക്ഷെ എന്തുചെയ്യാനാണ് മഹാരാജ്! ബാഢയിലെ ഗണേശിസിങ്ങ് യജമാനെ എന്തിനാണാവോ, എന്താണുണ്ടായതെന്നറിയില്ല ദുസാദുകൾ കൊന്നു. പോലീസ് വന്ന് ഗ്രാമത്തിലിരിപ്പായി. അവരിഷ്ടം പോലെ ദുസാദുമാരുടെ ആടിനെ പിടിച്ചുകൊണ്ടുപോയി. ഭിഖാരിയുടെയും.

ഭിഖാരി എത്ര കരഞ്ഞു! വേറെ ഒന്നുമില്ല. ഇവ മാത്രമാണ് സ്വത്ത് എന്നു പറഞ്ഞാൽ പോലീസിനുണ്ടോ മനസ്സിലാകുന്നു. ഒടുക്കം രങ്ക ദുസാദ് ഭിഖാരിയോട് പറഞ്ഞു, ‘നീ ഗർഭമുള്ള ഒന്നിനെയും കൊണ്ട് ഓടിക്കോ. നാഢാ ഗ്രാമത്തിലൊരു കുഴപ്പവുമില്ല. നല്ല മൈതാനോം ഉണ്ട്. ആടിനെ മേക്കാം. പേരാലിന്റെ ചോട്ടിൽ താമസിച്ചോ.’

പേരാലിൻ ചുവട്ടിൽ കാശപ്പുല്ലുകൊണ്ട് മാടമുണ്ടാക്കി. ആട് പെറ്റു. ആ കുട്ടി വലുതായി. നാഢയിലെ വലിയ ആളുകൾ രജപുത്രരാണ്. മാംസം തിന്നും. അവർക്ക് ശരീരത്തിന് നല്ല ആരോഗ്യമുണ്ട്. അവർ ഭിഖാരിയുടെ നേർക്ക് നോക്കിയതുപോലുമില്ല. ഇറച്ചി തിന്നാൻ ആടിനെ മേടിക്കും. വളരെ കുറച്ചുവിലയ്ക്ക്. എട്ട് അല്ലെങ്കിൽ പത്തുരൂപ. പത്ത് പതിനഞ്ച് സേർ ഇറച്ചിയുടെ വിലയോ? ഈ കാശിന് കിട്ടുമോ?

എന്തുചെയ്യാനാണ് മഹാരാജ്! എല്ലാം എല്ലാവരുടെ വിധിയിലും എഴുതിയിട്ടുണ്ടോ! പക്ഷെ നാഢയിലെ രജപുത്രയജമാനെന്തുകൊണ്ടോ ഒരു സ്ത്രീയെ വെടിവെച്ച് കൊന്നു. ഹോളിയുടെ പാട്ടുപാടുന്നവരുടെ കൂട്ടത്തിലെ ഒരു പെണ്ണാണ്. നാഢയിലും പോലീസ് വന്നു. പോലീസ് വന്നതും യജമാനൻ പറഞ്ഞു. ചെല്ല് ഭിഖാരി ദുസാദിന്റെ അടുത്ത് നിന്ന് ഒരാടിനെ കൊണ്ടുവാ. മൂന്നു ദിവസം മൂന്ന് ആട്. ഭിഖാരി അവിടെ നിന്നോടി.

എല്ലാവർക്കും ഈ ലോകം എത്രയോ വലുതാണ്. ഭിഖാരിക്കു മാത്രം ലോകം എപ്പോഴും വളരെ ചെറുതാണ്. നാഢക്കുശേഷം തകർന്ന ഹൃദയവുമായി ഭിഖാരി ടാഹാഡിലേക്ക് പോയി. ടാഹാഡിലെ ശിവക്ഷേത്രത്തിലെ പൂജാരി ഹനുമാൻ മിശ്രയെ കണ്ട് നമസ്കരിച്ച് വരുകയും ചെയ്തു. എന്തൊരു മുഖം! തുടുത്ത നിറം, ദേഹത്തിൽ നിന്ന് പ്രകാശം പൊഴിയുന്നു. എങ്ങനെ ഇല്ലാതിരിക്കും. ഈശ്വരൻ എന്നും പാല് കുടിക്കുന്നു. പാലിൽ കുളിക്കുന്നു. മഹാദേവ ഭഗവാനോട് സംസാരിക്കുന്നു.

വനത്തിന്റെ അരികിലായി ദുസാദുമാരുടെ കുഗ്രാമമുണ്ട്. ഭിഖാരി അങ്ങോട്ട് പോയി. ടാഹാഡിലെ ദുസാദുമാരെല്ലാം ഭിഖാരിയെ വളരെ സ്നേഹത്തോടെ അവരുടെ കൂട്ടത്തിലേക്ക് വിളിച്ചു. ആടിനെ മേച്ചുനടക്കുമ്പോൾ ഒരു വൃദ്ധ ദുസാദിനി അവന്റെ ഗർഭമുള്ള ആടിനെയും മറ്റും നല്ലപോലെ നോക്കും. അവന് എന്തെങ്കിലും വെച്ചു കൊടുക്കും. അവർ അവനോട് അവിടെ താമസിക്കാൻ പറഞ്ഞു. നമ്മുടെ കൂട്ടരുടെ ഒരു വീട് കൂടട്ടെ. കല്യാണം ചെയ്യാനുള്ള ഏർപ്പാടും ചെയ്തുതരാം എന്നു പറഞ്ഞു.

ഭിഖാരിക്ക് അവിടെ പരമസുഖമായിരുന്നു. അവിടെ മഹാദേവന്റെ അടുത്ത്

ഒരു ദിവസം ഒരു ഇൻസ്പെക്ടർ വന്നു. ടാഹാഡിൽ ഏഴു ദിവസം താമസിച്ചു. അപ്പോൾ ഈ ദൈവം പറഞ്ഞു, ഭിഖാരി ദുസാദ്! ഇൻസ്പെക്ടർക്ക് തിന്നാൻ ആടിനെ കൊണ്ട് കൊടുക്ക്!

ഇത് ഞാൻ വിക്കാൻ കൊണ്ടുപോകയായിരുന്നു!

എന്ത്? പോലീസ് ഇൻസ്പെക്ടറാണ്. ദേവന്മാരിലും വെച്ച് ദൈവം. എല്ലാവരും പിന്നെ മാത്രം. എന്നിട്ട് കാശിന്റെ കണക്ക്? ആടിനെ ദാനം ചെയ്ത് ഭിഖാരി ടാഹാഡ് വിട്ടു. ടാഹാഡിലെ ദുസാദ്മാരെല്ലാം ദുഃഖിച്ചു. എന്തു ചെയ്യാനാണ്? ഭിഖാരിക്ക് അവരെപ്പോലെ കൂലിപ്പണിയില്ല, കൃഷിപ്പണിക്ക് പോകാനില്ല, പെർമിറ്റ് കൊണ്ട് പോയി കാട്ടിൽ നിന്ന് ഉണങ്ങിയ വിറക് വെട്ടിക്കൊണ്ടുവരാനുള്ള പണിയുമില്ല. അവന് ആകെയുള്ള സ്വന്തം പണിയും അവന്റെ ആടുകളാണ്. അവയെ വളർത്തും, വില്ക്കും. പിന്നേയും വളർത്തും, പിന്നേയും വില്ക്കും. പോലീസ് എപ്പോഴും അവന്റെ ഒരേ ഒരു ജീവിതോപായം നശിപ്പിക്കാനായി എത്തുന്നു. നശിപ്പിക്കുന്നു.

ഭിഖാരിക്ക് ടാഹാഡിലെ ദുസാദ്മാരുടെ കൂടെയുള്ള ജീവിതം വളരെ ഇഷ്ടമായതാണ്. അവരേക്കാളും ദരിദ്രനാണെന്ന് വെച്ച് ഭിഖാരിയെ നിസ്സാരമായി കണക്കാക്കിയില്ല. ആ വൃദ്ധ എത്ര സ്വാദോടെയാണ് പുളിയും പീച്ചിങ്ങയും കൂടി കറിവെച്ചു കൊടുത്തത്. ഹരോയയുടെ ഭാര്യ മകന്റെ കൈയിൽ പുളിയിട്ട കറികൊടുത്തു വിട്ടു. * ഛട്-ഉത്സവത്തിന്റെ പ്രസാദവും. ഹരോയ ഒരു മുള്ളൻപന്നിയെ കൊന്ന് അതിന്റെ ഇറച്ചി കറിയും ഭിഖാരി കഴിച്ചിട്ടുണ്ട്.

എല്ലാം കഴിഞ്ഞ് അവസാനം നവാഗഡിലെത്തി. പ്രൈമറിസ്കൂളിലെ മാസ്റ്റർ സുഖചാന്ദ്ജി നല്ല മനുഷ്യനാണ്. സ്കൂളിന്റെ വൈക്കോൽ പുരയ്ക്കടുത്തുള്ള വടവൃക്ഷത്തിന്റെ ചുവട്ടിലിരുന്ന് ഭിഖാരിയോട് സംസാരിക്കും. വയസ്സ് കുറവാണ്. ഈ വക കുഗ്രാമങ്ങളിലെ രീതിയും നടപ്പും മാഷക്കറിയില്ല. അതിനാൽ ഭിഖാരിയോട് പറഞ്ഞു, രാത്രി പ്രായമായവരെ പഠിപ്പിക്കുന്നുണ്ട്. നീയും അതിന് വന്നോ ഭിഖാരി.

എന്തു ചെയ്യാനാണ് മഹാരാജ്? ഭിഖാരിയെ എഴുത്തും വായനയും പഠിപ്പിക്കുമെന്നോ? മതി! ഓടിക്കോ ഭിഖാരി, നവാഗഡിൽ നിന്ന്. അല്ലെങ്കിൽ രാജാസാഹെബ് ഓടിക്കും. പോലീസ് വരും. ലാലാ പീടികസാമാനം തരില്ല. കിണറ്റിൽ നിന്ന് വെള്ളം കിട്ടില്ല.

സുഖ് ചാന്ദ്ജി ചോദിച്ചു, അതെങ്ങനെ?

അല്ലതെന്താ? ഒരു ടോർച്ച് വിളക്ക് കണ്ട് ഞാനങ്ങട് ചോദിച്ച്, അതിനെന്തു വിലയുണ്ട് ലാലാജി എന്ന്. അതിനെന്താ പറഞ്ഞേ? എത്ര ദേഷ്യപ്പെട്ടു എന്നോ, പറഞ്ഞു, 'എന്താ ഭിഖാരി നീ ദുസാദ് ജാതിയല്ലേ. ചില്ലറ പണിയും താണതരം പണിയുമല്ലേതൊഴില്, അതിനിനി ടോർച്ച് കത്തിക്കണം?'

നവാഗഡിൽ ഒരു പൊളിഞ്ഞ ബസ് പോലൊരിടത്താണ് ഭിഖാരി താമസിക്കുന്നത്. പൊളിഞ്ഞ ബസ്, പൊളിഞ്ഞ ലോറി എന്നിവയെല്ലാം രാജാസാഹെബിന്റെ വക്കീൽ വാങ്ങിയിടുന്നു. കുന്നുകൂടി കുറെയായാൽ തല്ലിപ്പൊളിച്ച് ഇരുമ്പു

* മാഘമാസത്തിൽ സൂര്യനായി ഫലമൂലങ്ങൾ സ്ത്രീകൾ നദിയിൽ തർപ്പണം ചെയ്യുന്ന ഉത്സവം.

സാമാനങ്ങൾ വാങ്ങിക്കുന്നവർക്ക് പാഴ് സാമാനമായി വില്ക്കും. അവ കിടക്കുന്നിടത്ത് ഭിഖാരിയുടെ താമസം. അവിടെ വേറെ ചില ഭിക്ഷക്കാരും വീടാക്കിയിട്ടുണ്ട്. ബസുകൾക്കും ലോറികൾക്കുമിടയിലുള്ള സ്ഥലത്ത് പുല്ല് കാടുപിടിച്ച് നില്ക്കുന്നു. അവിടെ ആടിനെ തിന്നാൻ വിടുന്നു. ആടുകളെ മേയ്ക്കാൻ കൊണ്ടുപോകണമെങ്കിൽ നവാഗാഡിൽ തുറന്ന സ്ഥലങ്ങൾ ഇപ്പോഴും ഉണ്ട്. പാടത്തേക്കും മറ്റും കൊണ്ടുപോകാൻ അത്രയ്ക്ക് ആടുകളൊന്നും ഭിഖാരിക്കിപ്പോഴില്ല. പിന്നെ എന്തിന് പാടം നശിപ്പിക്കുന്നത് എന്ന് പഴി കേൾക്കാൻ പോണം?

കാട്ടിലിരുന്ന് ഈ വക ചിന്തകളാണ് ഭിഖാരിക്ക്. ചിന്തതന്നെ ചിന്ത. പോലീസ് ലാലാജിയുടെ കടയിൽ നിന്ന് അധികാരം കാണിച്ച് ഒന്നും എടുക്കുന്നില്ല. പാൽക്കാരന്റെ പശുവിനെ തട്ടിപ്പറിക്കുന്നില്ല. എല്ലാവർക്കും അവരവരുടെ സാധനങ്ങൾ വെക്കാനനുവദിക്കുന്നു. പിന്നെ എന്തുകൊണ്ട് തന്റെ ആടിനെ പിടിച്ചു കൊണ്ടുപോകുന്നു? വേണമെന്നും പറഞ്ഞ് എടുക്കുന്നു? ഈ ആടുകളല്ലാതെ തനിക്ക് മറ്റൊന്നുമില്ലല്ലോ.

പിന്നെ ആടുകളെ അവയ്ക്കായി ഉണ്ടാക്കിയ കൂട്ടിലിട്ട് അടച്ചു. ശ്രീരാമ്ജിയെ വിളിച്ച് തന്റെ മൃഗങ്ങളെ രക്ഷിക്കണേ എന്ന് പ്രാർഥിച്ച് വേഗം വേഗം നടന്ന് നവാഗഡിലെത്തി. തന്റെ വാസസ്ഥലത്തേക്ക്. ഈ സമയത്ത് അവനെ സഹായിക്കാൻ എത്താറുള്ളത് ഞൊണ്ടിയും ഒറ്റക്കണ്ണനും കുഷ്ഠരോഗിയുമായ ചെറുക്കന്മാർ രണ്ടുപേരാണ്. അവർ ഭിഖാരിയോടു പറഞ്ഞു, പോലീസ് ഇപ്പോഴും ഉണ്ട് നീ ഓടിപ്പൊക്കോ.

വെള്ളം നിറച്ച കുടവും കുറച്ച് ചോളത്തിന്റെ പൊടിയും ശർക്കരയും കൊണ്ട് ഭിഖാരി വീണ്ടും കാട്ടിലേക്ക് തിരിച്ചു.

രാമ്ജി ചിലപ്പോളൊക്കെ ദയവു കാണിക്കും. ആടുകൾക്ക് ഒന്നും വരാതെ നോക്കിയിട്ടുണ്ടാവും. ചിലപ്പോൾ രാമ്ജിയും മറക്കും. ഭിഖാരിയുടെ പ്രാർഥനയെപ്പറ്റി ഓർക്കില്ല. അപ്പോൾ ചെന്നായ വന്ന് ചിലതിനെ കൊണ്ടുപോകും. പാമ്പ് കടിച്ച് കിടക്കുന്നുണ്ടാവും. ആട്ടിൻ കുട്ടികളെ കുറുക്കൻ പിടിച്ചു കൊണ്ടുപോയിരിക്കും. കാട്ടിലെത്തിയതും ആടുകൾക്ക് വെള്ളം കൊടുത്തു. തന്റെ ചോളച്ചെടിയും ശർക്കരയും, തുണിത്തലയിൽ കെട്ടഴിച്ച്, കുറച്ച് വെള്ളം കൂടിക്കുഴച്ച് ഭിഖാരി തിന്നു. ഇങ്ങനെ രണ്ട് മൂന്ന് ദിവസം കഴിച്ചുകൂട്ടും. എന്നും നവാഗഡിലേക്ക് പോകും. പോലീസ് പോയെന്നറിഞ്ഞാൽ തിരിച്ചുവരാമല്ലോ.

ഇത്തവണ മൂന്നുമാസം പോലീസ് നവാഗഡിലുണ്ടായിരുന്നു. ഭിഖാരി തനി കാടനായിത്തീർന്നു. കാടിന്റെ ഓരം പിടിച്ച് ചിലപ്പോൾ ബാഢ വരെ പോകും. അവിടെ കാട്ടിൽ വെച്ച് രങ്കാ ദുസാദിനെ കാണും. രങ്ക സഹായിച്ചിരുന്നില്ലെങ്കിൽ ഇത്രയും നാൾ ഈ കാട്ടുജീവിതം സാധ്യമാവില്ല.

രങ്ക അവന്റെ ദുഃഖങ്ങൾ ശ്രദ്ധിച്ച് കേട്ടു പറഞ്ഞു. 'നിലയ്ക്ക് ഞാൻ നോക്കട്ടെ.' മൂന്നുനാല് ദുസാദ് ചെറുക്കന്മാരെയും കൊണ്ട് രങ്ക കാടിന്റെ നടുവിലേക്ക് കടന്നു. നല്ല ഉറപ്പുള്ള ആട്ടിൻകൂട് ഉണ്ടാക്കിക്കൊടുത്തു. മുകളിൽ ഇലകളോടുകൂടിയ മരച്ചില്ലകൾ, തണലിന്. പറഞ്ഞു, നീ ഇവിടെ താമസിച്ചോ. ആ കാണുന്ന തോട്ടിൽ നിന്ന് വെള്ളം കിട്ടും.

എന്തു തിന്നും?

കാശുണ്ടെങ്കിൽ താ, വാങ്ങിക്കൊണ്ടുവരാം. ഇങ്ങനെ കുറച്ചുദിവസം കഴിഞ്ഞപ്പോൾ രങ്ക പറഞ്ഞു, എത്രനാളിവിടെ ഇങ്ങനെ കഴിയും ആർക്കറിയാം! നീ ആടിനെ വില്ക്ക്.

എവിടെ?

ചന്തയിൽ.

തൊഹരിയിലോ?

അല്ലാതെവിടെ?

ഞാനൊരിക്കലും പോയിട്ടില്ല.

വിശ്വാസമുണ്ടെങ്കിലെനിക്ക് താ.

ഇതെന്താ പറയണേ രങ്കാ? വിശ്വസിക്കില്ലേ!

നോക്കട്ടെ.

രങ്ക ആടിനെകൊണ്ടുപോയി വിറ്റു. അറുപത് രൂപ കൈയിൽ കിട്ടിയ ഭിഖാരി താനിന്ന് രാജാവായെന്ന് കരുതി. ഈ മൂന്നുമാസത്തിനിടക്ക് ആട് പെറ്റു ഒരു മുട്ടനാടിനെ വിറ്റ് രങ്കക്ക് ഭക്ഷണത്തിനുള്ള കാശ് കൊടുത്തു.

രങ്ക തന്നെ വന്ന് പറഞ്ഞു, ഇപ്പോൾ പോലീസില്ല. ഇടക്ക് ഞങ്ങളുടെ ഗ്രാമത്തിൽ വന്ന് പോ.

ബാഢയിലെ ദുസാദുമാരുടെ കൂടെ ഉള്ളപ്പോൾ ഒരു ദിവസം കനു ദുസാദ് പറഞ്ഞു, നവാഗഡിൽ നിന്ന് പോലീസ് പോയി.

വാസ്തവം?

അങ്ങനെ കേട്ടു.

ഭിഖാരി മനസ്സിൽ പറഞ്ഞു, ഇപ്പോൾ പോകാൻ കഴിഞ്ഞാൽ നന്നായിരുന്നു. എട്ട് ആടുകളുണ്ട്. രണ്ട് പെണ്ണാട് രണ്ട് മുട്ടനാട്. നാല് ആട്ടിൻകുട്ടികൾ. രങ്ക പറഞ്ഞു, പോകട്ടെ. പിന്നെ പോകാം. പോലീസ് പോയി. ചൗക്കി എടുത്തു പോയി. ഭിഖാരി നവാഗഡിലേക്ക് യാത്രയായി. തന്റെ ആസ്ഥാനത്തിലേക്ക് തിരിച്ചുപോകയല്ലേ എന്ന സന്തോഷം മനസ്സിൽ. നവാഗഡിലേക്ക് കടന്നതും തന്റെ പഴയ വാസസ്ഥാനത്തേക്ക് എത്തിയതും ഭിഖാരിയെ കണ്ട് മറ്റു ഭിക്ഷക്കാർക്ക് എന്തൊരു സന്തോഷം!

അശോക മരത്തിന്റെ ഇലയോടുകൂടിയ ഒരു ചില്ലകൊണ്ട് വന്ന് ഒറ്റക്കണ്ണനായ ചെക്കൻ ഭിഖാരിയുടെ സ്ഥലമെല്ലാം അടിച്ച് വൃത്തിയാക്കികൊടുത്തു. ഒരു കണ്ണുകൊണ്ട് എല്ലാം നല്ലപോലെ നോക്കി.

'നോക്കിക്കോളോ. എല്ലാം അതേപോലെ ഉണ്ട്.'

'ഉവ്വ്, ഉവ്വ്. എല്ലാം ഉണ്ട്. പുല്ലുകൊണ്ട് നെയ്ത പായ, കഴുത്ത് പൊട്ടിപോയ കുപ്പി, കുഞ്ഞിവിളക്ക്. എല്ലാമുണ്ട്.'

'ഭിഖാരിക്ക് വിവരമുണ്ടോ?'

'എന്ത്?'

'കുഷ്ഠരോഗി ഭോര ഓടിപ്പോയി.'

'എവിടേക്ക്'

'സുമാദിക്ക്. ചന്തയിലിരുന്നാൽ ധാരാളം കാശ് കിട്ടും. ഞൊണ്ടിച്ചെക്കനെന്താ ചെയ്തതെന്നോ? ദാലിയെ ഓടിപ്പിച്ച് വേറൊരു പെണ്ണിനെ കൊണ്ടു വന്നു.'

'നീയോ?'

'എന്നെ ആർക്ക് വേണം എന്ന് പറയൂ. ഒരു കണ്ണുമാത്രം പൊട്ടിയത്. രണ്ടും കണ്ണും കാണാത്തവനായിരുന്നെങ്കിൽ അധികം കാശുകിട്ടും. അത്രയ്ക്ക് വയസ്സനും ആയിട്ടില്ല. അതിനാൽ ജോലിയെടുത്ത് കഴിഞ്ഞുകൂടേ എന്ന് എല്ലാവരും ചോദിക്കുന്നു. കുറച്ച് പണിയാണോ ചെയ്യുന്നത്? തൊഹരിക്ക് പോണില്ലേ? അത്രയും ദൂരം നടക്കുന്നില്ലേ?

അതുതന്നെയാണ്.

അയ്യയ്യോ! എത്ര ആടുകളായി!

നാളെത്തന്നെ വില്ക്കാൻ പോണം.

നവാഗഡിൽ ഇനിയും വിശേഷങ്ങളുണ്ട്.

എന്താണ്?

രാജാസാഹിബിന് സർക്കാരിൽ നിന്ന് എന്തോ കിട്ടി. അതിന്റെ ലഹള. ആഘോഷം. ഭക്ഷണം. സന്ധ്യക്ക് പടക്കം.

നിങ്ങൾക്ക് നല്ല സുഖം.

ഒന്നുമില്ല. ഇവര് തിന്നതിന്റെ ബാക്കിയെച്ചില് കിട്ടിയാലായി. നമ്മൾക്ക് ഭക്ഷണം തരുമോ? നല്ലപോലെ ഭക്ഷണം കിട്ടി. തൊഹരിയിലെ ബൈജുനാഥലാലയുടെ അമ്മ മരിച്ചിട്ട്, എത്ര പൂരി! എത്ര കച്ചോരി!

അതെ, അതെ!

എവിടേക്കാ പോണത്?

ഒരിക്കൽ ആ സുഖ്ചാന്ദ്ജിയുടെ അടുത്ത്.

സുഖ്ചാന്ദ്ജി ഭിഖാരിയെ ആടിനെ മേയ്ക്കുന്നവൻ എന്ന് പറഞ്ഞ് വെറുക്കുന്നില്ല. നവാഗഡിൽ വന്നശേഷം ഇതേവരെ ഒരാളുപോലും, "എന്താ ഭിഖാരി, എവിടെയായിരുന്നു ഇത്രനാളും" എന്നു ചോദിച്ചില്ല.

അവൻ ജീവിച്ചിരിക്കുന്നു എന്നതും ആരാണ് ശ്രദ്ധിക്കുന്നത്? അവനുള്ളത് ആരുടെയെങ്കിലും കണ്ണിൽപ്പെടുന്നുണ്ടോ? അവൻ ഇപ്പോൾ വന്നതും എന്നിട്ടിപ്പോൾ ആര് ശ്രദ്ധിക്കാൻ?

എന്തുചെയ്യാനാണ് മഹാരാജ്! ഇതൊക്കെ സംഭവിച്ചുകൊണ്ടേയിരിക്കും. അങ്ങനെതന്നെ നടക്കുന്നുമുണ്ട്. ആടിന്റെ ഇറച്ചിയും പാലും വേണമെങ്കിൽ ഭിഖാരിയെ വേണം; വളരെയധികം ലാഭത്തിൽ ആട്ടിറച്ചിയും ആട്ടിൻപാലും കിട്ടാൻ മാത്രം. പക്ഷേ, എന്നുവെച്ച് അവനെ കൂട്ടത്തിൽ കൂട്ടുകയോ? ഇല്ലില്ല, അതൊരിക്കലുമില്ല. ഈ കഥ വളരെ പഴകിയതാണ്. നവാഗഡിലെ മണ്ണിനെക്കാളും പഴക്കമുള്ളതാണ്.

സുഖ്ചാന്ദിന്റെ സ്കൂളിനിന്ന് മുടക്കമാണ്. ഒഴിവുദിവസം. സുഖ്ചാന്ദ് വടവൃക്ഷച്ചുവട്ടിലിരിക്കുന്നു. നവാഗഡിലെ പാൽക്കാരന്മാർ വളരെ സമ്പന്നരാണ്. മോതിഹാരും ഭകതനും ഇരുന്ന് എന്തോ കേൾക്കുന്നു. വയസ്സ് കുറവ്. മനസ്സിലാക്കാനുള്ള ഉത്സാഹം നല്ലപോലെ. സുഖ്ചാന്ദ് അവരെ വിശദമായി എന്തോ പറഞ്ഞുമനസ്സിലാക്കിക്കൊടുക്കുന്നു.

വരൂ, വരൂ ഭിഖാരി! എന്ന് വന്നു?

ഇന്നതിരാവിലെ, സുഖ്ചാന്ദ്ജി.

സുഖമല്ലേ.

രാംജിയുടെ ഇച്ഛപോലെ. താങ്കൾക്ക്?

അതെ, ഭിഖാരി. ഇരിക്ക്, ഇരിക്ക്.

ഭയംകലർന്ന ചിരിയുമായി ഭിഖാരി കുറച്ച് ദൂരത്ത് മാറിയിരുന്നു. പാൽക്കാരന്മാരുടെ കാലിൽ പച്ചത്തോലിന്റെ ചെരിപ്പ്, ചെവിയിൽ വളയം, കൈയിൽ വടി, തലയിൽ തലപ്പാവ്. അവരെ ഭിഖാരിക്ക് ഭയമാണ്.

മോതിഹാർ ഭിഖാരിയെ കണ്ടഭാവം വെച്ചില്ല. സുഖ്ചാന്ദിനോട് തുടർന്ന് പറയാൻ പറഞ്ഞു.

ആദ്യം മുതല്ക്ക്?

അതെ, അതെ.

പറഞ്ഞില്ലേ?

എന്നാലും മനസ്സിലായില്ല. രാജാസാഹെബിന്റെ സ്വന്തം നിലത്തിൽ നിന്ന് റെയിൽലൈനിനുവേണ്ടി എടുത്തു. ബസിന്റെ വഴിയുണ്ടായി. ഇതൊക്കെ ഉണ്ടാവുന്നതല്ലേ. എന്തുപറയുന്നു ഭകതാ? സർക്കാർ പിന്നെ ആകാശത്തുകൂടി വഴിയുണ്ടാക്കയോ? ബസുവഴി ഉണ്ടാക്കയോ? അതുണ്ടാവണ കാര്യമാണ്?

അതെ, അതുതന്നെ. ശരിയാണ് മോത്തിഹാർ.

അതിന് രാജാസാഹെബ് കേസിനുപോയതെന്തിനാണ്? അത് എനിക്ക് മനസ്സിലായില്ല.

സുഖ്ചാന്ദ് ചോദിച്ചു: "എന്തേ, എന്തുകൊണ്ട് കേസ് കൊടുക്കില്ല? നോക്കിൻ, നിലം ആരുടെ ആയിരുന്നു? രാജാസാഹെബിന്റെ ആയിരുന്നില്ലേ?"

തീർച്ചയായും. അയ്യോ! എത്ര നിലം!

ആ നിലത്തിന്മേലെല്ലാം രാജാസാഹെബിനധികാരമുണ്ടായിരുന്നോ?

ഇതെന്തുകാര്യാണീ പറയുന്നത്? തീർച്ചയായും ഇല്ലേ?

ഈ സ്വന്തം സമ്പത്തിന്മേൽ ഉള്ള അധികാരം, ഇതിന് ഭാരതീയ ഭരണഘടനയിൽ കൊടുത്തിരിക്കുന്ന പേരാണ് മൗലികാവകാശം. അതും ഏഴ് തരമുണ്ട്. ഭരണകൂടത്തിന്റെ കർത്തവ്യമാണ് ഓരോ ഭാരതീയന്റെയും ഈ മൗലികാവകാശത്തെ രക്ഷിക്കുക.

ആശ്ചര്യം തന്നെ! മൗലികാവകാശം എന്നത് ചീത്തയായ കാര്യമാണോ? ശരിയായ കാര്യമല്ലേ? സുഖ്ചാന്ദ് ചോദിച്ചു. എങ്ങനെ ഇത് ചീത്തയാവും? ഈ വിചാരം എങ്ങനെ താങ്കൾക്ക് വന്നു? എന്താ മോത്തിഹാർജി?

മോത്തിഹാർ പറഞ്ഞു: "പാട്ടക്കൃഷിക്കാര് 'മൗലികാവകാശം' എന്ന് പറഞ്ഞ് ലഹള ഉണ്ടാക്കിയപ്പോൾ പോലീസ് വന്നില്ലേ?"

അതങ്ങനെയല്ല. അതിൽ നിയമത്തിന്റെ കാര്യം, നിയമം ലംഘിച്ചുകൊണ്ടുള്ള കാര്യങ്ങളുണ്ടായല്ലോ. അതല്ലേ പോലീസ് വന്നത്?

ഈ മൗലികാവകാശം എങ്ങനെയാണ്? സുഖ്ചാന്ദിന് സന്തോഷമായി. എന്തുകൊണ്ടെന്നാൽ, തന്റെ അറിവ് പ്രദാനം ചെയ്യാനുള്ള അവസരം കിട്ടിയല്ലോ. കൈവിരലിന്റെ മടക്കുകൾ എണ്ണിയെണ്ണിപ്പറയാൻ തുടങ്ങി. ആദ്യം സമത, ജാതി, മതം ഇതൊന്നും നോക്കാൻ പാടില്ല. എല്ലാവർക്കും തുല്യ അധികാരം. എല്ലാവരും ഒരുപോലെ. ഈ കാരണത്തിന്മേൽ, ജാതിയുടെയും മതത്തിന്റെയും പേരിൽ,

ഒരുവിധമർദ്ദനവും പാടില്ല. ഇതാണ് പ്രഥമ മൗലികാവകാശം.

ഇത് എഴുതിവെച്ചിട്ടുണ്ടോ?

തീർച്ചയായും.

മോത്തിഹാറിന് സത്യത്തിൽ വിശ്വസിക്കാൻ സാധിക്കുന്നില്ല. ഗൗരവത്തിൽ പറഞ്ഞു, ഇത് തീർച്ചയായും ഇംഗ്ലീഷുകാര് എഴുതിവെച്ച നിയമമാവും. ജാതി മതം വ്യത്യാസം ഉണ്ടാവില്ലെന്നോ? ഞാനും ആ ഭിഖാരിദുസാദും ഒരേപോലെ യാണ്.

തീർച്ചയായും. അതിന് ഭരണഘടനയിൽ നിയമമെഴുതിവെച്ചിട്ടുണ്ട്.

എന്നാലും നുണയാണ്. കണ്ണുകൊണ്ട് എല്ലാവർക്കും കാണാൻ കഴിയുന്ന കാര്യമല്ലേ! ഏതുനേരവും. ഭിഖാരിദുസാദിനെ ഏതെങ്കിലും ഉയർന്നജാതിയിൽപ്പെ ട്ടവരുടെ വീട്ടിൽ കയറ്റാത്തത്, അവൻ തൊട്ടവെള്ളം കുടിക്കാത്തത്, ഇതേതെ ങ്കിലും ശത്രുക്കളുണ്ടാക്കിയ നിയമമാണ്. എന്തേ സുഖ്ചാന്ദ്ജി? ജവഹർജി പ്രധാ നമന്ത്രിയായിരുന്നു. ഇന്ദിരാജിയും ആയിരുന്നു. നമ്മളെപ്പോഴെങ്കിലും കേട്ടിട്ടുണ്ടോ, ദുസാദും ബ്രാഹ്മണനും ഒപ്പം സ്ഥാനവും മാനവും കിട്ടുന്നതായി. എപ്പോഴെങ്കിലും അങ്ങനെ കണ്ടിട്ടുണ്ടോ?

സുഖ്ചാന്ദ് കടന്നിൽക്കൂട്ടിലേക്ക് കല്ലെറിയാൻ പോയില്ല. തനിക്കുകഴിയു ന്നത്ര സരളമായ ഭാഷയിൽ സ്വാതന്ത്ര്യജീവിതത്തിൽ മൗലികാവകാശം എന്നാ ലെന്താണെന്ന് മനസ്സിലാക്കിക്കൊടുക്കാൻ ശ്രമിക്കമാത്രം ചെയ്തു. പിന്നെ ഭക തനും പറഞ്ഞു, നുണയാണ്.

എന്തുകൊണ്ട്?

ഏതെങ്കിലും ജോലിയെടുത്തുകഴിയുവാൻ ആർക്കും സ്വാതന്ത്ര്യമു ണ്ടെന്നോ?

തീർച്ചയായും.

മുസൽമാൻ എന്താ തിന്നുന്നത്, ആ വ്യവസായം ഇവിടെ നവാഗഡിൽ ആരെങ്കിലും ചെയ്യുമോ? ചെയ്യാനനുവദിക്കുമോ?

സുഖ്ചാന്ദ് ചിരിച്ചു. പിന്നെപ്പറഞ്ഞു, ബാക്കിയും കൂടി കേൾക്കൂ. ഒരുകാ ര്യവും കൂടിപ്പറയുന്നു. ഞാൻ സന്ധ്യക്ക് പഠിപ്പിക്കുന്നുണ്ട്. പ്രായമായവരെ ക്ലാസ്സെ ടുക്കുന്നു. താങ്കളെല്ലാവരും വരൂ, മറ്റുള്ളവരെയും കൊണ്ടുവരണം. വായിക്കാൻ പഠിച്ചാൽ എല്ലാം സ്വയം വായിക്കാനാവും.

അതെങ്ങനെ? ഈ പ്രായത്തിലോ?

പഠിക്കാൻ വയസ്സുണ്ടോ?

ഉവ്വ്.

എന്തുപറയാനാണ്. ശരി, കേൾക്കൂ. വളരെ ശ്രദ്ധിച്ച് കേൾക്കുകയാണ് മോത്തിഹാരും ഭകതും. ഭിഖാരി ഒരിക്കൽപ്പോലും വായ തുറന്നില്ല. മൗലികാവ കാശത്തെപ്പറ്റി പറയുന്നതെല്ലാം കേട്ടുകൊണ്ടിരുന്നു. സുഖ്ചാന്ദിനെത്തന്നെ നോക്കിയിരുന്നു.

മോത്തിഹാർ പറഞ്ഞു, ആ അവസാനം പറഞ്ഞ കാര്യം ആരുടെ സ്വത്ത്.

അതെന്തുതന്നെയായാലും അതിന്റെ കാര്യത്തിലവനെ വഞ്ചിക്കാനാവില്ല എന്നു പറഞ്ഞില്ലേ, അത് വളരെ നന്നായിട്ടുണ്ട്.

അതുകൊണ്ടുതന്നെയല്ലേ രാജാസാഹെബിന് ആറ് ലക്ഷം കിട്ടിയത്.

ആറ് ലക്ഷം!

ആറ് ലക്ഷം രൂപയുടെ കാര്യം ഭിഖാരിയിൽ ഒരു ഭാവഭേദവും വരുത്തിയില്ല. എന്തുകൊണ്ടെന്നാൽ, ആറു ലക്ഷം രൂപ എന്നുപറയുന്നത് എത്ര രൂപ എന്നതിനെപ്പറ്റി ഒരു ധാരണയും അവനില്ല. മോത്തിഹാരും ഭകതും അമ്പരന്നുപോയി. എന്ത്! ആറ് ലക്ഷം രൂപ!

സുഖചാന്ദ് ലോവർപ്രൈമറി അദ്ധ്യാപകന്മാരുടെ നിശ്ചിതശമ്പളം മാസന്തോറും വാങ്ങിക്കുന്നു. പണത്തിന്റെ സംഖ്യാംശം സുഖചാന്ദിലും വലിയ ഭാവമൊന്നും സൃഷ്ടിച്ചില്ല. ഇപ്പോൾ മൗലികാവകാശത്തെപ്പറ്റി മനസ്സിലാക്കിക്കൊടുക്കുന്ന ശ്രമത്തിലാണ്.

അതുതന്നെയല്ലേ പറയുന്നത്. രാജാസാഹെബിന് അദ്ദേഹത്തിന്റെ നിലത്തിന്മേൽ മൗലികാവകാശം ഉണ്ടായിരുന്നു. സർക്കാരതിൽക്കൂടി റെയിൽപാളമിട്ടു, വഴി ഉണ്ടാക്കി. അത്രയും നിലവും സർക്കാര് വകയാക്കി. അപ്പോൾ ആ അധികാരത്തിന്മേലാണ് ആഘാതമേറ്റത്.

അതെങ്ങനെ?

അതിന് അനുവാദം പോലും മേടിച്ചില്ല. അത് സർക്കാരിന്റെ നിലമാണെന്ന് വെച്ച് ഉപയോഗിച്ചു. എവിടെയോ തെറ്റുപറ്റിക്കാണും.

അതെ, അതെ. അതിനുശേഷം?

രാജാസാഹെബ് പ്രായപൂർത്തിയായപ്പോൾ കേസു കൊടുത്തു.

ആരുടെ പേരിൽ?

റെയിൽവിഭാഗം. പൊതുമരാമത്ത് വിഭാഗം രണ്ടുപേരുടെ പേരിലും.

കേസിൽ അദ്ദേഹം ജയിച്ചു?

പിന്നെ! തീർച്ചയായും ജയിച്ചു.

അത് നല്ല കാര്യമാണ്. സ്വത്തിൽ മൗലികാവകാശം. അതിനീ നിലം തന്നെയായിരിക്കണം എന്നില്ലല്ലോ?

ഇല്ലില്ല, ഭകത്ജി. ഞാനെന്താ പറയുന്നത് കേൾക്കൂ. താങ്കളുടെ സ്വത്ത് - വീട്, പശു, എരുമ, മരസാമാനങ്ങൾ, പാത്രങ്ങൾ എന്നിവയെല്ലാം മോത്തിഹാർജിക്കും അതേപോലെ, എന്റേതായ ഈ കട്ടിലും കിടക്കയും നിന്റെ ഷർട്ടും തുണികളും പുസ്തകങ്ങളും, ഭിഖാരിയുടെ സ്വത്ത് അവന്റെ ആടുകൾ, സ്ഥാവരജംഗമം എല്ലാം സ്വത്താണ്. അതാർക്കും തട്ടിപ്പറിക്കാൻ പാടില്ല. അങ്ങനെ ചെയ്താൽ നഷ്ടപരിഹാരം കൊടുക്കുക തന്നെ വേണം.

മനസ്സിലായി. എല്ലാം കേട്ട് കഴിഞ്ഞപ്പോൾ മനസ്സിന് ശാന്തികിട്ടി.

ഇനിയും വരണം.

പോകാൻനേരത്ത് മോത്തിഹാർ പറഞ്ഞു, ഇനി ഒരു കല്യാണം കഴിക്കൂ. താങ്കളുടെ ജാതിയിലെ തന്നെ പെൺകുട്ടി നവാഗഡിൽ ഉണ്ട്. നിലവും മാടും കരിയും നുകവും സൈക്കിളും എല്ലാം തരും.

വേണ്ട, വേണ്ട.

ഇനി ഇറങ്ങട്ടെ, സുഖ്ചാന്ദ്ജി.

ങ്ഹാ, ജി.

അവർ പോയി. ഇപ്പോൾ ഭിഖാരി ഒരു പുതിയ വാർത്ത കേട്ടതിനാൽ തന്റെ വേദനകളെപ്പറ്റി പറയാൻ തുടങ്ങി.

സുഖ്ചാന്ദ്ജി!

പറയൂ, എന്താ ഭിഖാരി?

ഇപ്പോ ഈ പറഞ്ഞ കാര്യം സത്യാണ്?

സത്യമാണ്.

ആ മൗലാവകാശം?

മൗലയല്ല മൗലികം.

ഞാൻ വിചാരിക്കയായിരുന്നു, ആ കൃഷിക്കാര് വിളിച്ചുകൂവുമ്പോൾ ഒരേ വാക്ക് തന്നെ പറഞ്ഞുകൊണ്ടിരുന്നു. അവരും ഇതുതന്നെയാണ് പറഞ്ഞത്.

അതേ, ഭിഖാരി.

രാജാസാബിന്റെ നിലം, അദ്ദേഹത്തിന്റെ സ്വത്ത്?

അതെ.

അപ്പോൾ എന്റെ ആടുങ്ങൾ എന്റെ സ്വത്ത്?

തീർച്ചയായും.

അവിടെ രാജാസാബിന്റെ നിലം തട്ടിയെടുത്തത് സർക്കാര്. എന്നിട്ട് എത്രന്നാ പറഞ്ഞെ. കുറെ രൂപ കിട്ടി?

അതെ.

അപ്പോൾ എന്റെ ആടുകളെ പോലീസ് എടുത്തുകൊണ്ടുപോയിട്ടോ, സുഖ്ചാന്ദ്ജി! ഇനി പിടിച്ചുകൊണ്ടുപോകും എന്ന് പേടിച്ച് ഞാൻ കാട്ടിൽച്ചെന്ന് ഒളിച്ച് ജീവിച്ചു. എന്റെ ആടിനെ പിടിച്ചുകൊണ്ടുപോയിട്ട് എനിക്കൊരു രൂപ പോലും കിട്ടിയില്ലല്ലോ. എന്താ പോലീസിനോട് ഈ മൗലികാധികാരത്തെപ്പറ്റി പറയാൻ സർക്കാർ മറന്നുപോയി എന്നുണ്ടോ?

അതവർ അനാവശ്യം ചെയ്യുന്നതാണ്.

രാജാസാബിന് രൂപകിട്ടിയതോ? രാജാസാബിനും വലിയ ആൾക്കാർ ക്കും മാത്രമേ കിട്ടുകയുള്ളു, സുഖ്ചാന്ദ്ജി?

വേദനയോടെ ചിരിച്ചു സുഖ്ചാന്ദ്. തല്ക്കാലം കാര്യങ്ങളങ്ങനെത്തന്നെ യാണ്, ഭിഖാരി. പക്ഷേ, ഭരണഘടനയിൽ നല്ല നല്ല കാര്യങ്ങൾ തന്നെ എഴുതിയി രിക്കുന്നു. ഞാൻ കുറച്ചു മുമ്പ് പറഞ്ഞില്ലേ, അതൊക്കെ.

എനിക്കെന്തറിയാം എന്തെഴുതിയിട്ടുണ്ട് എന്ന്, സുഖ്ചാന്ദ്ജി.

രാജാസാഹെബിന് കിട്ടിയത് കേസ് നടത്തിയശേഷമാണ്. അതും നിയമ ത്തിലെഴുതിവെച്ചിരിക്കുന്നു. നിങ്ങൾക്ക് അർഹതയുള്ള മൗലികാവകാശങ്ങൾ നഷ്ടപ്പെടുകയാണെങ്കിൽ കേസുകൊടുക്കാവുന്നതാണ്.

ഞാനോ? ഞാനെന്തുകേസ് നടത്തും? എനിക്ക് കേസിനെപ്പറ്റി എന്തറിയാം? പോലീസ് ആടിനെ പിടിച്ചുകൊണ്ടുപോയാൽ ഒരു ദുസാദും കേസ് കൊടുക്കില്ല. കേസ് നടത്താനവനാവില്ല.

ചെയ്യാവുന്നതാണ്. അതിനുള്ള അർഹതയുണ്ട്.

എങ്ങനെ?

അതായത്, ചെയ്യാൻ പറ്റുമെന്ന് നിയമമുണ്ട്.

കാശെവിടെയാണ്? ധൈര്യമെവിടെയാണ്? ദുസാദ്മാർക്കുണ്ടോ? ഈ യോഗ്യതയുടെ കാര്യം എനിക്ക് മനസ്സിലായില്ല സുഖ്ചാന്ദ്ജി! അതോണ്ടൊരു കാര്യവും നടക്കില്ല.

അത് ശരിയാണ്. നിന്നോട് ഞാനെന്തു പറയാനാ?

എന്താണുള്ളത് പറയാൻ? സുഖ്ചാന്ദിന്റെ വിഷമം കണ്ട് ധൈര്യം കൊടുക്കാനായി ഭിഖാരി പെട്ടെന്ന് ചിരിച്ചു. താങ്കളെന്തുചെയ്യാനാണ്? ഭൂമിയിൽ എന്തു നടന്നുവരുന്നുവോ, അതേ നടക്കൂ. അങ്ങനെയല്ലേ?

അതല്ല ഭിഖാരി. എന്താണെഴുതിവെച്ചിരിക്കുന്നത് അതാണ് ശരി. അത് കാര്യത്തിൽ വരുന്നില്ല. അതിന് ദോഷം നമ്മളിൽത്തന്നെയാണ്, അല്ലേ?

എനിക്ക് മനസ്സിലാവുന്നില്ല. മോതിഹാർജി, ഭകത്ജി! അയ്യയ്യോ! എത്രയെത്ര മാടുകളാണവർക്ക്! അവർക്ക് പലതും അറിയാം. അവർ പറഞ്ഞതാണ് ശരി. ജാതിയും മതവും എല്ലാം ഒന്നാകുമോ? ഒരേപോലെ ആകുമോ?

സുഖ്ചാന്ദിന് സ്വയം ഭിഖാരി തൊട്ട ആഹാരം കഴിക്കുക എന്നത് വിചാരിക്കാനാവില്ല. പക്ഷേ, താൻ സ്വയം ജാതിയിലും മതത്തിലും അയിത്തത്തിലും ശുദ്ധത്തിലും അവിശ്വാസിയാണെന്നാണ് സുഖ്ചാന്ദിന്റെ വിചാരം. എന്തുകൊണ്ടെന്നാൽ, ഈ ജാതി, മതം, തൊട്ടുതീണ്ടൽ എന്നിവയെല്ലാം വെറും മിഥ്യയാണെന്ന് പുസ്തകത്തിൽ എഴുതിയിരിക്കുന്നു. അച്ചടിച്ച അക്ഷരങ്ങളിൽ സുഖ്ചാന്ദ് അത്യധികം വിശ്വസിക്കുന്നു. ആ വിശ്വാസത്തിന്റെ ഊക്കിൽ പറഞ്ഞു, ഇതെല്ലാം വെറും ഗ്രാമത്തിലുള്ളവരുടെ അന്ധവിശ്വാസമാണ്. ജവഹർജിയും ഇതിലൊന്നും വിശ്വസിച്ചിട്ടില്ല. ഇന്ദിരാജിയുമില്ല.

എന്നാലും തൊടരുത് എന്ന തീണ്ടലൊക്കെ ഇപ്പോൾ ഉണ്ട്, ഇല്ലേ? അതുണ്ടായിരിക്കയും ചെയ്യും. നോക്കൂന്നേയ്. എല്ലാം ഭഗവാന്മാരുണ്ടാക്കിവെച്ചതാണ്. ഭഗവാന്മാർ സൃഷ്ടിച്ചതാണ്. രാംജി അവതാർ ആരെയൊക്കെ ബ്രാഹ്മണനാക്കി? ആരെയൊക്കെ ദുസ്സാദ്. അതുകൊണ്ട് തീണ്ടലും ഉണ്ടായി. അത് തുടർന്നുപോകും. എനിക്ക് ഒരു വസ്തുവും അറിയില്ല. പക്ഷേ, ടാഹാഡിലെ പൂജാരി ഹനുമാൻമിശ്ര അസ്സല് ബ്രാഹ്മണനാണ്, അല്ലേ? അദ്ദേഹം ദുസാദ്മാരുടെ നിഴലിൽ കാലുകുത്തുകയില്ല. അദ്ദേഹത്തിനോട് സാക്ഷാൽ മഹാദേവൻ വിശ്വനാഥൻ വർത്തമാനം പറയുന്നു. ദേവീദേവന്മാരുടെ ഇച്ഛ എന്തെന്ന് അദ്ദേഹത്തിനറിയാം. സുഖ്ചാന്ദിനെന്തുചെയ്യണമെന്നറിയാതായി. വിഷയം മാറ്റി ചോദിച്ചു, "എങ്ങനെയായിരുന്നു ഇത്രയുംനാൾ?"

ഭിഖാരിയുടെ മുഖത്ത് പ്രകാശം പരന്നു. ചിരിച്ചുകൊണ്ട് പറഞ്ഞു, "സുഖമായിരുന്നു. ഇത്ര സുഖമായി ജീവിക്കാനാകും എന്ന് വിചാരിച്ചതല്ല. ഏറ്റവും നല്ല കാര്യം എന്താണെന്നോ, ആടുങ്ങൾ പത്തെണ്ണമായി."

പത്തോ! എന്തായീപ്പറയുന്നത്?

മുട്ടനാടുകൾ രണ്ടും നല്ലപോലെ മുതിർന്നു. പതിനഞ്ച് പതിനാറ് സേറ് ഇറച്ചി ധാരാളം ഉണ്ടാവും. ചന്തയിൽ ഇറച്ചിക്ക് സേറിന് എട്ട് രൂപയാണ്. സേറിന് ആറ് രൂപവീതം കിട്ടിയാലും എത്രയായി?

രണ്ടെണ്ണത്തിൽ നിന്ന് ഇരുന്നൂറ് രൂപ!

ഇരുന്നൂറ് രൂപയോ!

അതേ, ഭിഖാരി.

ഭിഖാരിയുടെ കണ്ണുകൾ നിറഞ്ഞുവന്നു.

അങ്ങനെത്തന്നെ അനുഗ്രഹിക്കൂ, സുഖ്ചാന്ദ്ജി. ഇരുന്നൂറ് രൂപ കൈയിൽ കിട്ടിയാൽ എന്റെ എല്ലാ ദുഃഖോം തീരും.

അതെങ്ങനെ?

എങ്ങനെന്നോ? നോക്കൂ, ഒരു കല്യാണോം കഴിക്കാൻ പറ്റും. കുടുംബം സ്വന്തമായി ഉണ്ടാക്കാം. ദുസാദ്പെണ്ണുങ്ങൾ നല്ലപോലെ പണിയെടുക്കും. ആടുകളുമായി ജീവിതം കഴിച്ചുകൂട്ടാം. ഒരു മാടം എവിടെയെങ്കിലും ഉണ്ടാക്കാം. പാത്രങ്ങളും ഉണ്ടാവും. ഏതൊരു വീടും പോലെ.

നിന്റെ വീടെവിടെയാണ്, ഭിഖാരി?

വിജുപാസയ്ക്കപ്പുറത്ത്.

ആരുമില്ലേ, സ്വന്തമായി?

ഇല്ല.

ആവട്ടെ. നന്നായിവരട്ടെ. അത്യന്തം ഉള്ളിൽത്തട്ടി സുഖ്ചാന്ദ് പറഞ്ഞു. ഭിഖാരിയെ തന്റെ ആരോ ആയിത്തോന്നി.

പോട്ടെ, സുഖ്ചാന്ദ്ജി.

ശരി.

ഇന്ന് പടക്കം പൊട്ടിക്കുന്നുണ്ടത്രേ?

ഞാനും കേട്ടു.

ഭിഖാരി യാത്രയായി. മനസ്സിനിന്ന് വളരെ സുഖം തോന്നുന്നു. ആടുകളെ നല്ലപോലെ സ്നേഹിച്ച് നോക്കണം. ഈ പോലീസ് ഒരുവിധത്തിൽ ഉപകാരമാണ് അവന് ചെയ്തത്. നവാഗഡിൽ പോലീസ്ചൗക്കി വെച്ചില്ലെങ്കിൽ ബാഢയിലേക്ക് അവൻ ഓടിപ്പോവില്ലായിരുന്നു. ബാഢയിൽ പോയതുകൊണ്ട് രങ്കയുടെ സഹായം കിട്ടി. അത് കിട്ടിയതുകൊണ്ട് ആടുകൾ വർദ്ധിച്ച് പത്തായി. വഴിക്ക് കുറച്ച് ഗോതമ്പുപൊടി, ഉപ്പ്, മുളക്, ഉണങ്ങിയ ചേമ്പ് എന്നിവ വാങ്ങി. ലാലയോട് പറഞ്ഞു, എന്താ, സുഖം തന്നെയല്ലേ ലാലാജി? ലാല അവന്റെ ചോദ്യത്തിനുത്തരം പറഞ്ഞില്ല. രാംധാരി കരാറുകാരനോടു സംസാരിച്ചുകൊണ്ടിരുന്നു.

സാമാനം മേടിക്കുന്നതിനിടയ്ക്ക് ഭിഖാരി കേട്ടു: "ശൂർമഹലിന്റെ മുന്നിലെ മൈതാനത്തിൽ വെച്ചാണ് വെടിക്കെട്ട്, സന്ധ്യക്ക്. അയ്യായിരം രൂപയുടെ വെടിക്കെട്ട് കേട്ടപ്പോൾ സന്ധ്യക്ക് അതു കാണാൻ പോകാമെന്ന് ഭിഖാരി വിചാരിച്ചു. തുണി നനയ്ക്കാനുള്ള ഒരു സോപ്പും മേടിച്ചു. സോപ്പിട്ട് തന്റെ തുണി നല്ലപോലെ കഴുകണം.

ചേമ്പുകൊണ്ട് നല്ല എരിവുള്ള മൊരിഞ്ഞ ഉപ്പേരി ഉണ്ടാക്കാം. ചപ്പാത്തിയുണ്ടാക്കണം. ഇന്നും നാളെയും കഴിയും. ഹൊ! ഇരുന്നൂറ് രൂപ. ഞൊണ്ടിക്ക് രണ്ടാമതൊരു പെണ്ണിനെ കിട്ടുമെങ്കിൽ ഭിഖാരിക്കും ഒരു ഭാര്യയെ കിട്ടും. ആദ്യം ആടിനെ മേയ്ക്കണം. പിന്നീട് പറയാനാവില്ലല്ലോ. നിലവും കിട്ടിയെന്നുവരാം. കല്യാണം കഴിഞ്ഞാൽ ബന്ധുക്കളുടെ ഒരു സമൂഹം തന്നെ ഉണ്ടാവും. ഭിഖാരിക്ക് അവരും സഹായിക്കും. എന്താ, ഒറ്റയ്ക്ക് ചെയ്യാനാവില്ലേ?

ബാഢ–ടാഹാഡ്–നാഢ. പിന്നെയും എത്ര. രങ്ക എന്ന മനുഷ്യന്റെ സഹാ

യവും സാഹചര്യവും കാരണം മനസ്സിന് ബലം എത്രകിട്ടി?

ഭിഖാരി തന്റെ തുണി നനച്ചു. ഭക്ഷണം പാകം ചെയ്ത് നേരം പോയി. പാടത്തെ സൂര്യനും അസ്തമിച്ചു. ആടുകളെ എണ്ണി തിട്ടപ്പെടുത്തി അകത്തേയ്ക്കു കയറ്റാനായി ചാരിയടച്ച പായവാതിൽ നീക്കുവാൻ തുടങ്ങിയനേരത്ത് അവർ വന്നു – രാജാസാഹെബിന്റെ ശിപ്പായിയും രണ്ട് പോലീസുകാരും.

പോലീസോ?

ഭിഖാരി അത്യന്തം ഭയപ്പെട്ടു, കതകിന്മേൽ ചാരിനിന്നു. എന്താ കാര്യം? പോലീസ് ചൗക്കി ഇവിടെ ഇല്ലല്ലോ! പോലീസുകാരുമില്ല. അതുകൊണ്ടല്ലേ നവ ഗഡിലേക്ക് തിരിച്ചുപോന്നത്. എന്നിട്ട് പോലീസ്! എന്താ ഭിഖാരി? പേടിച്ചുപോയോ? ശിപ്പായി ഗജാനൻ ചിരിച്ചു. വായിൽ നിന്ന് മദ്യത്തിന്റെ നാറ്റം.

രണ്ട് മുട്ടനെ കൊണ്ടുവാ. രാജാസാഹെബ് മുഴുവൻ സ്റ്റേഷനിലെ ആൾക്കാരെ ക്ഷണിച്ചിരിക്കുന്നു. ആട്ടിറച്ചി എവിടന്നുകിട്ടാൻ?

ഇല്ല, മുട്ടനില്ല.

എന്നാൽ കൊറ്റിയാവട്ടെ.

അങ്ങനെ ചെയ്യല്ലേ ശിപ്പായിസാബ്! കാല്പിടിക്കുന്നു. നിങ്ങടെ കാലുപി ടിക്കാം ഞാൻ. അതുമാത്രമാണ് എന്റെ ജീവിതം. എന്റെ ഈശ്വരാ! അത് കൊണ്ടു പോകല്ലേ.

ഓട് ഇവിടന്ന് സാലദുസാദ്!

ഗജാനനൻ മുഴുവൻ കൈപ്പത്തികൊണ്ട് ഭിഖാരിയുടെ കവിളത്തടിച്ചു. മൂക്കിന്റെ തൊലി പൊട്ടി. ചുണ്ടും പൊട്ടി. ചോര ഒഴുകി. ഭിഖാരി ഉറക്കെപ്പറഞ്ഞു കൊണ്ടിരുന്നു. പോലീസിനെ പേടിച്ച് ചത്തു ഞാൻ. എവിടെയല്ലാം ഓടി. കൊണ്ടു പോകല്ലേ, ശിപ്പായിജി. പോലീസുകാര് ആടുകളെ എടുത്തുകൊണ്ടുപോകയാണ്. അപ്പോൾ ഞാനവിടന്ന് പോകും.

തരില്ലെന്ന് പറഞ്ഞോ? രാജാസാഹെബ് വിവരം അറിഞ്ഞിട്ടല്ലേ പോലീ സിനെ അയച്ചത്? ആടിനെ മേടിച്ച് രാജാസാഹെബ് തിന്നണം? നീ എന്താ രാജാ സാഹെബിന്റെ രാജ്യത്തല്ലേ പൊറുക്കുന്നത്? പോ, ഓട്.

ഭിഖാരി വിഷമിച്ച് ഭ്രാന്തുപിടിച്ചപോലെയായി പറഞ്ഞു, എന്റെ ആടുകളി ന്മേൽ എനിക്കും അതേപോലെ അധികാരമുണ്ട്, രാജാസാബിന് നിലത്തിന്മേൽ ഉണ്ടായിരുന്നപോലെ. അതിന്മേൽ രാജാസാബിനെങ്ങനെ രൂപ കിട്ടി? ഞാനെന്തി നെന്റെ അധികാരം വിടണം?

എന്ത്? നീ എന്തെടാ പറഞ്ഞേ ദുസാദ്? ശിപ്പായിയും രണ്ടുപോലീസും കൂടി ഭിഖാരിയെ തല്ലി. നല്ല കഴിവുള്ള നിപുണഹസ്തങ്ങൾ കൊണ്ടുള്ള നിയമ ങ്ങളാൽ അംഗീകരിക്കപ്പെട്ട പ്രഹരങ്ങൾ! അടിച്ചടിച്ച് ശ്വാസം നിന്നുതുടങ്ങി. അടി ക്കുമ്പോൾ അവർ പറയുന്നു, "കേട്ടുവോ ഗജാനനാ, അവൻ പറഞ്ഞത്? പാട്ടപ്പണി ക്കാരുടെ ലഹളയുണ്ടായപ്പോൾ എല്ലാവരെയും അവരവരുടെ അവകാശം എന്താ ണെന്ന് പറഞ്ഞുകൊടുത്തിരിക്കയാണ്. പോലീസ് ആട്ടിറച്ചി തിന്നില്ലാത്രേ, കഴുത? പിന്നെ ആരാ തിന്നുക? കേൾക്കട്ടെ. പോലീസ് തിന്നില്ലേ? ങ്ഹാ, ഗജാനനാ. ഇവൻ നവാഗഡിലെ മറ്റൊരു രാജാസാഹെബാണല്ലോ. രാജാസാഹെബിന്റെ നിലത്തി ന്മേലുള്ള അവകാശവും ഇവനിവന്റെ ആടുകളിന്മേലുള്ള അവകാശവും ഒന്നാ

ണത്രേ!

അടിച്ച് പൊളിച്ച് ചോര ഒഴുകുന്ന ഭിഖാരിയെ അവിടെയിട്ട് അവർ ആടിന്റെ കൂട് തുറന്നു. രണ്ട് മുട്ടനും രണ്ടു കൊറ്റിയും നാലെണ്ണത്തിനെയും കൊണ്ട് അവർ മദിച്ചുല്ലസിച്ച് അവിടെ നിന്ന് പോയി.

ഭിഖാരി ഒരു മൃഗത്തെപ്പോലെ കരഞ്ഞുകൊണ്ടേ ഇരുന്നു. വേദന സഹിച്ചുകൊണ്ടനങ്ങാൻ വയ്യാതെ ഒരേപോലെ കരഞ്ഞുകൊണ്ടിരുന്നു. വഞ്ചിച്ചതിന്റെ വേദനയാണ്. എല്ലാം നുണ. എല്ലാം നുണയാണ്. സുഖ്ചാന്ദ്ജി പറഞ്ഞതെല്ലാം വെറും മിഥ്യ. ആടുകളാണവന്റെ സ്വത്ത്. അതിന്മേലാണവന്റെ അവകാശം. ഏഴാമത്തെ മൗലികാവകാശം. ആ അവകാശത്തിൽ നിന്ന് വഞ്ചിതരാകാതിരിക്കുന്നു എന്ന് ഭാരതത്തിന്റെ നിയമസംഹിത നോക്കുന്നുണ്ടോ? നുണ, എല്ലാം നുണ! ഭിഖാരിയുടെ മൗലികാവകാശം എത്രതവണയായി വഞ്ചിക്കപ്പെടുന്നു. രാജാസാഹെബിന് നഷ്ടപരിഹാരം കിട്ടുന്നു. ഭിഖാരിമാർക്ക് അത് കിട്ടാത്തതെന്തുകൊണ്ട്? രാജാസാഹെബിന് ആറ് ലക്ഷം കൊടുത്ത് നഷ്ടപരിഹാരം. ഭിഖാരിദുസാദിന്റെ ആടുകളെ നോക്കിവളർത്തുന്ന മൗലികാവകാശം നഷ്ടപ്പെട്ടാൽ അതിന് പകരം കൊടുക്കാൻ വേണ്ടത്ര കഴിവ് ഭാരതസർക്കാരിനില്ല? അതുകൊണ്ടാണോ ഭിഖാരിക്ക് നഷ്ടപരിഹാരമായി ഒന്നും കിട്ടാത്തത്?

ശരീരത്തിന്മേൽ ആരുടെയോ തണുപ്പുള്ള സ്പർശം. ഒറ്റക്കണ്ണനും മുടന്തനും അവന്റെ ഭാര്യയും ഭിഖാരിയെ പിടിച്ചുവലിച്ച് കൊണ്ടുപോന്നു. മുടന്തന്റെ ഭാര്യ തുണി നനച്ച് ഭിഖാരിയുടെ ദേഹത്തിലെ രക്തമെല്ലാം തുടച്ചുകൊടുത്തു. ഒറ്റക്കണ്ണൻ മുഖത്തെ രക്തം തുടച്ചുവൃത്തിയാക്കി. മുടന്തൻ ഭിഖാരിയോട് പറഞ്ഞു, വെള്ളം കുടിക്ക്, ഭിഖാരി. മുടന്തന്റെ ഭാര്യ പറഞ്ഞു, ഞാൻ കുറച്ച് ചുണ്ണാമ്പ് കൊണ്ടുവരാം. അത് വെച്ചാൽ രക്തം നില്ക്കും. വേദനിക്കയുമില്ല.

മൂന്ന് ഭിക്ഷക്കാർ ഭിഖാരിയെ ശുശ്രൂഷിച്ചു. മുറിവുകളുണങ്ങി എണീറ്റ് നില്ക്കാൻ ഭിഖാരിക്ക് പത്തുദിവസം വേണ്ടിവന്നു. പത്തുദിവസമിങ്ങനെ കഴിഞ്ഞ ശേഷം ഭിഖാരി അവരോട് പറഞ്ഞു, പോകാം. ആട്ടിൻകുട്ടികളെ വിറ്റ് വരാം.

എന്താ കിട്ടുന്നതെന്നുവെച്ചാലത്.

ഇരുപത് രൂപയ്ക്ക് നാല് ആട്ടിൻകുട്ടികളെയും വിറ്റു ഭിഖാരി. തന്റെ നടു ഇനി നിവരുകയില്ല. മുഖത്തും മറ്റുമുള്ള മുറിവുകളുടെ പാടുകൾ മാറുകയില്ല. തന്റെ മൗലികാവകാശം രക്ഷിക്കാൻവേണ്ടി പൊരുതിയതിന് – ആദ്യവും അവസാനവുമായി പൊരുതിയതിന് – കിട്ടിയ സമ്മാനമാണീ പാടുകൾ. എന്തൊരു പരിണാമം! തല മൊട്ടയടിക്കണം. മുറിവുകൾ ഉണങ്ങട്ടെ.

ഇനിയെന്താ ചെയ്യാ, ഭിഖാരി?

ഭിക്ഷതെണ്ടും.

ഭിക്ഷയോ?

അതെ, ഭിക്ഷതെണ്ടുകതന്നെ.

ങ്ഹേ!

അല്ലാതെ! തലയാട്ടിക്കൊണ്ട് ഭിഖാരി പറഞ്ഞു. അവർക്ക് മൂന്നുരൂപവീതം കൊടുത്തു. ലാലയുടെ കടയിൽ കടം കൊടുത്തുതീർക്കാനുണ്ടായിരുന്നു ആറ് രൂപ. മോത്തിഹാരിന്റെ വേലക്കാരന് ആടിനെ കെട്ടാൻ നല്ല കയറ് തന്നതിന് രണ്ടു

രൂപ കൊടുത്തു. മൂന്നുരൂപ മുണ്ടിന്റെ തുമ്പത്ത് കെട്ടി. ഒരു മരത്തിന്റെ കൊമ്പ് വെട്ടിയുഴിഞ്ഞ് നല്ലൊരു വടിയുണ്ടാക്കി. തൊഹരിയിലെ അങ്ങാടിയിൽ നിന്ന് ഒരു പാത്രം വാങ്ങണം. ഭിക്ഷാപാത്രം. ആറണയ്ക്കോ ഒരു രൂപയ്ക്കോ, എന്തായാലും.

സുഖ്ചാന്ദ് അവനെ കണ്ടപ്പോൾ ഇറയത്തുനിന്ന് ഇറങ്ങിവന്നു. നടന്ന സംഭവമെല്ലാം കേട്ടിരിക്കുന്നു.

ഭിഖാരി!

പോവ്വാണ്, സുഖ്ചാന്ദ്ജി!

എവിടേക്ക്? ഭിഖാരി, എങ്ങോട്ട്?

ഭിക്ഷ കിട്ടുന്നിടത്തേക്ക്.

ഭിക്ഷ! ഭിക്ഷ കിട്ടുകയോ?

അതേ, സുഖ്ചാന്ദ്ജി.

പക്ഷേ..... നിന്റെ ദേഹത്തിൽ ഇനിയും....

അതുതന്നെ! എന്തുചെയ്യാനാണ് മഹാരാജ്! താങ്കൾ വെറും നുണയാണ് പറഞ്ഞത്. മൗലികാധികാരം എന്നെപ്പോലുള്ളവർക്കുള്ളതല്ല. രാജാസാഹെബിനു വേണ്ടി മാത്രം ഉള്ളതാണ്. ഞാൻ പോകയാണ്, സുഖ്ചാന്ദ്ജീ.

വടിയുടെ സഹായത്തോടുകൂടി ഭിഖാരിദുസാദ് നടന്നുപോകുന്നു. പതുക്കെപ്പതുക്കെ, യാതൊരു ഭയവും കൂടാതെ. ഇനിയിപ്പോൾ പോലീസിനെ കണ്ടാലും ഭിഖാരി ഭയപ്പെടുകയില്ല. ആടുകൾ, നിലം, വീട്, പാത്രങ്ങൾ എന്നീ സ്വത്തുക്കൾ ഉണ്ടായിരുന്നെങ്കിൽ പോലീസിനെ ഭയപ്പെടുകതന്നെ വേണം. കാട്ടിലേക്ക് ഓടണം. പോലീസ് തീർച്ചയായും തല്ലും. എല്ലാം തട്ടിപ്പറിക്കും എന്ന ഭയംകാരണം എല്ലാമെടുത്ത് കാട്ടിലൊളിക്കണം. ഇപ്പോൾ നിസ്വനായ, ദരിദ്രനായ, ഭിക്ഷക്കാരനായ ഭിഖാരിയെക്കണ്ടാൽ പോലീസ് തല്ലില്ല; ഒരിക്കലും അടിക്കില്ല. ഭിഖാരി ഇപ്പോൾ അതാണ് ചിന്തിക്കുന്നത്. ഇക്കാര്യം തനിക്കാദ്യം അറിയാതെപോയതെന്തുകൊണ്ട്? ഈ മാതൃഭൂമിയിൽ ദുസാദിന് രാജാസാഹെബ്, ലാലാജി, പോലീസ്, ഹനുമാൻമിശ്ര എന്നിവരുടെ ദയാപാത്രമായി കഴിയണമെങ്കിൽ ഒരേയൊരു വഴി ഭിക്ഷക്കാരനായി മാറുക മാത്രമാണ്. ദുസാദുമാർ ആടിനെ മേയ്ച്ചുനടന്ന് ജീവിക്കാനാഗ്രഹിക്കുന്ന ഭിഖാരിദുസാദാവാൻ ആഗ്രഹിച്ചാൽ, തന്റെ മാതൃഭൂമിയിൽ മനുഷ്യനെപ്പോലെ ജീവിക്കാനുള്ള അധികാരം തേടിയാൽ അവരോട് ഈ ധനികർ, എല്ലാം ഉള്ളവർ കോപിക്കുന്നു.

ഇപ്പോൾ താനേകനാണെന്നും ഭിഖാരിക്ക് തോന്നുന്നില്ല. എവിടെയാണ് ഭിക്ഷക്കാരില്ലാത്തത്? ഒറ്റക്കണ്ണന്മാരും മുടന്തന്മാരും മറ്റും എല്ലായിടത്തുമുണ്ട്. ഇപ്പോൾ ഭിഖാരി ഇവരുടെ ഒരു വലിയ സമൂഹത്തിലെ അംഗമായിരിക്കുന്നു.

സുഖ്ചാന്ദ് ഭിഖാരിയുടെ നേർക്ക് നോക്കിനിന്നു. ഭിഖാരിദുസാദ് ഏഴാംനമ്പർ മൗലികാവകാശത്തിൽ നിന്ന് വഞ്ചിക്കപ്പെട്ടവനായാലും മൂന്നാംനമ്പർ മൗലികസംരക്ഷണം ലഭിച്ചുവല്ലോ എന്ന് സുഖ്ചാന്ദിന് തോന്നി. അതെ, സ്വാതന്ത്ര്യം നൽകുന്ന അവകാശം ഏതെങ്കിലും ഒരു പണിയെടുക്കാനോ ജീവിതോപായം കണ്ടെത്താനോ ഉള്ള അവകാശം. ഭിഖാരി ഭിക്ഷാടനം എന്ന വൃത്തി സ്വീകരിച്ചു. ജീവിതകാലത്തേക്ക് ഒരു ഭിക്ഷക്കാരനായി മാറി, അങ്ങനെത്തന്നെ കഴിയുന്നു എന്നത് ഭാരതീയ ഭരണഘടന തീർച്ചയായും കാണും. അതിലും ഉന്നതമായ ഏതെ

ങ്കിലും ഒരു ജീവിതത്തിലേക്കവനെ ഉയർത്താൻ ഉന്നതതരമായ ജീവിതോപായം അവന് നേടിക്കൊടുക്കാൻ ആരെങ്കിലും വേണ്ടതുചെയ്യുമോ? മൗലികാവകാശങ്ങളിലെ ഈ ഇടപെടൽ ഭരണഘടന ഒരിക്കലും സഹിക്കുന്നതല്ല. ഭാരതത്തിലെവിടെയായാലും അന്യായം നടന്നാൽ ഉടനെ ഈ ഭരണഘടനപ്രകാരം അവിടേക്ക് പോലീസ്, റിസർവ് പോലീസ്, മിലിട്ടറിപ്പോലീസ്, സേനാവിഭാഗം മുഴുവൻ തന്നെ, ടാങ്ക്, ഫൈറ്റർപ്ലേൻ എല്ലാം ഉടനെ എത്തും.

ഭിഖാരിദുസാദ് കാല് വലിച്ചുവെച്ച് നടന്ന് അദൃശ്യനായി. ഇനി അവന് നഷ്ടപ്പെടാൻ ഒന്നുംതന്നെയില്ല.

Laser typesetting Impress Tech, Sasthamangalam, Trivandrum and
printed at JJ Offset Printer, 7, Printing Press Area, Wazirpur, Delhi-110035.